(Malayalam)

# VADAKKAN PATTUKAL

Compiled by

**M. C. APPUNNI NAMBIAR**

Cover Design: Sudheershah

First Published October 1983

PRINTED AT INDIA PRESS, KOTTAYAM

Price Rs. 33 00



Publishers

Sahitya Pravarthaka Co-operative
Society Ltd., Kottayam, Kerala State, India

Sales Department

NATIONAL BOOK STALL

KOTTAYAM – TRIVANDRUM – ERNAKULAM – CANNANORE – TRICHUR

PALGHAT – QUILON – KOZHIKODE – ALLEPPEY – KALPETTA



# വടക്കൻപാട്ടുകൾ

(പാട്ടുകൾ)

സമ്പാദകൻ

എം. സി. അപ്പുണ്ണിനമ്പ്യാർ



പ്രസാധകന്മാർ

സാഹിത്യപ്രവർത്തക സഹകരണസംഘം

---

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില ക. 33.00

## എം. സി. അപ്പുണ്ണിനമ്പ്യാരുടെ കൃതികൾ

വടക്കൻപാട്ടുകൾ
പൊന്നും പെണ്ണും
വാളും കയ്യും
കടക്കണ്ണും കഴുമരവും




S4492 B2939 65/83-84 1-1500

# ഉള്ളടക്കം

# പൊന്നമ്മയും കടലുംകര [illegible]ട്ടുവാഴിയും

നിറയും പറ [illegible] വെച്ച്
താലത്തിൽ [illegible] വെച്ച്
അരിനുരിച്ചു പുലന [illegible]
പൂമാതൈ പൊ[illegible]
പൂവ[illegible] മണമുണ്ടാം [illegible]ണ്ടാവും
പൂമാതൈ പൊന്നമ്മ പാട്ടുകേട്ടാല്
ഏക്കം കൊര മാറും വീക്കം മാറും
പൂമാതൈ പൊന്നമ്മ പാട്ടുകേട്ടാല്
മാരനില്ലാ മങ്കക്ക് മാരനുണ്ടാം
അററതറവാട്ടില് പെണ്ണുണ്ടാവും
പൂമാതൈ പൊന്നമ്മ പാട്ട് കേട്ടാല്
കണ്ണില് നിറയല്ലോ കണ്ണുനീര്
മാറത്തൊഴുകുന്നത് ചോരത്തുള്ളി
പൂമാതൈ പൊന്നമ്മ പാട്ട് കേട്ടാല്
വെംഗത്തുപ്പാറയലിഞ്ഞ് പോകും
പൊന്നമ്മ പൂമാതൈ എന്റെ ദൈവേ
തെളിഞ്ഞും വിളയാട്ട ദൈവത്താളേ
പൊൻപുഴക്കരക്കാതം തെക്ക് ഭാഗം
കടലുങ്കര നാടെന്നൊരു നാട്ടുണ്ടല്ലോ
അവിടെവെച്ചാട തൊടങ്ങമ്മള്.

മകരം പിറന്നാരെ മാവുപൂത്തു
പൂക്കൈതെ പൂത്തും മണം പൊന്ത്യല്ലോ
കൊമ്പത്തിരിക്കുന്ന മാരനോട്
മാമാതം കൊഞ്ചുന്ന വെൺപിറാവ്
പുള്ളിച്ചിപ്പൂപ്പേടക്കോഴിയോട്
പൂവാലൻകോഴിയടുത്തുകൂടി

കാട്ടിലെയരിത്തുമ്പക്കണ്ടത്തെ്ന്ന്
തുള്ളിക്കളിക്കെ്ന്ന് ചേര രണ്ട്.
പഞ്ചാരത്തേനൊത്ത ചക്കിയോട്
തഞ്ചത്തിൽ ചങ്കരൻ കൊഞ്ചിക്കൂടി
തിരുമഠത്തിലുണ്ണൂലിയമ്മ്യാര്ക്ക്
പാലക്കാടൻ പട്ടർ പാട് വന്നു.
കടലുംകര നാടുവാണ നാടുവായിച്ച
കാലുയിയാനേയോളം[1] പെണ്ണിനവെച്ച്
കടലുംകര കുട്ടിത്തേയി കെട്ടിലമ്മ
കത[2] പറയാനെട്ടോളം പട്ടറവെച്ച്.

കടലുംകര നാടുവാണ നാടുവായിച്ച
നേരമൊട്ടന്തി മോന്തി രാച്ചെന്നേരെ
പൂമണി മണിമാളിക പൊൻമാളിക
ഏഴുതട്ടും വെഞ്ചാമര പൊന്മാളിക
മാളിക മുകളിലിരുന്നുകൊണ്ട്
ആവണപ്പലവെച്ചും ദീപം വെച്ചും
ചങ്ങലവട്ടയിൽ തിരിയുമിട്ട്
അമൃതേത്താലത്താഴം കൊള്ളുന്നോറ്
ഏഴു നിറഞ്ഞ പയയരികൊണ്ട്
തുമ്പ മലരമ്പും ചോറുവെച്ച്
പൊൻകൊണ്ടരച്ച കറിയുംകൂട്ടി
ഇഞ്ചി, ഇളമാങ്ങി,ളനാരങ്ങ
മായക്ക, കോവക്കി,ളവെള്ളേരി
കഞ്ഞുണ്ണിമാങ്ങ, വറുത്തുപ്പേരി
കാള,നിളവനിളംപീച്ചിങ്ങ
പതിനെട്ടുചില്ലുപ്പേരി ചോറുംകൂട്ടി
അമൃതേത്താലത്താഴം കൊള്ളുന്നോറ്
കടലുംകര കുട്ടിത്തേയി കെട്ടിലമ്മ
വെററില ചുരുട്ടിക്കൊടുത്തോളുന്നു
ഏഴൂട്[3] വാങ്ങി കവിളടക്കി
മാളിക പടിഞ്ഞാററ പള്ളിയറയില്
പള്ളിയുറക്കിന്നും പോരുന്നോറ്.

പുഞ്ചനടക്കലെ മാടത്തില്
പുലുവപ്പെണ്ണ് പൂമാതയിയോ
ആണും ളുണ്ടുല്ലാത്ത മാടത്തിന്ന്
വരിനെല്ലരിയരി കഞ്ഞിവെച്ച

---

1 കാലുയിയാനേയോളം=കാലുഴിയാൻ+ഏഴോളം
2 കത=കഥ
3 ഏഴൂട്=ഏഴ് പ്രാവശ്യം

കണ്ണിപ്പരലുമായൊറ്റിക്കൊഞ്ചൻ
വാലത്താൻമീനും പൊയക്കലെ ഞെണ്ടും
കൂടിക്കറിവെച്ച് കഞ്ഞിവെച്ച്
അത്തായം ചോറ് കയിക്കുന്നോള്
മുണ്ടോലപ്പായില് മുറിയണവെച്ച്
കാക്കവിളക്കിൽ തിരിയുമിട്ട്
അവിടെ കിടന്നിട്ടോ പൂമാതൈയോ
പൂതത്താൻപാട്ടോള്[1] പാടുന്നുണ്ട്.
നാഗത്താൻപാട്ടോള് പാടുന്നുണ്ട്.
ചോലപ്പനംകിളി കൂവുംപോലെ
കിണ്ണം മണിയോശ കേക്കുംപോലെ
പനങ്കണ്ടൻതത്ത ചിലക്കുംപോലെ
നാഗത്താൻ ഭൂതത്താൻ പാട്ടുപാടി.

കടലുംകര നാട്ടുവാണ നാട്ടുവായിച്ച
പാമ്പും ചെവിടാലെ കേട്ടവര്
അരുളിച്ചെയ്യുന്നേരം നാട്ടുവായിച്ച
നേരം നെറമാനപ്പാതിരാക്ക്
ചോലപ്പനങ്കിളി കൂവുംപോലെ
എവിടുന്നൊരു ബന്തുരം[2] കേൾക്കുന്നത്
പൊത്തിലെ പാമ്പും തലമടക്കും
കരയുന്ന കുഞ്ഞൻ മണിഞ്ഞൊറങ്ങും
ഉണക്ക്മരം പൊട്ടിപ്പാലൊഴുകും
പച്ചമരത്തിന്റില കൊഴിയും
എവിടുന്നീ ബന്തുരം കേൾക്കുന്നത്
പകരം പറഞ്ഞല്ലോ കാര്യക്കാരൻ
ഒവ്വോ തിരുമേനി നാട്ടുവായിച്ചേ
പുഞ്ചനടക്കലെ മാടത്ത്ന്ന്
പൂലുവപ്പെണ്ണ് പൂമാതൈയ്യോ
പൂതത്താൻപാട്ടല്ലേ കേൾക്കുന്നത്
ചോദിച്ചല്ലുന്നേരം നാട്ടുവായിച്ച
പൂലുവപ്പെണ്ണ് പൂമാതൈയ്യോ
പുഞ്ചക്കൊയിത്തിന് വരുവാറില്ലേ
പറഞ്ഞാൽ വരുവോളീ നാട്ടുവായിച്ചേ
എന്നാലോ കേൾക്കെന്റെ കാര്യക്കാരാ
മറ്റന്നാ[3]പുല്ലാ പുലരുംകാലം

---

1 പാട്ടോള് = പാട്ട് + അവൾ
2 ബന്തുരം = ശബ്ദം
3 മറ്റന്നാ = മറ്റന്നാൾ

പൂലുവക്കടിക്കാരനേലനോട്ടം
ഇരുപത്തിയൊന്നു കുടിക്കാരോട്ടം
പൂലുവപ്പെണ്ണ് പൂമാതൈയ്യോട്ടം
പുഞ്ചക്കൊയ്ത്തിനു് വന്നോളീനേ
കൊയ്ത്തിനു് തോരംപാട്ട് പാടണമെന്നും
ചെന്നു പറയെൻെറ കാര്യക്കാരാ
അതുതാനെ കേട്ടല്ലോ കാര്യക്കാരൻ
പിറേറന്നാൾ പുല്ല പുലന്നോണ്ടാരെ
പൂലുവക്കടിക്കാരനേലനോട്ടം
പൂലുവപ്പെണ്ണ് പൂമാതൈയ്യോട്ടം
നാളത്തെ പുല്ലാ പുലരുംകാലം
പുഞ്ചക്കൊയ്ത്തിനു് വന്നോളാനെ
കൊയ്ത്തിനു് തൊരം[1] പാട്ട് പാടണമെന്നും
പൂലുവപ്പെണ്ണ് പൂമാതൈ പാടണമെന്നും
പറഞ്ഞല്ലേ പോരുന്ന കാര്യക്കാരൻ
പിറേറന്നാ പുല്ല പുലരുംകാലം
കൊയിത്തിൻെറാരുക്കം കുടിക്കാറുക്കെ
പൂലുവപ്പെണ്ണ് പൂമാതൈയ്യും
പൂലുവക്കടിക്കാറ് പെണ്ണുങ്ങളും
നേരൊട്ട[2] പുല്ലപ്പുലരുംകാലം
ആററുകര നല്ല തോട്ടുകന്ന്
അവള് കുളിയും കഴിച്ചോളുന്നു
വളഞ്ഞും കൊയികെട്ടിയ പൂമുടിയോ
ചിക്കിക്കടഞ്ഞും തെറുത്തുകെട്ടി
പെഞ്ചേനത്തണ്ടൊത്ത പൊകയിക്ക്
വെള്ളിവളയും നെറംവരുത്തി,
മാറത്തെ പൂത്താലി കല്ലുമാല
മാറത്തെ നീട്ടും നിറംവരുത്തി
കീറത്തുണി മാററിയുടുത്തവള്
ഉക്കത്തരിവാളും കററക്കൊട്ട
കററക്കയരും പിരിച്ചെടുത്ത്
ഇരുപത്തിയൊന്ന് കുടിക്കാറൊത്ത്
പുഞ്ചക്കൊയ്ത്തിനു് വന്നോളുന്നു
പൂലുവക്കടിക്കാരനേലനാണ്
കതിരു പറിച്ചും കണിവെക്കുന്നു
ഒപ്പോപ്പം കണ്ടത്തിൽ കീഞ്ഞ്[3]നിന്നു്

---

1 തൊരം = പ്രവൃത്തി
2 നേരൊട്ട = നേരം + ഒട്ട
3 കീഞ്ഞ്നിന്ന് = ഇറങ്ങിനിന്നു്

കതിരുതൊട്ടാചാരം ചെയ്തുകൊണ്ട്
പുഞ്ചക്കൊയ്ത്തും തുടങ്ങുന്നോല്
തൊരംപാട്ട് പാട്ന്ന് പൂമാതെയ്യോ
കുട്ടിലെ കുകാളി കുകുംപോലെ
ഇതമൊത്ത[1] പൊന്നാരപ്പാട്ടു പാടി
നീട്ടിയും കുറുക്കിയും ചേലൊപ്പിച്ചും
പാട്ടു പൊടിമാനംകൊള്ളിക്കുന്നു.
പുഞ്ചക്കതിരിന്നും പൂക്കൈതക്കും
പറക്കും പറവക്കും കോംക്കുന്നോക്കും
കൊതി തോന്നും പൂലുവപ്പെണ്ണോട്
കടലുംകര നാടുവാണ നാടുവായിച്ച.
പൂലുവപ്പെണ്ണു പൂമാതെന
കണ്ണാലെ കണ്ടല്ലൊ നാടുവായിച്ച

ആററിലെ ചെന്താമര പൂത്തപോലെ
മാറത്തെ പൂത്താലിക്കല്ല്പോലെ
ഏററം നിറന്നോളുക്കണ്ട നാളെ
കനകം കൊതിപ്പല്ലൊ നാടുവായിച്ച
നേരവും പോയി പടിഞ്ഞാറോട്ട്
ഏലനും കുടിക്കാറും പൂലുവപ്പെണ്ണും
ഓലോലെ[2] മാടത്തിലെത്തിക്കൊണ്ടെ,
നേരമൊട്ടന്തി മോന്തി[3] രാച്ചെന്നാരെ
കടലുംകര നാടുവാണ നാടുവായിച്ച
കടലും കരച്ചിണ്ട കാര്യക്കാരാ
കേട്ട തരിക്കെൻെറ കാര്യക്കാരാ
പൂലുവപ്പൂപ്പെണ്ണ് പൂമാതെന
ആററുകര അന്താണി തോട്ടംതഴെ
കൈതോലക്കണ്ടത്തിൽ കണ്ടനാളെ
കായിച്ചക്കണ്ണിലൊറക്കില്ലേലോ
നീ പോയി ചോദിക്കേ കാര്യക്കാരാ
പൂലുവപ്പൂപ്പെണ്ണ് പൂമാതെയോട്
പുഞ്ചനടക്കലോളെ[4] മാടത്തില്
കാൽനട എഴുന്നള്ളി വന്നോണ്ടാല്
മാടം മണിത്തഴുതുവോ എന്നും
തെളിഞ്ഞൊന്നുരിയാടോ തക്കരിക്കോ[5]
താഴെത്തളം പൂക്കു പോരോ എന്നും

1 ഇതമൊത്ത = ഇഷ്ടത്തിനനുസരിച്ച
2 ഓലോലെ = അവർ അവരുടെ
3 മോന്തി = രാത്രി
4 പുഞ്ചനടക്കലോളെ = പുഞ്ചനടക്കൽ + അവളുടെ
5 തക്കരിക്കോ = സത്കരിക്കുമോ

വെളുക്കച്ചിരിച്ചൊപ്പരം ചേരോ എന്നും
തേനായ് മറഞ്ഞൊപ്പം കൂടോ എന്നും
കൊതിയെന്റെ മാമാതം മാറേവാ എന്നും
കൂറോടെ മാറടഞ്ഞുകൂടോ എന്നും
ചെന്നിററ് ചോദിക്ക് കാര്യക്കാരാ
പോരുന്നുണ്ടന്നേരം കാര്യക്കാരൻ
പുഞ്ചനടക്കലെ മാടത്തില്
വാതുക്കം ചെന്ന് വിളിച്ചവനോ
ഞെട്ടിയുണർന്നല്ലോ പൂമാതൈയോ
ഊതും കുരുനട്ടപ്പാതിരാക്ക്
ആണും തുണുമില്ലാത്ത മാടത്തില്
ആരെന്റെ വാതുക്ക് വിളിക്കുന്നത്
ഞാനാണേ ഞാനാണേ പൂമാതൈയേ
എന്തായ് തിരുമേനി വന്നതോളി[1]
കടലുംകര നാടുവാണ നാടുവായിച്ച
എന്നോട് കല്പിച്ചയച്ചിക്കല്ലോ
ആറുംകര അത്താണി തോട്ടംതാഴെ
പുഞ്ചക്കൊയ്ത്തിന് കണ്ട നാളെ
കായിച്ചക്കണ്ണിലൊറക്കില്ലല്ലോ
പുഞ്ചനടക്കലിന്റെ മാടത്തില്
കാൽനട എഴുന്നള്ളി വന്നോണ്ടാല്
മാടം മണിത്തഴുതുരോ പെണ്ണേ
തെളിഞ്ഞൊന്നറിയാടോ തക്കരിക്കോ
വെളുക്കെച്ചിരിച്ചൊപ്പരം[2] ചേരോ എന്നും
പകരം പറഞ്ഞല്ലോ പൂമാതൈയോ
''കടലുംകര നാടുവാണ നാടുവായിച്ച്യോട്
ചെന്നു പറവോളി[3] കാര്യക്കാരാ
പുഞ്ചനടക്കലെന്റെ മാടത്തില്
ആണും തുണും ഇല്ലാത്ത മാടത്തില്
കാൽനട എഴുന്നള്ളി പോരണ്ടാലോ
പൂലുവപ്പൂപ്പെണ്ണോട് കൊതിവന്നാല്
കുററം പലതുണ്ടേ കാര്യക്കാരാ
കുടിക്കാററിഞ്ഞാലും കുററമുണ്ട്
കൊയിലോത്തറിഞ്ഞാലും കുററമുണ്ട്.''
പകരം പറഞ്ഞല്ലോ കാര്യക്കാരൻ.

---

**1** വന്നതോളി = വന്നത് + ഓളി. ഓളി = ബഹുമാനസൂചകമായി ഉപയോഗിക്കുന്ന പദം

**2** ഒപ്പരം = ഒന്നിച്ച്

**3** പറവോളി = പറയുക + ഓളി

'അതുവൊക്കെര'ക്കട്ടെ പൂമാതൈയേ
ഉത്തരമനുവാദം ചൊല്ലേ പെണ്ണേ
വലിയോലെ[1] പാട്ടും പയമക്കേല്ലാം[2]
ആടിത്തെളിയെൻെറ പൂമാതൈയേ
പൊന്നു പടിഞ്ഞാറേ പൂക്കന്നേരം
അടത്തിക്കളയാവോ പൂമാതൈയേ'
പകരം പറഞ്ഞല്ലോ പൂമാതൈയോ
'കതിരോനാണെ മലംദൈവത്താണെ
അതിനു് കൊതിക്കരുത്തേ നാട്ടുവായിച്ച
മാടത്താണെ പുഞ്ചക്കണ്ടത്താണെ
ഞാനയിനൊരുങ്ങപ്പേ കാര്യക്കാരാ.'

ഓനോ മടങ്ങിയല്ലേ പോരുന്നതു്
കടലുംകര നാട്ടുവാണ നാട്ടുവായിച്ചയോടു്
[3]വത്താനെല്ലെണ്ണിപ്പറയുന്നോനോ
അരുളിച്ചെയ്യുന്നേരം നാട്ടുവായിച്ച
'കണ്ണാലെ കണ്ടോന്നു് ചോദിച്ചാല്
കനകം തെളിയില്ലേ കാര്യക്കാരാ.'
അടിയനറിഞ്ഞൂടെ നാട്ടുവായിച്ചേ.

അങ്ങനെയവിടാട വാറത്തേരെ
ഒരു നാറം പൊലന്നിട്ടൊരു നട്ടുച്ചക്കു്
പൂലുവപ്പൂപ്പെണ്ണു് പൂമാതൈയോ
അങ്കക്കരിമലക്കണ്ടത്ത്ന്നു്
പൂക്കൈതക്കാട്ട്ന്നെല്ലാണിപ്പോള്
ഓല മുറിക്കുന്നു് കെട്ടാക്ക്ന്നു്
ഏഴ്വതട്ടും വെഞ്ചാമര മാള്യേമ്മന്നു്
കണ്ണാലെ കണ്ടല്ലോ നാട്ടുവായിച്ച
ആരുമൊരുത്തരറിയാതണ്ട
പറക്കും പാവയറിയാതണ്ട
[4]ഏയ്യും എറമ്പും അറിയാതണ്ട
തെക്കേ പുറേ കയറി പോരുന്നോര്
പൂക്കൈതക്കാട്ടിലങ്ങെത്തിക്കൊണ്ടു്
കണ്ണാലെ കണ്ടല്ലോ പൂമാതൈയോ
പൂലുവപ്പൂപ്പെണ്ണു് പൂമാതൈക്കു്
അടിക്കും മുടിക്കും വിറവന്നിക്കേ

---

1 വലിയോലെ = വലിയവരുടെ
2 പയക്കം = വർത്തമാനം
3 വത്താനെല്ലെണ്ണി = വർത്തമാനം ; എല്ലാം + എണ്ണി
4 ഏയ്യും = ഈഴയുന്ന

മാറത്തൊരന്താളത്തീപ്പായുന്നേ
ഓലമുറിച്ചതും വീണുപോയെ
പുലിക്കണ്ടുകുമ്പേച്ചി നിന്നപോലെ
ഏറ്റെത്തരിച്ചാട നിന്നുംപോയേ
കരിമടയിര കണ്ട് നിന്നപോലെ
നോക്കിക്കൊതിക്കുന്നേ നാടുവായിച്ച
ഉലകിലുടയോനെ ദൈവത്തിനെ
കരുതിയിരിക്കുന്നേ പൂമാതൈയോ
കടലുംകര നാടുവാണ നാടുവായിച്ച
ചിരിപ്പൊന്നുരിയാടി നാടുവായിച്ച
'പുലുവപ്പൂപ്പെണ്ണ് പൂമാതൈയേ
ചുടുചുടറിക്കുന്നത്തീവെയിലത്ത്
ഓലമുറിക്കണ്ട കെട്ടേണ്ടാലോ

നിന്നെ ചുടുവെയിലിൽ കാണുന്നേരം
നെഞ്ചും കരിമ്പാടകത്തിയെനിക്ക്
തണലത്തിരിക്കെടോ പൂമാതൈയേ.'
പകരം പറഞ്ഞല്ലോ പൂമാതൈയോ
'അടിയാളെ [2]തൊരമല്ലേ നാടുവായിച്ചേ
പുലുവരായി പിറന്നാലോളി
തീയും ചുടുവെയിലറിയില്ലെലോ
മഞ്ഞും മഴയും [3]തയക്കം വോളി'
പുലുവപ്പൂപ്പെണ്ണ് പൂമാതൈയോ
നിന്നോടൊരു [4]പട്ടാങ്ങം ചോദിച്ചാല്
ഉത്തരമനുവാദം ചൊല്ലോ പെണ്ണേ
'അനുവാതറിയാതെ ചൊല്ലിക്കൂടാ'
'പുലുവപ്പൂപ്പെണ്ണേ പൂമാതൈയേ
[5]എൻറാപ്പരം പോരേവാ മനം മയങ്ങോ'
'പുലുവപ്പെണ്ണോട് കൊതിവന്നാല്
കുററം പലതുണ്ടേ നാടുവായിച്ചേ
കേട്ടാൽ കൊണക്കേട് മാനക്കേട്
കൊയിലോത്തറിഞ്ഞാലത് കുററമുണ്ട്.'
[6]'മാനക്കേടെങ്കും കൊണക്കേടെങ്കും'
'വന്നാൽ പൊറുക്കും ഞാൻ പൂമാതൈയേ'
'എത്താത്ത പൂവോട് മനം വന്നാല്

---

1 അടിയാളെ = അടിയരുടെ. (താണജാതിക്കാരായ ഞങ്ങളുടെ)
2 തൊരമല്ലേ? = ജോലിയല്ലേ
3 തയക്കം = പഴക്കം
4 പട്ടാങ്ങം = നേര്
5 എൻറൊപ്പരം = എന്റെകൂടെ
6 മാനക്കേടായാലും ദോഷമായാലും

ചൂടിത്തെളിയാവോ നാട്ടുവായിച്ചേ.'
'എത്തും മതിക്കൊത്ത പൂക്കണ്ടാല്
പറിച്ചും മണത്തുടേ പൂമാതൈയേ
ആററുംകര അത്താണി തോട്ടം താഴെ.
കൈതോലക്കണ്ടത്തിൽ കണ്ടന്നാളെ
കായിച്ചക്കണ്ണിലൊറക്കില്ലാലോ.'

'കടലും കരക്കുട്ടിത്തെയി അക്കമ്മേ്യാട്
എതമൊത്തു കൂടറുതോ നാട്ടുവായിച്ചേ?'
'എതമൊത്താലും പെണ്ണേ കൂറൊക്കണേ
പക്കത്തിൽ നിന്നാലും പാലൂട്ട്യാലും
[1]പയം കണ്ടാൽ തിന്നപ്ലേ പൂമാതൈയേ
[2]പായ്യാരം പോട്ടെ പകരം പോട്ടെ
മാറാതെ കൂറണം പൂമാതൈയേ
കൂറുള്ള പൂലുവൻ വന്നെന്നാല്
മാറാതെ കൂറും ഞാൻ നാട്ടുവായിച്ചേ.
പൂലുവപ്പെണ്ണേ പൂമാതൈയേ
വളഞ്ഞും കൊയികെട്ടിയ പൂമുടിക്ക്
പൂരണം മുടിപ്പൊന്നു ഞാൻ ചൂടിക്കാലോ
പെഞ്ചേനത്തണ്ടൊത്ത പൊൻകയിക്ക്
പൊൻവള തരുവെൻ ഞാൻ പൂമാതൈയേ
കുന്നും മലയുമയ്യേലച്ചുള്ള
എഴുതിത്തരുന്നുണ്ട് പൂമാതൈയേ
ഏഴരപ്പുത്തുക്കണ്ടം പുഞ്ചക്കണ്ടം
നിനക്കും തരും പെണ്ണേ പൂമാതൈയേ
ഏയരപ്പൊന്നിൻെറ പൊൻപതക്കം
ഇളക്കൻ കൊയൽ താലികെട്ടിക്കാലോ.

ആയിരം പഴയരിയളന്നെടുത്ത്
മാടത്തിലെത്തിക്കാം കുത്തിച്ചേറി
ഉത്തരമന്തവാദം ചൊല്ലേ പെണ്ണേ
ഉടലെന്തേ പൂമാതൈ ചൊല്ലേ പെണ്ണേ.
മനമെന്തേ പൂമാതൈ പാറക്കല്ല്
എന്നില് കനിവിനിക്കില്ലേ പെണ്ണേ.'
പകരം പറഞ്ഞല്ലോ പൂമാതൈയോ
'കടലുംകര നാടിങ്ങെളിയ ചുങ്കം
കുന്നും മല പൊൻപണം തന്നോണ്ടാലും
അതിന് മയങ്ങപ്ല പുലയപ്പെണ്ണ്.'
'എന്തിന് മയങ്ങൻെറ പൂമാതൈയേ.'

---

1 പയം = പഴം
2 പായ്യാരം = തമാശ

'ഒന്നിലും മയങ്ങ്വല്ലെ നാട്ടുവായിച്ചേ'
'ഒന്നിനും മയങ്ങ്വല്ലെങ്കാണ് പെണ്ണേ
ഏഴരപ്പുത്തുക്കണ്ടം ആവിക്കണ്ടം
നിനക്ക് തുണയെടീ പൂലുവപ്പെണ്ണേ.'

'1തന്റേച്ചെപ്പോയീനേ നാട്ടുവായിച്ചേ
കൊന്നാലും വേണ്ടീല നാട്ടുവായിച്ചേ
തിന്നാലും വേണ്ടീല നാട്ടുവായിച്ചേ
എന്നെത്തൊടറെന്റെ മെയ്യ് തൊടറ്.'
കടലുംകര നാട്ടുവാണ നാട്ടുവായിച്ച
കരിങ്കണ്ണുരുട്ടി മറിക്കുന്നുണ്ടേ
കരിന്തുടരോമം വിറപ്പിക്കുന്നേ
വായിലെയരിമണിപ്പല്ല്കൊണ്ട്
അരിപൊരി വറക്കുന്നേ നാട്ടുവായിച്ച
'തരുവൻ പങ്കരം ഞാൻ പൂമാതൈയേ'
'വാങ്ങാൻ പങ്കരം ഞാൻ നാട്ടുവായിച്ചേ'
'കൊല്ലാതെ കൊല്ലും പൂമാതൈയേ'
'2കൊല്ലുമ്പം കാണും ഞാൻ നാട്ടുവായിച്ചേ.'
'തീയിലുരുക്കും ഇന്ന3 പൂമാതൈയേ'
'മഞ്ഞത്ത് പാറക്കും നാട്ടുവായിച്ചേ'
'നീയെന്തറിഞ്ഞെന്നെ പൂമാതൈയേ
'അടിയനറിഞ്ഞോളീ നാട്ടുവായിച്ചേ'
'വക്കാണം വേണ്ടേണ്ണേ പൂമാതൈയേ'
'തന്ത്രം കളി വേണ്ടേ നാട്ടുവായിച്ചേ'
കടലുംകര നാട്ടുവാണ നാട്ടുവായിച്ച
അവര് മടങ്ങിയല്ലേ പോരുന്നത്
പൂലുവപ്പൂപ്പെണ്ണേ പൂമാതൈയോ
പൂക്കൈതെക്കാട്ട്ന്നല്ലാണിപ്പോള്
കൈതോലെടുക്കാതെ പോരുന്നോള്
മാടത്തില് വന്നിട്ടെ പൂമാതൈയോ
മുണ്ടോലപ്പായും വിരിച്ച്കൊണ്ടേ
അവിടെ കിടന്നും കരയുന്നോള്
കന്നിക്കൊയ്ത്തിന്നും 4കാലായിക്കും
പൂലുവപ്പൂപ്പെണ്ണ് പൂമാതൈന
പൂലുവക്കുടിക്കാറ് വിളിച്ചില്ലലോ

---

1 തന്റേച്ചേ = നിങ്ങളുടെ വഴിക്ക്
2 കൊല്ലുമ്പം = കൊല്ലുമ്പോൾ
3 ഇന്ന = നിന്നെ
4 കാലായിക്കും = കന്നിക്കൊയ്ത്തിനുശേഷമുള്ള വയൽപ്പണി

[1]ജമ്മപ്പതവും കൊടുത്തില്ലേലോ
തിരുനാളിന്ന് ചോറും കൊടുത്തില്ലേലോ.

പായ മടഞ്ഞും മുറം മടഞ്ഞും
കുട്ട മടഞ്ഞും കതിർ പറിച്ചും
താളും തവരയും പച്ചവെള്ളവും
തോട്ടിലെ കണ്ണിപ്പരളും ഞണ്ടും
പട്ടിണി [2]വൈയായ് കൂടുന്നോള്
ഉടുത്തുണി മറുത്തുണിയുടുക്കാറില്ല.
ആരോടുമല്ലല് പറയാറില്ല.
മകരം പോയ് ചൂടും മയയും വന്നു.
[3]മയ പോയി മഞ്ഞും വെയിലും വന്നു.
കുളം വററി കൈതോല തോടും വററി.
ആറുംകര അത്താണിതോടും വററി
നീരററു പുഞ്ച കരിഞ്ഞ് ഫാളി
ചൂലൊത്ത് നഞ്ച കരിഞ്ഞും പാളി
കുടിനീരെറകചാനും നീരില്ലാലോ
മുട്ടത്തെമാളി മയങ്ങിപ്പോയി
വള്ളിയും വായയുണങ്ങിപ്പോയി
നാനായി കറക്കും പൈക്കമ്പിച്ചിക്ക്
പാലില്ല പുല്ലൊന്നും നാട്ടിലില്ല.
ചെന്തെങ്ങളനീരും വാടിവീണു.
ചുടുചൂടറിക്കുന്ന തീവെയിലാലേ.

എരിപൊരി സഞ്ചാരം [4]നാട്ടാറൊക്കെ
അങ്ങിനെയവിടാട പാറത്തേരെ
കേക്കൻമലമേലെ കാലിക്കാറ്
ഉയന്ന മലയിലെ കാടും നോക്കി
താണ വയലിലെ പുല്ലും നോക്കി
[5]ഓരു പെരങ്ങിയ ചളിയും നോക്കി
കാലി തെളിച്ചല്ലേ പോരുന്നോല്
കരുമലക്കുന്നും വലത്തും മെച്ച്
അട്ടപ്പാടി കണ്ടിൻേറാരത്തുടെ
കടലും കരനാട്ടിലും വന്നിറങ്ങി
പുഞ്ചനടക്കലെ മാടത്തിലെ

---

1 ജമ്മപ്പതം = നെല്ലുമെതിച്ചാൽ കിട്ടുന്ന കൂലി (നെല്ലായിത്തന്നെ കിട്ടുന്നതു്.)
2 വൈയായി = വഴിയായി
3 മയ = മഴ
4 നാട്ടാറൊക്കെ = നാട്ടുകാർ + ഒക്കെ
5 ഓരു പെരങ്ങിയ = ഉപ്പു കലന്ന

കേക്കേ വയലിലെ പൊയിലോടീല്
കുററിത്തരിക്കണ്ട പുല്ലുണ്ടല്ലോ
ഓരു പെരങ്ങിയ ചളിയുണ്ടല്ലോ
[1]കേക്കൻമലമേലെ കാലിക്കാറ്
കുററി തറച്ചാട കാലി കെട്ടി
മൂന്നോളം തിങ്ങള് [2]കൂട്ടന്നോര്
പുലുവക്കടിക്കാറ് പുലുവത്ത്യേള്
കേക്കൻമലയിലെക്കാലിക്കാക്ക്
കൂട്ട കൊട്ടക്കും മുറം കൊട്ടക്കും
കൈതോലപ്പായും [3]പൊയക്കലെമീനും
കൊണ്ടക്കൊട്ടക്കപ്പെല്ലും [4]പുലചത്ത്യേള്

പുലുവപ്പൂപ്പെണ്ണ് പൂമാതെയും
കൂട്ട കൊട്ടക്കും മുറം കൊട്ടക്കും
തൈർ വാങ്ങും കാലീന്റെ പാലുവാങ്ങും
കേക്കൻമലമേലെ കാലിക്കാറ്
കളിയും പയമ[5] പറയാറുണ്ട്.

കേട്ട ചിരിക്കപ്പെല്ലോ പുലചത്ത്യേള്
കേക്കൻ മലയിലെ കാലിക്കാറ്
പുലുവപ്പൂപ്പെണ്ണ് പൂമാതെയോട്
കളിയും പയമ പറയാറുണ്ട്.
കുററിക്കരിക്കണ്ട പുല്ലുംതീന്ന്
ഓരു വെരങ്ങിയ ചളിയുംവററി
കേക്കൻ മല മേലെ കാലിക്കാറ്
പൊൻപുഴകടന്നപ്പുറം പോരുന്നോല്
അവരിന്ന് പോയി പുറം കൈഞ്ഞാറേ[6]
കടലുംകര നാടുവാണ നാടുവായിച്ച
അരുളിച്ചെയ്യുന്നാളന്നാടുവായിച്ച
കടലുംകര നാടുവാണ കാര്യക്കാരാ
കേക്കൻ മലയിലെ കാലിക്കാറ്
കടലുംകര നാട്ടിലും വന്നോണ്ടിററ്
പുലുവപ്പൂപ്പെണ്ണ് പൂമാതെയോട്
കൂട്ട മുറം പായും വാങ്ങീക്കെന്നും

---

1 കേക്കേ = കിഴക്കേ
2 കൂട്ടന്നോര് = കൂട്ടുന്നു + അവർ
3 പൊയക്കലെ = പുഴക്കര
4 പുലചത്ത്യേള് = പുലുവത്തികൾ
5 പയമ = പഴയ കഥകൾ
6 കൈഞ്ഞാറെ = കഴിഞ്ഞതിനുശേഷം

കളിയും ചിരിയേറെയുണ്ട് എന്നും
മാടത്തിലന്തിക്ക് കൂടലെന്നും
പലരും പറഞ്ഞിട്ടറിഞ്ഞു ഞാനേ
നീ പോയറിയെന്റെ കാര്യക്കാരാ
കടലുംകര നാടുവാണ കാര്യക്കാരൻ
പൂലുവക്കുടിയിലും വന്നോണ്ടിററ്.

പറഞ്ഞാനറിയുന്ന കാര്യക്കാരൻ
പൂലുവക്കുടിക്കാറ് പൂലുവത്ത്യേള്
കൂട്ട മുറം പായും വില്ക്കാറുണ്ട്
കളിയും പയമ പറയാറുണ്ട്
1കാലി വിട്ടോലേടയും പോവാറില്ല.
പൂലുവക്കുടിയിലും മാടത്തിലും
കാലുപറിച്ചോല് കുത്താറില്ല.
വത്താനറിഞ്ഞല്ലോ കാര്യക്കാരൻ
കടലുംകര നാടുവാണ നാടുവായിച്ച്യോട്
എണ്ണിപ്പറഞ്ഞല്ലോ കാര്യക്കാരൻ
അരുളിച്ചെയ്യുന്നേരം നാടുവായിച്ച
കൈതക്കുടി ആയിത്തിരപ്പൂലോത്ത്യോട്
ചെന്നു പറയെന്റെ കാര്യക്കാരാ
ആരുമൊരുത്തരറിയാതണ്ട്
കൊയിലോത്തോളം വന്നു പോരുവാനേ
ചെന്നു പറഞ്ഞല്ലോ കാര്യക്കാരൻ
കൈതക്കുടി ആയിത്തിര പൂലുവത്തി
ആരുമൊരുത്തരറിയാതണ്ട്
തിരുമുമ്പാകെ വന്നുനിന്നവള്
അരുളിച്ചെയ്യുന്നേരം നാടുവായിച്ച
കൈതക്കുടി ആയിത്തിര പൂലുവത്തി
ഒത്തൊരു 2പൂളം പറഞ്ഞോണ്ടാല്
ചോറുതരും പെണ്ണെ ആയിത്തിരെ
3മതിരക്കറിവെച്ച് തരുവൻ ഞാനെ
എന്തൊരു പൂളെന്റെ നാടുവായിച്ചെ
കേക്കൻ മലമേലെ കാലിക്കാറ്
പുഞ്ചനടക്കലെ മാടത്തില്
പൂലുവപ്പെണ്ണ് പൂമാതെയോട്
കളിയും ചിരിയോടെ കൂടാറെന്നും

---

1 കാലിയെ വിട്ട് അവർ എവിടേയും പോവാറില്ല
2 പൂളം = കളവ്
3 മതിരക്കറി = മധുരക്കറി

അന്തിക്ക മാടത്തിൽ കൂടാറെന്നു–
മാടമപരാധം പൊക്കീക്കെന്നും
ഒത്തൊരു പൂളം പറയോ നീയും
പകരം പറഞ്ഞല്ലോ ആയിത്തിര.
ഇല്ലാത്ത 1മാച്ചിത്തം ചൊല്ലിയോണ്ടാല്
ദൈവം വെറുക്കല്ലേ നാടുവായിച്ചേ
തിരുമേനി ഇളമേനിയായ് വാണകാലം
2വാല്യംകൊണ്ടമ്മാനമാടുകാലം
നേരുവിട്ടും നെറി 3ഞായംവിട്ടും
തിരുമേനി 4ഒപ്പരം കൂടീട്ടില്ലേ
തെററുള്ള പെണ്ണുങ്ങളെങ്ങനെ കുററംചൊല്ലും?
ഇരന്നോ തിരുമേനി പൂമാതൈയോട്
പറഞ്ഞോ തിരുമേനി പൂമാതൈയോട്
ഇരന്നും പറഞ്ഞാലും കൂത്താടിയാലും
പൂമാതൈ 5മാരട്ട്യപ്പെണ്ണല്ലല്ലോ
അരുളിച്ചെയ്യുന്നേരം നാടുവായിച്ച
6''അത്വൊക്കെരിക്കട്ടെ ആയിത്തിരെ
പൊന്നു തരും പെണ്ണേ ആയിത്തിരേ
തോളിൽ കിടക്കുന്ന നേര്യമുണ്ട്
ആയിത്തിരക്കും കൊടുത്തോളുന്നു.''
സമ്മാനം കണ്ടു തെളിഞ്ഞവള്
'ഒത്തൊരു പൂളം പറയാവോളീ'
ഇരുപത്തിയൊന്നു കുടിക്കാരോടും
പുലുവക്കുടിക്കാരനേലനോടും
പൂളം പറയുന്നുണ്ടായിത്തിര
കേക്കൻ മലമേലെ കാലിക്കാറ്
പുഞ്ചനടക്കല് ചെന്നിക്കെന്നും
മാടത്തിന് മാച്ചിത്തം പററീക്കെന്നും
മാനംമരിയാതി തെററീക്കെന്നും
7ഓളോളെ കണ്ണാലെ 8കണ്ടിക്കെന്നും

---

1 മാച്ചിത്തം = അപരാധം (വ്യഭിചാരക്കുററം)
2 വാല്യം = യൗവനം
3 ഞായം = ന്യായം
4 ഒപ്പരം = ഒന്നിച്ച്
5 അവളെ എളുപ്പത്തിൽ വശത്താക്കാൻ കഴികയില്ല എന്നർത്ഥം
6 അത്വൊക്കെരിക്കട്ടെ = അത് + ഒക്കെ + ഇരിക്കട്ടെ.
7 ഓളോളെ = അവരു അവളുടെ
8 കണ്ടിക്കെന്നും = കണ്ടിരിക്കുന്നു എന്നും

പലതും പറയുന്നുണ്ടായിത്തിര
പൂലുവക്കുടിയിലും മാടത്തിലും
കടലുംകര നാട്ടിലും കോലകത്തും
തീപ്പററി പഞ്ഞി പരക്കുംപോലെ.
പൂമാതൈ[1] മാച്ചിത്തം ചൊല്ലുന്നോള്
പൂലുവക്കുടിക്കാറ് പൂലുവമ്മാറ്
കടലുംകര നാടുവാണ നാടുവാച്ച്യോട്
ചെന്ന് പറയുന്നു പൂലുവന്മാര്
ഒപ്പ്രാ[2] തിരുമേനി തമ്പുരാനെ
പൂലുവപ്പൂപ്പെണ്ണ് പൂമാതൈയോ
കേക്കൻ മലമേലെ കാലിക്കാറ്
പുഞ്ചൻ നടക്കലോളെ മാടത്തില്
കൂടിക്കയിഞ്ഞിക്കേ നാടുവായിച്ചേ
മാടത്തിനു് മാച്ചിത്തം പററീക്കല്ലോ
ഞാളെന്തു[3] വേണ്ടതേ നാടുവായിച്ചേ
പകരം പറഞ്ഞല്ലത്തമ്പുരാനോ
'ഇനിയെന്തു് വേണ്ടതേ് പൂലുവരെ
മാടത്തിനു് മാച്ചിത്തം വന്നിക്കെങ്കിൽ
മാടം[4] പറിക്കീനെ തീവെക്കീനേ.'
പൂമാതൈ മാച്ചിത്തം വന്നിക്കേങ്കിൽ
മാടപ്പറമ്പത്തെ മാവിനോട്
ചങ്ങലയിട്ടും [5]തളച്ചുകൊണ്ടു്
മുക്കുററി മുക്കണ്ണൻ പന്തംകൊണ്ടു്
തലയും മുലയും കരിക്കുകവേണം.
തുടിയടിച്ചും കഥ കേറംപ്പിക്കേണം
പൂലുവപ്പൂപ്പെണ്ണു പൂമാതൈന
ഒററപ്പൊറമുണ്ടുടുപ്പിച്ചിറേ
ചാണകക്കലവുമടിമച്ചുലും
ഇരുകൈയും കൂട്ടിപ്പിടിപ്പിച്ചിറേ
തുടിവേണം തീവെട്ടിപ്പന്തം വേണം
അപരാതത്തോലൊന്നുടുപ്പിക്കേണം
മാടത്തിനു കമ്പയത്തോ[6]ലുക്കണം

---

1 പൂമാതൈ വ്യഭിചരിച്ചു എന്നു് അവരും പറഞ്ഞുപരത്തി

2 ഒപ്പ്രാ = മേലാളരെ സംബോധനചെയ്യാൻ ഉപയോഗിക്കുന്ന പദം

3 ഞാളെന്തു ഞങ്ങൾ + എന്ത്

4 മാടം പറിക്കുകയും തീവെക്കുകയും വേണം

5 തളച്ചുകൊണ്ടു് = കെട്ടിക്കൊണ്ടു്

6 കമ്പയത്തോലുക്കണം = തെറ്റുകാരിയാണെന്നു് (വ്യഭിചാരിണിയാണെന്നു കാണിക്കുന്ന തോൽ തൂക്കിയിടണം.)

വെള്ളിയാഴ്ച നല്ലൊരു നട്ടുച്ചക്ക്
മാടപ്പറമ്പില് ഞാനെത്തിക്കോളാം.
ഓ, എന്നനുവാദം പൂലുവര്

അവര് മടങ്ങിയങ്ങിനെ വന്നുംകൊണ്ട്
പൂഞ്ചനടക്കലെ മാടത്തില്
കമ്പയത്തോലൊന്ന് തൂക്കുന്നുണ്ടേ
ചാണകക്കലവുമടിമച്ചൂലും
മാടം നടുമിററം കൊണ്ടുവെച്ച്
കൈത തിരിച്ചും കയിച്ചിടുന്നു[1]
തുടിമുട്ടി കമ്പയ പാടുന്നോല്
അത്തുതാനേ കാണുന്നു പൂമാതൈയോ
നെഞ്ചത്ത് തച്ചും നിലം ചേരുന്നു.
''ഊയി[2] പടച്ചോനേ മമ്മറഞ്ഞോലെ[3]
ഞാനൊരു കമ്പയ ചെയ്തിട്ടില്ല
മാടത്താണെ പൂഞ്ചക്കണ്ടത്താണെ
ഞാനൊരു മാച്ചിത്തം ചെയ്തിട്ടില്ല.
മലയിലെ മലങ്കാരിദൈവത്താണെ
ഞാനൊരു കമ്പയ ചെയ്തിട്ടില്ല.
കൊല്ലാൻ കൊതിയിങ്ങക്കുണ്ടെങ്കില്
കൊന്നോളിൻ മാച്ചിത്തം ചെല്ലുണ്ടാല്ലോ.''
പകരം പറഞ്ഞല്ലോ പൂലുവര്
പായ്യാരം പോട്ടെപ്പെണ്ണേ[4] പൂമാതൈയേ
മറിപ്പും തിരിപ്പുന്റെ മാരട്ട്യവും[5]
കൊഞ്ചിക്കളി മാമാതം പോട്ടേ പെണ്ണേ
വെള്ളിയാഴ്ച നല്ലൊരു നട്ടുച്ചക്ക്
കൊഞ്ചിക്കളി മാമാതം മാറുംപെണ്ണേ.

പൂലുവക്കുടിക്കാറ് പൂലുവര്
മാടത്തിനു് കാവലപ്പൂലുവര്
പൂലുവപ്പൂപ്പെണ്ണ് പൂമാതൈയോ
കരഞ്ഞും കരഞ്ഞോടക്കൂടുന്നോള്
വെള്ളിയാഴ്ച പുല്ലപുലരുംകാലം
പൂഞ്ചനടക്കലെ മാടത്തില്

---

1 കയിച്ചിടുന്നു = കഴിച്ചിടുന്നു
2 ഊയി = അയ്യോ!
3 മമ്മറഞ്ഞോലെ = മരിച്ചവരെ
4 പോട്ടെപ്പെണ്ണേ = പോട്ടെ + പെണ്ണേ
5 മാരട്ട്യം = മയക്കുവിദ്യ

പൂലുവക്കുടിക്കാറ് വന്നോളുന്ന്
പൂലുവപ്പൂപ്പെണ്ണ് പൂമാതൈനെ
ഒററച്ചൊറമുണ്ടുടുപ്പിച്ചിറേറ
കമ്പയത്തോലൊന്ന് കെട്ടിക്കുന്നു
ചാണോക്കലവു*മടിമച്ചൂലും
ഇരുകയ്യ് കൂട്ടിപ്പിടിപ്പിച്ചിറേറ
കൈതപ്പുറത്ത് കയററുന്നോല്
അയ്യം നിലവിളി കൂട്ടുന്നോള്
പൂലുവപ്പൂപ്പെണ്ണ് പൂമാതൈനെ
മാടത്തിനപ്പുറം കൊണ്ടുവന്ന്
മാടം പറിച്ചോല് തീ കൊടുത്തേ
തീപ്പററി മാടം കരിഞ്ഞോണ്ടേരെ
വിളിച്ച് പറഞ്ഞല്ലോ പൂമാതൈയോ
''മാടത്തിൽ വാണോലെൻറച്ഛനമ്മോ
ഞാനൊരു മാച്ചിത്തം ചെയ്യിട്ടില്ല.
നിങ്ങളറിഞ്ഞോളിൻ ദൈവത്താരെ.''

പൂലുവക്കുടിക്കാര് പൂലുവര്
മാടപ്പറമ്പിലല്ലെത്തിക്കൊണ്ടേ
കടലുംകര നാടുവാണ നാടുവായിച്ച
കൂടെപ്പതിനായിരം നായന്മാരും
മാടപ്പറമ്പിലും വന്നിട്ടുണ്ട്
പൂലുവപ്പൂപ്പെണ്ണ് പൂമാതൈനെ
കൈതപ്പുറത്തിന്നിറക്കിക്കൊണ്ടേ
മാടപ്പറമ്പത്തെ മാവിനോട്
ചങ്ങല ഇട്ടും തളച്ചവരും
തുടിതപ്പും കമ്പയ പാടുന്നോരു
കടലുംകര നാടുവാണ നാടുവായിച്ച
അരുളിച്ചെയ്യന്നേരം നാടുവായിച്ച
''പൂലുവപ്പൂപ്പെണ്ണ് പൂമാതൈയെ
നീ കുററം ചെയ്യിനോ പൂമാതൈയ്യേ!''
കരഞ്ഞും പറഞ്ഞല്ലോ പൂമാതൈയോ
''ഉടയോനാണെൻെറ മാടത്താണേ
പുഞ്ചക്കണ്ടത്താണെ തൃക്കാലാണെ
അടിയാളറിഞ്ഞൊന്നും ചെയ്യിക്കില്ല.''
കൈതക്കുടി ആയിത്തിര പൂലുവത്തി
തിരുമുമ്പാകെ വന്ന് നിന്ന്കൊണ്ടും
കമ്പയ ചൊല്ലുന്നേ പൂലുവത്തി

* ചാണോക്കലം = ചാണകക്കലം

''കേക്കൻ മലക്കാറ് കാലിക്കാറ്
പുഞ്ചനടക്കലും വന്നോണ്ടിററ്
ഞാനെന്റെ കണ്ണാലെ കണ്ടിക്കല്ലോ
പൂമാതൈ മാച്ചിത്തം വന്നിക്കല്ലോ.''
കരഞ്ഞും പറഞ്ഞല്ലോ പൂമാതൈയോ
''കൈതക്കുടി ആയിത്തിര പൂലുവത്തി
നീയും ഒരു പെണ്ണല്ലേ ആയിത്തിരേ
ഇരുമ്പോ കരിങ്കല്ലോ നെഞ്ഞത്തുള്ള
എന്നച്ചതിച്ചാലിന്നെന്തു കിട്ടും!''
പകരം പറഞ്ഞല്ലോ ആയിത്തിര
''അത്തു പോട്ടെ പൂമാതൈ മായക്കാരി
മാച്ചിത്തപ്പെണ്ണേ കൊലംകൊരട്ടി[1]
കരിനാവടങ്ങാനൊന്നായിട്ടില്ലേ.''
അരുളിച്ചെയ്യുന്നേരം നാടുവായിച്ച
''പൂലുവപ്പൂപ്പെണ്ണ് പൂമാതൈന
മുകളേററി മുക്കണ്ണൻ പന്തംകൊണ്ട്
തലയും മുലയും കരിക്കുകെവേണം
ഇനിയത്തലകൊണ്ടും പൂമുലകൊണ്ടും
മാറിക്കളിപായ്യാരം കൂട്ടണ്ടാലോ.''
ആർത്തുവിളിക്കുന്നു പൂലുവര്
തുടിമുട്ടിയാറപ്പക്കൂട്ടുന്നോല്[2]
പന്തം തെരക്ക്ന്ന് കെട്ടാക്കുന്ന്
അരിനരിച്ചും പന്തം കെട്ടാക്കുന്ന്
[3]നാനായുരിയായക്കെണ്ണൊഴിച്ച്
തലക്കും മുലക്കല്ലേ തീവെക്ക്ന്ന്
വളഞ്ഞും കൊയികെട്ടിയ പൂമുടിയോ
കത്തിക്കരിഞ്ഞും മണംപൊന്ത്ന്ന്
തുള്ളുന്ന പുള്ളിച്ചിപ്പൂമുലക്ക്
രുധിരം തുടിക്കുന്ന പൂമുലക്ക്
മാറത്തെപ്പഞ്ചാരപ്പൂമുലക്ക്
മുക്കണ്ണൻ പന്തം പിടിച്ചോളുന്നു
പന്തം മുറിഞ്ഞ് പൊലിയോളവും
പൂമുല കരിക്കുന്നപ്പൂലുവര്
വെയിലത്തെപ്പൂമാലപ്പൂവ്പോലെ
പൂവൻപഴം ചുട്ടെടുത്തപോലെ

1 കൊലംകൊരട്ടി=കുലത്തിന് അപമാനം വരുത്തിവെച്ചവൾ
2 ആറപ്പക്കൂട്ടുന്നോല്=അവർ ആർത്തുവിളിക്കുന്നു
3 നാനാഴിഉരി ആഴക്ക് എണ്ണ ഒഴിച്ച്

കത്തികൊറിഞ്ഞല്ലൊ പൂമാതൈയോ
ചങ്ങലക്കെട്ട് കയിക്കുന്നോല്[1]
ഉരുണ്ടിനിലംകൊള്ള വീണവള്
കുറഞ്ഞൊരു നൊടിനേരം നിന്നോണ്ടരേ
മാടപ്പുറമ്പത്തെ മണ്ണ്ന്നാന്
തലകൊത്തിയ പാമ്പ് പുളയുംപോലെ
കടുകുത്തിയ കയ്യൻ പിടക്കുംപോലെ
ഒരഞ്ഞും പിടഞ്ഞും കളിക്കുന്നോള്
നെഞ്ചു തലയിട്ടടിക്കുന്നോള്
കാലും കയ്യിട്ട് പിടിക്കുന്നോള്
മാറത്തെ തോലും പൊളിഞ്ഞ്പോയേ
കടുകടെയൊലിക്കുന്ന ചോരകൊണ്ട്
മാടപ്പുറമ്പെല്ലാം ചോന്നുപോയേ
ചോരേല്[2] മുങ്ങുന്നു പൂമാതൈയോ
''കടലുംകര നാട്ടുവാണ നാട്ടുവായിച്ചേ
ഇനിയെന്ത് വേണ്ടത് നാട്ടുവായിച്ചേ
എന്നെ ചുട്ടംവെയിലിൽ കാണുന്നേരം
നെഞ്ച് കരിമ്പാട കത്തുന്നുണ്ടോ?''
മുട്ടോളം ചോരയിന്നാണിപ്പോള്
ഒററക്കെ കുത്തിയിരുന്നവള്
കൈതക്കുടി ആയിത്തിര പൂലുവത്തീന
ഏറ്റെ തുറിച്ചൊന്ന് നോക്കി പെണ്ണ്
''കൈതക്കുടി ആയിത്തിര കൂത്താടിച്ചീ
കണ്ടം തെളിഞ്ഞോ നീ കൂത്താടിച്ചീ[3]
പേയായ്[4] പകരം ഞാൻ നിന്നോളാലോ''
അതുതാനേ കേംക്കുന്നു ആയിത്തിര
നെഞ്ചത്തടിച്ചും നിലംചേരുന്നു
''ഊയീ അറിവുലേ പൂമാതൈയേ
തിരുമേനി പറഞ്ഞിററ് ചൊല്ലീ ഞാനേ
ഞാനിൻെറ[5] മാച്ചിത്തം കണ്ടിക്കില്ല.''
അതുതാനേ കേംക്കുന്നു പൂലുവര്
അയ്യം നിലവിളി കൂട്ടുന്നോല്
കൈതക്കുടി ആയിത്തിര പൂലുവത്തീന
കുത്തിച്ചതക്കുന്നു പൂലുവര്

---

1 കയിക്കുന്നോല് = അഴിക്കുന്നു + അവർ
2 ചോരേല് = ചോരയിൽ
3 കൂത്താടിച്ചീ = കലടേ
4 പേയായ് = പ്രേതമായി
5 ഞാനിൻെറ = ഞാൻ + നിൻെറ

പൂല്ലവക്കുടിക്കാരനേലനാണ്
പൂല്ലവപ്പൂപ്പെണ്ണ് പൂമാതൈനെ
വാരിയെടുക്കുന്നങ്ങേലനാണ്
മടിയിൽ കിടത്തുന്നു പൂല്ലവര്
കമ്പയത്തോലെല്ലാം മാററുന്നോല്
വീരാളിപ്പട്ട് പുതപ്പിക്കുന്നു
കല്ലുവിളക്കൊന്നു വെച്ചവിടെ
പൂല്ലവക്കുടിക്കാറ് പൂല്ലവര്
മലയിലെ മലങ്കാരി ദൈവത്തിന
കരഞ്ഞും വിളിച്ചല്ലോ പൂല്ലവര്
വിളിച്ചും പറഞ്ഞല്ലോ പൂമാതൈയോ
''അയ്യോ! കരിങ്കണ്ണാ! നാടുവാഴിച്ചേ;
കർത്തിയ തലകൊണ്ടും പൂമുലകൊണ്ടും
കൂത്താടാൻ പോരുന്നോ ചോരക്കണ്ണാ?
മലനാട്ടിലാണ് പിറന്നെങ്കിലും
പെററമ്മ പററുന്നോളാണെങ്കിലും
എന്നോടിന്നിത്തരം ചെയ്യല്ലാലോ
പൂല്ലവക്കുടി മുത്തപ്പാ! ഏലനോറെ!
കൈനീട്ടീട്ടെൻറമ്മ വന്നിട്ടുണ്ട്
മാടിവിളിക്കുന്നുണ്ടെൻറയച്ഛൻ
മലയിലെ മലങ്കാരിദൈവത്തിനെ
ചോപ്പും കറുപ്പായി കാണുന്നുണ്ട്!''
പൂല്ലവപ്പൂപ്പെണ്ണ് പൂമാതൈയോ
എയിത്തീന്ന്[1] കണയമ്പുലയുംപോലെ
എഴനേററു പായുന്നേ പൂമാതൈയോ
ചതുരക്കിരട്ടിലും[2] ചാടുന്നോള്.

കടലുംകര നാടുവാണ നാടുവായിച്ച
നാണംകെട്ടും തലതാഴ്ത്തി നിന്നോ
പൂല്ലവക്കുടിക്കാറ് പൂല്ലവര്
ചതുരക്കിരട്ടിൻെറ ചുററുംനിന്ന്
നെഞ്ചത്തു തച്ചും കരയുന്നോല്
നാടുവായി കൊയിലോത്തേക്കെത്തുംമുമ്പേ
കടലുംകര കൊയിലോം കത്തിക്കണ്ടേ
പൂമാതൈ പൊന്നമ്മയെൻെറ ദൈവേ
തെളിഞ്ഞും വിളയാട ദൈവത്താളേ.

---

1 എയ്യുമ്പോലം കണയമ്പ് ഉലയുന്നതുപോലെ
2 ചതുരക്കിരട്ടിലും = ചതുരത്തിലുള്ള കിണററിലും.

# കോലത്തിരി രാജ്യീലെ
# കുഞ്ഞിക്കണ്ണൻ

കോലഞ്ചെറക്കലെ തമ്പുരായേ
അരുളിച്ചെയ്യിതല്ല തമ്പുരായേ
മുരിക്കഞ്ചേരിക്കേളേപ്പാ കാര്യക്കാരാ
കേട്ട് തരിക്കണേ[1] കാര്യക്കാരാ
അള്ളറത്ത് നാട് പിടിക്കണ്ടീനം
അള്ളറത്ത് നാട് പിടിക്കവായെ.

നാല്പത്തിനാലിനെ പാടയച്ച്
ചെക്കിപ്പൂപോലത്തെ കുന്നുമ്മല്
തീപ്പൊരിപോലത്തെ പട്ടക്കാറ്[2]
നാല്പത്തിനാലിനേം കൊന്നിക്കല്ലോ
ഒന്നിന മടക്യങ്ങയച്ചില്ലാലോ
നാട് പിടിച്ചാരാംബന്നെങ്കില്
വലിയമ്മോ[3]നേടീററും ഞാന്നേടീററും
പതിനെട്ട് ചെപ്പൂടം[4] നേടീററുണ്ട്
[5]പക്തി പക്ത്തും കൊടുക്കവായീനം
നാല്പതരക്കണ്ടി പറമ്പ് ജമ്മം
പക്തി പക്ത്തും കൊടുക്കവായീനം
എണ്ണായിരം ബത്തിൻെറ ജമ്മനെലം
പക്തി പക്ത്തും കൊടുക്കവായീനം
കേക്കും പടിഞ്ഞാറും രണ്ട് കൊയിലോം

പോതിച്ച[6] കൊയിലോം ബയങ്ങും[7] ഞാനേ
പകരം പറഞ്ഞല്ലോ കാര്യക്കാരെ
അടിയനൊരു നായരെ കണ്ടിററുണ്ട്
ഏട്യാനെൻേറാമന കാര്യക്കാരാ
കടത്തുവൈനാട്ടള്ളോൻ തച്ചോള്ള്യാനേ
അള്ളറത്ത് നാട് പിടിക്കും പോള്ള്യേ
പിടിച്ചോര് നാടിന് ശരംകുത്തല്ലോ
അരുളിച്ചെയ്യപ്പളാത്തമ്പുരായേ

---

1 തരിക്കണേ = ധരിക്കണേ
2 പട്ടക്കാറ് = പട്ടാളക്കാർ
3 വലിയമ്മോ = വലിയ അമ്മോമൻ
4 ചെപ്പൂടം = ചെപ്പകുടം
5 പകുതിപകുത്തും കൊടുക്കമായിരുന്നു
6 പോതിച്ച = ഇഷ്ടപ്പെട്ട
7 ബയങ്ങും = വഴങ്ങും

മുരിക്കഞ്ചേരിക്കേളപ്പോ കാര്യക്കാരാ
നീലക്കരിമ്പനേൻേറാലെടുക്കേ
നീലക്കരിമ്പനേൻേറാലേടുത്ത്
തോളോപ്പിച്ചോല മുറിച്ചെഴുതി
തൃക്കൈവിളയാടീറ്റൊപ്പം വെച്ച്
അരുളിച്ചെയ്യോമനത്തമ്പുരായൻ
ആരിത്തിരുവെഴുത്ത് കൊണ്ട്പോന്ന്
നായിമ്മാറേലോല കൊടുത്തൂട്ടാല്
കള്ള്പൊര നോക്കി കയറിക്കൊള്ളും
പട്ടൻേറലോല കൊടുത്തൂട്ടാല്
ഊട്ട് മടം1 നോക്കി കാരിക്കൊള്ളും
ചോനോൻേറലോല2 കൊടുത്തൂട്ടാല്
മുക്കെണ്ണി നിക്കാരം3 ചോന്നോർക്ക്.
എന്നാലും നല്ലത് പട്ടൻതന്നെ
മുന്നിരി വെക്ക്ന്ന രാമാട്ടറ്4
പക്കംവെച്ചൂട്ടന്ന കുട്ടിപ്പട്ടൻ
ഓല5 ബ്ളിച്ചും പറയുന്നല്ലോ
പക്കം വെച്ചൂട്ടന്ന കുട്ടിപ്പട്ടാ
മുന്തിരി വെക്ക്ന്ന രാമേട്ടറേ
പക്കം ബെച്ചൂട്ടാരുടെത്തീല്ലെങ്കി
മുന്തിരി വെക്കൊന്യടെത്തീല്ലെങ്കും
നായിത്തോല് ട്ടോര് പൊന്ത്യകൊണ്ട്
നിങ്ങളെ ഞെരിവട്ടടിക്കും ഞാനേ
തിരുവെഴുത്തോലാങ്ങി6പ്പോരുന്നോല്
കാററത്തൊന്നക്കില പാറുംപോലെ
മാണിക്കോത്തും ദൂരാങ്ങെത്തിപ്പോയേ
മാണിക്കോത്തും ദൂര ചെല്ലുന്നേരം
തച്ചോള്യ്യോല്ലോമന കുഞ്ഞ്യോതേനൻ
കാറേററിരുന്നിക്കിപ്പൂന്തിണ്ണേല്
പട്ടന്മാര കണ്ടിററും കാണാവുമ്മം
ചോദിക്ക്ന്നോമന കുഞ്ഞ്യോതേനെ
കോലഞ്ചെറക്കലെ പട്ടമ്മാറെ
എന്തായി വന്നതേ പട്ടമ്മാറെ
തിരുവെഴുത്തോല കൊടുക്കുന്നോല്

---

1 മടം=മഠം
2 ചോനോൻേറലോല=ചോനകൻെറ (മാപ്പിളയുടെ) കൈയിൽ ഓല
3 നിക്കാരം=നിസ്ക്കാരം
4 രാമാട്ടറ്=രാമൻ എന്ന പേരുള്ള പട്ടർ
5 ഓല=അവരെ
6 തിരുവെഴുത്തോലാങ്ങി=തിരുവെഴുത്ത് ഓല വാങ്ങി

രണ്ടുകൈ കാട്ടീങ്ങ് വാങ്ങ്യോതേനെ
വാങ്ങ്യാണം വാങ്ങിത്തലയില് വെച്ച്
ഓല തിരിച്ചും മറിച്ചും നോക്കി
ഓലയിലെ വാചകം കണ്ടോറച്ച്
ഓലോടി[1] കീഞ്ഞും[2] പൊറപ്പെട്ടല്ലോ
കോലഞ്ചെറക്കലും പോരുന്നോനെ.

തമ്പ്രാനെ കണ്ടും തൊഴുതോളുന്നു
അരുളിച്ചെയ്യുന്നത്തമ്പുരായേ
തച്ചോള്യല്ലോമന കുഞ്ഞ്യോതേനാ
അള്ളറത്ത് നാട് പിടിക്കണ്ടീനും
പകരം പറഞ്ഞല്ലോ കുഞ്ഞ്യോതേനെ
ഒന്നിപ്പം കേക്കണം തിരുമേനിക്ക്
അള്ളറത്ത് നാട്ടിലും പോവ്വാനാണ്
അടിയന്ന് നേരം എടംപോരാലോ.

ലോകനാറ് കാവിലങ്ങാനിപ്പള്
ആറാട്ട് മംഗല്യം നിച്ചയിച്ചിക്ക്[3]
കേക്കേപെറം[4] പന്തപ്പണിക്കേപോളി
ആയിരം തെങ്ങിന്റെ പ്യലയും ബാട
ആയിരം തെങ്ങിന്റല്ലോലബേണം
പന്തപ്പൊരേലാന[5] എഴുനള്ളണം
ചേലക്കാട്ടുത്രുന്നും കന്നമ്മന്നും
പാതിരിപറേന്നും ബട്ടോളീന്നും[6]
ആതിതി ന്യരുന്നും കന്നമ്മന്നും
ഏഴ്തറയിന്നും [7]തേങ്ങാത്തണം
താളുംതോറും തേങ്ങേട്ടപ്പിച്ചിററ്
ലോകനാറ്കാവിലെ പാട്ടാരേല്[8]
ആയിരംപാടം ബെളിപ്പണ്ണ്യാന്
അടിയന്ന് തന്നെ നെറപ്പിക്കേണം
തെക്കങ്ങാനുള്ള ചെലങ്കക്കാറ്
പൂരക്കളി നല്ല തറയിമ്മന്ന്.

---

1 ഓലോടി = അവരുടെകൂടെ
2 കീഞ്ഞും = ഇറങ്ങി
3 നിച്ചയിച്ചിക്ക് = നിശ്ചയിച്ചിരിക്കുന്നു
4 കേക്കേപെറം = കിഴക്കേഭാഗം
5 പന്തപ്പൊരേലാന = പന്തപ്പുരയിൽ ആന
6 ബട്ടോളീന്നും = വട്ടോളിയിൽനിന്നും. വട്ടോളി = ഒരു സ്ഥലത്തിന്റെ പേര്
7 തേങ്ങാത്തണം = തേങ്ങ + എത്തണം
8 പാട്ടാരേല് = പാട്ടുപുരയിൽ

ഏഴ് നെര ചിററ് നെരത്തവേണം
ചുററും ബളഞ്ഞും[1] ബെടിവെക്കേണം
കാവിക്കൊടക്കാവ് കുന്നമ്മന്ന്
വലിയെടി[2]വെച്ചും നെലം കലുങ്ങണം
അടിയനൊരു നായരെ കണ്ടിററുണ്ട്
വെടിപ്പൊകേ പാഞ്ഞ് കയറിക്കൊള്ളും
ഏട്യാനെൻേറാമന കുഞ്ഞേ്യാതേനാ
കോലത്തിരി രാജീലെ കുഞ്ഞിക്കണ്ണെ
പറക്കും പര്ന്തോടും ബെട്ടിക്കോളും
വെടിപ്പൊകേ പാഞ്ഞ് കയറിക്കൊള്ളും
അള്ളറത്ത് നാട് പിടിക്കുംപോള്യേ
ഒതേന മടങ്ങ്യല്ലേ പോരുന്നത്
അരുളിച്ചെയ്യിതല്ല തമ്പുരായേ
മുരിക്കഞ്ചേരേ്യാമന കുഞ്ഞിക്കേളോ
കോലത്തിരി രാജീലെ കണ്ണനാന്ന്
ഓനും തിരുവെഴ്ത്തെഴുതേ കേളോ
ബാചകം ബെച്ചങ്ങെഴുതേ കേളോ
ഓനും തിരുവെഴ്ത്തെഴുത്തുന്നല്ലോ
പട്ടമ്മാറിങ്ങ് ബ്ബിച്ചോളുന്ന
മുന്തിരി ബെകചാന്നുടെത്തബേണം
പക്കം ബെച്ചട്ടാന്നുടെത്തവേണം
തിരുവെഴുത്തോലാങ്ങി പോര്ന്നോല്
അന്നടത്തോല്[3] നടന്നുട്ടിററ്

കോലത്തിരി രാജീലും[4] ചെല്ലന്നേരം
മായിലേലുത്താല കുഞ്ഞനാനെ
കോലത്തിരി രാജീലെ കമ്പോഞ്ഞന[5]
താലോലവട്ടയി ചോറുമിട്ട്
ഏലേലം പാടചയും[6] ചോറചാരേചയ്യേ.[7]
അപ്പളക്കെത്ത്യേല്ലോ പട്ടമ്മാറ്
ചോദിക്കുന്നോമന കുഞ്ഞുത്താല
കോലഞ്ചെറക്കലെ പട്ടമ്മാറെ
എന്തായി വന്നതേ പട്ടമ്മാറേ.

1 ബളഞ്ഞും = വളഞ്ഞും
2 വലിയെടി = വലിയ വെടി (കതിന)
3 അന്നടത്തോല് = ആ നടത്തം അവർ
4 രാജീലും = രാജ്യത്തിലും
5 കമ്പോഞ്ഞന = കമ്പ എന്ന പേരുള്ള കുട്ടിയെ
6 പാടചയും = പാടുകയും
7 ചോറചാരേചയ്യേ = ചോറു വാരുകയും

പകരം പറഞ്ഞല്ലോ പട്ടമ്മാറ്
കോലത്തിരി രാജീലെ കുഞ്ഞിക്കണ്ണ
കണ്ണന് തിരുവെഴ്ത്ത് കൊണ്ടോവാനിക്കേ
പകരം പറഞ്ഞല്ലോ കുഞ്ഞൂത്താല
എന്തൊരു് തിരുവെഴത്ത് പട്ടമ്മാറെ
തിരുവെഴത്ത് കണ്ടോട്ടെ പട്ടമ്മാറേ
പകരം പറഞ്ഞല്ലോ പട്ടമ്മാറ്
ആണ്ങ്ങക്ക് കൊണ്ടോവാന്ന തിരുവെഴത്ത്
പെണ്ണുങ്ങക്കാരും കൊടുക്കാറില്ല
അന്നേരം ചോദിച്ച് കുഞ്ഞ്യൂത്താല
ആണ്ങ്ങള് വീട്ടിലതില്ലാഞ്ഞാലേ
പട്ടാങ്ങം നൂറ്ത്ത്[1] പട്ടമ്മാര്
തിരുവെഴ്ത്ത് വാങ്ങ്യോള് നോക്കുന്നല്ലോ
പറയുന്നുണ്ടോമന കുഞ്ഞൂത്താല
തൻേറച്ചപ്പോയിനെ[2] പട്ടമ്മാറെ
ഊടൊരു[3] പടനായരില്ലേല്ലാനെ
തിരുവെഴത്തൊളിക്ക്ന്ന് കുഞ്ഞ്യൂത്താല
അയ്യും കൊടുക്കുന്ന് പട്ടമ്മാറ്
പട്ടമ്മാറലനെല[4] കണ്ടുടാലോ
കോലത്തിരി രാജീലെ കുഞ്ഞിക്കണ്ണ
മയ്യേയി[5]ലങ്കക്കളരിക്കന്ന്.

ഏയ്[6] കളരിപ്പയററി കണ്ണ
പിള്ളറ[7]ക്കളരീലക്കോലും ബെച്ച്
കണ്ട മതിലെല്ലാം തുള്ളിച്ചാടി
ഒററപ്പുരയും കെരട്ടം[8] ചാടി
കോലത്തിരി രാജീലും ചെല്ലുന്നേരം
പട്ടമ്മാറയ്യുംബിളി കേട്ടല്ലോ
കണ്ണനോ ചെന്നല്ലോ ചോദിക്ക്ന്ന്
കോലഞ്ചെറക്കലെ പട്ടമ്മാറെ.

എന്നിനിയയ്യും ബ്ളിക്ക്ന്നെന്ന്
പകരം പറഞ്ഞല്ലോ പട്ടമ്മാറ്

1 പട്ടാങ്ങം നൂറ്ത്ത് = നേരാണെന്ന വിചാരിച്ച്
2 തൻേറച്ചപ്പോയീനെ = നിങ്ങളുടെ പാട്ടിന് പോയ്യോളിൻ
3 ഊടൊരു = ഇവിടെ ഒരു
4 പട്ടമ്മാറലനെല = പട്ടന്മാരുടെ നിലവിളി
5 മയ്യേയിൽ = മയ്യഴിയിൽ
6 ഏയ് = ഏഴ്
7 പിള്ളർ = കുട്ടികൾ
8 കെരട്ടം = കിണറും

കോലത്തിരി രാജ്യീലെ കുഞ്ഞിക്കണ്ണാ
കോലഞ്ചേറക്കലെ നാടുവാഴിച്ച
ഇനികപ്പിപ്പം[1] കൊണ്ടുവന്നാ തിരുവെഴുത്ത്
മായിലെഴുത്താന കുഞ്ഞനാന്
ആണുങ്ങടക്ക് കൊണ്ടുവന്ന തിരുവെഴുത്ത്
ആണുങ്ങള് വീട്ടിലതില്ലാഞ്ഞാല്
പെണ്ണുങ്ങളേലും കൊടുക്കാറുണ്ട്
പട്ടാണ്ടം നൂറത്ത് ഞാള് കണ്ണാ
തിരുവെഴുത്ത് വാങ്ങ്യോല്[2] ബെച്ചോണ്ടാല്
തൻേറച്ചപ്പൂവാം പറഞ്ഞ്യാളോട്[3]
ഞാളിപ്പം ചെല്ലുമ്മേ കുഞ്ഞിക്കണ്ണാ
ഞാളുടെ ചോറും ബെലക്കിപ്പോവോ.
തമ്പ്രാഞ്ഞെരിവട്ടടിക്കും ചെയ്യും
പകരം പറഞ്ഞല്ലോ കുഞ്ഞിക്കണ്ണേ
അയ്യം ബിളിക്കണ്ട പട്ടമ്മാറെ
ഞാനക്കൊയിലോത്താങ്ങെത്തിക്കൊള്ളും
പട്ടമ്മാറ് മടങ്ങ്യല്ലേ പോര്ന്നത്
കുമ്പിട്ട് ബീണിക്കേ കുഞ്ഞ്യൂത്താല
തിരുവെഴുത്ത് നോക്കി നടന്നേ കണ്ണേ
തിരുവെഴുത്ത് നോക്കീങ്ങെടുത്ത് കണ്ണേ
പറയുന്നുണ്ടോമന കുഞ്ഞിക്കണ്ണൻ
മായിലെഴുത്താന കുഞ്ഞനെ കേക്കെ
ഇത്തിരി പോയത്തോ[4] കുഞ്ഞ്യൂത്താലെ
അള്ളറത്ത് നാട്ടില് ഞാനോവല്ലാലോ
കൊയിലോത്തോളമ്പോയി പോരും ഞാനേ
ഞാനോ കുളിച്ചും ബരുമ്പളക്കേ[5]
കുഞ്ഞി വേഗം വെച്ചനേ കുഞ്ഞ്യൂത്താലെ
എണ്ണഭരണി കൊളത്തെടുത്ത്
നെലവിനാലെണ്ണയിങ്ങ് തേച്ചോള്ന്ന്
കോലത്തിരി രാജ്യീലെ കുമ്പോഞ്ഞന
ഓളയ്യയ്യെണ്ണല്ലെ തേപ്പിക്ക്ന്ന്
കുഞ്ഞനക്കൊളങ്ങരെടുക്കുന്നോനെ
കുഞ്ഞനേം തന്നെ കുളിപ്പിച്ചല്ലോ
കണ്ണനും തേച്ച് കുളിച്ചോള്ന്ന്

---

1 ഇനികപ്പിപ്പം = നിനക്ക് + ഇപ്പോൾ
2 വാങ്ങ്യോല് = വാങ്ങി + അവർ
3 പറഞ്ഞ്യാളോട് = പറഞ്ഞു + ഞങ്ങളോട്
4 ഇത്തിരി പോയത്തം = ഇത്ര വിഡ്ഢിത്തം
5 ബരുമ്പളക്കേ = വരുമ്പോഴേക്ക്

ഓൻെറ കുറിയും കുളി കഴിഞ്ഞ്
മായിലേലൂത്താല കുഞ്ഞനാനെ
പൂവനെലയും മുറിച്ച് വെച്ച്
തുമ്പപ്പൂപോലത്തെ ചോറും ബന്ന്.

പൊമ്പോലൊരു[1] നാല് കറിയും ബന്ന്
മഞ്ഞ്വെള്ളംപോലത്തുരുക്ക്നെയ്യേ
മയവെള്ളംപോലെ നനക്കുന്നല്ലോ
ഒര്പിടി ചോറ് കണ്ണെ ബാര്ന്നേരം
തലനാക്കൊടി[2]യൊന്ന് കിട്ടിയല്ലോ
അച്ചോറെലത്തുമ്പം ബെച്ച് കണ്ണെ
മാററമൊരുപിടി ചോറ് വാരി
മഞ്ഞക്കൊള്ന്തൊന്ന് കിട്ടിക്കൊണ്ട്
അച്ചോറെലത്തുമ്പം[3] ബെക്ക്ന്നോനെ
പിന്നെയ്യോര്പിടി ചോറ് ബാരി
കരിക്കട്ട്യാലൊന്നിങ്ങ് കിട്ടിക്കൊണ്ട
കയ്യും കൊടഞ്ഞിങ്ങെണീയിററല്ലോ
വെള്ളമെടുത്ത് കയി നനച്ച്
ഉച്ചത്തെങ്ങേറ്ന്ന കേളഞ്ചെക്കെ[4]
മിററത്തെ കുട്ടിത്തയിയുമ്മന്ന്
ഒത്ത്യാരെളന്നിമ്പറപ്പിച്ചല്ലോ

എളനീര് ചെത്ത്യങ്ങനെ നോക്കുന്നേരം
എളനീര് തൊണ്ടായി പോയിക്കല്ലോ
ഓൻെറ പടിഞ്ഞാറെ പോരുന്നോയെ
പൂമരംപോലെ ചമഞ്ഞോളുന്ന്
പൂവൻകോയിപോലെ നെറന്നോള്ന്ന്
പടിഞ്ഞാറേറന്നിപ്പറം കീഞ്ഞോള്ന്ന്
ബാതിലടച്ചിങ്ങ് പൂട്ടിക്കൊണ്ട്
കോലത്തിരി രാജീലെ കുമ്പോഞ്ഞന
ഒന്നരവയസ്സുള്ള കുമ്പോഞ്ഞന
കുഞ്ഞനെടുത്തും മടിയില് വെച്ച്
മായിലെലൂത്താന കുഞ്ഞനയാനെ
ഓനോ ബ്ളിച്ചിററങ്ങാണിപ്പള്

---

1 പൊമ്പോലൊരു = പൊൻപോലെ ഒരു
2 തലനാക്കൊടി = തലനാരിഴ
3 അച്ചോറെലത്തുമ്പം = ആ ചോറ് ഇലയുടെ അററത്ത്
4 കേളഞ്ചെക്കെ = കേളൻ എന്ന പേരുള്ള ചെറുപ്പക്കാരൻ
എല്ലാം ഉദ്ദേശകനങ്ങളാണ്

ഓന്റെ അട്ക്കാട1 നിപ്പിച്ചല്ലോ
പൊട്ടിക്കരയുന്ന കുഞ്ഞ്യുത്താല
കരയല്ല ഉത്താലെ പറഞ്ഞോളട്ടെ
കരയല്ല കുഞ്ഞനെ പറഞ്ഞോളട്ടെ

ചെവിട് തുറന്നെല്ലം കേക്കുത്താലെ2
ഞാനമ്പെനനെലേ പോണതാനെ
കോലത്തിരി രാജീലെ കുമ്പോഞ്ഞനു്
ഇഞ്ഞെന്നും ചെല്ലും ലിതിയവക്ക്
ഞാനമ്പെനയിലൊയിഞ്ഞ്യായെങ്കെ3
എന്റെടെ കോലത്തിരിരാജീലാനു്
പതിനാല് ചെപ്പൂടം പൊന്ന്ണ്ടല്ലോ
എണ്ണായിരം ബ്ത്തിന്റെ ജമ്മനെലം
നാല്പതരക്കണ്ടി പറമ്പ് ജന്മം
കോലത്തിരിരാജി പടിഞ്ഞാററന്നു്
പൊങ്കോല4 കോലയ്യം മറിഞ്ഞിററ്ണ്ട്
വെള്ളിക്കൊല കുമ്പി വന്നിററ്ണ്ട്
ഞാനമ്പെനയിലൊയിഞ്ഞ്യായെങ്കി
കോലത്തിരിരാജീലെ കുമ്പോഞ്ഞനെ
പൊന്നിനൊടയത്തും കുഞ്ഞനൊന്ന്
വെററ് തെഴ്കാനും കുഞ്ഞനൊന്ന്
നല്ലോണം5 പോററണേ കുഞ്ഞ്യുത്താലേ
മായിലെക്കേളപ്പന്റെ നേരളിയാ
കുരുത്തം6 കൊറഞ്ഞോനേ കുഞ്ഞിക്കേളൂ.

കോലത്തിരിരാജീലെ കുമ്പോഞ്ഞന
പെങ്ങളായ് പോററട്ടെ കുഞ്ഞിക്കേളൂ
കുഞ്ഞമ്പോയ് കുഞ്ഞനൊരുത്ത്യായാല്7
ഓളാക്കെല്യട്ടത്തോളേ കുഞ്ഞിക്കേളെ
കോലത്തിരിരാജീലെ പൊന്നൊക്കയും
ഓനോൻേറ8 മാളികേ കെട്ടിക്കോട്ടേ

---

1 ഓന്റെ അട്ക്കാട = അവന്റെ അടക്കൻ അവിടെ
2 കേക്കുത്താലെ = കേൾക്കുക + ഉത്താലെ (ഉത്താല എന്നതു് സ്ത്രീയുടെ പേരാണു്.)
3 ഞാൻ ആ പടയിൽ മരിച്ചുപോയെങ്കിൽ
4 പൊങ്കൊല = പൊൻകല. അത്രമാത്രം പൊന്നുണ്ടു് എന്നർത്ഥം
5 നല്ലോണം = നല്ലപോലെ
6 കുരുത്തം = ഗുരുത്വം
7 കുട്ടി വളർന്നു യുവതിയായിക്കഴിഞ്ഞാൽ, അവളുടെ വിവാഹാദികർമ്മങ്ങൾ മുറപോലെ നടത്തണം എന്നർത്ഥം
8 ഓനോൻേറ = അവൻ + അവന്റെ

ഞാൻ പടയിൽ മരിച്ച്പോയെങ്കിൽ
എന്റെ വകയും ബകത്തലയും
നല്ലോണം നോക്കി നടന്നുകോട്ടെ
കുഞ്ഞനെ നല്ലോണം പോററ വേണം
ഇഞ്ഞിയെന്നുള്ള സഖിയവക്കേ
ഇക്കയിന്നക്കയി[1] കൊട്ക്ക്ന്നല്ലോ
മടിയിന്നെട്ക്ക്ന്ന് കുഞ്ഞിക്കണ്ണെ
ഉത്താല കയ്യി[2] കൊട്ക്കുന്നല്ലോ
ഏററിങ്ങ് വാങ്ങുന്നേ കുഞ്ഞ്യുത്താല.
കണ്ണൻ പടി കീഞ്ഞി[3] പോരുന്നേരം
തെക്ക്പുറത്ത് പൊടല[4]യിന്ന്
എളമാവുംകൊമ്പൊന്ന് പൊട്ടിവീണ്
വച്ചോലത്തൂച്ചം മുറിഞ്ഞ്‌വീണ്
കണ്ടതും കണ്ടവാററാക്കീല്ലാലോ
കോലഞ്ചിറക്കലും പോരുന്നോനെ
കൊയിലോത്തൂംതായങ്ങനെ കീയുന്നേരം
കണ്ണാലെ കണ്ടല്ലത്തമ്പുരായെ

മുരിക്കഞ്ചേരിക്കേളോ കാര്യക്കാരാ
കോലത്തിരി രാജീലെ കുഞ്ഞിക്കണ്ണെ
കണ്ണെമ്പെരുന്ന ബെരുത്ത്[5] കണ്ടോ
എങ്ങനെ കുഞ്ഞനയത്ക്കണ്ടതേ
കാല് രണ്ടും കമ്പ കടഞ്ഞപോലെ
കൈ രണ്ടും പെഞ്ചേനത്തണ്ട് പോലെ
കയ്ത്തൊ[6]രെടങ്ങഴിക്കണ്ടംപോലെ
താനൊരെ ഇമ്പൊന്നുരുക്യപോലെ
ചെക്കിപ്പൂപോലത്തെ കുന്നമ്മലേ
തീപ്പൊരിപോലത്തെ പട്ടക്കാറ്
കണ്ണനമാക്കീങ്ങയകേം വോളീ
നാല്പത്തിനാലിന കൊന്നിക്കല്ലോ
ചോദിക്ക്ന്നോമന കുഞ്ഞിക്കണ്ണെ
കോലഞ്ചിറക്കലെ നാടുവായിച്ചേ
ചെമ്പോലക്കണ്ടം തരുവാനുണ്ടോ

1 ഇക്കയിന്നക്കയി = ഈ കൈയിൽനിന്നു് ആ കൈയിലേക്ക്
2 ഉത്താല കയ്യി = ഉത്താലയുടെ കൈയിൽ
3 കീഞ്ഞി = ഇറങ്ങി
4 പൊടല = പടല
5 ബെരുത്ത് = വരവു്
6 കയ്ത്ത് = കഴുത്തു്

അരുളിച്ചെയ്യുന്നേരത്തമ്പുരായെ
അങ്ങനെപോയാലെടുക്കപ്പല്ലാലോ
വേണ്ടുംബെടിക്കാറെ കൂട്ടേ കണ്ണാ
വേണ്ടുന്നതൊക്കും എടുപ്പിക്കേണം
വേണ്ടും മരുന്നും എടുപ്പിക്കേണം
വേണ്ടുന്ന തോക്കും എടുപ്പിക്ക്ന്ന്
വേണ്ടും ബെടിക്കാറെ കൂട്ടിക്കൊണ്ട്
ആര്യപ്പടികീഞ്ഞും പോന്ന് കണ്ണെ
ജോകം[1] മദിപ്പോള് പോരുന്നോല്

നാടാണിക്കുന്നുകാരി പോരുന്നല്ലോ
മരംബീണ കണ്ടി പൊയയയിക്കൂടി[2]
അള്ളറത്ത് നാട്ടീലങ്ങെത്തിക്കൊണ്ടേ
അള്ളറത്ത് നാട്ടീലും ചെല്ലുന്നേരം
ചെക്കപ്പൂപോലത്തെ കുന്നും കണ്ട്

തീപ്പൊരിപോലത്തെ പട്ടക്കാറ്
ഓലയിപ്പങ്ങനെ കാണുന്നേരം
കണ്ണൻേറാടി[3] പോന്നിററുള്ളാളൊക്കയ്യേ
ആപത്ത് കണ്ണൻേറാടി പോരണ്ടാഞ്ഞത്
ചെക്കിപ്പൂപോലത്തെ കുന്നുമ്മല്
ഞാളിന്നിക്കുന്ന് കയറലചാലോ
കുന്നുമ്മലുട്ടട[4] കൊല്ലേപ ഉള്ള
ഒക്കെ തുരുത്തുരെ മടങ്ങിപ്പാഞ്ഞ്
ചെക്കിപ്പൂപോലത്തെ കുന്നുമ്മന്ന്
തീപ്പൊരിപോലത്തെ പട്ടക്കാറ്
വെട്ടിപ്പുകയായിട്ടും കണ്ടൂടാലോ
കോലത്തിരി രാജീലെ കുഞ്ഞിക്കണ്ണെ
വെടിപ്പൊാകേ[5] പാഞ്ഞ് കയറ്റൂട്ന്നേ
വെടിപ്പൊാകേ പാഞ്ഞ് കയറ്റ്യോണ്ടിററ്
തീപ്പൊരിപോലത്തെ പട്ടക്കാറ്
ഒക്കയ്യും കൊത്തി ഒടുക്കൂട്ന്ന്
അള്ളറത്ത് നാടും കടന്ന്പിടിച്ചേ കണ്ണൻ

പിടിച്ചൊരു നാട്ടിന്ന് ശരം കുത്ത്ന്ന്
മുഹൂർത്തം മൂന്ന് വെടിയും വെച്ച്

1 ജോകം = സംഘം
2 പൊയയയിക്കൂടി = പുഴയിൽക്കൂടി
3 കണ്ണൻേറാടി = കണ്ണൻെറ കൂടെ
4 കുന്നുമ്മലുട്ടട = കുന്നുമ്മൽ + ഇട്ട + ഇവിടെ
5 വെടിപ്പൊാകേ = വെടിപ്പുകയിൽ

മുഹൂർത്തം മൂന്ന് കൊലമ്പൈയീത്ത്
ചോടാ1 ഇറങ്ങി ബ്ളിച്ചോള്ന്ന്
ചോടാ ഇറക്കുട്ടി കെട്ടിച്ചല്ലോ
പേര് മണിപ്പോണം പോര്ന്നേരം
കുന്നീഞ്ഞ്2 കണ്ണനോ പോരുന്നേരം
കണ്ണൻേറാടി ചെന്നിററുള്ളാളൊക്ക്യേയും
ഓരോരെ കുററിക്കൊളിച്ചിററുണ്ട്

പേര് മണിച്ചോണ്ടും പോര്ന്നേരം
ബയ്യേന്ന്യവരങ്ങിനെ3 പോര്ന്ന്ണ്ട്
അന്നടത്തോല്4 നടന്നോണ്ടിററ്
മരം ബീന കണ്ടി പൊയികയിലെത്തി
കോലത്തിരി രാജീലെ കുഞ്ഞിക്കണ്ണെ
പറയ്ന്ന്ണ്ടോമന കുഞ്ഞിക്കണ്ണെ
കോലഞ്ചെറക്കലെ നായിന്മാരെ
പേര് മണിപ്പോണ്ടും പോവ്വവേണം

വെടിപ്പൊകേന്നാട്ട്യോര് ക്ഷീണേനക്കേ5
ജനങ്ങളെ കൊന്നിറ്റുള്ളലസ്യവ്വേ
വെള്ളം കുടിക്കാത്ത ക്ഷീണമുണ്ടേ
കൊറച്ചി തണക്കൊണ്ടിരിക്കട്ട്യാനേ6
പേര് മണിച്ചോണ്ടും പോവ്വവേണം
ഇങ്ങള് കൊയിലോത്തങ്ങെത്തുന്നേരം
ഞാനും കൊയിലോത്തങ്ങെത്തിക്കോളും
പേരും മണിച്ചങ്ങയച്ചോണ്ടാരേ

ചമതമരത്തുങ്ക്പ്പോന്ന്7 കണ്ണെ
കണ്ണെ മനസ്സില് നിനക്ക്ന്നല്ലോ
ക്ഷീണത്താലുട കെടന്ന ഞായെ
എന്നെയിപ്പാരങ്കം ചതിച്ചെങ്കില്
തമ്പ്രാരു കൊയിലോത്തറിയല്ലാലോ
ചമത മരത്ത്മ്മലെഴത്ന്നോയെ
അള്ളറത്ത്നാട് പിടിച്ച് ഞായെ
പേറും മണിച്ചങ്ങയച്ച് ഞായെ

---

1 ചോടോ = ചുവടെ
2 കുന്നീഞ്ഞ് = കുന്നു് ഇറങ്ങി
3 ബയ്യേന്ന്യവരങ്ങിനെ = പിന്നാലെ അവർ അങ്ങിനെ
4 അന്നടത്തോല് = ആ നടത്തം + അവർ
5 ക്ഷീണേനക്കേ = ക്ഷീണം + എനിക്ക്
6 ഞാൻ കുറച്ചുനേരം തണലിലിരുന്ന വിശ്രമിക്കട്ടെ
7 ചമതമരത്തിൻെറ ചുവട്ടിലേക്ക പോന്നു

ചോല തണക്കൊണ്ടിരിന്ന് ഞായെ
വാചകംവെച്ചാടെഴ്തിക്കൊണ്ട്
ചോലതണക്കൊണ്ടിററാണിപ്പള്
കണ്ണനിന്നാടക്കെടന്നോള്ന്ന്
ഉറുമിയും നെഞ്ഞത്ത് വെച്ച കണ്ണ്
ക്ഷീണത്താലാട ഒറങ്ങിപ്പോയി
കോലഞ്ചെറക്കലെ നായിമ്മാറ്
മടങ്ങീററ് ബന്നോല് നോക്കുന്നേരം
കണ്ണ് മതികെട്ടൊറങ്ങ്ന്നല്ലോ
നെഞ്ഞത്ത്ന്ന് ഉറുമിങ്ങെ്ടത്തോള്ന്ന്
കണ്ണനെ കൊത്ത്യാട കൊല്ലുന്നല്ലോ
വേറും മണിച്ചോണ്ട് പോര്ന്നോല്
കോലഞ്ചെറക്കലെ തായെ കീഞ്ഞ്
കണ്ണാലെ കണ്ടല്ലത്തമ്പുരായെ
പേറിൻെറ[1] മുമ്പിലും നോക്കുന്നുണ്ട്
കണ്ണനൊര്ത്തേലും കാണ്ന്നില്ല.

അരുളിച്ചെയ്യിന്നത്തമ്പുരായെ
കഞ്ഞമ്പുവാ ഉം എൻെറ നന്തറോനേ[2]
എന്ന്ടെ കണ്ണനെ കാണ്ന്നില്ല
കണ്ണന്യെപ്പാരായഞ്ചതിച്ചോപോളി
പേറ്കൊണ്ടത്തന്നെ മറിക്കുന്നല്ല്യോ
പറയ്ന്ന്ണ്ടോമന നായിമ്മാറ്
ഞാളാനിന്നാട് പിടിച്ചിക്കത്
ഞാളാനിപ്പേറിപ്പം കീച്ചിക്കത്
കണ്ണന് ചെല്ല്യത് തെരണം ഞാക്ക്
നാടപാണി കുന്ന് കയറുന്നേരം
കണ്ണനപ്പാമ്പ് കടിച്ചോണ്ടീററ്
കണ്ണനവ്ട മരിച്ചോയിക്ക്
തൃക്കണ്ണുതിരം കലങ്ങിപ്പോയി
അരുളിച്ചെയ്യപ്പള്യത്തമ്പുരായെ
കഞ്ഞമ്പു ബാപ്പൻറനന്തറോനെ
പള്ളിച്ചമ്മാറമ്പ്ളിക്കെൻേറ്യടോ
പല്ലക്ക്യകത്ത്കാരിപ്പോടെൻെറടോ
പട്ട്യെടുപ്പിച്ചും പോവ്വവേണം

കണ്ണനെ പട്ടിട്ടെടുപ്പിച്ച് കൊണ്ടപരണം
അള്ളറത്ത്നാടോളം പോണം നീയ്

---

1 പേറ് = നാട്ടുപിടിച്ചടക്കി കണ്ടെടുത്ത മുതലിൻെറ ഭാണ്ഡം
2 എൻെറ അനന്തിരവനായ കഞ്ഞമ്പു, നീ അടുത്തു വാ. കണ്ണനെ ആരെങ്കിലും ചതിച്ചിട്ടുണ്ടാകുമോ?

കണ്ണനെക്കണ്ടെ മടങ്ങാവൂവേ
കുഞ്ഞമ്പു*ബാപ്പാന്നനന്തറോയെ
പല്ലക്ക്യകത്ത്കാരിപ്പോര്ന്നല്ലോ
അന്നടത്താലെ നടന്നൂട്ടീററ്
നാടപ്പാണി കന്നുകാരി നോക്ക്ന്നേരം
നാടപ്പാണി കന്നിന്റ് കണ്ണനില്ല
മരംബീണങ്കണ്ടി പൊയ്കയില്
ചമതമരത്ത്ക്ക് ചെല്ല്ന്നേരം
കണ്ണനെ കൊത്ത്യാട കൊന്നതാണെ
ചമതമരത്ത്മ്മല് നോക്കുന്നേരം
ചമതമരത്ത്മ്മലെഴുതീററുണ്ട്
അള്ളറത്ത്നാട് പിടിച്ച് ഞായെ
പിടിച്ചോര് നാട്ടിന്റ് ശരവും കുത്തി
കുഞ്ഞ്യമ്പുബാവാന്നനന്തരോയെ
കണ്ണ് നെറഞ്ഞതും കണ്ണ്നീര്

മാറത്തൊഴുകിയത് ചോരത്തുള്ളി
കണ്ണനെ പട്ടിട്ടെടുപ്പിച്ചല്ലോ
പല്ലക്ക്യകത്തിങ്ങെടുത്ത്വെച്ച്
കോലഞ്ചേറക്കല്ലും കൊണ്ട്ചെന്ന്
ബറത്താനംപോലെ പറയ്ന്നല്ലോ
തമ്പുരാൻ കമ്പിട്ട് ബീണോപ്പായല്ലോ
ബത്താനറിഞ്ഞല്ലോ കുഞ്ഞിക്കേളെ
കോലത്തിരിരാജ്യീലും പാഞ്ഞുചെന്ന്
കോലത്തിരിരാജ്യീലും ചെല്ലുന്നേരം
മായിലേലുത്താന കുഞ്ഞനാത്
കോലത്തിരിരാജ്യീലെ കമ്പോഞ്ഞനാ
കുഞ്ഞനെക്കൊണ്ടാററില് കളിപ്പിക്ക്ന്ന്
പറയ്ണുണ്ടോമന കുഞ്ഞിക്കേളെ
മായിലെലുത്താലെ നേർപെങ്ങളെ
മതിമതിയാററില് കളിപ്പിച്ചതേ
കണ്ണെന്നെനയിലൊയിഞ്ഞ്പോലെ
കമ്പന ചാടിക്കള ഉത്താലെ

പകരം പറഞ്ഞല്ലോ കുഞ്ഞ്യുത്താല
മായിലക്കേളപ്പൻെറ നേരാങ്ങളെ
ഞാനെൻെറ കുഞ്ഞനച്ചാടപ്പല്ലാലോ
ബന്ധുപടനെലേ പോന്നേരത്ത്
എന്നോടുംകൂടെ പറഞ്ഞിററുണ്ടേ

---

*കുഞ്ഞമ്പുബാവ എന്ന അനന്തിരവൻ

കുഞ്ഞനെ നല്ലോണം പോററുവായെ
മോയിലക്കേളുന്റെ നേരളിയ
പെങ്ങളായി പോററട്ടെ കുഞ്ഞിക്കേളു
കുഞ്ഞമ്പോയ് കുഞ്ഞനൊരുത്ത്യായാല്

ആനോന്ത്യാ[1] നീങ്ങാത്തൊര് പൊന്ന്ണ്ടല്ലോ
ഓനോന്റെ മായിലേ കെട്ടിച്ചോട്ടെ
ഞാനെന്നും ചെല്ലും ഗതിയെയുള്ളൂ
മായിലക്കേളു അല്ലാനിപ്പള്
പാഞ്ഞങ്ങകത്ത് കയറ്യൂട്ന്ന്
കോലത്തിരിരാജീലെ പൊന്നൊക്കെയും
ഓനോന്റെ മാളികേ കെട്ടിക്കുന്നു
ഉപ്പ്ചെരട്ടിയത്യാത്യായിററും
ഓനോന്റെ മായിലേ കെട്ടിക്ക്ന്ന്
പതിനെട്ട്കച്ചൂരബാതിലുണ്ട്
തൊറന്നൊര് ബാതിലൊന്നടച്ചില്ലാലോ
കോലത്തിരിരാജീലെ കുമ്പോഞ്ഞന
കുഞ്ഞനെ പിടിച്ചിങ്ങ് വേററി കേളു
നടുമിററം കൊണ്ടേപായി ചാട്യൂട്ന്ന്
മായിലെലുത്താല കുഞ്ഞന്റ്യാന്
പെരട്യേ പിടിക്കുന്നേ കുഞ്ഞിക്കേളു

ഓനോന്റെ മായിലേ കൂട്ടുന്നല്ലോ
കോലത്തിരിരാജീലെ കുമ്പോഞ്ഞനെ
കോലത്തിരിരാജീലെ മിററത്ത്ന്ന്
പൊടിമണ്ണ് നക്കിനക്കി തിന്നുകയും
കുഞ്ഞൻ കരഞ്ഞ് മണിയുകയും
അങ്ങനെയവിടാട പാറത്താറെ
നേരമൊട്ടന്തിമോന്തി രാച്ചെന്നാരെ
ചെങ്ങോട്ടേരി ചാത്തുനമ്പിയാര്
മാളികക്കെടെന്നിറെറാറങ്ങ്ന്നല്ലോ
കോലത്തിരി രാജീലെ കുഞ്ഞിക്കണ്ണെ
മരിച്ചനെ കാലാലെ പോര്ന്നല്ലോ
ചെങ്ങോട്ടേരിവീട്ടി പടിഞ്ഞാറേറലേ
ഒറക്കത്തെരിങ്കീന[2] കാട്ട്ന്നല്ലോ
ചെങ്ങോട്ടേരി ചാത്തുനമ്പിയാരെ
ഒറങ്ങ്ന്നൊണന്നീക്കൊ നമ്പിയാറ്
ഇങ്ങക്കില്ലമ്മയും പെങ്ങമ്മാറും.[3]

---

1 ആനോന്ത്യാ = ആന ഉന്തിയാൽ
2 അരിങ്കീന = സ്വപ്നം
3 നിങ്ങൾക്ക് അമ്മയും പെങ്ങന്മാരുമില്ലേ?

പറയാനരുതെൻെറ നമ്പിയാരെ
വെള്ളം കുടിക്കാതെ മരിച്ചത് ഞാനേ
കോലത്തിരിരാജീലെ കുമ്പോഞ്ഞനെ
ആള് ഒടയോരപതില്ലാതങ്ങ്
കോലത്തിരിരാജീലെ മിററത്ത്ന്ന്
പൊടിമണ്ണ് നക്കിനക്കി തിന്നുകയും
കുഞ്ഞൻ കരഞ്ഞ് മണിയുകയും
ഇത്തരനേരോം കരഞ്ഞ് കുഞ്ഞെ
ഞാനോ മണിച്ചാടൊറക്കീക്ക്ണ്ട്

കുഞ്ഞനെട്ടത്തിങ്ങ്ള് കൊണ്ടേപ്പാന്നിററ്
കുഞ്ഞനെ നല്ലോണം പോറെറ്യങ്കില്
ചെങ്ങോട്ടേരി വീട്ടിൽ പടിഞ്ഞാറേല്
പൊങ്കോല കൊലച്ച്യാമ്മറിയിക്കപ്പെല്ലോ1
പിന്നെയും കേക്കണോ നമ്പിയാരെ
ചെങ്ങോട്ടേരി വീട്ടീത്തമ്പുരായെ
ഇപ്പവനൊമ്പത് വയസ്സുണ്ടല്ലോ
കുഞ്ഞമ്പോയ് കുഞ്ഞനൊരുത്ത്യായാല്
കുങ്കനയ്യോളാക്കൊട്ടുത്തുങ്കോട്ടേ2
ഞെട്ടി ഒണന്നല്ലോ3 നമ്പിയാര്
എന്തൊരരങ്കീന കണ്ടേ ഞാനു്
കണ്ണെ ബൈനയിലൊയിഞ്ഞിക്കെന്ന്
പലരും പറഞ്ഞിററ് കേട്ടിക്കല്ലോ
ചങ്ങലവട്ട തിരിനെറത്തി

രാവ് പകലായി പോരുന്നോല്
കോലത്തിരിരാജീലും ചെല്ലുന്നേരം
പതിനെട്ട് കച്ചൂരബാതിലുണ്ട്
പതിനെട്ടുവിട തൊറന്നിട്ടിക്ക്
കോലത്തിരിരാജീലെ കമ്പകുഞ്ഞനെ
കോലത്തിരിരാജീലെ മിററത്ത്ന്ന്
പൊടിമണ്ണ് നക്കിനക്കി തിന്നുകയും
കുഞ്ഞെ കരഞ്ഞി മണിയുകയും
ചെങ്ങോട്ടേരി ചാത്തു നമ്പിയാറ്

പതിനെട്ട് കച്ചൂര ബാതിലുമാനു്
ഓറിങ്ങ് പോയിററടച്ചോളുന്ന്

1 ഞാൻ പൊൻകല കലപ്പിക്കം (പൊന്നു നിറയ്ക്കും എന്നർത്ഥം)
2 കുങ്കൻ ഭാര്യയായി സ്വീകരിച്ചുകൊള്ളട്ടെ
3 ഒണന്നല്ലോ = ഉണർന്നല്ലോ

കുഞ്ഞനെ പോയിററെടുക്കുന്നല്ലൊ
കുഞ്ഞനേ കൊളക്കടേ[1] കൊണ്ടുവന്ന്
കുഞ്ഞനെ കുളിപ്പിച്ചെട്ക്കുന്നല്ലോ
കുഞ്ഞനേം കൊണ്ടോല്[2] പോരുന്നല്ലോ
ചെങ്ങോട്ടേരി വീട്ടീ കൊണ്ടുവന്ന്
അമ്മേന പോയി ബ്ളിക്കുന്നല്ലോ

ചെങ്ങോട്ടേരീ വീട്ടീ പെറെറാരമ്മോ
ബാതില് തുറക്കണേ പെറെറാരമ്മോ
ബാതില് തൊറന്നല്ലോ പെറൊരമ്മ
അമ്മേൻേറലല്ലേ കൊടുക്കുന്നത്
ചെങ്ങോട്ടേരി വീട്ടീ പെറെറാരമ്മോ
എന്നെപ്പങ്ങെങ്ങനെ പോററ്യതമ്മോ
അപ്പോലെ പോററണ്ടി കുഞ്ഞനെയാത്
പകരം പറഞ്ഞല്ലോ പെറേറാരമ്മ

ചെങ്ങോട്ടേരി വീട്ടീ കുഞ്ഞിച്ചാത്തോ
ഇന്നെപ്പണ്ട് ഞാനേ പോറേറ്യരത്ത്[3]
പഞ്ചമൊലയിലെ പാലേനക്ക്
ഇന്നമ്മൊലയിപ്പാലുണ്ടോ ചാത്തോ
പകരം പറഞ്ഞല്ലോ നമ്പിയാറ്
മൊലയിലെപ്പാലൊട്ടും ബേണ്ടയമ്മേ
പായിലും പയത്തിലും പച്ചെണ്ണേലും
നിച്ച വളത്തുന്ന് പെറേറാരമ്മ
കുഞ്ഞനോരഞ്ച് വയസ്സായല്ലോ.

എഴുത്താനെഴ്ത്തോള്ളി[4] കൂട്ട്ന്നമ്മ
എഴുത്തും പടിച്ചോള് കുരിക്കളായി
അഞ്ച്യനവിടാട പാറത്താരെ
ചോദിക്ക്ന്നോമന പെറേറാരമ്മ
ചെങ്ങോട്ടേരീ വീട്ടീ കുഞ്ഞിച്ചാത്തോ
ചെങ്ങോട്ടേരി വീട്ടി കുഞ്ഞികമ്പാ
മഞ്ഞപ്പൂക്കല്യോണം കൊള്ളിക്കണ്ടേ.
കണിയാന വാര്യറ തേട്ന്നല്ലോ

മഞ്ഞപ്പൂക്കല്ല്യാണം നിച്ചയിച്ച്

---

1 കൊളക്കടേ = കുളക്കടവിലേക്ക്
2 കൊണ്ടോല് = കൊണ്ടു + അവർ
3 പോറേറ്യരത്ത് = പോററിയനേരത്തു്
4 എഴുത്തു പഠിക്കാൻ എഴുത്തുപള്ളിയിലേക്കയയ്ക്കുന്ന

കല്യാണോലേലോട1 കൊള്ളിക്ക്ന്ന്
അണ്ടന്യവിടാട പാറത്തല്ലോ
കോലത്തിരിരാജീലെ കുമ്പകുഞ്ഞന്
പതിനാല് വയസ്സ് തല തെകഞ്ഞ്2
കുഞ്ഞെ കൈവരഞ്ഞിരിക്ക്ന്നല്ലോ
ആള് പോന്ന നാട്ടിലോക്കാളും പോയി3
ഓലപോന്ന നാട്ടിലൊക്കോലേം പോയി4

നാലും പൊറുത്തിററയ്യഞ്ചിനോട്
കുഞ്ഞനെ കുളികപാനും കീക്ക്ന്നല്ലോ
നടവെടി വെച്ചിററും വെപ്പിച്ചിററും
ഓല് കുളിച്ചല്ലേ പോരുന്നത്
ഓല് കുളിച്ചങ്ങനെ വന്നോണ്ടാരേ
ആനപ്പൊറത്ത്ന്നെടുത്ത് വെച്ച്
കുഞ്ഞന ഈച്ചില്5 കയററപാനാനെ
ചവിട്ടിക്കയറ്ന്ന കല്ല്മ്മന്ന്
കുഞ്ഞനൊര് പടി കയറ്ന്നില്ല

ചെങ്ങോട്ടേരി വീട്ടിലെ നമ്പിയാറ്
കുഞ്ഞനെട്ടപാനും ചെല്ല്ന്നല്ലോ
കുഞ്ഞനൊര്പടി പൊന്തീല്ലാലോ
കുഞ്ഞനൊറഞ്ഞും പറയുന്നല്ലോ
ചെങ്ങോട്ടേരി വീട്ടിലെ നമ്പിയാറെ
കോലത്തിരിരാജീലെ കണ്ണെന്റ ഞാനെ
പറയാനര്തെന്റെ നമ്പിയാറെ
ഞാനിങ്ങളെ കുഞ്ഞനൊയിയണ്ടീക്കി.6

കോലഞ്ചെറക്കലെ തമ്പുരായെ
ഊട്ത്ത7പ്പടിക്കലെഴ്ന്നള്ളണം
അത്തുരം വാക്കങ്ങനെ കേക്ക്ന്നേരം
ഒന്ന് പാഞ്ഞൊന്ന് നടന്നുംകൊണ്ട്
ഓറക്കൊയിലോത്തങ്ങെത്തിപ്പോയി
തമ്പ്രാനച്ചെന്നല്പ്പറിയ്ക്ക്ന്ന്

---

1 കല്യാണോലേലോട = കല്യാണം + അവർ + ഏലോട. ഏലോട= നല്ലപോലെ
2 അവരും പുഷ്പിണിയായി
3 നാട്ടിലോക്കാളും പോയി = നാട്ടിൽ + ഒക്കെ + ആളും + പോയി
4 എഴുത്തയയ്ക്കേണ്ട സ്ഥലങ്ങളിലേക്കെല്ലാം എഴുത്തയച്ചു
5 ഈച്ചില് = മുററത്തുനിന്ന് കോലായയിലേക്ക കയറിവരാൻ മുററത്തിട്ട ന്ന കല്ല്
6 കുഞ്ഞനെ ഞാൻ വിട്ടുപോകണമെങ്കിൽ
7 ഊട്ത്ത = ഇവിടത്തെ

ഒന്നര വയസ്സുവക്കുള്ളന്നാള്
കോലത്തിരിരാജീലെ മിററത്ത്ന്ന്.

പൊടിമണ്ണ് മുട്ടി ഞാങ്കോണ്ടേച്ചാനിക്ക്[1]
ഇന്നെൻെറ കുഞ്ഞനങ്ങാനിപ്പള്
കാഞ്ഞിരത്തിന് കോള് ചൊറഞ്ഞത്പോലെ
കണ്ണന കുഞ്ഞനച്ചൊറഞ്ഞിക്കല്ലോ
തിരുമേനി എഴ്ന്നള്ളി പോരാതണ്ട
കണ്ണനക്കുഞ്ഞനൊയിയല്ലാന്ന്
തമ്പുരാപ്പല്ലങ്കീ[2] കാരന്നല്ലോ
ചെങ്ങോട്ടേരി വീട്ടീ പടിക്കലൊന്ന്
തമ്പ്രാനെഴ്ന്നള്ളി കൂട്ട്യോണ്ടോരേ.

പാഞ്ഞങ്ങ് ചെന്നല്ലോ നമ്പിയാററ്
ഇനിയെൻെറ കുഞ്ഞനെയൊയിഞ്ഞനെ കണ്ണാ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കണ്ണൊ
ചെങ്ങോട്ടേരി ചന്തു നമ്പിയാറെ
ഞാനിങ്ങളെ കുഞ്ഞനയൊയിയണ്ടീക്കേ
മായില കേളപൻെറ നേരളിയെ
മായിലേലുത്തോല കുഞ്ഞനെയ്യേ

ഓലിവിടാങ്ങനെ വന്നല്ലാതെ
ഞാനിപ്പം കുഞ്ഞനയൊയിയല്ലാലോ
മായിലക്കേളനങ്ങാനിപ്പള്
മായിലലുത്താന കുഞ്ഞനെയും
ഓലയിപ്പം കൂട്ട്യല്ലേ കൊണ്ടുരന്ന്
മായിലക്കേളനങ്ങാനിപ്പള്
ആര്യപ്പടിക്ക്തായ നിപ്പിച്ചിററ്
ഓനേപ്പം[3] കെട്ടിയാടട്ടേക്കണം
മായിലേലുത്താല കുഞ്ഞനയാന്ന്
ഓളപ്പടിഞ്ഞാറേ കൂട്ടുവേണം
ഓളപ്പടിഞ്ഞാറേ കൂട്ട്ന്നല്ലോ

കോലഞ്ചിറക്കലെ നാടുവായിച്ച
കോലത്തിരിരാജീന്നും കെട്ട്യപൊന്ന്
മായിലക്കോട്ടക്കും കെട്ടിച്ചിക്ക്
കോലത്തിരിരാജീലും കെട്ടിക്കേണം
കോലഞ്ചെറക്കലെ തമ്പുരായെ
കോലത്തിരിരാജീലെ പൊന്നൊക്കെയും

---

1 ഞാങ്കൊണ്ടേച്ചാനിക്ക് = ഞാൻ കൊണ്ടുവന്നിരിക്കുന്നു
2 പല്ലങ്കീ = പല്ലങ്കിയിൽ
3 അവനെ അവിടെ കെട്ടിയിടണം

കോലത്തിരി രാജീലും കെട്ടിക്ക്ണ്
പിന്നെയും പറയുന്നേ കുഞ്ഞിക്കണ്ണ്
ചെങ്ങോട്ടേരി ചാത്തുനമ്പിയാറെ
തമ്പുരാൻ ചൊല്ല്യതിങ്ങാനിപ്പള്.

ഒക്കയും വാങ്ങ്യട[1] കൊണ്ടരണം
കണ്ണന്റ് ചൊല്ല്യോരു പൊന്നൊക്കെയും
ചെങ്ങോട്ടേരി വീട്ടിക്കെട്ടിച്ചല്ലേ
എനിയെന്റെ കുഞ്ഞനെയൊയിഞ്ഞന കണ്ണാ
ഞാനിങ്ങളെ കുഞ്ഞനെയൊയിയന്ദീക്കീ
മായിലെക്കേളപ്പൻെറ നേരളിയെ
ചവിട്ടിക്കരയ്ണ കല്ലുമ്മല്
കേളന കൊണ്ടോന്ന് നിപ്പിച്ചിററ്

കേളനറത്തിററും ചോരമ്പ്അ[2]
ചോര കൊണ്ടങ്ങ് കറിതൊട്ടേങ്കേ
ഞാനിന്നീ കുഞ്ഞനയൊയിയയുള്ള
ഞാളന്ന കുഞ്ഞനയൊയിഞ്ഞു ട്ടമ്മം
ചെങ്ങോട്ടേരി വീട്ടി കുഞ്ഞിക്കങ്കെ
മാലകൊടുക്കണം കമ്പക്കാന്റ്
ഞാനിങ്ങൊയിയീന്നെ നമ്പിയാറെ
മായിലെലുത്താല കുഞ്ഞ നാന്റ്
നാക്കലെക്കിരുന്നോള് കുഞ്ഞുത്താല.

ചീന്തലക്കിരുത്തററ് നമ്പിയാറെ
തമ്പുരാൻ മാല കൊടുക്കക വേണം
കോലത്തിരിരാജീലങ്ങാനിപ്പള്
കോലത്താരിരാജീലെ കുഞ്ഞിക്കങ്കോ
ചെങ്ങോട്ടേരി വീട്ടീ കുഞ്ഞിക്കങ്കെ
കോലത്തിരിരാജീലും പോയ്ക്കോട്ടേ
ഞാനിന്നിക്കുഞ്ഞനയൊയിഞ്ഞോണ്ടാല്
കങ്കമ്പോയ് വാണിററിരിക്കെട്ടെടോ.

എന്റുടെ കോലത്തിരി രാജീലാന്റ്
ഉത്താല കുഞ്ഞനങ്ങാനിപ്പള്
മാലകൊടുക്കണം തമ്പുരാനെ
ഓളക്കൊയിലോത്ത് കൂട്ടവേണം
കേളനറുത്തുടിൻ നമ്പിയാറെ
കുഞ്ഞനെയൊയിട്ടെ നമ്പിയാറെ

1 വാങ്ങ്യട=വാങ്ങി+ഇവിടെ
2 ചോരമ്പ്അ=ചോര വീഴണം

ചവുട്ടിക്കയററ്ന്ന കല്ല്മ്മല്
കേളനക്കൊണ്ടോയി നിപ്പിച്ചല്ലോ
തമ്പുരാൻ കേളനറക്ക്ന്നല്ലോ
കുഞ്ഞനപ്പിടിപ്പോളി നമ്പിയാറെ
പറഞ്ഞപോലൊക്കെ ചെയ്യോളണം
ഞാനിങ്ങള കുഞ്ഞനൊയിയുന്നുണ്ടേ
കുഞ്ഞനോ താളം മറിയുന്നല്ലോ
ഏററ് പിടിക്ക്ന്ന് നമ്പിയാറ്

കുഞ്ഞനെട്ടത്തോണ്ടും പോരന്നല്ലോ
കുഞ്ഞനെപ്പടിഞ്ഞാറേ കൊണ്ടുവന്ന്
എളനീററും ബെള്ളം കൊടുക്ക്ന്നല്ലോ
ഓറുമ്മ[1] നല്ല കഥ ബന്നേരെ
ചെങ്ങോട്ടേരി വീട്ടി കുഞ്ഞിക്കങ്കെ
കുമ്പക്ക് മാല കൊടുക്കുന്നല്ലോ
കോലഞ്ചെറക്കലെ തമ്പുരായെ
മായിലെലുത്താല കുഞ്ഞനാണെ

ചെങ്ങോട്ടേരി വീട്ടി പടിഞ്ഞാറേന്ന്
ഓക്ക് അമ്മാല കൊടുത്തോള്ന്ന്
മായിലെലുത്താല കുഞ്ഞനയാന്
പല്ലക്ക്യകത്തുവച്ചും[2] കൊണ്ടുപോയി
കോലത്തിരിരാജീലെ കുഞ്ഞികുമ്പ
ചെങ്ങോട്ടേരി വീട്ടി കുഞ്ഞിക്കങ്കെ
കോലത്തിരിരാജീലും പോരന്നോല്.

1 ഓറുമ്മ = ഓർമ്മ
2 പല്ലക്ക്യകത്തുവച്ചും = പല്ലക്കിയുടെ അകത്തുവെച്ചും

# കോട്ടയം രാജാവും കൊയിലോം പണിയും

കൂടക്കടെവത്ത് നാളോനെമ്മ—(ൻ)
പാറക്കടെവത്ത് കുഞ്ഞല്ലോനും
തമ്മിൽ പറയുന്നു കുഞ്ഞങ്ങള്
പള്ളീലെ വാങ്ക്‌വിളികേട്ടിട്ടും
ഇറച്ചി പൊരിച്ച മണം കേട്ടിററും
കുററ്യാടി നാട്ടിലും പാററുട[1]
കോട്ടയകം വാണ തമ്പുരാനും
കുററ്യാടി നാട്ടിലെഴുന്നള്ളേങ്കിൽ[2]

ചോദനോനും പൊന്നുമൊന്നുമരുവേനും
കൂടക്കടെവത്ത് നാളോനെമ്മൻ
പാറക്കടെവത്ത് കുഞ്ഞല്ലോനും
കോട്ടയകം വാണെ പോര്ന്നല്ലോ
കോട്ടയകം വാണെ ചെന്നവര്
അവിടെപ്പടിക്കലുംചെന്ന്നിന്ന്
കോട്ടയംരാജാവ് തമ്പുരാനും
കണ്ണാലെ കാണുന്നരതമ്പുരാനും.

കൈതേരി കുഞ്ഞമ്പു കാര്യക്കാരാ
കൂടക്കടെവത്ത് നാളോനെമ്മൻ
പാറക്കടെവത്ത് കുഞ്ഞല്ലോനും
കോട്ടയം പടിക്കലും വന്നിട്ടുണ്ട്
ചെന്നിററിഞ്ഞനേ കാര്യക്കാരാ
കൂടക്കടെവത്ത് നാളോനെമ്മൻ
പാറക്കടെവത്ത് കുഞ്ഞല്ലോനും
മാളിക പടികേറി ചെന്നല്ലോര്[3]

കൈതേരി കുഞ്ഞമ്പു കാര്യക്കാരൻ
ചോദിച്ചല്ലന്നേരം കാര്യക്കാരൻ
കൂടക്കടെവത്ത് നാളോനെമ്മാ
പാറക്കടെവത്ത് കുഞ്ഞല്ലോനെ
കോട്ടയം കൊയിലോത്തും വന്നതെന്ത്
വിവരങ്ങളെല്ലാം പറഞ്ഞവര്

---

1 പാററുട=താമസിക്കുവാൻ സാധിക്കുകയില്ല
2 മാപ്പിളമാരുടെ ആധിപത്യത്തിനു് അല്പം ശക്തികുറവുമായിരുന്നു
3 ചെന്നല്ലോര്=ചെന്നല്ലൊ+അവർ

കൈതേരി കുഞ്ഞമ്പു കാര്യക്കാരൻ
തിരുമേന്യച്ചെന്നങ്ങറിയിച്ചല്ലോ

വിവരങ്ങളെല്ലാം പറഞ്ഞശേഷം
ഉടനെ കല്പപ്പിച്ചത്തമ്പുരാനും*
പാറക്കടവത്ത് നാളോനെമ്മാ
കൂടക്കടവത്ത് കുഞ്ഞല്ലോനെ
കുററ്യാടിനാട്ടിലും ഞാനെഴുന്നള്ള്യാല്
എവിടെ എഴുന്നള്ളി പാറക്കുന്നു!
അപ്പോഴും പറയുന്നു നാളോനമ്മെൻ
തളിയിക്കൊയിലോത്ത് പാറക്കാലോ.

ചെത്തിയടിച്ചും സുഖം വരുത്താം
മാളികേമ്മൽ പൊൻഞാല്യം തൂക്കും ഞാള്
പകരം പറയുന്നു തമ്പുരാനും
കൂടക്കടവത്ത് നാളോനെമ്മാ
പാറക്കടവത്ത് കുഞ്ഞല്ലോനെ
മേലിൽ വരുന്നൊരു ഞായറാഴ്ചക്ക്
കുററ്യാടി നാട്ടിലെഴുന്നള്ളും ഞാൻ
അവര പറഞ്ഞിട്ടയക്കുന്നല്ലോ

അവരങ്ങ് പോയി പുറംകയിഞ്ഞേരെ
കല്പിക്കുന്നന്നേരം തമ്പുരാനും
കൈതേരി കുഞ്ഞമ്പു കാര്യക്കാരാ
മേലില് വരുന്നൊരു ഞായറാഴ്ചക്ക്
കുററ്യാടി നാട്ടിലെഴുന്നള്ളണം
കൂടക്കടവത്ത് നാളോനെമ്മൻ
പാറക്കടവ് വാണ കുഞ്ഞല്ലോനും
തളിയിക്കൊയിലോത്തും പോയിട്ടുണ്ട്

ചെത്തിയടിച്ചും സുഖം വരുത്തി
മാളികേമ്മേൽ പൊൻ ഞാല്യം തൂക്കിററുണ്ട്
ഞായറായ്ച വന്ന് പുലരുന്നല്ലോ
ഉടവാളും നല്ല പരിചയുമായി
ചന്ദനപ്പല്ലക്കിക്കേറീററാന്ന്
കോട്ടയകം വാണ തമ്പുരാനും
കുററ്യാടി നാട്ടേക്കും പോരുന്നല്ലോ
വീത്തണിഞ്ഞുള്ളെഴുന്നള്ളത്ത്

* കല്പപ്പിച്ച=കല്പിച്ച (തമ്പുരാൻ കല്പിച്ച)

എഴുന്നള്ളത്തേലോടെ പോരുന്നല്ലോ
തളിയിക്കരെങ്ങാടീൽ[1] ചെന്നിറങ്ങി
തളിയിക്കരെങ്ങാടീൽ ചെല്ലുന്നേരം
തളിയിൽക്കരുത്തുള്ളൊരു ചോനോമ്മാര്
എവിടുന്നു വന്നതിക്കോട്ടപട്ടൻ
എന്തിന്നു വന്നതിക്കോട്ടപട്ടൻ
അവനെന്തിക്കുറ്റ്യാടി ജന്മമുണ്ടോ?

അവനെന്തിക്കുറ്റ്യാടി കാണമുണ്ടോ
പാലേരി നായരെ ജമ്മേല്ലട[2]
പാലേരി നായരെ കാണമല്ലും
ആ വാക്കവര് പറയുന്നേരം
ചെവിടാലേ കേട്ടല്ലോ തമ്പുരാനും
ഉത്തരം പകരം പറയാതണ്ട്
തളിയിക്കൊയിലോത്തും പോരുന്നല്ലോ
കൂടക്കടെവത്ത് നാളോനെമ്മൻ

പാറക്കടെവത്ത് കുഞ്ഞല്ലോനും
തിരുമേനിയെഴുന്നള്ളിച്ചെല്ലുന്നേരം
കനകം തെളിഞ്ഞല്ല കുഞ്ഞങ്ങക്ക്
കോട്ടയം കൊയിലോത്തെ തമ്പുരാനും
പല്ല്യങ്കത്ത്ന്നിറങ്ങുന്നല്ലോ
അവിടെ കുറച്ചൊന്നിരുന്നേ പിന്നെ
നീരാട്ട് പള്ളി കുളികഴിഞ്ഞ്
അമറേത്ത് പാലും കുടിക്കുന്നല്ലോ
കയമാരി[3] പക്കം[4]വും കഴിക്കുന്നല്ലോ
അരുളി ചെയിതല്ലോ തമ്പുരാനും
കൂടക്കടെവത്ത് നാളോനെമ്മാ
പാറക്കടെവത്ത് കുഞ്ഞല്ലോനെ
ഞാനിന്നിക്കുറ്റ്യാടി എഴുന്നള്ളീറ്റ്
കൊയിലൊത്തിനെവിടെ സ്ഥലം കാണുന്ന്?
പകരം പറഞ്ഞല്ലോ കുഞ്ഞങ്ങള്
തിരുമേനി എഴുന്നള്ളി കാണുകവേണം.

താമരശ്ശേരി പുതിയോട്ടില്
തിരുമേന്യെഴുന്നള്ളി പോകപ വേണം

1 തളിയിക്കരെങ്ങാടീൽ = തളീക്കര എന്നു പേരുള്ള അങ്ങാടിയിൽ. കുറ്റ്യാടിക്ക് അടുത്തുള്ള ഒരു സ്ഥലമാണ് തളീക്കര.
2 ജമ്മേല്ലട = ജന്മമല്ലേ ഇവിടെ
3 കയമാരി = അഴമഞ്ഞരി
4 പക്കം = ചോറ്

കൈതേരി കുഞ്ഞമ്പു കാര്യക്കാരൻ
കൂടക്കടവത്ത് നാളോനെമ്മൻ
പാറക്കടവത്ത് കുഞ്ഞല്ലോനും
നാലാളും ഒന്നായിപ്പോരുന്നല്ലോ
താമരശ്ശേരി പുതിയോട്ടില്
പറമ്പ് നടന്നെല്ലാം കാണ്ന്നോര്[1]

പറമ്പ് നടന്നെല്ലാം കണ്ടശേഷം
കൂടക്കടവത്ത് നാളോനെമ്മൻ
പാറക്കടവത്ത് കുഞ്ഞല്ലോനെ
പറയുന്നുണ്ടോമന കുഞ്ഞുങ്ങള്
കൊയിലോത്തിന്നിവിട സ്ഥലമുണ്ടല്ലോ
മേലില് വരുന്നോര് ഞാറായ്ചക്ക്
കുററിയടിക്കുന്നോരാശാരീന
ഇവിടെയിപ്പംതന്നെ വരുത്തവേണം
ആരെയാണ് നല്ലത് നാളോനെമ്മാ
പകരം പറഞ്ഞല്ലോ കുഞ്ഞങ്ങള്
ചരുവത്ത് ശങ്കരനാശാരീന
അവനയിപ്പംതന്നെ വരുത്തവേണം
ആയെന്നനുവാദം തമ്പുരാനും
തിരുവെഴുത്തോല കൊടുത്തുടണം.
കൂടക്കടവത്ത് നാളോനെമ്മൻ
പാറക്കടവത്ത് കുഞ്ഞല്ലോനും.

തിരുവെഴുത്തോലയെഴുതുന്നല്ലോ
തമ്പുരാൻെറാപ്പും കയ്യെഴുത്തും
കയിതേരി കുഞ്ഞമ്പു കാര്യക്കാരൻ
അവൻേറയിൽ[2] ഓല കൊടുത്തുട്ന്ന്
ചരുവത്ത് ശങ്കരനാശാരിക്ക്
കയിതേരി കുഞ്ഞമ്പു കാര്യക്കാരൻ
തിരുവെഴുത്തുംകൊണ്ടവൻ ചെല്ലുന്നേരം
കണ്ണാലെ കണ്ടല്ലേയ്യാശാര്യാന്ന്.

ചോദിച്ചല്ലന്നേരയ്യാശാര്യാന്
കൈതേരി കുഞ്ഞമ്പു തമ്പുരാനെ
എന്തായി വന്നതേ തമ്പുരാനെ
പകരം പറയുന്നു കുഞ്ഞമ്പു കാര്യക്കാരൻ
ചരുവത്ത് ശങ്കരനാശാരിയെ
കോട്ടയകം വാണ തമ്പുരാനും

---

1 **കാണ്ന്നോര് = അവർ കാണുന്നു**
2 **അവൻേറയിൽ = അവൻെറ കൈയിൽ**

തിരുവെഴുത്തോലയുണ്ട് തന്നൂട്ടിന്[1]
മേലില് വരുന്നൊരു ഞാറാഴ്ചക്ക്.

തളിയിക്കൊയിലോത്തും ചെല്ലുവാനായ്
തിരുവെഴുത്തോലവൻ[2] വാങ്ങുന്നല്ലോ
പറയുന്നല്ലന്നേരത്താശാര്യാന്ന്
മേലില് വരുന്നൊരു ഞാറാഴ്ചക്ക്
തളിയിക്കൊയിലോത്തുങ്ങെത്തും ഞാനെ
കൈതേരി കുഞ്ഞമ്പു കാര്യക്കാരൻ
തളിയിക്കൊയിലോത്തും പോരുന്നല്ലോ
ചോദിച്ചല്ലെന്നേരം തമ്പുരാനും.

കയിതേരി കുഞ്ഞമ്പു കാര്യക്കാരാ
ചരുവത്ത് വീട്ടിലും പോയോണ്ടിററ്
ചരുവത്ത് ശങ്കരനാശാര്യാന്ന്
എന്തു പറഞ്ഞെടോ കാര്യക്കാരാ
പകരം പറഞ്ഞല്ലോ കാര്യക്കാരൻ
ചരുവത്ത് ശങ്കരനാശാര്യാന്ന്
ഉളിയും[3] മുഴക്കോലുമെടുത്തിട്ടാന്ന്
തളിയിക്കൊയിലോത്തും ചെല്ലുന്നേരം
തൃക്കണ്ണാൽ കാണുന്ന തമ്പുരാനും
പറയുന്നെല്ലന്നേരയ്യാശാര്യാന്ന്.

കോട്ടയകം രാജാവ് തമ്പുരാനെ
എന്തിനായിട്ടെന്നെയിപ്പം ചെല്ല്യൂട്ടോളി[4]
അരുളിച്ചെയ്യുന്നേരം തമ്പുരാനും
ചരുവത്ത് ശങ്കരനാശാരിയെ
മററൊന്നുമല്ല ഞാൻ ചെല്ല്യൂട്ടതേ
താമരശ്ശേരി പുതിയോട്ടില്
കൊയിലോത്തിന് കുററി തറിക്കക വേണം
എന്തെല്ലാം വേണ്ടതെൻറാശാരിയെ?

പറയുന്നല്ലന്നേരയ്യശാര്യാന്ന്
വിളക്കും നിറനാഴി വേണം പോളി

1 തന്നൂട്ടിന് = തന്നിട്ടുണ്ട്
2 തിരുവെഴുത്തോലവൻ = തിരുവെഴുത്തോല + അവൻ
3 തിരുവെഴുത്തോല പിടിച്ചോണ്ടിററ്
മേലില് വരുന്നൊരു ഞാറായ് ചക്ക്
തളിയിക്കൊയിലോത്തിങ്ങെത്തും എന്ന്
കനകം തെളിഞ്ഞല്ലൊ തമ്പുരാന്
ഞാറാഴ്ച വന്നും പുലരുന്നല്ലോ
ചരുവത്ത് ശങ്കരനാശാര്യാന്ന്.
4 ചെല്ല്യൂട്ടോളി = ചൊല്ലിയയച്ചു ഓളി (ഓളി = ബഹുമാനസൂചകമായി ഉപയോഗിക്കുന്ന പദം.)

ഇളനീരും തേങ്ങയും വേണമല്ലോ
അതുതാനെ കേട്ടല്ലത്തമ്പുരാനും
കൂടക്കടവത്ത് നാളോനെമ്മാ
പാറക്കടവത്ത് കുഞ്ഞല്ലോനെ
അതുമെല്ലാം ഒരുക്കി പുറപ്പെടണം
യോഗം മദിച്ചെല്ലാം പോരുന്നല്ലോ.

താമരശ്ശേരി പുതിയോട്ടില്
എല്ലാരവിടങ്ങിനെഎത്തുന്നല്ലോ[1]
പറയുന്നെല്ലന്നേരം തമ്പുരാനും
ചരുവത്ത് ശങ്കരാനാശാരിയെ
കൊയിലോത്തിന്ന് നോക്കി സ്ഥലം കാണണം
ചരുവത്ത് ശങ്കരനാശാര്യന്ന്
പറമ്പ് നടന്നെല്ലാം നോക്യവനും
കൊയിലോത്തിനവിട സ്ഥലം കണ്ടല്ലോ
കിഴക്ക് പടിഞ്ഞാറ് കുററ്യടിച്ച്
തെക്ക് വടക്കായും കുററ്യടിച്ച്
പറയുന്നുണ്ടന്നേരത്താശാര്യാന്ന്
കോട്ടയകം രാജാവ് തമ്പുരാനെ
കുററ്യടിച്ച നിമിത്തപ്പിഴ പറേന്നേരം
തിരുമുഖം വാടറ്ത് തമ്പുരാന്ന്

നിമിത്തപിഴേണ്ണി[2]പ്പറയും ഞാനെ
കൊയിലോപ്പണിയിത് തുടങ്ങുന്നേരം
ആന മരികാനും യോഗമുണ്ട്
ആള് മരികാനും യോഗമുണ്ട്
ആ വാക്ക്തന്നെയങ്ങ് കേക്കുന്നേരം
തിരുമുഖം വാടി മയങ്ങുന്നല്ലോ
മതി മതി പറഞ്ഞതെൻറാശാരിയെ
കുററിപ്പണവും കൊടുക്കുന്നല്ലോ
അവനെപ്പറഞ്ഞിട്ടയക്കുന്നല്ലോ
യോഗം പിരിഞ്ഞോല് പോരുന്നല്ലോ.

തളിയിക്കൊയിലോത്തും പോര്ന്നല്ലോ
എല്ലാറും കഞ്ഞി കുടിക്കുന്നല്ലോ
അവിടെ കുറഞ്ഞൊന്ന് പാറക്കുമ്മോ-
അരുളിച്ചെയിതല്ല തമ്പുരാനും
കൂടക്കടവത്ത് നാളോനെമ്മാ
പാറക്കടവത്ത് കുഞ്ഞല്ലോനെ

---

1 എല്ലാവരും അവിടെ എത്തുന്നല്ലോ
2 നിമിത്തപ്പിഴേണ്ണി=നിമിത്തപ്പിഴവ് എണ്ണി

കക്കോത്തീ*നത്തേടി കൊണ്ടേപ്പൊന്നിട്ട്
വേണ്ടുന്ന കല്ല് മുറിപ്പിക്കേണം

മുറിക്കുന്നേരം കല്ല് ചെത്തിച്ചിട്ട്
ചെത്തുത്തോറും കല്ല് കെട്ടിക്കണം
കൂടക്കടവത്ത് നാളോനെമ്മൻ
പാറക്കടവത്ത് കുഞ്ഞപ്ലോനും
കക്കൊത്തീനത്തേടിപ്പോര്ന്നോല്
വേണ്ടുന്ന കല്ല് മുറിപ്പിക്ക്ന്ന്
കൊത്തുന്നേരം കല്ല് കെട്ടിക്ക്ന്ന്
കൂടക്കടവത്ത് നാളോനെമ്മൻ
പാറക്കടവത്ത് കുഞ്ഞപ്ലോനും
വര്ത്താനംപോലെ പറയുന്നോല്
അരുളിച്ചെയ്യല്ലോയത്തമ്പുരാനും
മുഹൂര്ത്ത തെങ്ങും മുറിച്ചില്ലാലോ
തെങ്ങിപ്പോത്തന്നെ മുറിപ്പിക്കണം
എവിടുന്ന് തെങ്ങ് മുറിക്കാൻപോളി
കുനിയിൽ തറുവയി ചേനോനാന്റ്
അവിടുന്ന് തെങ്ങ് മുറിപ്പിക്കണം
തമ്പുരാൻ കല്പന കേക്കുന്നേരം
വേണ്ടും ചിലവുമിങ്ങെടുത്തവര്
മഴക്കാരയും കൂട്ട്യല്ലോ പോര്ന്നത്
കുനിയിൽ തറുവയി ചേനോൻറാട
അവിടെയിപ്പംതന്നാങ്ങിനെ ചെല്ലുന്നേരം
കുനിയിൽ തറുമയി ചേനോൻറ്യമ്മ
നാക്കാലീം പീഠം കൊടുത്തിരുത്തി
വെററിലമുറുക്കാൻ കൊടുക്കുന്നല്ലോ
കൂടക്കടവത്ത് നാളോനെമ്മാ
പാറക്കടവത്ത് കുഞ്ഞപ്ലോനെ

എന്തായി വന്നെന്നറിഞ്ഞില്ല്യോള്ള്യേ
കുനിയിൽ തറുവയി ചേനോൻറ്യമ്മേ
കുനിയിൽ തറുവയി ചേനോനാന്റ്
എവിടുത്തേക്കാണവൻ പോയോണ്ടത്
വെള്ളിയാഴ്ച പള്ളിക്ക് പോയിക്കവൻ
എന്തിന് ചേനോനെ കാണുന്നത്
കുനിയിൽ തറുവയി ചേനോൻറ്യമ്മേ
മറെറാന്നുമല്ലാലോ കാണണ്ടത്തേ്
കോട്ടയം കൊയിലോത്തെ തമ്പുരാനും
കുററ്യാടി നാട്ടിലെഴുന്നള്ളീന്റ്

* കക്കോത്തി = കല്ലുവെട്ടുകാരൻ.

തളിയിക്കൊയിലോത്തും പാർക്കുന്നുണ്ട്
താമരശ്ശേരി പുതിയോട്ടില്
കൊയിലോപ്പണിയെടുക്കുന്നുണ്ട്
മുഹൂർത്തത്തെങ്ങു മുറിപ്പിക്കുവാൻ
തമ്പുരാൻ കല്പിച്ചയച്ചതാണ്
ഒന്നും പകരം പറഞ്ഞില്ലുമ്മ

മുഹൂർത്തത്തെങ്ങ് മുറിപ്പിക്ക്ന്ന്
ചെത്തിക്കുറച്ചിട്ടും പോര്ന്നോല്
തളിയിക്കൊയിലോത്തും പോരുന്നല്ലോ
വര്ത്താനം*പോലെ പറഞ്ഞവര്
കനകം തെളിഞ്ഞല്ലോ തമ്പുരാന്
കുനിയിൽ തറുവയി ചേനോനാന്
വെള്ളിയാഴ്ച പള്ളിക്കും പോയോണ്ടിററ്
പള്ളീന്നും തന്നെ മടങ്ങിയവൻ
അവൻെറ കുനിയിലും വന്നോണ്ടല്ലോ
തെങ്ങു മുറിച്ചത് കാണുന്നേരം
ചോദിച്ചെല്ലുന്നേരം തറുവയ്യാന്ന്
ആരാണ് തെങ്ങ് മുറിച്ചതുമ്മാ
പകരം പറഞ്ഞല്ലോ പെറേറാരുമ്മാ
കുടക്കടെവത്ത് നാളോനെമ്മൻ
പാറക്കടെവത്ത് കുഞ്ഞല്ലോനും
കോട്ടയകം വാണ തമ്പുരാനും

തമ്പുരാൻ കുററ്യാടി എഴുന്നള്ളീന്
താമരശ്ശേരി പുതിയോട്ടില്
കൊയിലോപ്പണിയൊന്നെടുക്കുന്നുണ്ട്
അതിനാണിത്തെങ്ങു മുറിപ്പിച്ചത്
ആ വാക്ക്തന്നെയത് കേക്കുന്നേരം
തൃക്കണ്ണെതിരം കലങ്ങുന്നോനു്
ഉടനെ പറഞ്ഞത്തറുവയിയാനു്
തമ്പുരാൻ തിരുളത്തിൽ പിഴച്ചല്ലോമ്മാ
കുററ്യാടി നാടും മുടിഞ്ഞ് പോകും
തിരുമേനി പോയിട്ടും കാണവേണം
കഞ്ഞി കുടിക്കാതെ പോരുന്നോനും
തളീക്കരെങ്ങാടീൽ പോരുന്നല്ലോ
പറയുന്നല്ലന്നേരം തറുവയ്യാനു്
തളീക്കരോളെല്ലാരു ചോനോമ്മാരെ
നമ്മാക്കൊരു നല്ലേടം വന്നുപോയി
ഇതിനു് മുമ്പ് ഇതിലൂടെ പോയവര്

---

* വർത്താനം = വർത്തമാനം.

കോട്ടയം രാജാവ് തമ്പുരാനും
തിരുമേനെഴുന്നള്ളീ പോയതാണ്

തിരുമേനെഴുന്നള്ളി പോകുന്നേരം
എവിടുന്ന് വന്നതിക്കോട്ടുപട്ടൻ
എന്തിന് വന്നതിക്കോട്ടുപട്ടൻ
പരിഹാസംകൊണ്ട് ചിരിച്ചു നമ്മൂം
തെററായി നമ്മൂം ചിരിച്ച്പോയി
തിരുമേനെച്ചെന്നിട്ട് കാണുവേണം
എന്തൊരു കാഴ്ചയാണ് കൊണ്ടോന്നത്
വെററില കാഴ്ചത്* വെകുമ്മള്

നാളത്തേൽ പുല്ല പുലരുന്നേരം
യോഗം മദിച്ചാള് പോകുവേണം
പിറെറന്നാം പുല്ല പുലരുന്നേരം
യോഗം മദിച്ചവര് പോരന്നല്ലോ
തളിയിക്കൊയിലോത്തെ താഴെത്തുമ്പോ-
ത്തുക്കണ്ണോൽ കാണുന്നത്തമ്പുരാനും
കുടക്കടെവത്ത് നാളോനെമ്മാ
പാറക്കടെവത്ത് കുഞ്ഞല്ലോനെ.

കൈതേരി കുഞ്ഞമ്പു കാര്യക്കാരാ
തളീക്കരോള്ളോര് ചോനോമ്മാറ്
എന്നെയിപ്പം കാണാൻ വരുന്നുണ്ടല്ലോ
കാഴ്ചയുംകൊണ്ടു വരുന്നതിവിട
കാഴ്ചയത്ത് നിങ്ങളെടുക്കരുത്
അതിന്റെ മുഖത്തോട് നോക്കുകവേണ്ട
ചോനോരിവിടയത് വന്നാലെടൊ
പാന്തം പൊളിച്ചിററും കെട്ടുകവേണം
അവിടെ കുറച്ച് കയിയും നേരം

ചോനോമ്മാറ് പടികേറി വന്നോണ്ടല്ലോ
കാലി പതിററടി നേരാവോളം
ആര്യപ്പടിക്കലും നിക്കുന്നല്ലോ
എവിടുന്ന് വന്നെന്നും ചോദിച്ചില്ല
എന്തിന് വന്നെന്നും ചോദിച്ചില്ല
നിന്നേടം കാല് തെരുത്തശേഷം
വിളിച്ച് പറയുന്നച്ചോനോമ്മാറ്
കോട്ടയം രാജാവ് തമ്പുരാനോളി

* കാഴ്ചത് = കാഴ്ച അത്

എന്തൊരു തെറ്റ് ഞാള് ചെയ്യെങ്കിലും
അവിടന്ന് നീങ്ങിപ്പൊറുക്വേണം
ഞങ്ങളിതറിഞ്ഞതും കൊണ്ടതുമല്ല
വെററില കാഴ്ച ഇവിടെ കൊണ്ടേപ്പാന്നത്
അതിപ്പോൾ തന്നെ എടുക്വേണം
അരുളിച്ചെയ്യപ്പോളത്തമ്പുരാനും
ആരിക്ക് കാഴ്ച ഇവിടെ കൊണ്ടന്നത്
എന്തിന് കാഴ്ച ഇവിടെ കൊണ്ടന്നത്
എനിക്കെന്തായിക്കുററ്യാടി ജന്മമുണ്ടോ?

എനിക്കെന്തായിക്കുററ്യാടി കാണമുണ്ടോ?
പാലേരിനായരെ ജന്മല്ലുട
പാലേരിനായരെ കാണേല്ലുട[1]
അവനല്ലേ കാഴ്ച നിങ്ങള് വെക്കേണ്ടത്
ആ വാക്ക് തമ്പുരാൻ പറയുന്നേരം
കൂടക്കടെവത്ത് നാളോനെമ്മൻ
പാറക്കടെവത്ത് കുഞ്ഞല്ലോനും
കയിതേരി കുഞ്ഞമ്പുകാര്യക്കാരൻ

അവിടെപ്പം വന്നുള്ള ചോനോമ്മാറെ
പാന്തം പൊളിച്ചിറും കെട്ടുന്നല്ലോ
മൂന്നീസം2 പട്ടിണി പാറത്താട
അയ്യം നിലവിളി കൂട്ടുന്നല്ലോ
വിളിച്ച് പറയുന്നച്ചോനോമ്മാറ്
കോട്ടയംരാജാവ് തമ്പുരാനെ
ഞങ്ങളിലാണല്ലോ തമ്പുരാനെ
എന്തൊരു തെറ്റ് ചെയിതെങ്കിലും
ഒക്കെയും നീങ്ങിപ്പൊറുക്വേണം
ഞങ്ങളെ കെട്ട് കയിച്ചെങ്കില്
താമരശ്ശേരി പുതിയോട്ടില്
കൊയിലോപ്പണിയിങ്ങെടുക്വാനായി
വേണ്ടും മരം ഞാളിവിടെത്തിക്വല്ലോ.

ചോനോരെ സങ്കടം കേൾക്കുന്നേരം
അരുളിച്ചെയ്യല്ലോയത്തമ്പുരാനും
കൂടക്കടെവത്ത് നാളോനെമ്മ
പാറക്കടെവത്ത് കുഞ്ഞല്ലോനെ
കൈതേരിക്കുഞ്ഞമ്പുകാര്യക്കാരാ
ചോനോരെ കെട്ട് കയിച്ചിട്ടെടോ

1 കാണേല്ലുട=കാണമല്ലേ ഇവിടെ
2 മൂന്നീസം=മൂന്ന ദിവസം

അടിച്ച് പടികൊണ്ടത്തുള്ളിക്കേണം
തമ്പുരാൻ കൽപ്പന കേറ്റക്കുന്നേരം

ചോനോരെ കെട്ട് കയിച്ചവര്
അടിച്ച് പടികൊണ്ടത്തുള്ളിക്ക്ന്ന്
അവിടെ കുറഞ്ഞൊന്ന് പാറക്കുമ്പോറ
അരുളിച്ചെയ്തിതല്ലോ തമ്പുരാനും
കൂടക്കടെവത്ത് നാള്ളോനെമ്മാ
പാറക്കടെവത്ത് കുഞ്ഞല്ലോനെ
കൊയിലോപ്പണിയതെടുക്കുവാനും
മരമെങ്ങാൻ നിങ്ങള് കണ്ടിട്ടുണ്ടോ?

പകരം പറഞ്ഞല്ലോ കുഞ്ഞങ്ങള്
ഞാളിന് തന്നെയത് കണ്ടിട്ടുണ്ട്
പാലേരിനായരെ കുമ്പളത്ത്
നല്ലോരു കുററിപ്പിലാവുണ്ടല്ലോ
അപ്പിലാവാട്ട്[1]ന്ന് കൊത്തിച്ചാല്
ഉത്തരം വെച്ച് വള തട്ടാനും
ശേഷം പണിക്കും മരമുണ്ടല്ലോ
ആ വാക്ക് തമ്പുരാൻ കേറ്റക്കുന്നേരം
അരുളിച്ചെയിതല്ലോ തമ്പുരാനും
വേണ്ടും ചിലവ് കൊടുത്തിററാന്
വേണ്ടും മഴക്കാരേം കൂട്ടിക്കോളിൻ
കുമ്പളത്ത്നാട്ടിലും പോയീനെടോ
തമ്പുരാൻ കല്പന കേറ്റക്കുന്നേരം
വേണ്ടും ചിലവ്മെടുത്തിററാന്

വേണ്ടും മഴക്കാരേയും കൂട്ടന്നല്ലോ
അവിടുന്നും പോരുന്നക്കുഞ്ഞങ്ങള്
പാലേരിനായരെക്കുമ്പളത്ത്
കുമ്പളത്ത്നാട്ടേക്കും പോരുന്നോല്
കുമ്പളത്ത്നാട്ടിലും ചെന്നോണ്ടിററ്
പിലാവിൻററികത്തും ചെന്ന്നിന്ന്
പിലാവ് കുഴിച്ച് നീക്കി കൊത്തിക്ക്ന്ന്

കാക്കാതം[2] നാട്ടിൻേറ ചോലപോയി
മുക്കാതം നാട് വെളിച്ചംവന്ന്
ചെത്തിക്കുറച്ചിട്ട് പോര്ന്നോല്
തളിയിക്കൊയിലോത്തും പോരുന്നല്ലോ

---

1 അപ്പിലാവാട്ന്ന് = ആ പിലാവ് അവിടെനിന്നു്
2 കാക്കാതം = കാൽ കാതം

വിവരംപോലെല്ലാമറിയിച്ചല്ലോ
അരുളിച്ചെയ്യതല്ല തമ്പുരാനും
കൂടക്കടെവത്ത് നാളോനെമ്മാ
പാറക്കടവത്ത് കുഞ്ഞല്ലോനെ
പാലേരി നായരെ കുമ്പളത്ത്
മരമിങ്ങിവിടെയതെത്തിക്കുവാൻ
എവിടുന്നങ്ങാനേന കിട്ടുന്നത്
പകരം പറഞ്ഞല്ലോ കുഞ്ഞങ്ങള്
കൂത്താളി[1] കൊമ്പനും കാളിച്ചിയും
അമിഞ്ഞാട്ട്[2] കൊമ്പനും കാളിച്ചിയും
അവരെയിപ്പംതന്നെയത് വാങ്ങുകവേണം.
അനുവാദം നല്കിയല്ലോ തമ്പുരാനും
കൂടക്കടെവത്ത് നാളോനെമ്മൻ

പാറക്കടവത്ത് കുഞ്ഞല്ലോനും
കൂത്താളെടത്തിലും പോരുന്നോല്
അമിഞ്ഞാട്ടിടത്തിലും പോരുന്നോല്
വർത്താനംപോലെ പറഞ്ഞവര്
ആന്യോന്യം കൂട്ട്യല്ലേ പോരുന്നത്
കുമ്പളത്ത്നാട്ടിലും ചെന്നോണ്ടിററ്
മരത്തിൻററികത്തും ചെന്നു നിന്നു
മരത്തിന് കടിഞ്ഞള്ളി കെട്ടിയല്ലോ
കൂത്താളി കൊമ്പനും കാളിച്ചിയും

അമിഞ്ഞാട്ട് കൊമ്പനും കാളിച്ചിയും
നാലാന കൂട്ടി മരം വലിച്ചിട്ട്
ലേശംകൂടി മരം തെററിയതില്ല
ഏഴ്പ്രാവശ്യം മരം വലിച്ചോണ്ടിററ്
ഏഴ്പ്രാവശ്യം മരം തെററിയതില്ല
പാറക്കടവത്ത് കുഞ്ഞല്ലോനും
കൂടക്കടെവത്ത് നാളോനെമ്മൻ
തമ്മിൽ പറഞ്ഞു വ്യസനിക്കുന്നു
അയ്യോ പടച്ചോനെ തമ്പുരാനെ
നാലാനകൂടി മരം വലിച്ചിട്ടും
ലേശംപോലും മരം തെററ്യതില്ല
ചങ്ങല നമ്പി നല്ലാനക്കാരാ
ആന മടക്കിത്തെളിച്ചോളിനേ
കൂത്താളെടത്തിലും പോയീനെടോ

1 കൂത്താളി = അക്കാലത്തെ ഒരു പ്രമുഖ നാടുവാഴിത്തറവാട്
2 അമിഞ്ഞാട്ട് = അക്കാലത്തെ ഒരു പ്രമുഖ നാടുവാഴിത്തറവാട്

അവിഞ്ഞാട്ടിടത്തിലും പോയീനെടോ
അവരട് മടങ്ങിയല്ലേ പോരട്ന്നത്

തളിയിക്കൊയിലോത്തും വന്നവര്
തിരുമേന്യെ ചെന്നിങ്ങറിയിച്ചാല്ലോ
കോട്ടയകം വാണ തമ്പുരാനും
അരുളിച്ചെയ്തല്ലോ തമ്പുരാനും
കൂടക്കടവത്ത് നാളോനെമ്മാ
പാറക്കടവത്ത് കുഞ്ഞല്ലോനെ
പാലേരിനായരെ കമ്പളത്ത്
ഒരു കുററി നല്ല പിലാവ് കൊത്തീററ്

നാലാനക്കൂടി മരം വലിച്ചിട്ടിററ്
ലേശംപോലാ മരം തെററീല്ലാലേ
എനിയെവിടുന്നാനേന കിട്ടുന്നത്?
നന്ന വലഞ്ഞല്ലോ കുഞ്ഞങ്ങള്
പകരം പറയുന്ന കുഞ്ഞങ്ങള്
കോട്ടയം രാജാവ് തമ്പുരാനെ
ഞാളിന്നൊരാനേന കണ്ടിട്ടുണ്ട്
തിരുമേനീന്റൊപ്പം കയിയെഴുത്തും
തിരുവെഴുത്തോലയത് കിട്ട്യേങ്കില്

ആനേന കുററ്യാടി കൊണ്ടുവരേനും
അയ്യാന കുററ്യാടി വന്നെങ്കില്
ആ മരംതന്നെ വലിപ്പിക്കാലോ
എവിടെയാണയ്യാനേയെ കണ്ടതെടോ
ഞങ്ങളിന്നയ്യാനേന കണ്ടതുവോളി
കോട്ടയനന്തൻ നല്ല്യോന്യാനല്ലൊ
അവരിന്നിക്കുററ്യാടി വന്നോണ്ടാല്
മരമിന്നവനോ വലിക്കുംവോളി

ഉടനെ പറയുന്നത്തമ്പുരാനും
കൂടക്കടവത്ത് നാളോനെമ്മാ
പാറക്കടവത്ത് കുഞ്ഞല്ലോനെ
ആനേനക്കുററ്യാടിക്കൊണ്ടോന്നാല്
എൻറാന കുററ്യാടിയൊഴിഞ്ഞ്പോകും
എന്നാലും വേണ്ടല്ലോ കുഞ്ഞങ്ങളെ
കുററ്യാടി നാട്ടില് വലഞ്ഞിട്ടില്ലെ
തിരുവെഴുത്തോല കൊടുക്കുന്നല്ലോ
അത്തിങ്ങരാമത്ത് കേളുനാണ്

വാചകം വെച്ചോലയെഴുത്തുന്നല്ലോ
തമ്പുരാൻെറാപ്പം കയിയെഴുത്തും
കൂടക്കടവത്ത് നാളോനെമ്മൻ
പാറക്കടവത്ത് കുഞ്ഞല്ലോനും
തിരുവെഴുത്തുംകൊണ്ടവര് പോരുന്നല്ലോ
കോട്ടയം കൊയിലോത്തും ചെന്നവര്
അത്തിങ്ങരാമത്ത് കുഞ്ഞിക്കേളെ
കേളനത്തന്ന്യാത് കാണുന്നല്ലോ
തിരുവെഴുത്തോല കൊടുത്തവര്
ഓലയിലെ വാചകം കണ്ടുറച്ച്
പറയുന്നുണ്ടന്നേരം കുഞ്ഞിക്കേളെ
നാളത്തെ പുല്ലാ പുലരുന്നേരം
ഞാളാട[1] കുററ്യാടി വന്നോളാലോ
അവരെപ്പറഞ്ഞിട്ടയച്ചോളുന്നു.
ചെവിടാലെ കേക്കുന്നയ്യാന്യാനല്ലോ
അവരിപ്പം പോയി പുറംകയിഞ്ഞേരെ
അത്തിങ്ങ രാമത്ത് കുഞ്ഞിക്കേളെ

ആനക്ക് തീററ കൊടുക്കുന്നോനെ
തീററയൊട്ടും ആനയെടുക്കുന്നില്ല
പറയുന്നുണ്ടന്നേരം കുഞ്ഞിക്കേളെ
അത്തിങ്ങരാമത്ത് കുഞ്ഞിക്കേളെ
കോട്ടയനന്തൻെറയാനക്കുഞ്ഞ
ദേഷ്യപ്പെട്ടെന്താണ് നിന്നത് നീയെ
തീററയെടുത്തോളെ കുഞ്ഞ്യനന്താ
നീയിന്നത്തീററയെടുത്തെങ്കില്
എനിക്കിന്നക്കുഞ്ഞി കുടിക്കായീനും

പാരം വെശക്ക്ന്നെനക്കനന്താ
ആ വാക്ക് കേളു പറയുന്നേരം
വട്ടക്കണ്ണിട്ടാന നോക്കുന്നല്ലോ
വട്ടച്ചെവിയുമിട്ടാട്ടുന്നാന
പൊട്ടിക്കരയുന്നു കുഞ്ഞിക്കേളെ
കോട്ടയനന്താ നല്ലാനക്കുഞ്ഞാ
തമ്പുരാൻ കുററ്യാടി വലഞ്ഞിക്കില്ലേ
ചെല്ല്യൂട്ടാൽ[2] പോകണ്ടേ കുഞ്ഞനന്താ
നിനക്കും തിരുമേനിച്ചോറനന്താ
എനിക്കും തിരുമേനിച്ചോറനന്താ

1 ഞാളാട = ഞങ്ങളും അവിടെ
2 ചെല്ല്യൂട്ടാൽ = ചൊല്ലിയയച്ചാൽ

നീയിന്ന് തീററയെടുത്തില്ലെങ്കിൽ
ഞാനിന്ന് കഞ്ഞി കുടിക്കയില്ല.
നേരം നെറകെട്ടപ്പാതിരാക്ക്
അത്തിങ്ങരാമത്ത് കുഞ്ഞിക്കേളു
ആനതെളിച്ചവൻ പോരുന്നല്ലോ
കല്ലൂട്ടെ മുള്ളൂട്ടെ ഓടുന്നാന്ന്
പറയുന്നല്ലന്നേരം കുഞ്ഞിക്കേളു

കല്ലൂട്ടെ മുള്ളൂട്ടെ പായല്ലാതെ
കാലിന്മേൽ കണ്ണുണ്ടെനക്കനന്താ
നിൻെറ പൊറത്ത് ഞാൻ കേറിക്കോട്ടെ
നിന്നെയതെൻേറല് കിട്ട്യാപ്പിന്നെ
ജന്മവും കാണവും കിട്ട്യനന്താ
നിനക്കും വളകിട്ട്യേ കുഞ്ഞനന്താ
എനിക്കും വളകിട്ട്യേ കുഞ്ഞനന്താ
നിന്നയതെൻേറല്ല് കിട്ടുംമുമ്പ്

എൻെറ നല്ലമ്മയും പെങ്ങമ്മാറും
കൂത്ത്പറമ്പത്തെ കച്ചേരീന്ന്
കാലിത്തയിര് വിററ് മോരും വിററ്
പാളവിററും പാളപ്പട്ട വിററും
മട്ടല് വിററും മടല് വിററും
ഓല വിററും ഓലത്തുച്ചം വിററും
അങ്ങിനെ നാള് കയിഞ്ഞതാണ്
ഇപ്പോ ഇങ്ങാണല്ലോ കുഞ്ഞനന്താ
കാതും കഴുത്തും കനത്തവക്കും
കല്ലൂട്ടെ മുള്ളൂട്ടെ ഓടല്ലാതെ
നിൻെറ പൊറത്ത് ഞാൻ കേറിക്കോട്ടെ
കുമ്പളത്ത് നാട്ടില് മരംകൊത്ത്യേന്ന്
നിനക്കെന്താനന്താ ഒരു ദേഷ്യംതന്നെ
കൂത്താളി കൊമ്പനും കാളച്ചീയും
അമിഞ്ഞാട്ട് കൊമ്പനും കാളച്ചിയും
നാലാനക്കൂടി മരം വലിച്ചിട്ട്

ലേശംപോലാ മരം തെററീക്കില്ല
വലിക്കയെങ്കിലിഞ്ഞി വലിച്ചനന്താ
വലിച്ചൂടേങ്കിലിഞ്ഞി വലിക്കണ്ടാലോ
നിനക്കേതും മാനക്കേടില്ലനന്താ
കരഞ്ഞ് പറയുന്നു കുഞ്ഞിക്കേളു
കേളൻെറ സങ്കടം കേട്ടുക്കുന്നേരം
ആന നട താഴ്ത്തി നിൽക്കുന്നല്ലോ
ആനപ്പുറത്തും കയറി കേളു

തളിയിക്കൊയിലോത്തും താഴേത്തുമ്പോൾ
കോട്ടയകം വാണ തമ്പുരാനും
തളിയിക്കൊയിലോത്ത് മാള്യേമ്മന്ന്
ആനമണിത്താളം കേൾക്കന്നേരം
ഞെട്ടിയുണർന്നല്ലത്തമ്പുരാനും
അരുളിച്ചെയ്യുന്നരം തമ്പുരാനും
കൈതേരി കുഞ്ഞമ്പു കാര്യക്കാരൻ
നമ്മുടെ ആന വരുന്നുണ്ടല്ലോ
ആനമണിത്താളം കേൾക്കന്നുണ്ട്
നേരംകെട്ടുള്ള സമയത്തിന്ന്
കോട്ടയം പടി കീഞ്ഞും പോന്നതെന്ത്?
പറഞ്ഞിററ് വായൂടത് ചേരുംമുമ്പെ
അപ്പോഴെക്കെത്തിയല്ലാനക്കുട്ടി
കോട്ടയകം വാണ തമ്പുരാനും
പതിനാല് പടലുള്ളൊരു പൂവൻകുല
കുലയിങ്ങെടുത്തിട്ടും പോരുന്നല്ലോ
ആനയുടെ മുമ്പിലും കൊണ്ടുവെച്ച്

കാഴ്ച മുഖത്താന നോക്കുന്നില്ല
പറയുന്നുണ്ടന്നേരം തമ്പുരാനും
കോട്ടയത്തനന്താ എൻറാനക്കുഞ്ഞേ
നേരം തെററികെട്ടപ്പാതിരക്ക്
കോട്ടയം പടികീഞ്ഞ് പോന്നത് നിങ്ങൾ
ഞാനിന്നിക്കുറ്റ്യാടി വലഞ്ഞിററാന്
ഇന്നയിപ്പിവിട വരുത്തേ്യതെന്തോ
മാനത്തിന്നാന് വരുത്ത്യതിന്ന.*

പാലേരി നായരെ കമ്പളത്ത്
ഒരു കററി നല്ല പിലാവ് കൊത്തീററ്
കുത്താളികൊമ്പനും കാളിച്ചിയും
അമിഞ്ഞാട്ട് കൊമ്പനും കാളിച്ചിയും
നാലാനക്കൂടി മരം വലിച്ചിട്ട്
ലേശംപോലാ മരം തെററീക്കില്ല
വലിക്കായെങ്കിഞ്ഞി വലിച്ചനന്താ
വലിച്ചൂടെ നീയിങ്ങ് പോരനന്താ
കാഴ്ചയെടുത്തോളെ നീയനന്താ
കുലവാങ്ങി തിന്നോളേ കുഞ്ഞനന്താ
ദേഷ്യപ്പെട്ടാന കുല വാങ്ങ്ന്ന്
അവൻെറ നടയോടടിക്കുന്നല്ലോ
തണ്ടവൻ കേളുന്ന് കൊട്ടക്കുന്നല്ലോ

* വരുത്ത്യതിന്ന=വരുത്തിയതു് നിന്നെ

പൊട്ടിക്കരയുന്ന കുഞ്ഞിക്കേളെ
എനിക്കെനി തണ്ടല്ലെ ഉള്ളപ്നന്താ
കുലതിന്നാണ്ടാനയത് പോര്ന്നല്ലോ
വയ്യെന്നെ കേളുവും പോര്ന്നല്ലോ

വിളിച്ച് പറയുന്നത്തമ്പുരാനും
കോട്ടയത്തനന്താ എൻറാനക്കുഞ്ഞേ
പാലേരിനായരെ കുമ്പളത്ത്ന്ന്
നീയമ്മരവും വലിച്ചെങ്കില്
മൂന്ന് പുഴയുടെ മുന്തിക്കരം
നീയമ്മരം കൊണ്ടത്താഴ്ത്തിക്കോളേ
അമ്പളേരികുന്ന് നടുകയത്തില്
നീയമ്മരം കൊണ്ടത്താഴ്ത്ത്യേക്കറ്

വിളിച്ച് വിളിച്ചും പറയുന്നല്ലോ
അന്നാട ദൂരം നടന്നൂട്ടിററ്
പൂമുഖത്ത് താഴക്കൂടി പോര്ന്നേരം
പൂമുഖത്തുമ്മ പരിയയിച്ചി
അവളപ്പോം തന്നെ പറയുന്നല്ലോ
ഇതായിക്കേളീ കേട്ടൊരാനക്കുട്ടി
കോട്ടയത്തനന്തന്നെന്നാന്യായിത്?
പൂച്ചേനപ്പോലത്തോരാനല്ല്യേത്
ഈ ആനയാമരം വലികുയില്ല
ഈയാനയാമരം വലിച്ചെങ്കില്

മരം വലിച്ചതിലൂടെ പോക്ന്നേരം
എൻെറ കഴുത്തിലെ താലികൊണ്ട്
ആനക്ക് പൊൻപട്ടം കെട്ടികുല്ലോ
പരിഹാസംകൊണ്ട് ചിരിച്ചവള്
ആവാക്കവള് പറയുന്നേരം
ചെവിടാലെ കേഠംകുന്നയ്യന്യാനല്ലോ
കേട്ടതും കേട്ടവാറാക്കീല്ലാലോ

ആ ഓട്ടം ആട്ടനും ഓടിയാന
കുമ്പളത്ത് നാട്ടിലണ്ടെത്തുന്നല്ലോ
മരത്തിൻററികത്തും ചെന്ന് നിന്ന്
മരമിത് കാണുന്നയ്യാന്യനല്ലോ
കേളുവും മരമത് കാണുന്നല്ലോ
മരത്തിനു് കെടിവള്ളി കെട്ട്ന്നല്ലോ
മരത്തിനു് കെടിവള്ളി കെട്ടുന്നേരം
കോട്ടയത്തനന്തനെന്നാന്യാനല്ലോ

മരത്തിൻററികത്തും ചെന്ന് നിന്ന്
ചെരിവും മറിവുമെല്ലാം നോക്കുന്നല്ലോ
പറയുന്നല്ലന്നേരം കുഞ്ഞിക്കേളെ
എന്താണ് നോക്ക്ന്ന് കുഞ്ഞനന്താ
ക്ലുത്താളി കൊമ്പനും കാളിച്ചിയും
അമിഞ്ഞാട്ട് കൊമ്പനും കാളിച്ചിയും
നാലാനക്കൂടി വലിച്ചിട്ടെടോ
ലേശംപോലീമരം തെററീക്കില്ല

വലിക്കായെങ്കിലിഞ്ഞി വലിച്ചനന്താ
വലിച്ചൂടെങ്കിലിഞ്ഞി വലിക്കണ്ടാലോ
ചെവിട്ടാലെ കേട്ടക്കുന്നു കുഞ്ഞനന്തൻ
മുന്തുക്കിട്ടൊന്നു1 വലിക്കുന്നാന
ദേഷ്യപ്പെട്ടാന മരം വലിച്ച്
കമ്പളത്ത് നാട്ട്ന്നും പോര്ന്നാന
അത്തിങ്ങരാമത്ത് കുഞ്ഞിക്കേളു
വയ്യേന്നെ2 കേളുവും പോര്ന്നല്ലോ

അന്നാടദൂരം നടന്നോണ്ടിററ്
പൂമുഖത്തമ്മ പരിയയിച്ചി
അവളുടെ വീട്ടന്റ്റേ പോര്ന്നോനും
കൂടവും മാടവും തകത്തുന്നല്ലോ
വിളിച്ചുപറയുന്നയ്യമ്മതാനെ
കോട്ടയത്തനന്താ നല്ലാനക്കുഞ്ഞാ
കൂടവും മാടവും തകക്കണ്ടാലോ
നിനക്ക് ഞാൻ ചെല്ല്യത് തരാനുണ്ടല്ലോ

അവളുടെ കഴുത്തിലെ താലികൊണ്ട്
ആനക്ക് പൊൻപട്ടം കെട്ടുന്നല്ലോ
അവളുടെ സമ്മാനം വാങ്ങിക്കൊണ്ട്
അവിടുന്നും പോര്ന്ന് കുഞ്ഞനന്തൻ
തമ്പുരാൻ പറഞ്ഞ സ്ഥലത്താണല്ലോ
ആ മരം കൊണ്ടത്താഴ്ത്തായതില്ല
വഴിതെററിപ്പോരുന്നയ്യാനക്കുട്ടി
അമ്പിളേരിക്കുന്നിനിങ്ങെത്തുന്നല്ലോ.

അമ്പിളേരിക്കുന്നിനിങ്ങെത്തുന്നേരം
കോട്ടയകം വാണ തമ്പുരാനും
തളിയിക്കൊയിലോത്തെ മാളേമ്മന്ന്
ആനമണിത്താളം കേട്ടക്കുന്നല്ലോ

1 മുന്തുക്കിട്ടൊന്നു=മുന്നപ്രാവശ്യം ഊക്കിയിട്ട് ഒരു പ്രാവശ്യം
2 വയ്യേന്നെ=പിന്നാലെ

ആനമണിത്താളം കേംക്കുന്നേരം
കീഞ്ഞീ പുറപ്പെട്ടം പോരന്നല്ലോ
ഏതാനം മൂവായിരാളും കൂടി
അമ്പിളേരിക്കുന്നിനങ്ങെത്ത്യവര്
അമ്പിളേരിക്കുന്ന് നടുകയെത്തില്
ആനമരം കൊണ്ടത്താഴ്ത്തുന്നല്ലോ
ആനേനെ കണ്ടെന്നും കണ്ടില്ലാന്നും
വയ്യെന്നെ തള്ളുന്ന കുഞ്ഞിക്കേളെ
വയ്യേന്നെ കേളുവത് തള്ളന്നേരം

കോട്ടയത്തമ്പ്രാന്തനന്നാന്ര്യാനല്ലോ
കേളുവിനെടുത്തിങ്ങെറിയുന്നല്ലോ
കേളുവിനത്തന്നെയെറിയുന്നേരം
പിന്നെയും തള്ളുന്നു കുഞ്ഞിക്കേളെ
ഏഴുവട്ടം ആന എടുത്തെറിഞ്ഞ്
ഏഴ്ക്കടം! കേളുവന് തുള്ളുന്നല്ലോ
കേളനെ കണ്ടെന്നും കണ്ടില്ലാന്നും
ആനേനെ കണ്ടെന്നും കണ്ടില്ലാന്നും
കോട്ടയകം വാണ തമ്പുരാനും

ഇതെല്ലാം തമ്പുരാൻ കാണ്ന്നേരം
തമ്പുരാൻ ബോധം മറിഞ്ഞ് പോയി
പാറക്കടെവത്ത് കുഞ്ഞല്ലോനും
കൂടക്കടെവത്ത് നാളോനെമ്മൻ
നെഞ്ഞത്തടിച്ച് കരയുന്നോല്
വിളിച്ച് പറയുന്നക്കുഞ്ഞങ്ങള്
ചരുവത്ത് ശങ്കരനാശാര്യാന്
താമരശ്ശേരി പുതിയോട്ടില്
കൊയിലോത്തിന് കുററി തറിക്കുന്നേരം
നിമിത്തപ്പിഴേണ്ണി[2]പ്പറഞ്ഞതാണ്
ഇവിടെ ഫലമായി തമ്പുരാനെ
അവിടെ കുറച്ച് കഴിയുന്നേരം
കോട്ടയകം വാണ തമ്പുരാനും
ബോധം ഉണന്നല്ലോ തമ്പുരാന്ന്
ഉടനെ പറയുന്നത്തമ്പുരാനും
കടിയള്ളി തപ്പി നടക്കീനെടോ
കേളനത്തപ്പി നടക്കീനെടോ

---

ഏഴ്ക്കടം = ഏഴപ്രാവശ്യവും
നിമിത്തപ്പിഴേണ്ണി = നിമിത്തപ്പിഴവ് എണ്ണി

ആനേനെത്തപ്പി നടക്കീനെടോ
ആനേനെത്തപ്പി നടക്കുന്നല്ലോ
കേളുനത്തപ്പി നടക്കുന്നല്ലോ
ഏഴുവട്ടം തപ്പി നടന്നോണ്ടിററ്
ആന്യേനും കേളുന്യേം കാണ്വാനില്ല
വിളിച്ച് പറയുന്നത്തമ്പുരാനും
ഞാനെൻെറയാനേനെ കണ്ടെങ്കിലും
ഞാനെൻെറ കേളുനെ കണ്ടെങ്കിലും

വടക്ക് പെരുമാള് തമ്പായിക്ക്
നൂറെറാന്ന് പൊന്നിൻെറ പൊന്മണികൾ
കോലത്തുമ്മൻ മാലചാത്ത്വ വേണം
പറഞ്ഞിട്ടു വായ്യടത് ചേരുംമുമ്പെ
ആനേന്യേം കേളുന്യേം കാണുന്നല്ലോ
വിളിച്ച് പറയുന്നത്തമ്പുരാനും
കടിയള്ളി കൊത്തിയറക്കീനെടോ
കടിയള്ളി കൊത്തിയറക്കുന്നല്ലോ.

# പാന്തർമഠത്തിലെ കുഞ്ഞനന്തൻ

പാന്തർമഠത്തിലെ കുഞ്ഞനന്തൻ
പറയുന്നുണ്ടോമന കുഞ്ഞനന്തെ
പാന്തര്മഠത്തിലെ കുഞ്ഞിമ്മാത്തു
ഞാനോ കുളിച്ച് വരുമ്പളേക്കും
കഞ്ഞി വേഗം വെക്കണേ കുഞ്ഞിമ്മാതേപ്പോ
അന്നേരം ചോദിച്ച് കുഞ്ഞിമ്മാള്
പാന്തര്മഠത്തിലെ കുഞ്ഞ്യനന്ത്യാ
ഏടെ പൊറപ്പാടേ കുഞ്ഞ്യനന്താ
എങ്ങാ കൊയിലോത്ത്[1] കുഞ്ഞിമ്മാത്തു
എന്തിന് കൊയിലോത്ത് പോനനന്താ
നേമത്തിനായിററും[2] പോണം മാത്തു
അന്നേരം ചോദിച്ചി കുഞ്ഞിമ്മാത്തു
ഇഞ്ഞിയെന്തിന് നേമത്തിന് പോന്നനന്താ
എന്തിക്കൊറവ് കണ്ട് പോന്നനന്താ

1 ഏതെങ്കിലും കോവിലകത്തേക്ക്
2 നേമം=കാര്യസ്ഥൻെറ ജോലി

അരികെട്ട നെല്ലൂടറയിലില്ലേ
നെറംവെച്ച പൊന്തൂട പെട്ടീലില്ലേ
കണ്ണ്ക് കെട്ട തേഞ്ഞേൻെറ കൂടേലില്ലേ
ഊട്ത്തെ തെക്കിനെയിലുണ്ടനന്താ
ഉമ്മളത്തെച്ചൂനോ നേടിയ പൊന്ന്
പതിന്നാല് ചെപ്പൂടം പൊന്തുണ്ടല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞനന്തെ
പാന്തൂര് മഠത്തിലെ കുഞ്ഞിമ്മാത്തു
വീട്ടിലെ ചോറൊരു കുണ്ണച്ചോറ്
ഉയിതോളെള്ളാരു ചോറ് വാങ്ങീറുണ്ണ്വാനല്ലോ
ഇഞ്ഞിന്ന നേമത്തിന്ന് പോനോനെങ്കി
എനക്ക് കെറ്പ്പ്ല്ലെ[1] കുഞ്ഞ്യനന്താ
എനിക്കിപ്പോളാരുണ്ട് കുഞ്ഞ്യനന്താ
പകരം പറഞ്ഞല്ലോ കുഞ്ഞനന്തെ
ദൂരേങ്ങും പോവല്ല കുഞ്ഞിമ്മാത്തു
അടുക്കക്കൊയിലോത്ത് പോകും ഞായെ
എന്താനൊരു വേദന തോന്നുന്നേരം
നായമ്മാറേഞ്ഞി[2] അയച്ചൂട്ടാല്
പാന്തൂര്മഠത്തിലൂട എത്തും ഞായെ
പാന്തൂര്മഠത്തിലെ കുഞ്ഞനന്തെ
പാന്തൂര് മഠത്തിലെ പൊൻമക്കളെ
ഓലെയയ്യെണ്ണെല്ലെ തേപ്പിക്കുന്നത്
ഓന്തൂ അയ്യെണ്ണെല്ലേ തേക്കുന്നത്
കുഞ്ഞങ്ങളെ കളിക്കാനും കൂട്ടുന്നോയെ
കുഞ്ഞങ്ങളേയും തന്നെ കളിപ്പിച്ചല്ലൊ
അനന്തനും താനും കുളിച്ചോളുന്ന്
ഓല് കുളിച്ചും വരുമ്മളക്ക്
കഞ്ഞി കടുമലയിലും വെച്ചു മാത്തു
ഓലെ കുളിയും കുറി കയിഞ്ഞി
പാന്തൂര്മഠത്തിലെ കുഞ്ഞനന്തൻ
പൂവനെലയും മുറിച്ചുവെച്ച്
ചോറെല്ലെ കൊണ്ട വെളമ്പ്ന്നത്
പാന്തൂര്മഠത്തിലെ കുഞ്ഞമ്മാത്തു
കുഞ്ഞങ്ങളൊപ്പരേങ്ങിരുത്തിക്കൊണ്ട്
വേണ്ടുന്ന കഞ്ഞി കുടിച്ചവരും
വായും കയ്യൊക്കെ സുഖംവരുത്തി
ഓൻെറ പടിഞ്ഞാറേറപ്പോരുന്നോയെ

1 കെറ്പ്പ്ല്ലേ = ഗർഭമേല്ലെ
2 നായമ്മാറേഞ്ഞി = നായന്മാരെ + നീ

ഓൻെറ ചമയം ചമഞ്ഞോളുന്നു
വാതിലടച്ചിങ്ങ് പൂട്ട്യനന്തൻ
താക്കോല് കൊടുക്കന്ന് മാളുൻേറല്യ
അനന്ത പടിതുള്ളി പോരുന്നപ്പൊ
അന്നടത്താലെ നടന്നോള്ന്ന്
കുററ്യാടിക്കൊയിലോത്തും ചെല്ലുന്നോയെ
ചെന്നേമ്മലെ ചെന്നോനമ്മാള്യേമ്മല്
തിരുമേനി കണ്ടും തൊയ്തനന്തേ1
അരുളിച്ചെയ്യുപ്പളത്തമ്പുരായെ
പാന്തൂര്മഠത്തിലെ കുഞ്ഞനന്താ
എന്തായി വന്നത് കുഞ്ഞനന്താ
പകരം പറഞ്ഞല്ലോ കുഞ്ഞനന്തെ
ഓവയെൻേറാമന നാട്ടവായിച്ചേ
അടിയനൊര് നേമത്തിന് വന്നോനാനേ
അരുളിച്ചെയ്യപ്പോളത്തമ്പുരാനോ
പാന്തൂര്മഠത്തിലെ കുഞ്ഞ്യനന്താ
എന്നിൽക്കൂടിയോനെ2 കുഞ്ഞ്യനന്താ
ഇനിക്കെന്തൊരു നേമാനേ കുഞ്ഞ്യനന്താ
കെട്ടോരു നെല്ലിൻററയിലില്ലേ
നെറംവെച്ചോരു പൊന്നിൻററയിലുണ്ട്
പാന്തൂര്മഠത്തിപ്പടിഞ്ഞാറേല്യ്
പൊൻകൊല കൊലച്ചും മറഞ്ഞിററില്ലേ
പകരം പറഞ്ഞല്ലൊ കുഞ്ഞനന്തെ
വീട്ടിലെച്ചോറൊറാര് കുണ്ടച്ചോറ്
ഉയിതോളെല്ലാര് ചോറ് വാങ്ങിത്തിന്നാനാന്
അടിയൻ കൊയിലോത്ത് വന്നിക്കത്
അരുളിച്ചെയ്യുന്നേരം തമ്പുരായെ
ഇൻെറക്കൂടി പെണ്ണുണ്ടോ കുഞ്ഞ്യനന്താ
പകരം പറഞ്ഞല്ലൊ കുഞ്ഞനന്തെ
വാഴകുലച്ചങ്ങ് വീണത്പോലെ
അടിയന പെററിററ്ള്ളച്ചിത്തള്ള
അടിയനെ മാത്തറെ3 പെററിററുള്ള
അരുളിച്ചെയ്യോമനത്തമ്പുരാനെ
കൈതേരി കുഞ്ഞമ്പു കാര്യക്കാരാ
ചെപ്പനെടങ്ങായിം പൊൻതാക്കോലും
അനന്തന വെച്ചും വയങ്ങേ4 അമ്പോ

---

1 തൊയ്തനന്തേ = തൊഴുതു + അനന്തൻ
2 എന്നിൽക്കൂടിയോനെ = എന്നെക്കാരം വലിയവൻ (കഴിവുള്ളവൻ)
3 മാത്തറെ = മാത്രമേ
4 വയങ്ങേ = വഴങ്ങുക

അനന്തനോട്ട് നാനായിച്ചരി[1]വാങ്ങിക്കോ
അങ്ങനവിടാടപ്പാറത്തല്ലൊ
ഓനക്കൊയിലോത്ത് കൂടുന്നല്ലൊ
ആട്യോര്[2] മൂന്നേസം കഴിയുന്നേരം
പാന്തര്മഠത്തിലെ കുഞ്ഞിമ്മാത്തു
പ്രസവേദന കിട്ട്യല്ലോ മാതുനാനെ
പാന്തര്മഠത്തിലെ പൊൻമക്കള്
മാതുന്റെ മേല്ന്ന് കളിക്കുന്നല്ലൊ
ഇന്നേക്കൊരു മൂന്ന്ദിവസമായി
പ്രസവേദന കിട്ടീക്ക് മാതുനാനെ
വിളിച്ചുപറഞ്ഞല്ലൊ കുഞ്ഞിമ്മാത്തു
പന്തര്മാത്തിലെൻറമ്മായ്യമ്മോ
ഇന്നേക്കൊര് മൂന്ന് ദിവസായല്ലൊ
പ്രസവേദന കിട്ടിക്കളിക്ക്ന്നാനെ[3]
ദായിച്ചൊര്[4] വെള്ളേങ്ങള് തന്നില്ലാലോ
എന്ത്വര്ത്തെന്നും ചോദിച്ചില്ല
ഇങ്ങ്വരീനെൻറ അമ്മായ്യമ്മോ
കുഞ്ഞങ്ങള്മേലിന്ന് കളിച്ചോണ്ടിററ്
മേല്ന്ന് വേദനെനക്കിപ്പള്
ഓളപ്പടിക്കലും ചെല്ലുന്നല്ലൊ
ചോദിച്ചല്ലോമന കുഞ്ഞിമ്മാത്തു
ഇന്നേക്കൊരു മൂന്ന് ദിവസായില്ലേ
ഞാനിൻറകത്ത്[5] കിടക്കുന്നാന്
ദായിച്ചൊരു വെള്ളങ്ങള് തന്നില്ലാലോ
ഒന്ന്ണ്ടോ കേക്കൻെറമ്മായ്യമ്മോ
കുത്തിപ്പൊടിഞ്ഞ പൊടിയരികൊണ്ട്
ആററിത്തണിച്ച് വേഗം കഞ്ഞിവെച്ചിററ്
ചൊമററിക്കുടിപ്പാൻ തരണേനക്ക്[6]
ആ വാക്ക കേട്ടല്ലൊരമ്മായ്യാനെ
അട്ടക്കളകം കൊള്ളപ്പോരുന്നല്ലൊ
ആററിത്തണിച്ച് വേഗം കഞ്ഞിവെച്ച്
പെറയാതെ നല്ല മരുന്നെടുത്ത്[7]

1 നാനായിച്ചരി = നാലുനാഴി വീതം
2 ആട്യോര് = അവിടെ ഒരു. മൂന്നേസം = മൂന്നു ദിവസം
3 കളിക്ക്ന്നാനെ = കളിക്കുന്നു + ഞാനെ
4 ദായിച്ചൊര് = ദാഹിച്ച + ഒരു. വെള്ളേങ്ങള് = വെള്ളം + നിങ്ങൾ
5 ഞാനിൻറകത്ത് = ഞാൻ ഈ അകത്തു്
6 തരണേനക്ക് = തരണം + എനിക്കു്
7 പെറയാതെ നല്ല മരുന്നെടുത്ത് = പ്രസവിക്കാതിരിക്കാനുള്ള മരുന്നെടുത്തു്

കഞ്ഞീയിലും കൊണ്ടേപായിപ്പാററുന്നോള്
ചൊമററിക്കുടി[1]പ്പാനായ് കൊണ്ടുചെന്ന്
കഞ്ഞികുടിക്കുന്നേ കുഞ്ഞിമ്മാത്തു
കഞ്ഞീന്നമ്മാത്തു കുടിച്ചോണ്ടേരെ
കുഞ്ഞങ്കരളേരീല് തുള്ളുന്നല്ലൊ
പറയുന്നുണ്ടോമന കുഞ്ഞിമ്മാത്തു
പാന്തൂര്മത്തിലെൻറമ്മായ്അമ്മോ
ഇങ്ങനെ കഞ്ഞി കുടിച്ചോണ്ടേരെ
കുഞ്ഞങ്കരളേറിത്തുള്ളിപ്പോയി
എനി ഞാ പൊറുവേല്ലെൻറമ്മായമ്മോ
വിളിച്ചി പറഞ്ഞല്ലൊ കുഞ്ഞിമ്മാത്തു
പാന്തൂര്മത്തിലെ നായിമ്മറെ
കുററ്യാടി കൊയിലോത്ത് പോയിററാന്
പാന്തൂര്മത്തിലെ കുഞ്ഞ്യനന്തെ
ബദ്ധപ്പെട്ടട[2] വരുവാ പറ
പ്രസവേദന ഉണ്ടിപ്പെനക്കാനത്
പാഞ്ഞിങ്ങ് പോരുന്നായിമ്മാറ്
കുററ്യാടി കൊയിലോത്തും ചെല്ലുന്നല്ലോ
ആര്യപ്പടി കയറിച്ചെല്ലുന്നേരം
പാന്തൂര്മത്തിലെ കുഞ്ഞ്യനന്തെ
കണിക്കോലപ്പായീ[3]ലിരുന്നിക്കല്ലൊ
ചോദിച്ചല്ലോമനക്കുഞ്ഞ്യനന്തെ
പാന്തൂര്മത്തിലെ നായിമ്മാറേ
എന്തൊരു ബദ്ധപ്പാടാണ്ങ്ങടക്ക്
പകരം പറഞ്ഞല്ലൊ നായിമ്മാറ്
പാന്തൂര്മത്തിലെ ചെറിയാമക്കു്
ഇന്നേക്കൊരു മൂന്ന് ദിവസായല്ലൊ
പ്രസവേദന കിട്ടിക്കളിക്കുന്നല്ലൊ
കണക്കോലപ്പായി മടക്കി എടുത്ത്
പൊട്ടിക്കരെയുന്ന് കുഞ്ഞ്യനന്തെ
മാളികക്കോണി കേറിച്ചെല്ലുന്നല്ലോ
അരുളിച്ചെയ്യോമന ത്തമ്പുരായെ
പാന്തൂര്മത്തിലെ കുഞ്ഞ്യനന്താ
എന്തിനു കരയുന്നേ കുഞ്ഞ്യനന്താ
പകരം പറയുന്ന കുഞ്ഞ്യനന്തെ
കുററ്യാടി കൊയിലോത്തെ നാടുവാഴിച്ചേ

1 ചൊമററിക്കുടിക്കുക = ഇളക്കിക്കുടിക്കുക
2 ബദ്ധപ്പെട്ടട = ബദ്ധപ്പെട്ട + ഇവിടെ
3 കണിക്കോലപ്പായ = പനയോലകൊണ്ടുണ്ടാക്കിയ പായ

അടിയൻറാടവയരൊരു പെണ്ണുള്ളത്
പ്രസവേദന കിട്ടീക്കക്കെഞ്ഞനാന്
പാന്തൂര് മഠത്തിലും പോണടിയന്
അരുളിചെയ്യന്നേരത്തമ്പുരായെ
പാന്തൂര്മഠത്തിലെ കുഞ്ഞ്യനന്താ
മൂന്നുവട്ടം നിന്നോട്ട് ചോദിച്ചല്ലോ
നീയെല്ലനന്താ പറഞ്ഞന്നോട്ട്
അടിയനെ പെററിററുള്ളച്ചിത്തള്ള
വാഴ കൊലച്ചങ്ങന വീണത്പോലെ
ഇപ്പേങ്ങെനെ[1] പെങ്ങള് വന്നനന്താ
ഇരിക്കട്ടെനന്താഞ്ഞി[2] പോടനന്താ
വേഗം പോയ് വേഗേങ്ങ് പോരനന്താ
മാളികക്കോണീഞ്ഞി പോനനന്തെ
ഒന്നു പാഞ്ഞൊന്നു നടന്നുംകൊണ്ട
പാന്തൂര്മഠത്തിലങ്ങെത്തിക്കൊണ്ട
ആര്യപ്പടി പോയ് കയര്ന്നേരം
പടിഞ്ഞാററകത്തുന്നും കണ്ട മാത്തു
അനന്തമ്പടി കയറി ചെല്ലുന്നത്
വിളിച്ചുപറഞ്ഞല്ലോ കുഞ്ഞിമ്മാത്തു
പാന്തൂര്മഠത്തിലെ കുഞ്ഞ്യനന്താ
പെങ്ങളെന്നിഞ്ഞ്[3] നെനക്കണ്ടാലോ
ഇന്നേക്കൊരു മൂന്നു ദിവസമായി
കുഞ്ഞങ്ങള് മേല്ന്നു കളിച്ചോണ്ടിററ്
മേലും കൈവേദനെനക്കനെന്താ
കുഞ്ഞങ്ങള ക്കുട്ട്യേനെ കുഞ്ഞ്യനന്താ
കോമപ്പന എടുത്തിങ്ങ് ഉക്കല്വെച്ച്
രാമറെ കൈയും പിടിക്ക്ന്നല്ലോ
പറയുന്നെല്ലോമന കുഞ്ഞിമ്മാത്തു
കുഞ്ഞങ്ങളൊറക്കീററും വാ അനന്താ
കെണിതം[4] പറയാനത്തുണ്ടനന്താ
ഓൻെറ പടിഞ്ഞാറേറ കൊണ്ടുവന്നു
ഇടവും വലവും ഒറക്ക്യനന്തെ
പിന്നെയും വിളിച്ചല്ലോ കുഞ്ഞിമ്മാത്തു
കുഞ്ഞങ്ങളൊറങ്ങീല്ലേ കുഞ്ഞ്യനന്താ
പടിഞ്ഞാററകത്തിങ്ങ് വാ അനന്താ
പെങ്ങളെന്നിഞ്ഞു് നെനക്കണ്ടാലോ

---

1 ഇപ്പേങ്ങെനെ = ഇപ്പോഠം എങ്ങനെ?
2 അനന്താ എന്തായാലും നീ പോരേണ്ടുള്ള
3 പെങ്ങളെന്നിഞ്ഞ് = പെങ്ങാം എന്നു നീ
4 കെണിതം = വത്തമാനം

ഇൻെറ മടിയിത്തല വെക്കട്ടെ
പാന്ദൂര്മഠത്തിലെ കുഞ്ഞിമ്മാതു
ഒൻെറ മടിയില് തലവെക്കന്ന്
പാന്ദൂര്മഠത്തിലെ കുഞ്ഞിമ്മാതു
പറയുന്നുണ്ടന്നേരം കുഞ്ഞിമ്മാതു
പാന്ദൂര്മഠത്തിലെ കുഞ്ഞനന്താ
ചെവിട് തൊറന്നെല്ലാം കേക്കനന്താ
ഇന്നേക്കൊരു മൂന്നു ദിവസമായി
പ്രസവേദന കിട്ടീററനക്കനന്താ
പാന്ദൂര്മഠത്തിലെൻെറമ്മായ്അമ്മ
ആലസ്യക്കഞ്ഞ്യെങ്ങ് തന്നെനെക്കെ
അക്കഞ്ഞി ഞാനോ കുടിച്ചോണ്ടേരെ
കുഞ്ഞങ്കരളേറി തുള്ളിപ്പോയി
എനി ഞാ പെറുവല്ലേ കുഞ്ഞ്യനന്താ
കരയല്ലനന്താ പറഞ്ഞോളട്ടെ
പെണ്ണുങ്ങളെ ബുദ്ധി ഇനിക്കനന്താ
ഊട്ത്തെ തെക്കിനയിലാനനന്താ
ഉമ്മളതെൻെറച്ഛൻെറ പൊന്നനന്താ
പതിനാല് ചെപ്പൂടം പൊന്നുണ്ടല്ലോ
ആരിക്കം[1] അനന്താ ഞ്ഞി കൊടുക്കണ്ടാലോ
നീതാനെടുത്തോളെ കുഞ്ഞ്യനന്താ
പിന്നെയും കേക്കണോ ഇനിക്കനന്താ
നാല്പതരക്കണ്ടിപ്പറമ്പ് ജന്മം
എണ്ണായിരം വിത്തിൻെറ ജമ്മനെലം
ഇമ്മളതൻെറച്ഛനോ തന്നിററുണ്ട
പതിനാല്ചെപ്പൂടം പൊന്നനന്താ
കുഞ്ഞങ്ങളെ അച്ഛൻെറതുണ്ടേ ഊട
നാല്പതരക്കണ്ടി പറമ്പോ ജമ്മം
കുഞ്ഞങ്ങളെ അച്ഛനോ തന്നിററുണ്ടേ
ഓല വിററും ഓലത്തുച്ചം വിററും
മട്ടല് വിററും ചിരട്ട വിററും
ഏഴോളം ചെപ്പു ഞാനേടീററുണ്ട്[2]
അരികെട്ട നെല്ലടറയിലുണ്ട
നെറംവെച്ച പൊന്നട പെട്ടിയില്ണ്ട്
കണ്ണ്കെട്ട തേങ്ങയിൻെറ കൂടേലില്ലേ
എന്തിക്കൊറവ്കണ്ട് നേമത്തിനു പോയനന്താ
ആക്കം ഇന്നിഞ്ഞി[3] കൊടുക്കണ്ടാലോ

---

1 ആരിക്കം = ആക്കം
2 ഞാനേടീററുണ്ട് = ഞാൻ നേടിയിട്ടുണ്ട്
8 ഇന്നിഞ്ഞി = ഇന്നു നീ

കുഞ്ഞങ്ങള നല്ലോണം പോററനന്താ
എനിയിഞ്ഞി നേമത്തിന പോകേണ്ടാലോ
പറഞ്ഞി പറഞ്ഞും മരിച്ച് മാത്തു
അനന്തൻ മടിയിന്നിങ്ങാനിപ്പള്
മാത്തുൻെറ തലയാട താത്തിവെച്ച്
പൊട്ടിക്കരയുന്നേ കുഞ്ഞനന്തെ
തെക്ക്സ്ഥലത്ത് ചുടലയില്
മാത്തുന തടിമേല് വെപ്പിക്ക്ന്ന്
കുഞ്ഞങ്ങളൊണന്ന്[1] കരയുന്നല്ലോ
കോമപ്പൻ കുഞ്ഞൻ പറയുന്നല്ലോ
എൻറമ്മ എടുക്കണം തട്ടണമെന്ന്
എൻെറമ്മ പള്ളക്കൊറഞ്ഞെണ്ടീനം
അത്തുരം വാക്കങ്ങനെ കേക്കുന്നേരം
പാഞ്ഞ ചുടലേന്നിങ്ങെത്തിക്കൊണ്ട്
കോമപ്പനെടുത്തിങ്ങക്കല് വെച്ച്
രാമറെ കൈയുംപിടിച്ചോളുന്ന
ഓനച്ചൊടലയി കെടങ്ങുര്ന്ന്
ചൊടലയിലെ ക്രിയ കയിച്ചനന്തെ
കുഞ്ഞങ്ങള കൊളക്കടെയി കൊണ്ടുവന്ന്
കുഞ്ഞങ്ങള നല്ലോണം കുളിപ്പിച്ചല്ലോ
എടവും വലവും ഒറക്കുന്നോയെ
പത്തും പതിനൊന്നും ചാവുംകൊണ്ട്
നേരം പൊലന്നാലങ്ങ നിപ്പള്
പയിക്കമ്മേം[2] പയിക്കമ്മേം ചോറുണ്ടല്ലോ
ബയിക്കമ്മേം ബയിക്കമ്മേം നെയ്യുമുണ്ട
നേരം പൊലന്നാലങ്ങാനിപ്പള്
അനന്തമ്പടിക്കല് ഇരുന്നോളുല്ലോ
കുഞ്ഞങ്ങള് പഠിക്കന്ന് കളിച്ചോളുല്ലോ
സന്ധ്യവെളക്ക് കൊളുത്ത്യോണ്ടാല്
അത്തായംചോറും കൊടുകുനന്തെ
കുഞ്ഞങ്ങളൊറക്കീനം കൊണ്ടേചാവുമ്മം
പാലും കുറുക്കി കൊടുത്തോളുല്ലോ
അങ്ങന്യവിടാട പാറക്കമ്മം
കുററ്യാടി കൊയിലോത്തെ തമ്പുരായെ
പിന്നേയും കുറിയോലയയക്കുന്നല്ലോ
അനന്തെ കൊയിലോത്തും എത്താതങ്ങെ
എൻെറ അനന്തനടയതെത്താതങ്ങെ

---

1 കുഞ്ഞങ്ങളൊണന്ന് = കുഞ്ഞുങ്ങരം + ഉണന്ന്
2 പയിക്കമ്മം = വിശക്കമ്പോഠം

പായരിപക്കം കഴിക്കാറില്ല
തിരുമേനി അപ്പാലും കുടിക്കാറില്ല
ഞാനെന്റെ നന്തനെ കാണാതങ്ങ്
നീരാട്ടുപക്കം കുളിക്കയില്ല
ഓല തിരിച്ചും മറിച്ചും നോക്കി
കണ്ണ് നിറഞ്ഞതും കണ്ണുനീര്
മാറത്തൊഴുകിയതും ചോരത്തുള്ളി
അടുക്കളെവാതുക്കച്ചെന്നനന്തെ
കരഞ്ഞി പറയുന്നേ കുഞ്ഞ്യനന്തെ
പാന്തൂര്മഠത്തിലെൻറമ്മായമ്മോ
കുറ്റ്യാടി കൊയിലോത്തെ തമ്പുരായെ
ഞാനക്കൊയിലോത്തും ചെല്ലാഞ്ഞിററ്
പായരിപക്കം കഴിക്കാറില്ല
നീരാട്ട വള്ളികുളിയുമില്ല
ഞാനക്കൊയിലോത്തും പോയെരട്ടെ*
അമ്മയില്ലാതാരമ്പ കുഞ്ഞുങ്ങള
നല്ലോണം പോററിത്തരണേനക്ക്
പയിക്കുമ്മേം പയിക്കുമ്മേം ചോറു കൊടുക്കണം
ബയിക്കുമ്മേം ബയ്ക്കുമ്മേം നെയ്യു കൂട്ടാനം
ഒന്നരാടം തേച്ചി കുളിപ്പിക്കണേ
ദിവസയിനാലെണ്ണെ കുളിപ്പിക്കണേ
ചോറുണ്ടൊറക്കിന് പോന്നേരത്ത്
പാലും കുറുക്കി കൊടുത്തേക്കണം
കുഞ്ഞങ്ങള കൂട്ടുന്ന കുഞ്ഞ്യനന്തെ
കുഞ്ഞങ്ങക്ക് കഞ്ഞിം കൊടുത്തനന്തെ
ഓൻെറ പടിഞ്ഞാറെ കൂട്ടുന്നല്ലോ
എടവും വലവും ഒറക്യനന്തെ
അറയൻെറ താക്കോലെടുത്തിട്ടാണെ
ചാടിക്കൊടുക്കുന്നമ്മായിക്ക്
കുഞ്ഞങ്ങളൊണരുമ്മെൻറമ്മായമ്മോ
ഇങ്ങള് പടിഞ്ഞാററയിലെത്തവേണം
തോറത്ത്മുണ്ടുകൊണ്ടു് കണ്ണുംപൊത്തി
അനന്തനോ പടി കീഞ്ഞ് പോരുന്നല്ലോ
അനന്തനോ പോയി പൊറം കഴിഞ്ഞെരെ
കുഞ്ഞങ്ങള് ഞെട്ടി ഒണരുന്നല്ലോ
രാമറ് കുഞ്ഞനു കോമപ്പൻ കുഞ്ഞൻ കയി പിടിച്ച്
അമ്മാമന നോക്കി നടന്നിററും കാണുന്നില്ല

* പോയെരട്ടെ = പോയ് + വരട്ടെ

കോമപ്പനയ്യംകൊടുക്കു[1]ന്നല്ലോ
പാന്തൂര്മത്തിലെ എന്റെ ഏട്ടാ
എന്റമ്മ ഏടുക്കണം തട്ടണമെന്ന
എന്റമ്മ പള്ളക്കൊറങ്ങണമേട്ടാ
പാരം പയിക്കുന്നേ എന്റെ ഏട്ടാ
കോമപ്പൻ കയ്യോ പിടിക്കുന്നല്ലൊ
അട്ക്ക്ളവാതുക്കൽ ചെല്ലുന്നല്ലോ
പാന്തൂര്മത്തിലെന്റമ്മായ്യമ്മോ
കോമപ്പന്ന് പാരം പയിക്ക്ന്നോലും
ഇത്തിരി കഞ്ഞി തെരന്നെനക്ക്
അത്തൂരം വാക്ക് പറയുന്നേരം
അടുക്ക്ളടിക്കുന്ന ചൂലെടുത്ത്
ഇപ്പം പൊറത്തേക്ക് പോയില്ലേങ്ക്
ചൂല്കൊണ്ടങ്ങ് അടിക്കും ഞായെ
കാരണോന്നൂട്ന്ന് പോന്നേരത്ത്
ചെലവിന ഇന്നിങ്ങ് വാങ്ങറ്താഞ്ഞോ
കോമപ്പൻകയ്യുംപിടിച്ച്യാമറ്[2]
ആര്യപ്പടിക്കലും പോരുന്നല്ലോ
കോമപ്പന്റയ്യംബ്ളി കേട്ടട
രാമറതിലും കരയുന്നുണ്ട്
ഉച്ചത്തെങ്ങേറുന്ന കേളഞ്ചക്കെ
രാമറോടല്ലേ പറയുന്നത്
കരയല്ല കരയല്ല കുഞ്ഞ്യാമപ്പാ
ഉമ്മളതെന്റമ്മ മരിച്ചുപോയി
അമ്മോമൻ കൊയിലോത്ത് പോവുംചെയ്യ്
ആരിന്നിക്കുഞ്ഞി തെരുവയെന്നും
ഉച്ചത്തെങ്ങേറുന്ന കേളഞ്ചക്കെ
രണ്ടോളെ ഇന്നി[3]പ്പറച്ച് കീച്ചി
കുഞ്ഞങ്ങക്ക് കൊണ്ട കൊടുക്ക്ന്നല്ലോ
എളനീരുംതന്നെ കുടിച്ചോണ്ടരെ
കരഞ്ഞും പറഞ്ഞുടൊറങ്ങിപ്പോയി
പാന്തൂര് മത്തിലോളമ്മായ്യമ്മ
ആരും ഒരുത്തറും കാണാതണ്ട്
കൊല്ലപ്പൊരക്കലും പോയിററ്ണ്ട്
മുണ്ടോയം മൂര്ന്നരുവാള[4]ല്ലോ
കടയിച്ചിട്ടിങ്ങോട്ടു പോര്ന്നല്ലോ

---

1 അയ്യംകൊടുക്കുക = നിലവിളിക്കുക
2 പിടിച്ച്യാമറ് = പിടിച്ച + രാമർ
3 രണ്ടോളെ ഇന്നി = രണ്ട് ഇളനീർ
4 മുണ്ടകൻ കൊയ്യുന്ന അരിവാൾ

നേരത്തൊരത്തായം[1] ചോറും വെച്ചേ
ഇരുത്ത്യേക്ക്[2] ചോറു കൊടുക്കുന്നോള്
നേരത്ത്യോറക്കിന്ന പോവപവേണം
നേരത്ത്യോണന്ന് വെരണ്ടയാലോ
എല്ലാറ്റും ഒറക്കിന്ന് പോയനേരം
വരയാലിച്ചിച്ചീരു ഇരിക്കുന്നോള്
ഒറക്കത്തെരിങ്കീന കണ്ടവള്
വരയാലിച്ചി ഓമന കുഞ്ഞിച്ചീരോ
എൻറമ്മങ്ങള്ളേ[3]ന്ന്യങ്ങനെ പൊററ്യതെടോ
അമ്മായീന ഞാനൊറക്കുന്ന്ണ്ട്
എൻെറ ഉറിയിന്നേ കുഞ്ഞിച്ചീരോ
കുത്തിപ്പൊടിഞ്ഞ പൊടിയരികൊണ്ട്
ആററിത്തണിച്ചണ്ടു കഞ്ഞിവെച്ചീററ്
വയറ് നെറച്ചും കൊടുക്കേ ചീരോ
എന്നുടെ പൂട്ടറീ[4]ന്നാനെ ചീരോ
ഒരുപെട്ടി പൊന്നങ്ങെടുത്തിട്ടാനെ
രാമറ തലയിലും വെച്ചുകൊണ്ടു
കുഞ്ഞങ്ങളെ പടി കീച്ചയക്കെ ചീരോ
ഞെട്ടി ഉണരുന്നു കുഞ്ഞിച്ചീരു
കുത്തിപ്പൊടിഞ്ഞ പൊടിയരികൊണ്ട്
ആററിത്തണിച്ചോള് കഞ്ഞിവെച്ച്
കുഞ്ഞങ്ങള വന്നിട്ടൊണത്തീട്ടാന്
വയറ് നെറയോണം കൊട്ക്ക്ന്നല്ലോ
മാളുൻെറ പൂട്ടറി തുറക്കുന്നല്ലോ
ഒരുപെട്ടി പൊന്നിങ്ങെടുത്തോള്ന്ന്
കോമപ്പൻ തലയില് വെക്കുന്നല്ലോ
പറയുന്നെല്ലോമനയിരിക്കുന്നോള്
പാന്ററ്മാത്തിലെ കുഞ്ഞ്യോമപ്പാ
നിങ്ങളെതൻെറമ്മയും മുത്താച്ചിയും
എന്നെയിപ്പം നല്ലോണം പോററ്യതാനെ
ഇങ്ങളുതൻെറമ്മയ്യേ കുഞ്ഞങ്ങളേ
അരുവാള് കായിച്ചുകൊണ്ടാച്ചിക്കേ[5]
ഇങ്ങളുറക്കപാനെ കുഞ്ഞങ്ങളെ
തേയാന്തിരി പോയീനെ[6] കുഞ്ഞങ്ങളെ

---

1 നേരത്തൊരത്തായം = നേരത്തെ + ഒരു + അത്താഴം
2 ഇരുത്ത്യേക്ക് = ദാസിക്ക്
3 എൻെറ അമ്മ അല്ലേ നിന്നെ അങ്ങനെ പോററിയതു്
4 പൂട്ടറി = പൂട്ടിയിട്ട മുറി
5 കൊണ്ടാച്ചിക്കേ = കൊണ്ടുവെച്ചിട്ടുണ്ട്
6 തേയാന്തിരിപോയീനെ = എവിടേക്കെങ്കിലും പോയ്ക്കോളീൻ

യോഗംപോലങ്ങനെ വന്നംകോട്ടെ
പടികീച്ചയക്കന്നു് കുഞ്ഞങ്ങള
രണ്ടര വയസ്സുള്ള കോമപ്പനം
ഒന്നര വയസ്സുള്ള കുഞ്ഞ്യാമറും
രാവു്പകലായിപ്പോരുന്നല്ലോ
തേയാന്തിരിപോരുന്നേ കുഞ്ഞങ്ങളു്
അന്നാടത്തോലു് നടന്നൂട്ടിററ്
അന്നാടുവാണുള്ള കെട്ടിലമ്മ
ഓറെ പടിക്കലെല്ലാ നിപ്പള്
കൊടക്ന്ന്[1] കെപണ്ടേപ്പാന്നൊരു കാളക്കുട്ടൻ
കുട്ടന പടിക്കലെത്തു കെട്ടീക്കണ്ടു്
കുട്ടൻ കൊണിച്ചാട്ടം കണ്ടോട്ടിററും
കുട്ടൻ മണിച്ചാട്ടം കണ്ടോട്ടിററും
ആര്യപ്പടി പോയു് കയറുന്നോലു്
കോണിക്കൊത[2]യിലിരിക്കുന്നല്ലോ
പെട്ടിയും പൊന്നാട[3] താഴ്ത്തിവെച്ച
ഒന്നര വയസ്സുള്ള രാമറയാന്
രാമറെട്ടൂത്തും മടിയിൽവെച്ചു്
കുട്ടൻ മണിത്താളം കേട്ടോണ്ടിററും
കുട്ടൻ കൊണിച്ചാട്ടം കണ്ടോണ്ടിററും
കോണിക്കൊതയിലൊറങ്ങിപ്പോയി
പൂവൻ തലക്കോയി കൂവുന്നേരം
അന്നാടു് വാണുള്ളടിക്കു[4]ന്നോള്
ചാണോക്കലെവും ഒരടിമാച്ചില്യം
ഓളപ്പടിക്കലെത് ചെല്ലുന്നേരം
ചാണോക്കലെവും[5] ഒരടിമാച്ചില്യം
വയ്യോട്ടു[6] ചാടുന്നിരിക്കുന്നോള്
മാളിക കോണികാരി പായുന്നോള്
ഇന്നാടുവാണുള്ള കെട്ടിലമ്മോ
കെട്ടിലമ്മോറങ്ങുന്നോണന്നു്[7]ക്കോള്ള്യേ
ചോദിക്കുന്നന്നേരം കെട്ടിലമ്മ
എന്താനെന്റെ മിററാടിക്കു[8]ന്നോളെ

1 കൊടക്ന്ന് = കടകിൽനിന്നു്
2 കോണിക്കൊത = കോണിയുടെ പടി
3 പൊന്നാട = പൊന്നു്+അവിടെ
4 അടിക്കുന്നോള് = മുററമടിക്കുന്നവൾ
5 ചാണകക്കലെവും അടിക്കുന്ന ചൂലും
6 വയ്യോട്ടു് = പിന്നിലോട്ടു്
7 കെട്ടിലമ്മ ഉറങ്ങുകയാണോ. അല്ല ഉണർന്നിരിക്കുകയാണോ
8 മിററാടിക്കുന്നോളെ = മുററം അടിക്കുന്നവളെ.

പറയുന്നല്ലന്നേരരികുന്നോള്
എല്ലാന്നും കേക്കുന്നടിക്കുന്നത്
ഇന്ന്മ്മളെ[1] കോണിക്കൊതയിന്നാനെ
കേക്ക് കതിരോനടിച്ചപോലെ
ആ വാക്ക് കേട്ടുള്ള കെട്ടിലമ്മ
കോണിക്കൊതയില് നോക്കുന്നേരം
രണ്ടോളം കുഞ്ഞങ്ങളെ കാണാനുണ്ട്
രാമറ എടുത്തിങ്ങുക്കലെ വെച്ച്
കോമപ്പനയുണർത്തി കയിപിടിച്ച്
പടിക്ക കൊളക്കടവ് കൊണ്ടുവന്ന്
കുഞ്ഞങ്ങള തേച്ച് കുളിപ്പിച്ചല്ലോ
പാലാലെ പാക്കഞ്ഞി വെക്കുന്നല്ലോ
കുഞ്ഞങ്ങക്ക് കഞ്ഞി കൊടുത്തോള്ന്ന്
ചോദിക്കുന്നോമന കെട്ടിലമ്മ
എടുന്ന് പോരന്നേ കുഞ്ഞങ്ങളെ
പറയുന്നല്ലന്നേരം കുഞ്ഞോമപ്പൻ
പാന്തര്മഠത്തിന്നും പോന്നത് ഞാളെ
ഞാളെ തൻെറമ്മ മരിച്ചപോയി
അമ്മാമൻ കൊയിലോത്തും പോവ്വംചെയ്യ്
മാളിക കോണ്യാററി കൊണ്ടോരുന്ന്[2]
കുഞ്ഞങ്ങള്യാനെല്ലോ കെട്ടിലമ്മ
പാലീലും പഴത്തിലും പച്ചെണ്ണേലും
നിച്ച വളത്തുന്നു കെട്ടിലമ്മ
കോമപ്പനഞ്ചു വയസ്സായേരെ
രാമക്ക് മൂന്നര വയസ്സുമായി
എഴുത്തുകളരീലും കൂട്ടുന്നല്ലോ
പാലിലും പഴത്തിലും പച്ചെണ്ണേലും
നിച്ചയിലും നിച്ച വളത്തുകയും
ഉച്ചതിരിയോളാങ്ങാനിപ്പള്
എഴുത്ത്കളരിയിലെ കുഞ്ഞങ്ങള്
ഉച്ചതിരിഞ്ഞാലങ്ങാനിപ്പള്
പയററുകളരീല കുഞ്ഞങ്ങള്
കോമപ്പനു 'പതിനൊന്നു' വയസ്സായല്ലോ
രാമറ്ക്കൊമ്പത് വയസ്സും പോരും
പറയുന്നുണ്ടോമന കുഞ്ഞ്യോമപ്പൻ
ഇന്നാട് വാണുള്ള പെറേറാരമ്മേ
എനിക്കൊരു കനകം കൊതിനിക്കുന്നു

1 ഇന്ന്മ്മളെ = ഇന്നു നമ്മളുടെ
2 കൊണ്ടോരുന്നു = കൊണ്ടുവരുന്നു

ചെറിയൊരു കപ്പപ്പണി[1] തീരണം
ചോദിച്ചല്ലന്നേരം കെട്ടിലമ്മ
ഇന്നാട്ട വാണുള്ള കുഞ്ഞോമപ്പാ
കപ്പപ്പണി ഞാനെടുപ്പിച്ചാലെ
കപ്പല്വെച്ചോടിച്ചിററാണോമപ്പാ
ഞാനെങ്ങന നിങ്ങള കാണോമപ്പാ[2]
നിങ്ങളുക്കാണണ്ടിങ്ങാനിപ്പള്
എങ്ങിനെ ഞാന്തട[3] പാറത്തീട്ടം
അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യോമപ്പൻ
ഇത്തീരിപ്പോയത്തോ[4] പെററോരമ്മേ
അമ്മേതവിട്ട് ഞാള് പോവ്വല്ലാലോ
അന്നാട്ട് വാണുള്ള കെട്ടിലമ്മ
കപ്പപ്പണിയെല്ലെടുപ്പിക്ക്ന്ന്
മൂവാണ്ടെടുക്കേണ്ട കപ്പപ്പണി
മൂന്നുമാസം ഇടവിട്ടും തീക്കുന്നല്ലോ
പറയുന്നെല്ലോമന കുഞ്ഞ്യോമപ്പൻ
ഇന്നാട്ടുവാണുള്ള പെററോരമ്മേ
അമ്മേപ്പം[5] കപ്പലില് പോരുവേണം
അമ്മേനക്കുട്ടുന്ന് കുഞ്ഞുങ്ങള്
അന്നാട്ട് വാണുള്ള കെട്ടിലമ്മ
കപ്പലില് പാലല്ലേ കാച്ചുന്നത്
കപ്പലിന്നമ്മേന കീക്കുന്നല്ലോ
പറയുന്നല്ലന്നേരം കുഞ്ഞ്യോമപ്പൻ
വേഗം പോയ് വേഗം വരട്ടെ അമ്മേ!
കപ്പല് നീരായം കൊള്ളിക്ക്ന്ന്
കപ്പല് വെച്ചോടിച്ചും പോരുന്നോല്
കോമപ്പനും നല്ല രാമറുമാന്
ആടുന്ന കപ്പല് വെച്ചോടിച്ചിററ്
കുററ്യാടികൊയിലോത്തെ തായ കീഞ്ഞി
കപ്പല് കരക്കോടുപ്പിക്ക്ന്ന്
കുററ്യാടി കൊയിലോത്തും ചൊല്ലുന്നല്ലോ
ആര്യപ്പടികാരി ചെല്ലുന്നേരം
കണ്ണാലെ കണ്ടല്ലോ തമ്പുരാനും
അരുളി ചെയിയുന്ന തമ്പുരാനാ
എവിടുന്ന് പോന്നതെ തമ്പാമ്മാറെ

1 കപ്പപ്പണി = കപ്പൽപ്പണി
2 കാണോമപ്പാ = കാണും + കോമപ്പാ
3 ഞാന്തട = ഞാൻ ഇവിടെ
4 പോയത്തം = വിഡ്ഢിത്തം
5 അമ്മേപ്പം = അമ്മ ഇപ്പോൾ

പറയുന്നെല്ലന്നേരം കുഞ്ഞ്യോമപ്പൻ
ഓമയെൻേറാമന തമ്പുരാനെ
ഞാക്കൊര് നായര കാണ്വാനുണ്ട്
ഏതൊരു നായരാ തമ്പാമ്മാറെ
പാന്തൂര് മഠത്തിലെ കുഞ്ഞ്യനന്തൻ
അങ്ങിനൊര് നായരെ കാണ്വാന്ണ്ട്
അനന്തൻ കിടക്കും മുറിയാനെല്ലോ
ഓലിക്ക് കാട്ടിക്കൊടുക്കുന്ന്ണ്ട്
കുഞ്ഞങ്ങളകത്തേക്ക് ചെല്ലുന്നേരം
പാന്തൂര്മഠത്തിലെ കുഞ്ഞ്യനന്തൻ
മാരുൻെറ പൂമണം മണക്ക്ന്ന്ണ്ട്
ചോദിക്കുന്നോമന കുഞ്ഞങ്ങള്
പാന്തൂര്മഠത്തിലെ കുഞ്ഞമ്മാമാ
പാഞ്ഞിങ്ങെണീയിറെറ കുഞ്ഞനന്തൻ
കുഞ്ഞങ്ങളെ പൊത്തിപ്പിടിക്കുന്നല്ലോ.
പറയുന്നല്ലോമന കുഞ്ഞ്യോമപ്പൻ
പാന്തൂര്മഠത്തിലെ കുഞ്ഞമ്മാവാ
പാന്തൂര് മഠത്തിലും പോണോമ്മക്ക്
അത്തുരം വാക്കോനോ കേക്കുന്നേരം
വേഗം കൊപ്പാടൊരുക്കപ്പാട്
കപ്പലിപ്പോയി കയറുന്നോല്
കപ്പല് വെച്ചോടിച്ചും പോര്ന്നല്ലോ.
കപ്പല് കരകാണ്ടടിപ്പിച്ചല്ലൊ
പാന്തൂര് മഠത്തിലും ചെല്ലുന്നേരം
പാന്തൂര്മഠത്തിലോളമ്മായ്യമ്മ
കുഞ്ഞങ്ങളെ കണ്ടിട്ടും കണാവുമ്മ
ഓളുടെ പെൺമക്കളാനിപ്പള്
എന്ന എന്ന മാലയിടണമെന്ന്
തമ്മില് പൊയ്യുന്ന് പെൺകുട്ട്യേള്
പാന്തൂര് മഠത്തിലെ കുഞ്ഞ്യനന്തൻ
അമ്മേന്യേം മക്കളേം പിടിക്ക്ണല്ലോ
കണ്ണെല്ലാം ചൂന്നിങ്ങെടുത്തോള്ന്ന്
കണ്ന്യാറെ പുല്ലുട്ട്* പുട്ടവരെ
ഓട്ടത്തോണീല് വെച്ചങ്ങൊഴക്യൂട്ടല്ലോ
ആട്ന്ന കപ്പല് വെച്ചോടിച്ചിററ്
അന്നാട് വാണുള്ള കെട്ടിലമ്മ
ഓളെ അരികത്തും പോര്ന്നല്ലോ

* പുല്ലുട്ട്=പുല്ലും ഇട്ട്

# ചീരുവും പൊന്മകനും

കാവിലെ ചാത്തോത്തു കുഞ്ഞിച്ചീരു
പറയുന്നല്ലോമന കുഞ്ഞിച്ചീരു
എന്നപ്പോലത്തൊരു ചങ്ങായ്ച്ച്യേള്[1]
ആറാട്ട കാണാനും പോനുണ്ടല്ലൊ
എൻറച്ഛൻ മാണിക്കോത്തുണ്ടെങ്കില്
എനക്കുംകൂട്യൊപ്പരം[2] പോകരുതാഞ്ഞോ
ചെവിടാലെ കേട്ടല്ലൊ കുഞ്ഞിക്കന്നി
പറയുന്നല്ലന്നേരം കുഞ്ഞിക്കന്നി
കാവിലെ ചാത്തോത്ത് കുഞ്ഞിച്ചീരോ
എന്തൊരു സങ്കടപ്പാടേ ചീരോ
പകരം പറഞ്ഞല്ലൊ കുഞ്ഞിച്ചീരു
ആറാട്ട കാണാനും പോണെനക്ക്
ആറാട്ട കാണാനും പോവ്വാനാന്
എങ്ങിനെ ഞാനിപ്പം പോകണ്ടത്
പൊന്ന് കെട്ടിത്തന്യങ്ങനെ പോവ്വാനില്ല
പകരം പറഞ്ഞല്ലൊ കുഞ്ഞിക്കന്നി
എൻറൂടെ പോന്നിഞ്ഞി[3] കെട്ടിക്കോളെ
പറയുന്നല്ലന്നേരം കുഞ്ഞിച്ചീരു
നിങ്ങളെ പൊന്ന് ഞാൻ കെട്ട്യോണ്ടാല്
വന്നപ്പം പൊന്ന് തരണ്ടേങ്ങക്ക്[4]
എരവ് പൊന്നു കെട്ട്യാൻ[5] പോവ്വല്ലാലോ
പോരുന്നല്ലന്നേരം കുഞ്ഞിക്കന്നി
മാളികകോണ്യാറി[6] പോരുന്നല്ലൊ
കുങ്കൻറരികത്തും പോര്ന്നല്ലോ
പറയുന്നല്ലോമന കുഞ്ഞിക്കന്നി
കാവിലെ ചാത്തോത്തിതെൻറ ബന്ധോ
കാവിലെ ചാത്തോത്ത് കുഞ്ഞിച്ചീരു
ചീരു പറഞ്ഞതും കേട്ടോ ബന്ധോ
കാവിലെ ചാത്തോത്ത് കുഞ്ഞിച്ചീരു
സങ്കടപ്പെട്ടും പറയുന്നോള്
ഓളപ്പൊലത്തൊരു ചങ്ങായ്ച്ച്യേള്

---

1 ചങ്ങായ്ച്ച്യേള് = ചങ്ങാതിമാർ
2 കൂട്യൊപ്പരം = കൂടെ + ഒപ്പരം (ഒന്നിച്ച്)
3 പോന്നിഞ്ഞി = പൊന്ന് + നീ
4 വന്നപ്പം = വന്ന ഉടനെ. തരണ്ടേങ്ങക്ക് = നിങ്ങാംക്ക തരേണ്ടതല്ലേ
5 കെട്ട്യാൻ = കെട്ടി + ഞാൻ
6 കോണ്യാറി = കോണി + കയറി

ലോകനാറ്കാവിനങ്ങാനിപ്പള്
ആറാട്ട കാണപാനം പോന്നണ്ടല്ലോ
എൻറച്ഛൻ മാണിക്കോത്തുണ്ടെങ്കില്
എനക്കംകൂടെയ്യാപ്പരം പോകറുതാഞ്ഞോ
എന്ന പറഞ്ഞു കരയുന്നോള്
അന്നേരം ഞാനോ പറഞ്ഞോളോട്
ഇനിക്കൂടി[1] പ്പോകറേ കുഞ്ഞിച്ചീരു
അന്നേരത്തോള് പറഞ്ഞെന്നോട്
എങ്ങനെ ഞാനെങ്ങനെ പോവപാനാന്
പൊന്ന് കെട്ടിത്തന്നങ്ങനെ പോവപാനില്ല
ഞാനിപ്പംതന്നെ പറഞ്ഞോളോട്
അതിനിപ്പോളെന്താണ് കുഞ്ഞിച്ചീരു!
എൻറൂടെ പൊന്നിഞ്ഞി കെട്ടിക്കോളെ
അന്നേരത്തോള് പറഞ്ഞേ ബന്ധോപാ
നിങ്ങളെ പൊന്ന് ഞാൻ കെട്ട്യോണ്ടാല്
വന്നപ്പം പൊന്ന തരണ്ടേങ്ങക്ക്
എരവുപൊന്ന കെട്ടി ഞാൻ പോവപല്ലാന്
പകരം പറഞ്ഞല്ലൊ കുഞ്ഞികങ്കൻ
അതിനിപ്പോളെന്താണെ കുഞ്ഞിക്കന്നേ
കൈതേരി കുഞ്ഞമ്പു കാര്യക്കാരൻ
ഓന വിളിച്ചും പറയുന്നല്ലോ
വട്ടത്ത്നാട്ടിലും പോയോണ്ടിററ്
വട്ടത്ത്നാട്ടിലുരക്കൻ നമ്പി
മക്കള് മരുമക്കള് തട്ടാമ്മാററ്
ഇരുപത്തിരണ്ടെണ്ണം തട്ടാമ്മാററ്
ഓലെ പണിക്കോപ്പെടുത്തിട്ടാന്
ഓലോടിവിട[2] വെരുവാൻ പറ
കേട്ടോണ്ടപോന്നല്ലോ കാര്യക്കാരൻ
വട്ടത്ത്നാട്ടിലും പോരുന്നല്ലോ.
വട്ടത്ത്നാട്ടിലുരക്കൻനമ്പി
മക്കള് മരുമക്കള് തട്ടാമ്മാറ്
ഓലോടും തന്നെ പറയുന്നല്ലൊ
ഇങ്ങളെ പണിക്കോപ്പെടുത്തിട്ടെടോ
എൻറുടെല്ലൊപ്പരം പോരപാനാന്
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കൻ
എന്നപ്പറഞ്ഞിററയച്ചതാന്
പോരുന്നല്ലോമന തട്ടാമ്മാറ്
കാവിലെ ചാത്തോത്ത്പോരുന്നല്ലൊ.

---

1 ഇനിക്കൂടി = നിനക്കുകൂടി
2 ഓലോടിവിട = അവരോട് ഇവിടെ

കാവിലെ ചാത്തോത്ത് വന്നോണ്ടേരെ
കണ്ണാലെ കണ്ടല്ലൊ കുഞ്ഞികുങ്കൻ
ചോദിച്ചല്ലന്നേരൊരുക്കൻനമ്പി
എന്തിനടിയന ചെല്ല്യൂട്ടത്
പറയുന്നല്ലന്നേരം കുഞ്ഞിക്കുങ്കൻ
കാവിലെ ചാത്തോത്ത് ചീരുവിന്ന്
ലോകനാറ് കാവിലങ്ങാനിപ്പള്
ആറാട്ട് കാണാനും പോണംപോലും
കുറഞ്ഞൊരു പൊൻപണി എടുകാനല്ലേ
നിന്നെപ്പറഞ്ഞിററയച്ചി ഞാനോ!
പോരുന്നല്ലോമനക്കുഞ്ഞിക്കുങ്കൻ
പൊന്നിട്ടറപോയ് തുറക്കുന്നല്ലൊ
കുത്തുമുറത്തിന് പൊന്നെടുത്ത്
തട്ടാൻെറ കൊണ്ടക്കൊടുക്കുന്നല്ലൊ
പറയുന്നുണ്ടന്നേരൊരുക്കൻ നമ്പി
പൊന്നെല്ലുരുക്കി കുറപോകാനെ
ചെന്നെങ്ങും തേങ്ങ ചിരട്ടവേണം
ചെന്നെല്ല് കുത്ത്യോരുമിയും[1] വേണം
അതിപ്പം കൊണ്ടക്കൊടുക്കുന്നല്ലൊ
വട്ടത്ത്നാട്ടിലുരുക്കൻനമ്പി
മറയും മറച്ച് മറക്കെത്തായി
പറയുന്നല്ലന്നേരം കുഞ്ഞിക്കുങ്കൻ
മൂവാണ്ടെടുക്കുന്ന പൊൻപണിയാന്ന്
മൂന്ന്സം[2] കൊണ്ടങ്ങ് തീരവേണം
മൂവാണ്ടത്തന്നവും സമ്മാനവും
ഞാനിപ്പംതന്നെ തരുന്നുണ്ടല്ലൊ
വട്ടത്തുനാട്ടിലുരുക്കൻനമ്പി
പൊന്നെല്ലുരുക്കി കുറപോക്യല്ലോ
പറയുന്നുണ്ടന്നേരൊരുക്കൻ നമ്പി
കാവിലെ ചാത്തോത്തു തമ്പുരാനെ
എന്തെല്ലാം പൊന്ന് പണിതീരണം
പറയുന്നല്ലന്നേരം കുഞ്ഞിക്കുങ്കൻ
രണ്ടു കയിക്കെട്ട് കുങ്കൻവള
ചെറുവള്ളിക്കൊത്ത മണിക്കൊരണ്ട്[3]
പത്തു വിരൽക്കെട്ട് പൊൻമോതിരം
മാലയും മാലക്കൊളുത്തും വേണം

1 കുത്ത്യോരുമി = കുത്തിയ ഉമി
2 മൂന്ന്സം = മൂന്നു ദിവസം മൂന്നു കൊല്ലത്തേക്കു് ആവശ്യമായ ചോറും (നെല്ലും).
3 കൊരണ്ട് = കാതിലണിയുന്ന ആഭരണം

കോവയും കോവച്ചരടും വേണം
ആറാട്ട്താലിയും കോമണിയും
കുഞ്ഞിഅരഞ്ഞ്ഞാത്ത പൊന്നുടര്
കുഞ്ഞിക്കാക്കൊത്തൊരി പൊന്തണ്ടയും
ഇതെല്ലാം പൊന്ന് പണിതീരണം
തീക്കുട്ട്യപ്പൊമ്പണ്യെടുക്കുന്നോല്[1]
ഇരുപത്തിരണ്ടെണ്ണം തട്ടാമ്മാറ്
പൊന്നെല്ലാം തന്നെ പണിതീത്തല്ലോ
ആറാട്ട്താലിയും കോമണിയും
ഓലിപ്പംതന്ന്യങ്ങനെ തീത്തോണ്ടിററ്
താലിവിളക്കായി കൂട്ടന്നില്ല
ഏയ്യുട്[2] പൊന്നിങ്ങുരുകേ്യാണ്ടിററ്
താലിവിളക്കായി കൂടുന്നില്ല
വിളിച്ചുപറഞ്ഞല്ലോരുക്കൻനമ്പി
കാവിലെ ചാത്തോത്ത് തമ്പുരാനെ
ആറാട്ട്താല്യങ്ങനെ തീത്തോണ്ടിററ്
താലിവിളക്കായി കൂടുന്നില്ല
ഏയ്യുട് പൊന്നിങ്ങുരുകേ്യാണ്ടിററ്
താലിവിളക്കായി കൂടീല്ലാലോ
ആറാട്ട്താല്യാനെ തമ്പുരാനെ
ദൈവം മെയിക്കട്ടിററാറും പോന്ന്
പകരം പറഞ്ഞല്ലോ കുഞ്ഞിക്കങ്കൻ
ആറാട്ട്താല്യാരുക്കൻനമ്പ്യേ
താലിവിളക്കായി കൂടേ്യങ്കില്
ദൈവം മെയിക്കട്ടിററാറും ഞാനെ
പറഞ്ഞിററവായുട്ട് ചേരുംമുമ്പ
താലി വിളക്കായി കൂടുന്നല്ലോ
പറയുന്നല്ലന്നേരൊരുക്കൻ നമ്പി
കാവിലെ ചാത്തോത്ത് തമ്പുരാനെ
താലിവിളക്കായി കൂടേ്യാണ്ടല്ലോ
പൊന്നിന്ന് കയ്യേററ് വാങ്ങ വേണം
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കൻ
കൈപ്പെട്ടിപ്പൊന്നിങ്ങെടുക്കുന്നല്ലോ
മൂവാണ്ടെൻറന്യവും സമ്മാനവും
ഓനിപ്പംതന്നെ കൊടുക്കുന്നല്ലോ
പൊന്നിങ്ങ് 'കയ്യേററ്' മാങ്ങുന്നല്ലോ
പോരുന്നുണ്ടോമന കുഞ്ഞിക്കങ്കൻ

---

1 തീക്കുട്ടി അവർ പൊൻപണി എടുക്കുന്നു
2 ഏയ്യുട്=ഏഴ് പ്രാവശ്യം

പടിഞ്ഞാററകത്തല്ലേ പോരുന്നത്
പൊന്നല്ലവിടങ്ങന വെക്കുന്നല്ലോ
കാവിലെ ചാത്തോത്ത് പെറേറാരമ്മ
പറയുന്നുണ്ടന്നേരം പെറേറാരമ്മ
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കാ
ലോകനാറ്കാവിന്ന് പോനെങ്കില്
തച്ചോളിമാണിക്കോത്ത് പോയോണ്ടിററ്
മൂത്തച്ഛൻ സമ്മതം വാങ്ങ വേണം
പോരുന്നെല്ലാന്നേരം കുഞ്ഞിക്കങ്കൻ
തച്ചോളി മാണിക്കോത്ത് പോരുന്നല്ലോ
തച്ചോളി മാണിക്കോത്ത് വന്നോണ്ടിററ്
പടിഞ്ഞാററകത്തല്ലേ പോരുന്നത്
തച്ചോളി മാണിക്കോത്ത് മൂത്തച്ഛനോ
പടിഞ്ഞാററ പൊഞ്ചൂരക്കട്ടമ്മല്
കട്ടമ്മത്തന്നെ കിടന്നിട്ടുണ്ട
അരികത്ത് ചെന്നങ്ങിരുന്നു കങ്കൻ
അന്നേരം ചോദിച്ചു മൂത്തച്ഛനോ
എന്തായി വന്നതേ കുഞ്ഞിക്കങ്കാ
കണ്ടാൻ കൊതിച്ചിററും ചെല്ല്യൂട്ടിററും
ഇഞ്ഞത്ന്നിവിടങ്ങനെ വന്നില്ലാലോ
അന്നേരം കങ്കൻ പറയുന്നല്ലോ
കാവിലെ ചാത്തോത്ത് ചീരുവിന്ന്
ലോകനാറ്കാവിലങ്ങാനിപ്പള്
ആറാട്ട കാണ്ടാനം പോണംപോലും
സങ്കടപ്പെട്ട പറയുന്നോള്
മൂത്തച്ഛൻ സമ്മതം വാങ്ങാനാന്
ഞാനിപ്പിവിടങ്ങനെ വന്നാണ്ടത്
ചോദിക്കുന്നന്നേരം മൂത്തച്ഛനോ
ആരെല്ലാം പോന്നെൻെറ കുഞ്ഞിക്കങ്കാ
പറയുന്നുണ്ടന്നേരം കുഞ്ഞിക്കങ്കൻ
കാവിലെ ചാത്തോത്ത് പെറേറാരമ്മ
ചെന്താമരി കോട്ടേലെ കുഞ്ഞിക്കന്നി
കാവിലെ ചാത്തോത്ത് ചീരും ഞാനും
ഞാളൊരു നാലാള് പോന്നുണ്ടല്ലോ
പകരം പറഞ്ഞല്ലോ മൂത്തച്ഛനോ
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കാ
ലോകനാറ്കാവിലും പോയോണ്ടാല്
കാവുതിരുനടയിന്നാനിപ്പള്*

* തച്ചോളിവീട്ടുകാക്ക് ഇരിക്കുവാൻ കാവിൽക്ഷേത്രത്തിൽ പ്രത്യേക് തായുണ്ട്

ഇന്റെച്ചൻ പൂത്തറേ കൂടിക്കോളേ
മൂത്തച്ചൻ സമ്മതം വാങ്ങുവോനോ
പോരുന്നല്ലോമന കുഞ്ഞിക്കങ്കൻ
അമ്മേ്യാടും ചെന്നു് പറയുന്നോനോ
കാവിലെ ചാത്തോത്ത് പെറോരമ്മേ
മൂത്തച്ചൻ സമ്മതം കിട്ട്യനിക്ക്[1]
ആറാട്ടിനു പോവ്വാനൊരുങ്ങിക്കോളെ
കാവിലെ ചാത്തോത്ത് കുഞ്ഞിച്ചീരു
ചെന്താമരിക്കോട്ടേലെ കുഞ്ഞിക്കന്നി
കാവിലെ ചാത്തോത്ത് കുങ്കിയമ്മ
മൂന്നാളും[2] തേച്ച് കുളിക്കുന്നോല്
മൂന്നാളും തേച്ചു കുളിച്ചോണ്ടിറ്റു്
ചന്ദനം തയച്ച് കുറി വരച്ച്
കുങ്കുമംകൊണ്ടവർ പൊട്ടുകുത്തി
അഞ്ജനംകൊണ്ടവർ കണ്ണെഴുതി
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കൻ
പൊന്നെല്ലെടുത്ത് കൊടുക്കുന്നല്ലോ
കാവിലെ ചാത്തോത്ത് കുഞ്ഞിച്ചീരു
പേറിച്ച പൊന്നു ചമയുന്നോള്
ആറാട്ടുതാലിയും കോമണിയും
മാലയും മാലക്കൊളുത്തുമിട്ടു്
കോവയും കേവച്ചരടുംകെട്ടി
ചെറുവള്ളിക്കൊത്ത മണിക്കൊരണ്ടു്
രണ്ടു കയിക്കെട്ടു കങ്കൻവള
പത്തുവിരൽക്കെട്ടു മോതിരവും
കുഞ്ഞിഅരക്കൊത്ത പൊൻതുടര്
കുഞ്ഞിക്കാല്ലൊത്തോരു പൊന്തണ്ടയും[3]
പേറിച്ച പൊന്നു ചമഞ്ഞോണ്ടരെ
എല്ലാരൊരുങ്ങിപ്പുറപ്പെട്ടല്ലോ
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കൻ
കുളിയും കുറിയും കഴിഞ്ഞവനോ
കുങ്കനും തന്നെ പുറപ്പെട്ടല്ലോ
ഓലിന്നു്[4] നാലാളും പോര്ന്നല്ലോ
ലോകനാറ്കാവിലും പോരുന്നോലെ
ലോകനാറ്കാവിലും ചെല്ലുന്നേരം
ഏത്താൻ പതിനായിരാളുണ്ടല്ലോ

1 കിട്ട്യനിക്ക് = കിട്ടി + എനിക്കു്
2 മൂന്നാളും = മൂന്നു + ആളും
3 പൊന്തണ്ട = പൊൻ + തണ്ട
4 ഓലിന്നു് = അവരിന്നു്

ഓലിന്നു് മൂന്നാളുണ്ടാനിപ്പള്
തിരുമുമ്പില് ചെന്നാട നിക്കുന്നല്ലോ
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കൻ
അച്ഛൻെറ പൂത്തറേൽ പോരുന്നോനോ
അങ്ങിന്യവിടാട നിക്കുന്നേരം
കുതിരമണിച്ചിലും പൊന്മകനും
കുതിരപ്പുറംകാരി വന്നവനോ
ലോകനാറ്കാവിലും വന്നവനോ
തച്ചോളിരിക്കും കളിത്തറേല്
ഓനക്കളിത്തറേൽ പോരുന്നല്ലോ
കങ്കൻററികത്തും പോരന്നുണ്ട്
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കൻ
പുഞ്ചിരികൊണ്ടും കയി പിടിച്ച്
കയ്യുപിടിച്ചായിരുത്തുന്നല്ലോ
അങ്ങിന്യവിടാട ഇരിക്കുന്നേരം
കാവിലെ ചാത്തോത്ത് ചീരുവിന
കണ്ണാലെ കണ്ടല്ലോ പൊന്മകനോ
പറയുന്നുണ്ടന്നേരം പൊന്മകനോ
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കാ
ഞാനൊരു് കാരിയം ചോദിച്ചാല്
ഉള്ളവണ്ണം നേര് പറയോ കങ്കാ
പറയുന്നുണ്ടന്നേരം കുഞ്ഞിക്കങ്കൻ
എന്തൊരു നേര് പറയാൻ ഞാനേ
പറയുന്നുണ്ടന്നേരം പൊന്മകനോ
കാവിലെ ചാത്തോത്ത് ചീരുവിന്നു്
പട്ടുംവളയും കൊടുത്ത്യോലുണ്ടോ?
അന്നേരം കങ്കൻ പറയുന്നല്ലോ
കാവിലെ ചാത്തോത്ത് ചീരുവിന്നു്
പട്ടും വളയും കൊടുത്ത്യോലില്ല
ഞാനോ കൊടുക്കട്ടെ കുഞ്ഞിക്കങ്കാ
അന്നേരം കങ്കൻ പറയുന്നല്ലോ
അമ്മേൻററികത്തും പോവ്വോമ്മള്
ചോല്ല് കൈകെട്ടി*പ്പോരുന്നോല്
അമ്മേൻററികത്തും പോരുന്നല്ലോ
പറയുന്നല്ലന്നേരം കുഞ്ഞിക്കങ്കൻ
കാവിലെ ചാത്തോത്ത് പെറേറാരമ്മേ
കുതിരമണിച്ചില്ലും പൊന്മകനോ
കാവിലെ ചാത്തോത്ത് ചീരുവിന്നു്

---

* ചോല്ല്കൈകെട്ടി = ചുമലിൽ കൈകെട്ടി (തോളിൽ കൈയിട്ട്)

പട്ടുംവളയും കൊടുക്കട്ടേന്ന്
അന്നേരത്തമ്മ പറയുന്നല്ലോ
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കാ
എന്നോടതെന്താ പറയുന്നത്!
എന്നാലതൊന്നും കഴിവില്ലാലോ
ഇൻറച്ഛൻ മാണിക്കോത്തുള്ള കാലം
അന്നാളെനക്ക് കഴിയും കങ്കാ
ഇന്നാളെനക്ക് കഴിവില്ലാലോ
ചെവിടാലെ കേട്ടല്ലോ കുഞ്ഞിക്കന്നി
പറയുന്നുണ്ടോമന കുഞ്ഞിക്കന്നി
എന്ത് പറയുന്നേ പെറേറാരമ്മേ
കുതിരമണിച്ചില്ലം പൊന്മകനോ
കാവിലും ചാത്തോത്ത് ചേരും അമ്മേ
മിന്നം മിന്നം സംബന്ധം വന്നെൻെറമ്മേ
സംബന്ധം തടുക്കല്ലേ പെറേറാരമ്മേ
അന്നേരത്തമ്മ പറയുന്നല്ലോ
എന്ത് പറയുന്നേ കുഞ്ഞിക്കന്നീ
അന്നാളെനക്ക് കഴിയായീനും
ഇന്നാളെനക്ക് കഴിയില്ലാലോ
അന്നേരം കന്നി പറയുന്നല്ലോ
കാവിലെ ചാത്തോത്തതെൻെറ ബെന്ധോ
ഊവ്വും കുറിച്ചു കൊടുക്കേ ബന്ധോ
മേലിൽ വരുംമുമ്പ് ഞൊറാഴ്ച്ച
ഊവ്വും കുറിച്ച് കൊടുക്കേ ബന്ധോ
കാവിലെ ചാത്തോത്തു കുഞ്ഞിക്കങ്കൻ
ഊവ്വും കുറിച്ച് കൊടുക്കുന്നല്ലൊ
അങ്ങനെയവിടാട നിക്കുന്നേരം
കാവിൽ ഭഗവതി പൊന്നമ്മ്യാന്
ഒന്നാം മണിമാടം ചുററിവന്ന്
ഒരായിരം തേങ്ങ മുട്ടിക്കുട്ടി
കാവ് തിരുമുമ്പ്ന്നാനിപ്പള്
കാവിലെ ചാത്തോത്ത് കുഞ്ഞിച്ചീരു
ചീരു മുഖത്തങ്ങ് നോക്കുന്നേരം
ആറാട്ട താല്യങ്ങനെ കാണുന്നല്ലോ
കാവിൽ ഭഗവതി പൊന്നമ്മ്യാന്
ചീരുൻെറരികത്തും വന്ന്നിന്ന്
പറയുന്നെല്ലന്നേരം ചീരുവോട്
കാവിലെ ചാത്തോത്ത് കുഞ്ഞിച്ചീരു
ആറാട്ട താല്യാന്നെ കുഞ്ഞിച്ചീരു
എൻെറ മെയിക്കിട്ടിട്ടാററും പൊന്ന്

ഇൻെറ മെയിക്കിട്ടിട്ടാററണ്ടാലോ
താലീങ്ങ തന്നേക്കേ കുഞ്ഞിച്ചീരു
കേട്ടതും കേട്ടവറാക്കീല്ലോള്
കാവിൽ ഭഗവതി പൊന്നമ്മ്യാന്
രണ്ടാം മണിമാടം ചുററിവന്ന്
രണ്ടായിരം തേങ്ങ മുട്ടിക്കൂട്ടി
രണ്ടു കൈക്കൂട്ടി എരക്കന്നല്ലൊ
ആറാട്ടു താല്യാന്നെ കുഞ്ഞിച്ചീരു
പറയുന്നെല്ലന്നേരം കുഞ്ഞിച്ചീരു
ചെന്താമരക്കോട്ടേലെൻേറടത്ത്യമ്മേ
ദൈവമിന്നപ്പൊന്നിനെരക്കുന്നല്ലൊ
പൊന്ന് കൊടുക്കട്ടെൻേറടത്ത്യമ്മേ
പറയുന്നെല്ലന്നേരം കുഞ്ഞിക്കന്നി
ഇനിക്കെൻെറ ആങ്ങള തന്ന പൊന്ന്
ദൈവം മെയിക്കിട്ടിട്ടാററാനല്ല
ഇൻെറ മെയിക്കിട്ടിട്ടാററാനാന്
രണ്ടു കൈക്കൂട്ടീട്ടെരന്നോണ്ടിററും
ഓളിന്ന് പൊന്ന് കൊടുത്തില്ലാലോ
മൂന്നാം മണിമാടം ചുററിവന്ന്
മൂന്നായിരം തേങ്ങ മുട്ടിക്കൂട്ടി
തിരുമുമ്പിൽ വന്നാട നിന്നോണ്ടിററ്
ചീരു മുഖത്തൊന്നു നോക്കുന്നേരം
ചോര ചറത്തിച്ച്‌ വീണു ചീരു
കണ്ണാലെ കണ്ടല്ലൊ പൊന്മകനോ
താങ്ങിപ്പിടിച്ചാട നിന്നവനോ
കണ്ണാലെ കണ്ടല്ലൊ കുഞ്ഞിക്കങ്കൻ
കങ്കനും തന്നെ പറയുന്നല്ലൊ
എന്തൊരു കളിയാനെ കുഞ്ഞിച്ചീരു
നല്ലോണം കാവുന്ന് വന്നോണ്ടിററ്
തന്ന്യാണം കാവുന്ന് പോണം ചീരു
ഇതെല്ലാം എന്തു പുതുമകഥ
അന്നേരം കന്നി പറയുന്നല്ലൊ
ആറാട്ടു താലിക്കതെൻെറ ബന്ധോ
ദൈവമിന്ന പൊന്നിനെരന്നേ ബന്ധോ
രണ്ടു കൈ കൂട്ടി എരന്നോണ്ടിററ്
ഓളിന്നപ്പൊന്ന് കൊടുത്തില്ലാലോ
ഞാനോ പറഞ്ഞല്ലോ എൻെറ ബന്ധോ
ദൈവത്തിനിഞ്ഞി കൊടുക്കണ്ടാന്ന്
ദൈവം മടങ്ങ്യങ്ങനെ പോയോണ്ടിററ്
ചീരുനത്തന്ന്യങ്ങനെ നോക്കുന്നേരം

ചോര ചറത്തിച്ച് വീണ ചീരു
അന്നേരം കുങ്കൻ പറയുന്നെല്ലോ
ഇത്തിര പൊന്നിന കൊതിയുണ്ടെങ്കി
ചീരോടിപ്പൊന്നിനെരക്കേണ്ടീനോ[1]
എന്നോടിപ്പൊന്നിന് ചോദിച്ചാല്
ഞാനിന്നിപ്പൊന്ന് കൊടുക്കാല്ലേനോ
ലോകനാർകാവുടെടുപ്പിച്ചതും
കാവ് തിരുനട കെട്ടിച്ചതും
ദൈവത്തിന കാവിലുടാക്കിയതും
തച്ചോളി മാണിക്കോത്തെൻറയച്ചൻ
ഇത്തിര ഗതിയില്ലേ ദൈവത്തിന്
ദൈവത്തിന താവില് ഞാൻ വെകല്ലാലോ
അരിശം ചൊടിച്ച പറഞ്ഞു കുങ്കൻ
ആടക്കറേനേരം പാറത്തേരെ
ചീരുനൊരു ബോധം വന്നോണ്ടല്ലോ,
കാവിലെ ചാത്തോത്തു കുഞ്ഞിക്കങ്കൻ
ചീരുന[2] കൂട്ട്യല്ലേ പോരുന്നത്
ഓലിന്നതെല്ലാറും പൊരുന്നല്ലൊ.
കാവിലെ ചാത്തോത്ത് പോരുന്നോല്
കാവിലെ ചാത്തോത്ത് വന്നോണ്ടിററ്
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കൻ
പടിഞ്ഞാററകത്തല്ലേ പോരുന്നത്
പടിഞ്ഞാററപ്പൊഞ്ചു രക്കട്ടുമ്മല്
കുമ്പ്ട്ടയക്കൊണ്ടും വീണവനോ
അഞ്ഞന്യവിടാട പാറത്തല്ലൊ
ഞാറാഴ്ചട്ടത്തിഞ്ഞതെത്തിപ്പായി
പറയുന്നുണ്ടന്നേരം കുഞ്ഞിക്കന്നി
കാവിലെ ചാത്തോത്ത് പെറേറാരമ്മേ
ഊവ്വത്തൊരുക്കല്ലൊരുക്കവേണ്ടേ
ആള് പോകുംനാട്ടിലെല്ലാള് പോണം
ഓല പോകുംനാട്ടിലെല്ലോല പോണം
പറയുന്നല്ലന്നേരം പെറേറാരമ്മ
ഒന്നുണ്ടോ കേരക്കണം കുഞ്ഞിക്കന്ന്യേ
ഇന്നോട്ട് ഞാനോ പറഞ്ഞിട്ടില്ലേ
എന്നാലിതൊന്നും കഴിവില്ലാന്ന്
അന്നേരം കന്നി പറയുന്നല്ലോ
ബന്ധുവോട്ടും ചെന്ന പറയെൻറമ്മേ

1 ചീരുവിനോട്ട പൊന്നിന് യാചിക്കേണ്ട ആവശ്യമുണ്ടായിരുന്നോ?

2 ചീരുന=ചീരുവിനെ

കുങ്കൻററികത്തും പോരുന്നമ്മ
കുങ്കനെ ചെന്നും വിളിക്കുന്നല്ലോ
ഉത്തരം പകരം പറഞ്ഞില്ലാലോ
എന്തൊരു കളിയാനെ കുഞ്ഞിക്കുങ്കാ
ഞാറാഴ്ചട്ടത്തിങ്ങെത്തിപ്പോയി
ഊവ്വത്തൊരുക്കല്ലൊരുക്കവേണ്ടേ[1]
ഊവ്വ പറഞ്ഞ് നടക്കവേണ്ടേ
ആള്പോകും നാട്ടിലെല്ലാള്പോണം
ഓല പോകും നാട്ടിലെല്ലോലപോണം
കാവിലെ ചാത്തോത്ത് കുഞ്ഞിക്കുങ്കൻ
ഉത്തരം പകരം പറയുന്നില്ലാ
കന്നീൻററികത്തും ചെല്ലുന്നമ്മ
കന്ന്യോട്[2] ചെന്നു പറയുന്നല്ലൊ
ഞാനെന്ത് മാണ്ട്യതേ[3] കുഞ്ഞിക്കന്ന്യേ
എന്തെല്ലാം ഞാനോ പറഞ്ഞോണ്ടിററും
കുങ്കനയ്യുത്തരം പറയുന്നില്ല
പോരുന്നുണ്ടന്നേരം കുഞ്ഞിക്കന്നി
കുങ്കൻററികത്തും പോരുന്നല്ലൊ
കുങ്കൻററികത്തും ചെന്നുനിന്ന്
പറയുന്നുണ്ടോമന കുഞ്ഞിക്കന്നി
എന്ത് കളിയാനിതെൻെറ ബന്ധോ
കുതിരമണിച്ചില്ലം പൊന്നകന്
ഊവ്വും കുറിച്ചും കൊടുത്തോണ്ടിററ്
മാനക്കേടായല്ലേയെൻെറ ബന്ധോ
മാണിക്കോത്തെന്ന തറവാട്ടില്,
മാനക്കേടെങ്ങിനെ വന്നുപോയി?
ഉത്തരം പകരം പറയുന്നില്ല
കുങ്കനയ്യുത്തരം പറയാഞ്ഞിററ്
പിന്നെയും കന്നി പറയുന്നല്ലോ
ബന്ധാലതൊട്ടങ്ങനെ കഴിവില്ലേങ്കി
ഞാൻ നിന്ന് ഞാനോ കഴിപ്പിക്കവല്ലോ
ബന്ധുങ്ങട് സമ്മതം തന്നേക്കട്ടെ
എന്തെല്ലാം കന്നീ പറഞ്ഞോണ്ടിററും
കുങ്കനയ്യുത്തരം പറഞ്ഞില്ലാലോ
പോരുന്നല്ലോമന കുഞ്ഞിക്കന്നി
കുങ്കൻ ചമയം ചമഞ്ഞവള്
ആളുപോകും നാട്ടിലെല്ലാളയച്ചു

---

1 വിവാഹത്തിനു വേണ്ട ഒരുക്കങ്ങളും എല്ലാം ചെയ്യേണ്ടതില്ലേ?
2 കന്ന്യോട് = കന്നിയോട്
3 മാണ്ട്യതേ = വേണ്ടിയത്

ഓലപോകുംനാട്ടിലെല്ലോലയച്ചു
ഊവ്വത്തൊരുക്കല്ലൊരുക്കുന്നല്ലൊ
നാലുവീടടുക്ക മതില് കെളച്ച്
നാലുവീടടുക്ക കിണറും തോണ്ടി
തോട്ടം മതിച്ചു കൊല കൊത്തിച്ച്
പതിനാല് കണ്ടു കുല പുകവെച്ചു
എലയും കുലയുല്ലാഞ്ഞെത്തിച്ചേരെ
അതിനുമാണ്ടും സാമാനൊരുക്കിച്ചല്ലോ
ഞാറാഴ്ച വന്നു പുലന്നോണ്ടല്ലോ
ഊവ്വത്തൊരുക്കല്ലൊരുക്കിച്ചല്ലോ
ആയിരരിവെച്ച് ചോറാക്കിച്ച്
ഓലപോയന്നാട്ടിന്നയ്യാളെത്ത്യല്ലോ
സന്ധ്യവിളക്കിന് നേരായാരെ
കുതിരമണിച്ചില്ലം പൊന്നുകനും
ഓനും അതോനുടെയാളുംകൂടി
ഊവ്വത്തിനായിററും പോരുന്നല്ലോ
കാവിലും ചാത്തോത്ത് പോരുന്നല്ലോ
ആര്യപ്പടിക്ക തായാഞ്ഞെത്തുന്നേരം
കോണിക്കതലയില് വിളക്കണ്ടല്ലോ
ഈന്തുംകൊരളില് വിളക്കണ്ടല്ലോ
ഊവ്വക്കാരഞ്ങിനെ വന്നോണ്ടല്ലോ
മന്തിര്യ1 തൊടുത്തിററഞ്ഞൊപ്പിക്ക്ന്ന്
മുറുക്കാൻ കൊടുത്തിററഞ്ഞൊപ്പിക്കുന്നു
സദ്യ കൊടുക്കുകയും കൊടുപ്പിക്കയും
മുഹൂത്തം നോക്കിക്കണിയാനുണ്ടു
നെയ്യാട്ടം2 വെച്ചോണ്ടു വാര്യരുണ്ടു
രണ്ടും ഒരു രാശി ഒരു മുഹൂത്തം
മുഹൂത്തം വിളിച്ചു പറയുന്ന ല്ലൊ
കാവിലെ ചാത്തോത്ത് ചീരുനാന്
പട്ടും വള കൊടുക്കാൻ രാശി കണ്ട്
ചെന്താമരി കോട്ടേലെ കുഞ്ഞിക്കന്നി
പാഞ്ഞ് പടിഞ്ഞാറേ ചെല്ലുന്നല്ലോ
പറയുന്നുണ്ടോമന കുഞ്ഞിക്കന്നി
കാവിലെ ചാത്തോത്തതെൻെറ ബന്ധോ
കുതിരമണിച്ചില്ലം പൊന്നുകനെ
കാവിലെ ചാത്തോത്ത് ചീരുവിന്
പട്ടും വളയും കൊടുക്കട്ടേന്ന്

1 മന്തിര്യ=പല്ലായ
2 നെയ്യാട്ടം=നാഴികവട്ടം

അതിനും പകരം പറഞ്ഞില്ലോനോ
കന്നി മടങ്ങ്യല്ലേ പോരുന്നത്
കുതിരമണിച്ചില്ലും പൊന്മകനോ
കാവിലെ ചാത്തോത്ത് ചീരുവിന്
പട്ടും വളയും കൊടുക്കുന്നല്ലോ
അങ്ങിന്യവിടാടക്കൂടുന്നോല്
പിറ്റെന്നാ പുല്ല പുലന്നോണ്ടേരെ
കാവിലെ ചാത്തോത്ത് ചീരുവിന്
വേണ്ടുന്ന പൊന്നും ചമയിച്ചിറ്റ്
കുഞ്ഞന പടികീച്ചയക്കുന്നല്ലോ
കുതിരമണിച്ചില്ലും പൊന്മകനോ
ഓനും ഓന്റെ തല്ലാളുംകൂടി
ഓലിന്നതെല്ലാറും പോകുന്നല്ലോ
അങ്ങിനെ സുഖമായി വാണവര്.

# അമ്പാടിയും പാലായിക്കോട്ടയിൽ രാജാവും

കുറ്റ്യാടി കൊയിലോത്തെ തമ്പുരാനോ
അരുളി ചെയിയുന്നത്തമ്പുരാനോ
കൈതേരി കുഞ്ഞമ്പു കാര്യക്കാരാ
കേട്ട ധരിക്കണേ കാര്യക്കാരാ
പാലായിക്കോട്ടേലെ രാജാവാന്ന്
എന്നോട്ട് രാജാവ് ചെയ്യപോലെ
ആരോടും ചെയ്യുല്ലേ കാര്യക്കാരാ
വലിയമ്മാമൻ പോറ്റീറ്റും ഞാ പോറ്റീറ്റും
ഏത്താൻ പതിനായിരം പോറ്റി ഞാള്
ഉയിതോള്ളോരു[1] നായര പോറ്റീല്ലാലോ
പാലായിക്കോട്ടേലെ രാജാവാന്ന്
എണ്ണായിരം നെല്ല് പാട്ടനെല്ല്
എണ്ണായിരം പണം പാട്ടപ്പണം
കുറ്റ്യാടിക്കൊയിലോത്ത് കെട്ട്വാറുണ്ട്
വലിയമ്മ സ്വർഗ്ഗത്തിൽ തീപ്പെട്ടേരെ
ഒരുമണി നെല്ലുട[2] കിട്ടീല്ലാലോ

1 ഉയിതോള്ളോരു = ധൈര്യമുള്ളോരു
2 നെല്ലുട = നെല്ല് ഇവിടെ

പലിശ്യായൊരിപ്പൈസ കിട്ടീല്ലാലോ
തന്നില്ലേനക്ക് വ്യസനല്ലാഞ്ഞു്
നാല്പത്തിനാലിന ഞാൻ പാടയച്ച്
ഒന്നിനേം മടക്ക്യാനയച്ചില്ലാലോ
പകരം പറഞ്ഞല്ലൊ കാര്യക്കാരൻ
ഓവ തിരുമേനി തമ്പുരാനോ
അടിയനൊരു നായര കണ്ടിററുണ്ടു്
ഏട്യാനെൻേറാമനക്കാര്യക്കാരാ
പകരം പറഞ്ഞല്ലൊ കാര്യക്കാരൻ.

കടത്തുവൈനാട്ടുള്ളോൻ തച്ചോള്യനെ
അരുളിച്ചെയ്യല്ലന്നേരം തമ്പുരാനോ
നീലക്കരിമ്പന കൂട്ടത്ത്ന്ന്
ഏന്തിത്തിരുളോല ചീന്ത്യേട്ടക്കേ
കൈതേരി കുഞ്ഞമ്പു കാര്യക്കാരൻ
നീലക്കരിമ്പനക്കൂട്ടത്ത്ന്ന്
ഏന്തിത്തിരുളോല കൊത്തുന്നല്ലൊ.
വെയിലത്തിട്ടോല നിറംവരുത്തി
മഞ്ഞത്തിട്ടോല പതംവരുത്തി
ചവിട്ടിത്തിരുളോല വാരുന്നോനോ
ഓല മുറിച്ചെല്ലെഴുതുന്നത്
തൃക്കൈയിൽ കൊണ്ടെ കൊടുക്കുന്നല്ലോ

തൃക്കൈ വിളയാടീട്ടൊപ്പുംവെച്ച്
അരുളിച്ചെയ്യന്നേരം തമ്പുരാനോ
ആരിത്തിരുവെഴുത്തോല കൊണ്ടോന്നത്
ചോനേൻെറലോല കൊടുത്തൂട്ടാല്
മുക്കെണ്ണി നിക്കാരം ചോനകക്ക്
പട്ടൻേറലോല കൊടുത്തൂട്ടാല്
ഊട്ടുപുര നോക്കി കാരും[1] പട്ടൻ
നായരേലോല കൊടുത്തൂട്ടാല്
തെങ്ങുംതലേറും[2] കടത്തനാട്ട്
കള്ള് പൊര നോക്കി കേറിക്കോളും
എങ്കിലും നല്ലത് പട്ടൻതന്നെ
മുന്തിരിവെക്കുന്ന രാമാട്ടറ്

പക്കം വെച്ചൂട്ടുന്ന കുട്ട്യട്ടറ്
അരുളിച്ചെയിയുന്നത്തമ്പുരാനോ

1 കാരും=കയരും
2 തെങ്ങും തലേറും=തെങ്ങും തല+ഏറും. തെങ്ങ് ധാരാളമുള്ള.

മുന്തിരി വെകപാന്തുടെത്തീല്ലേങ്കും
പക്കംവെച്ചൂട്ടാന്തുടെത്തീല്ലങ്കും
നായി നടിക്കുന്ന പോന്ത്യാനല്ലോ
നിങ്ങളെ പുറത്ത് വെച്ചേട്ടുക്കും ഞാനേ
മുന്തിരി വെക്കുന്ന രാമാട്ടറ്
പക്കംവെച്ചൂട്ട്ന്ന കുട്ട്യട്ടറ്
തിരുവെഴുത്തോലാങ്ങി[1] പോരുന്നല്ലോ
മഞ്ഞത്ത് കുന്നി പറക്കുംപോലെ
തച്ചോളി മാണിക്കോത്തെത്തിപ്പോയെ
തച്ചോളിമേപ്പേലും ചെല്ലുന്നേരം
ആടപ്പടിക്കെലൊന്നാളില്ലാലോ
ചോദിക്കുന്നോമനപ്പട്ടമ്മാറ്
മാണിക്കോത്തുടെന്താന്നാളില്ലേന്ന്
തച്ചോളി കോമക്കുറുപ്പെന്നോര്
പടിഞ്ഞാറ്റ പൊഞ്ചൂരക്കട്ടേമ്മല്
കാലുമ്മലൊമ്പതുണിക്കുരുവത്തുണ്ട
കുളിയമ്മാ കുക്കണെരീന്നാന്
പാച്ചല് പാഞ്ഞ് പൊടിപാററീററ്
ആറും മൂന്നൊമ്പതുണിക്കുരുവുണ്ട
ഉണിക്കുരു പോയിററച്ചോരക്കുരു
ചോരക്കുരു പോയി കുങ്കൻ പുണ്ണ്
കുങ്കൻ പുണ്ണൊമ്പതും വെച്ചുകെട്ടി
കട്ടമ്മന്നും[2] താഴ കീയ്യാറില്ല.

മാണിക്കോത്തുള്ള കുറുപ്പനേല്ലൊ
കുറുപ്പപ്പടിക്കലും പോരുന്നല്ലൊ
കുററ്യാടി വാണുള്ള പട്ടമ്മാറ്
തിരുവെഴുത്തോല കൊടുക്കുന്നേല്ലോ
വാങ്ങേ്യാണം വാങ്ങിത്തലയില്ല് വെച്ച്
തലയിന്നെടുത്ത് മടിയില്ല വെച്ച്
ഓല തിരിച്ചും മറിച്ചും നോക്കി
കത്തിലെ വാചകം കണ്ടോറച്ച്
പൊട്ടിക്കരഞ്ഞു കുറുപ്പെല്ലാന്ന്
ഊടെ്യാരു പടനായരുള്ളതാന്ന്
ഓനിന്നിപ്പൊന്ന്യത്തൊഴിഞ്ഞതാന്ന്
പതിനെട്ടു നാട്ടിലും കേളീണ്ടല്ലോ
കുററ്യാടി കൊയിലോത്തറിഞ്ഞിക്കില്ലേ
മാററിപ്പിവിടെ്യാരു നായരില്ല

1 തിരുവെഴുത്തോലാങ്ങി = തിരുവെഴുത്ത് ഓല വാങ്ങി
2 കട്ടമ്മന്നും = കട്ടിന്മേൽനിന്നും

ഓലമടക്കി എടുത്തോളീനേ
ഓല മടക്ക്യോലെടുത്തില്ലാലോ
പട്ടമ്മാറ് പടിത്തുള്ളി പാഞ്ഞു ട്ടല്ലോ
മനസ്സിലു നിനച്ചല്ലോ കുറുപ്പെന്നോറ്
ഇവിടത്തെയമ്പാടി വന്നോണ്ടാല്
ഏഴുവയസ്സുള്ള കുഞ്ഞ്യമ്പാടി
കുരുത്തം കുറഞ്ഞ്യോന കുഞ്ഞമ്പാടി
ഇന്നേക്കൊരു രണ്ടു ദിവസ്സായല്ലോ
ഓനിന്നെവിടേക്കാ പോയ്യൂട്ടോളി
എഴുത്ത്ന്നിവനൊട്ടും കാട്ടരുതല്ലോ
മച്ചിന്റെയുത്തരക്കള്ളീലാന്ന്
തിരുവെഴുത്ത് കൊണ്ടോയൊളിച്ചോള്ന്ന്
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടി
കൊടുമല തെണ്ടക്ക് പോയിക്കല്ലോ
കൊടുമല വാഴുന്ന കുഞ്ഞിക്കുങ്കി
നേരമ്പുകാലം നേരായേരെ
കുങ്കീപ്പം കുഞ്ഞന വിട്ടില്ലാലോ
ഇൻറച്ഛൻ തെണ്ടക്ക് വന്നാ കുങ്കാ
രണ്ടും മൂന്നും പാറത്ത് പോന്നതുണ്ട്
അന്ന് വന്നിററന്ന്തന്നെ പോന്നതുണ്ട്
കൊടുമല കുങ്കീന്റെ കട്ടമ്മല്
ഏഴു കിടക്കയിലൊറങ്ങുന്നല്ലോ
ഒറക്കത്തരികിനാ[1] കണ്ടമ്പാടി
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാട്യേ
ഇഞ്ഞെന്റെ മാണിക്കോത്ത് തീരുംകാലം
മാനക്കേട് വന്നും ഭവികപ്പുള്ള
ഞാനിന്നമ്മാണിക്കോത്തുള്ളപോലെ
കുററ്യാടിക്കൊയിലോത്തെ തമ്പുരാനൊ
തിരുവെഴുത്തോല കൊടുത്തുട്ടിക്ക്[2]
ചെല്ലാണ്ടിരിക്കുന്നതും മാനക്കേട്
ഏട്ടന്റെ പള്ളക്കുളലൊറങ്ങിക്കോളെ
ഇഞ്ഞിന്നമ്മാണിക്കോത്തില്ലാഞ്ഞിററു്
എന്ന നിനച്ചും കരയുന്നേട്ടൻ
എണീററ് പോടെന്റെ കുഞ്ഞമ്പാട്യേ
ഞെട്ടിയൊണന്നല്ലോ കുഞ്ഞമ്പാടി
ചാപ്പന പോയിററാണത്തുന്നല്ലോ
കുങ്കീന പോയിററാണത്തുന്നല്ലോ

1 അരികിനാ=സ്വപ്നം
2 കൊടുത്തുട്ടിക്ക്=കൊടുത്തയച്ചിരിക്കുന്നു

കൊട്ടമലക്കങ്കീ തരകത്തമ്മോ
ഓടച്ചൂട്ടൊന്ന് തരണേനക്ക്
എന്ത്ര് പറയുന്നേ കുഞ്ഞമ്പാട്യേ
ഊരും കരുനട്ട പാതിരാക്ക്
ചാമണ്ടി*സഞ്ചാരം പാതിരാക്ക്
ഒന്നും പറയേണ്ട കങ്കിയമ്മോ
ഓടച്ചൂട്ടൊന്ന് തരണേനക്ക്
ചൂട്ടുകൊടുത്തല്ലോ കുഞ്ഞിക്കങ്കി
ചൂട്ട നെറത്ത്യല്ലോ കുഞ്ഞിച്ചാപ്പൻ
അന്നടത്താലെ നടന്നവര്
ചുള്ളിയാച്ചുള്ളിമലക്കെത്ത്യല്ലോ
പറയുന്നല്ലോമന കുഞ്ഞമ്പാടി
ഇഞ്ഞൂട ഇരുന്നനേ കുഞ്ഞിച്ചാപ്പാ
ഓക്കാനം തോന്നുന്നെനക്ക് ചാപ്പാ
ഒരടി എനക്ക് നടന്നൂടാലോ
ചാപ്പനവിടയിരിക്കുന്നല്ലോ
ചാപ്പൻമടിയിൽ തലയുംവെച്ച്
ആടക്കിടന്നല്ലോ കുഞ്ഞ്യമ്പാടി
ആടക്കിടന്നങ്ങൊറങ്ങിപ്പോയി
ഒറക്കത്തെരിങ്കീനം കാണുന്നല്ലോ
കാവിലെ ചാത്തോത്ത് കുഞ്ഞ്യമ്പാടി
ഇഞ്ഞെൻെറ മാണിക്കോത്ത് തീരുംകാലം
എൻെറ തൻെറള്ളോല്ലം കെട്ട്യോയാല്ലാ
ഇൻെറകൊതത്തിലെൻ ബാല്യത്തില്
മഞ്ഞുകൊണ്ടെൻെറ തല കനത്ത്
വെയില്കൊണ്ടെൻെറ പൊറം കറത്ത്
ഇരുന്തിററയ്യൂണെനിക്കില്ലമ്പാടി
കെടന്നിറെറാറക്കെനക്കില്ലമ്പാടി
ഞെട്ടിയെണന്നല്ലോ കുഞ്ഞമ്പാടി
പറയുന്നല്ലന്നേരം കുഞ്ഞ്യമ്പാടി
ഓടച്ചൂട്ടിങ്ങ് നിറത്തേ ചാപ്പാ
അന്നടത്താലെ നടന്നൂട്ടിററ്
മാണിക്കോത്തും തന്നെ എത്തുന്നേരം
പൂവൻതലക്കോയി കൂവിപ്പോയി
പടിഞ്ഞാററ വാതുക്കം പോയിററാന്
മൂത്തച്ചാന്നെന്ന് വിളിക്കുന്നല്ലൊ
ഒരുവിളിക്കൊമ്പത് വിളിയാകുന്നു
പാഞ്ഞിങ്ങെണീററ് കുറുപ്പാനെല്ലോ

---

* ചാമണ്ടി = ചാമുണ്ഡി

കുഞ്ഞനെടുത്തോണ്ടു് പോരുന്നല്ലൊ
കുറുപ്പു് കിടക്കുന്നകട്ട്യമ്മലു്
പള്ളക്കുള്ളക്കൊണ്ടക്കിടത്തുന്നല്ലൊ
പാഞ്ഞിങ്ങെണീററല്ലോ കുഞ്ഞമ്പാടി
മുത്തച്ഛൻ കാലു് മടിയിലു്വെച്ചു്
മുത്തച്ഛൻ കാലു് തടവുന്നല്ലൊ
മുത്തച്ഛൻ കാലു് തടവുന്നേരം
മച്ചിന്റെല്ലത്തരക്കള്ളീന്നാതു്
തിരുവെഴുത്തു പാറീങ്ങു് വീണോണ്ടല്ലൊ
മുത്തച്ഛൻ കാലാട[1] താഴ്ത്തിവെച്ചു്
കട്ടമ്മന്നം തായ കീഞ്ഞവനോ
ഓല കുനിഞ്ഞിങ്ങെടുക്കുന്നേരം
കണ്ണാലെ കണ്ടല്ലൊ മുത്തച്ഛനൊ

വയ്യേന്നെ[2] പായുന്നു് മുത്തച്ഛനോ
ഓലേങ്ങു് ചാടട്ടെ കുഞ്ഞമ്പാടി
നാലുപൊര നാലു് വലത്തുവെച്ചു്
എട്ടു പൊരയെട്ടു വലത്തുവെച്ചു്
തിരുവെഴുത്തോല കൊടുക്കുന്നില്ല
ഓലയിലെ വാചകം കണ്ടൊറച്ചു്
ഓലയിലെ വാചകം കണ്ടോണ്ടേരെ[3]
ഓലങ്ങു് ചാടിക്കൊടുക്കുന്നോനെ
ചിരിച്ചും കളിച്ചോണ്ടു ചെന്നമ്പാടി
മുത്തച്ഛനക്കൊള്ള[4] ചെല്ലുന്നല്ലോ
ചിരിച്ചും കളിച്ചോണ്ടും ചെന്നിററാന്നു്
അമ്പാടിതന്നെ പറയുന്നല്ലോ
ഒന്നുണ്ടോ കേൾക്കണം മുത്തച്ഛനോ

ഓലയിലെ വാചകം കണ്ടു ഞാനോ
നാടാലും പാതിങ്ങു് കിട്ടുംപോലും
വീടാലും പാതീങ്ങു് കിട്ടുംപോലും
പതിനെട്ടു് ചെപ്പൂടം പൊന്നുള്ളതു്
അതിററാലും പാതിങ്ങു കിട്ടുംപോലും
പകരം പറഞ്ഞു കുറുപ്പാനല്ലോ
ഞാനിന്നു് പൊന്നിനു് കൊതിച്ചിക്കില്ല
ഇന്റ്യച്ഛൻ പൊന്ന്യത്തൊഴിഞ്ഞനാളെ

1 കാലാട=കാലു്+അവിടെ
2 വയ്യേന്നെ=പിന്നാലെ
3 കണ്ടോണ്ടേരെ=കണ്ടതിനുശേഷം
4 മുത്തച്ഛനക്കൊള്ള=മുത്തച്ഛന്റെ അടുക്കലേക്കു്

ഞാനും നിനച്ചീനെ കുഞ്ഞമ്പാട്യേ
ഇന്നക്കണ്ടെങ്കും[1] മരിക്കായെന്ന്

പറയുന്നെല്ലോമന കുഞ്ഞമ്പാടി
ഇത്തിരപ്പോയത്തോ മുത്തച്ഛന്
പാലായിക്കോട്ടക്ക് ഞാൻ പോവല്ലാലോ
കൊയിലോത്തോളം പോയി പോരും ഞായെ
ഓലമടക്ക്യാലും മാനക്കേട്
ചെല്ലാണ്ടിരുന്നാലും മാനക്കേട്
പകരം പറഞ്ഞല്ലോ മുത്തച്ഛനോ
കൊയിലോത്തോളം പോയി പോരുവാനോ
തിരുമേന്യേക്കണ്ട തൊഴുകുന്നത്
ഇനിക്കൊട്ടറിഞ്ഞൂടെ[2] കുഞ്ഞമ്പാട്യേ
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
ഇത്തിര പോയത്തോ[3] മുത്തച്ഛന്
തിരുമേനിക്കെന്തോ അറിഞ്ഞുംകൂടെ
പുത്തീല്ലാത്തുള്ള[4] കിടാവാണെന്ന്

പറയുന്നെല്ലോമന കുഞ്ഞ്യമ്പാടി
അമ്മേനക്കണ്ടും വരട്ടെ ഞാനോ
കാവിലെ ചാത്തോത്തും പോരുന്നല്ലോ
കാവിലെ ചാത്തോത്തും ചെല്ലുന്നേരം
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കി
പുത്തൻ കിളച്ച മതിലിമ്മലെ
വയറും തിരുമ്മി നടക്കുന്നല്ലോ
അമ്പാടീന പൊത്തിപ്പിടിച്ചിററാന്
നിലംകൊള്ള വീഴുന്ന് കുഞ്ഞിക്കങ്കി
ചോദിക്കുന്നോമന കുഞ്ഞിക്കങ്കി
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടിയേ
ഇന്റെച്ഛൻ തന്റെ നടത്തമ്പാടി
അന്നേരം ചോദിച്ച കുഞ്ഞമ്പാടി
എന്നെക്കൊണ്ടെന്തു കരയലമ്മേ
കാനാഴ്യ[5] എന്നങ്ങനെ കണ്ടില്ലെങ്കി
എന്ന നിനച്ച് കരയുന്നമ്മ
മുത്തച്ഛനാണല്ലോ പെറേറാരമ്മേ
അന്നേരം കങ്കി പറയുന്നല്ലോ

---

1 ഇന്നക്കണ്ടെങ്കും = നിന്നെ കണ്ടിട്ടെങ്കിലും
2 ഇനിക്കൊട്ടറിഞ്ഞൂടെ = നിനക്ക് ഒട്ടുംതന്നെ അറിഞ്ഞുകൂട
3 ഇത്തിര പോയത്തോ = ഇത്ര വിഡ്ഢിത്തമോ?
4 പുത്തീല്ലാത്തുള്ള = ബുദ്ധിയില്ലാത്ത
5 കാനാഴ്യ = കാൽ നാഴിക

ഏട്ടൻെറ യോഗംകൊണ്ടായിരിക്കും
അത്തിരേങ്കും[1] ഞാനങ്ങന കാണുന്നത്
മുത്തച്ഛൻെറ പള്ളക്കുള്ള കുടിക്കോളെ
കുഞ്ഞനെടുത്തോണ്ടും പോരുന്നോള്
കുഞ്ഞന തേച്ചു കുളിപ്പിക്ക്ന്ന്
കുഞ്ഞന് കഞ്ഞി കൊടുക്കുന്നല്ലോ
കുഞ്ഞനക്കഞ്ഞി കുടിച്ചോണ്ടരെ
കുഞ്ഞിമ്മുണ്ടൊന്നിങ്ങെടുപ്പിക്കുന്ന്
കുഞ്ഞിമ്മുണ്ടൊന്ന തലയിക്കെട്ടി
പറയുന്നെല്ലന്നേരം കുഞ്ഞിക്കുങ്കി
നാസ്സുള് കടിക്കല്ലേ കുഞ്ഞമ്പാടി
പയ്ക്കള്[2] കുത്തല്ലേ കുഞ്ഞമ്പാടി

മുത്തച്ഛൻ പള്ളക്കുന്നാനിപ്പള്
വെയില്കൊള്ളാൻ പോകല്ലേ കുഞ്ഞമ്പാട്യേ
ആയെന്നനുവാദം മൂളിക്കൊണ്ട്
മഞ്ഞത്ത് കുന്നി പറക്കുംപോലേ
ഓനോ പറന്നോടി പോരുന്നല്ലോ

മുത്തച്ഛൻ കാല് പിടിച്ചോള്ന്ന്
ഒന്നുണ്ട് കേൾക്കണം മുത്തച്ഛനോ
പാലായ്ക്കോട്ടക്ക് ഞാൻ പോവല്ലാലോ
കൊയിലോത്തോളം പോയി പോരും ഞാനെ
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടി
തെക്കിനവാതുക്കൽ ചെന്നു നിന്ന്
മനസ്സില് നിനച്ചല്ലോ കുഞ്ഞമ്പാടി
എൻെറച്ഛൻ നെൻേറ്യാടൃത്തുണ്ടെങ്കില്
അടച്ചൊരു വാതില് തുറന്ന് കാണും
പറഞ്ഞിററവ്വായ്യുട്ട് ചേരുംമുമ്പെ
അടച്ചൊരു വാതില് തുറന്നത് കണ്ട്
തെക്കിനേലങ്ങ് കടന്നമ്പാടി
തെക്കിനയിലങ്ങ് കടക്കുന്നേരം
അയല്ന്നുറുമി പിടക്കുന്നല്ലോ
പെടക്കുന്നുറുമീങ്ങ് തുള്ളിവീണു
അമ്പാടി മുമ്പിലും തുള്ളിവീണു
തെക്കിനേന്നിപ്പുറം കടന്നോളുന്ന്
തെക്കിനക്കൊന്ന് തൊഴുതമ്പാടി
മനസ്സില് നിനച്ചല്ലോ കുഞ്ഞമ്പാടി
എൻെറച്ഛനെനേൻറാടി പോരുങ്കില്

---

1 അത്തിരേങ്കും = അത്രയെങ്കിലും
2 പയ്ക്കള് = പശുക്കൾ

തുറന്നൊരു വാതിലടച്ച കാണും
പറഞ്ഞിററവായൂട്ട് ചേരുംമുമ്പെ
തുറന്നൊരു വാതിലടച്ച കണ്ട്
പറയുന്നുണ്ടോമന കുഞ്ഞമ്പാടി
ഒപ്പരം[1] പോന്നോളെ കുഞ്ഞിച്ചാപ്പാ
അന്നടത്താലെ നടന്നൂട്ടിററ്
കുററ്യാടി കൊയിലൊത്തെ തായകീഞ്ഞ്
കണ്ണാലെ കണ്ടല്ലോ കെട്ടിലമ്മ

ചോദിക്കുന്നോമന കെട്ടിലമ്മ
കൈതേരി കുഞ്ഞമ്പു കാര്യക്കാരാ
അമ്പെരുന്നതാരാനെ[2] കാര്യക്കാരാ
പകരം പറഞ്ഞല്ലോ കാര്യക്കാരൻ
കടത്തുവൈനാട്ടെ പടനായര്
അത്തുരം വാക്കങ്ങെന കേക്കുന്നേരം
തൊടക്കടിച്ചങ്ങിനെ ചിരിക്കുകയും
വളരെ പരിഹാസംകൊള്ളുകയും
എന്ത് പറയുന്നേ കാര്യക്കാരാ
പശുക്കളെ മേക്കുന്ന കിടാവല്ലിത്
പാലായിക്കോട്ട പിടിക്കാവോളീ
രാജാവിനക്കൊന്നുപോരുവോളീ
നാല്പത്തിനാലിന കൊന്നിക്കില്ലേ
നാടാലും പാതീവൻ[3] വാങ്ങപ്പുള്ള
വീടാലും പാതിയവൻ വാങ്ങേപ്പുള്ള
പതിനെട്ടു ചെപ്പടം പൊന്നുള്ളത്
പകുതി പകുത്തീവൻ കൊണ്ടേപാവ്വല്ലോ
കിഴക്കും പടിഞ്ഞാറും രണ്ടു കൊയിലോം
പോതിച്ച കൊയിലോപ്പം[4] കൊണ്ടേപാവ്വല്ലോ
പാലായിക്കോട്ടേലെ രാജാവാന്ന്
കണ്ണു തുറന്നൊന്നു നോക്ക്യോണ്ടാല്
കിടാവിന്നവിട ദഹിച്ചുപോകും
പശുക്കളെ മേക്കും കിടാവല്ലിത്
ഒക്കെയും കേട്ടോണ്ടു ചെന്നമ്പാടി

ഉശിരേറക്കൂടിക്കയ്യമ്പാടിക്കേ
മാളിക കോണ്യാരി പോരുന്നോനേ

1 ഒപ്പരം = ഒന്നിച്ച്
2 അമ്പെരുന്നതാരാനെ = ആ വരുന്നതാരാണ്
3 പാതീവൻ = പാതി + ഇവൻ
4 കൊയിലോപ്പം = കോവിലകം + ഒപ്പം (ഒന്നിച്ച്)

കുററ്യാടി കൊയിലോത്തെ കെട്ടിലമ്മ
പിന്നേം പരിഹാസം കൊള്ളുന്നോള്
തിരുമേനി കണ്ടു തൊഴുവാനേപാ ഇപ്പോകുന്നത്
കേട്ടതും കേട്ടവാറാക്കാതങ്ങു
തിരുമേനി കണ്ടു തൊഴുതവനോ
അടികളും മുടികളും തിരുമേനികളും
വളരെക്കൈക്കൂടി തൊഴുതവനോ
കുററ്യാടികൊയിലോത്തെത്തമ്പുരായെ
വളരെത്തെളിഞ്ഞു ചിരിച്ചോളുന്ന്
കനകം തെളിഞ്ഞല്ലത്തമ്പുരാന്
അരുളിച്ചെയ്യിയുന്ന ത്തമ്പുരാനോ
കടത്തു വൈയനാട്ടുള്ളേ്യാൻ തച്ചോളിയെ
താമസം സൊല്ലം[1] തരണേനിക്ക്
പാലായിക്കോട്ടേലെ രാജാവാണ്
എണ്ണായിരം നെല്ല് പാട്ടനെല്ല്
ആറായിരം പണം പാട്ടപ്പണം
കുററ്യാടി കൊയിലോത്തെ നാട്യാലേല്[2]
കാലോന്നിന് കെട്ടിവരുവാറുണ്ടു
വലിയമ്മാമൻ സ്വർഗ്ഗത്തിൽ തീപ്പെട്ടേരെ
നെല്ലാലൊരുമണി കിട്ടീല്ലാലോ
പൈശ്യാലൊരു പയി കിട്ടീല്ലാലൊ
തന്നില്ലേ സങ്കടേനിക്കില്ലാഞ്ഞു
നാല്പത്തിനാലിന ഞാൻ പായച്ച്
ഒന്നിന മടക്ക്യോനയച്ചീല്ലാലേ,
അയ്യോരു് സങ്കടം തച്ചോളിയെ
കോട്ടപിടിച്ചാരാൻ വന്നെങ്കില്
നാടാലും പാതി കൊടുക്കും ഞാനെ
വീടാലും പാതി കൊടുക്കും ഞാനെ
കിഴക്കും പടിഞ്ഞാറും രണ്ടു കൊയിലോം
പോതിച്ച കോവിലകം കൊടുക്കുന്നുണ്ട
പതിനെട്ടു ചെപ്പുടം പൊന്നുള്ളത്
അതിററാലും പാതി കൊടുക്കും ഞാനെ
പിന്ന്യേം അരുളി ചെയ്യുന്നല്ലോ
മാണ്ടുന്നോരാളേയും കൂട്ടിക്കോളെ
മാണ്ടുന്നതൊക്കെയെടുപ്പിച്ചോളെ.

പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
മാണിക്കോത്തുന്നും ഞാനോ പോരുന്നേരം

1 സൊല്ലം = അല്പം
2 നാട്യാലേല് = പത്തായപ്പുരയിൽ

വേണ്ടും മരുന്നു് ഞാൻ എടുപ്പിച്ചിക്ക്
എൻേറാടിപ്പാരങ്ങനെ പോരണ്ടാലോ
ചെമ്പോല കണ്ടും തരുവാനുണ്ടോ
ഉണ്ടെങ്കില് വേഗം തരേണന്നക്ക്
കുററ്യാടികൊയിലോത്തെ തമ്പുരായൻ
ഒക്ക പെറുക്കിക്കൊടുക്കുന്നല്ലോ
രണ്ടു കയ്യും കൂട്ട്യത് വാങ്ങുന്നല്ലോ
മടക്ക. തൊഴുതല്ലോ കുഞ്ഞമ്പാടി
മാളിക കോണികീഞ്ഞി പോരുന്നല്ലോ
പിന്ന്യേം പറഞ്ഞല്ലോ കെട്ടിലമ്മ
പാലായിക്കോട്ട പിടിച്ചിററാനു്
മടങ്ങിയിവിട വരുന്നേരത്ത്

തിരുമേനീൻെറണ്ണവിട അടപ്പുണ്ടു
നാനായ്[1] പുലിപ്പാല് കിട്ടാഞ്ഞിററു്
എണ്ണ ഇപ്പം കാച്ചി അരിച്ചിററില്ല
നാനായ് പുലിപ്പാല് കൊണ്ടുവരണം
കേട്ടതും കേട്ടവറാക്കതെങ്ങ്
മാളികകോണി കീഞ്ഞി പോന്നവനോ
മനസ്സില് നിനച്ചല്ലോ കുഞ്ഞമ്പാടി
എൻെറച്ഛൻതൻെറ കൊതിയല്ലിത്
പെണ്ണുങ്ങള് മാനം കെടുക്കണമെന്നു
മടങ്ങി ഞാൻ മാണിക്കോത്ത് പോവ്വല്ലാലോ
എൻെറ ഉറുമിയങ്ങാനിപ്പള്
എൻെറ കഴുത്തിനു് വെകപ്പുള്ള
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടി
കണ്ടാച്ചേരി ഓമന ചാപ്പനുമേ
ഓലച്ചുരം കേറി[2] പോരുന്നല്ലോ
നാടപാണികുന്നു കയറുന്നല്ലോ
ചുള്ളിയാൻ ചുള്ളിമലയും കേറി
മാരിമകച്ച മലങ്കാട്ടില്
ഓലമ്മല കാട്ടിലെത്തുന്നേരം
നല്ലോരുറക്ക് വരുന്നുണ്ടല്ലോ
പറയുന്നല്ലന്നേരം കുഞ്ഞമ്പാടി

കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
ഇവിട ഒരിത്തിരിയിരിക്കവേണം

1 നാനായ് = നാലുനാഴി
2 ഓലച്ചുരം കേറി = അവർ ആ ചുരം കയറി

ഞാനിന്നൊരിത്തിരിക്കിടക്കട്ട്യൂടൂ[1]
ചാപ്പൻമടിയിൽ തലയും വെച്ച്
ആടക്കിടന്നല്ലോ കുഞ്ഞമ്പാടി
ഉറക്കത്തെരിങ്കിനാ കാണുന്നുണ്ട്
ഇത്തിര ധൈര്യേല്ലേ കുഞ്ഞമ്പാടീ
ഇന്നേല്ല[2] മാനം കെടുത്തിക്കത്
എന്നേല്ലേ മാനം കെടുത്തിക്കത്
പൊന്ന്യത്ത്ന്നും ഞാനോ വന്നേരത്ത്
പയ്യുംവെള്ളി ചന്തപാനെ കുഞ്ഞമ്പാടി
ഇന്ന എടുത്തിറേറ കുഞ്ഞമ്പാടി
ഇൻെറ ചെവിട്ടിലെ കുഞ്ഞമ്പാടി

ഞാനൊരുപദേശം തന്നിക്കില്ലേ
അയ്യൊരുപദേശാങ്ങാനമ്പാടി
മന്ത്രം ജപിച്ചാലെ കുഞ്ഞമ്പാടി
ഏഴ പുലിയും പുലിമക്കളും
ഇന്നക്കൊള്ളങ്ങനെ ചാടിവരും
ഇന്നക്കൊള്ളച്ചാടി വന്നോണ്ടാല്
ഇൻറുടരയിലെ കുഞ്ഞമ്പാടി
ഏലസ്സുറുക്ക് ഞാൻ കെട്ടിച്ചിക്ക്
ഏലസ്സുറുക്കിൻെറ മൂടെടുത്ത്
പച്ചമരുന്നിങ്ങെടുത്തമ്പാടി
കൈയടിക്കൂട്ടിത്തിരുനമ്പാടി
പുലിക്കത് തന്ന്യങ്ങനെ കാട്ടുന്നേരം

മച്ചിലോട്ട പൂച്ച ഉരുങ്ങുംപോലെ
ഇന്ന ഉരുക്കിക്കളികമ്പാടി
നാനായ് പുലിപ്പാല് കറന്നെടുത്ത്
പുലിയംഗം കൊത്തീങ്ങെടുക്കമ്പാടി
കുററ്യാടി കൊയിലോത്തങ്ങമ്പാടി
പുലിപ്പാല് കൊണ്ടക്കൊടുക്കാതണ്ട്
പാലയിക്കൊയിലോം പൊഴ കടക്കണ്ട
ഞെട്ടി ഒണന്നല്ലോ കുഞ്ഞമ്പാടി
കാടൊന്ന് തച്ചങ്ങെളക്കുന്നല്ലോ
മന്ത്രം ജപിച്ചിറും കാടെളക്കി
ചെയ്യേരി പുല്ല് തടവും മാടി
ചെയ്യേരി പുല്ലിൻെറരിയും തിന്ന്
പുലിയും നരിയുമിളകുന്നുണ്ട്

1 കിടക്കട്ട്യൂട — കിടക്കട്ടെ ; ഇവിടെ
2 ഇന്നേല്ല — നിന്നെ അല്ല

അമ്പാടീനക്കൊള്ള[1] ചാടുന്നല്ലോ
അമ്പാടീനക്കൊള്ള ചാടുന്നേരം
ഏലസ്സുറുക്കിന്റെ മൂടെടുത്ത്
പച്ചമരുന്ന് ചരിഞ്ഞെടുത്ത്
കൈയടി കൂട്ടിത്തിരുമ്മുന്നോനോ
നാനായ് പുലിപ്പാല് കറന്നെടുത്ത്
പുലിയംഗം കൊത്തിഞ്ഞെടുക്കുന്നോനോ
ഓനത്തണല് നോക്കിയിരിക്കുന്നല്ലോ
ഓനിന്നവിട ഇരിക്കുന്നേരം
പാലക്കാട്ടുള്ളൊരു പട്ടമ്മാറ്
ഊട്ടുമഠം നോക്കി പോരുന്നോല്
കണ്ണാലെ കണ്ടല്ലോ കുഞ്ഞമ്പാടി

ചോദിക്കുന്നോമന കുഞ്ഞമ്പാടി
പാലക്കാട്ടുള്ളൊരു പട്ടമ്മാറെ
എവിടുന്ന് പോന്നതേ പട്ടമ്മാറെ
പകരം പറഞ്ഞല്ലോ പട്ടമ്മാറ്
ഊട്ടുപൊര നോക്കി പോന്ന് ഞാള്
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
ഊട്ടുപുര ഞാനോ കാണിച്ച്യേരാം[2]
കുററ്യാടി കൊയിലോത്തൊരൂട്ടുണ്ടല്ലോ
അവിട്യേ പോളൊന്നു കൊടുക്കാനുണ്ട്
നാനായ് പുലിപ്പാല് കൊടുക്കാനുണ്ട്
പുലിയംഗം കൊണ്ടക്കൊടുക്കാനുണ്ട്
തിരുമേനി മുമ്പ്ന്ന് പട്ടമ്മാറെ
മാല്യമുകള്ന്ന് കൊടുകവേണം

കെട്ടിലമ്മേനിങ്ങ് വിളികവേണം
തിരുമേനി കേക്ക പറയ്യവേണം
അമിഞ്ഞാട്ട്ന്ന് കൊണ്ടോന്ന കെട്ടിലമ്മേ്യാട്
തിരുമേനീന്റെണ്ണയടുപ്പത്തുണ്ട്
എണ്ണയിപ്പം കാച്ചി എടുകവേണം
കടത്തുവൈനാട്ടുള്ള്യാൻ തച്ചോള്യാന്
പാലായിക്കോട്ടക്ക് പോന്നപോലെ
യോഗം വിധിയവന്നുണ്ടെങ്കിലും
പാലായിക്കോട്ട പിടിച്ചെങ്കിലും
പടച്ചവൻ കല്പനയുണ്ടെങ്കിലും

---

1 അമ്പാടീനക്കൊള്ള = അമ്പാടിയുടെ നേരെ
2 കാണിച്ച്യേരാം = കാണിച്ചുതരാം

മടങ്ങി മലനാട്ട് കീഞ്ഞെങ്കിലും
ഓളോടമിഞ്ഞാട്ട്[1] പോയില്ലേങ്കി
ഓള്യേം ഇളയ പൈതങ്ങളേയും
പട്ടവാഴത്തോട്ടത്തി കാര്യപോലെ
തിരിഞ്ഞും മറിഞ്ഞവനായും പോലും
നാലാള്ക്കെട്ട് പണം തരുവാനും
നാലാക്ക് നാനാഴ്യരി തരുവാനും
കൂട്ടാൻ കരിച്ചുള്ള് വെള്ളരിക്ക
അതിപ്പംതന്നെ തരുവാൻപറ
പുലിപ്പാലും വാങ്ങ്യവർ പോരുന്നല്ലോ
പട്ടമ്മാറ് കോയിലോത്ത് പോരുന്നല്ലോ
ചെന്നോമ്മല് ചെന്നാലമ്മാള്യേമ്മല്
അമിഞ്ഞാട്ട് കൊണ്ടേപാന്ന കെട്ടിലമ്മേന
ഓളെന്നമ്മാള്യേമ്മല് വിളിക്കുന്നല്ലോ
പാലക്കാട്ടുള്ളൊരു പട്ടമ്മാറ്
തിരുമേനി മുമ്പാകെ പറയുന്നല്ലോ
കടത്തുവൈനാട്ടെ പടനായര്
പാലായിക്കോട്ടയ്ക്ക് പോന്നപോലും
പാലായിക്കോട്ട പിടിച്ചെങ്കിലും
മടങ്ങി മലനാടോൻ[2] കണ്ടെങ്കിലും
ഓനിക്കോയിലോത്ത് വരുന്നേരത്ത്
ഇഞ്ഞിന്റെ മിഞ്ഞാട്ട് പോയില്ലേങ്കി
പട്ടവാഴത്തോട്ടത്തില് കാര്യപോലെ
തിരിഞ്ഞും മറിഞ്ഞവനായും പോലും
അത്തരം വാക്കങ്ങനെ കേക്കുന്നേരം
കിടുകിടവിറക്കുന്ന തമ്പുരാനോ
അരുളിച്ചെയ്തല്ല്യതമ്പുരായെ

ഇനിക്കൊണ്ടും[3] പൊന്നിങ്ങെടുപ്പിച്ചോളെ
ഇഞ്ഞിന്റെ മിഞ്ഞാട്ട്പോയിക്കോളെ
പകരം പറഞ്ഞല്ല്യ കെട്ടിലമ്മ
പൊന്ന് കൊതിച്ചിറ്റ് ഞാൻ വന്നിക്കില്ല്യ
തിരുമേന്യോടുള്ള കൊതിയെനക്കെ
ഇത്തിരപ്പോയത്തോ തിരുമേനിക്ക്
നാല്പത്തിനാലിന കൊന്നൊരു രാജാവല്ലേ
മടങ്ങി മലനാട്ട് കാണപാല്ല്യാലോ

1 ഓളോടമിഞ്ഞാട്ട് — അവരും അവളുടെ അവിഞ്ഞാട്ടേക്ക്. (അവിഞ്ഞാട്ട് എന്നതു് ഒരു തറവാട്ടിന്റെ പേരാണ്.)
2 മലനാടോൻ — മലനാട് + അവൻ
3 ഇനിക്കൊണ്ടും — നിനക്ക് വേണ്ടുന്ന

കുററ്യാടി കൊയിലോത്തൊത്തമ്പുരായെ
നാലാള് കെട്ടു് പണം കൊടുത്തു്
കഞ്ഞിക്കരിയും കരിച്ചെള്ളവെ
വേഗം കൊടുപ്പിച്ചത്തമ്പുരാനോ

അരുളിച്ചെയിയുന്നത്തമ്പുരാനോ
ചങ്ങലനമ്പിനല്ല്യാനക്കാരാ
കടത്തുവൈനാട്ടുള്ള തച്ചോള്ള്യോടെ
ആനപ്പുറത്തിങ്ങു് പോരവാൻ പറ
ചെല്ലിയതൊക്കെ കൊടുക്കും ഞാനോ
പാലായിക്കോട്ടക്ക് പോകണ്ടാന്നു്
ചെന്നു് പറഞ്ഞേതക്കേയാനക്കാരൻ
ചങ്ങലനമ്പി നല്ല്യാനക്കാരൻ
ആനകയിച്ചല്ലേ പോരുന്നത്
ഓനമ്മലകാരി ചെല്ലുന്നേരം
ചോദിച്ചല്ല്യോമന കുഞ്ഞമ്പാടി
എന്തിനു വന്നതേയാനക്കാരാ

പറയുന്നെല്ലുന്നേരയ്യാനക്കാരൻ
കടത്തുവൈനാട്ടുള്ളോൻ തച്ചോളിയെ
പാലായിക്കോട്ടക്ക് പോകണ്ടാന്നെ
ചൊല്ല്യിയതൊക്കെത്തരുവേനെന്നേ
കാലൂട നടന്നിഞ്ഞി പോരണ്ടാന്നേ
ആനപ്പുറത്തിങ്ങു് പോരുവാനും
കുററ്യാടി കൊയിലോത്തെത്തമ്പുരായൻ
തമ്പുരാൻ കല്പിച്ചയച്ചിക്കെന്നെ
പകരം പറഞ്ഞല്ല്യോ കുഞ്ഞമ്പാടി
കുററ്യാടി കൊയിലോത്തെയാനക്കാരാ
നിൻെറയവക്കണ്ണു് ഞാൻ മുമ്പേ കൊത്തും
ആന നടനാലും കൊത്തും ഞാനോ
തുമ്പിക്കൈ കൊത്തി വള തട്ടല്ല്യോ
ആനമടക്കിയിപ്പം പോയില്ല്യേങ്കി
പേടിച്ചു വിറക്കുന്നയ്യാനക്കാരൻ
ആനമടക്ക്യല്ലേ പോരുന്നത്
ആനമടക്ക്യങ്ങനെ ചെല്ലുന്നേരം
പിന്ന്യം പറയുന്നത്തമ്പുരാനോ
അമിഞ്ഞാട്ട്ന്ന് കൊണ്ടെപ്പോന്ന കെട്ടിലമ്മേ
ഇഞ്ഞിൻെറമിഞ്ഞാട്ടു് പോയിക്കോളെ
എന്തെല്ലാം ജാതി പറഞ്ഞോണ്ടിററും
ഓളെയ്യമിഞ്ഞാട്ടു് പോയില്ല്യാലോ

കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടി
അന്നടത്താലെ നടന്നൂട്ടിററു്
പാലായിക്കോട്ടപ്പൊായക്കലെത്തി
പാലായിക്കോട്ടപ്പൊായയിന്നാനു്
വെള്ളോളം പൊന്തല് കണ്ടോണ്ടിററു്
പള്ളേന്നി[1]ളംപൂവ് കത്തിപ്പോയി
മനസ്സില് നിനച്ചല്ലോ കുഞ്ഞമ്പാടി
ഇപ്പോയേത്തുള്ളൂട മരികപ്ലാണ്ടു്
മടങ്ങി ഞാൻ മാണിക്കോത്തു്പോവല്ലാലോ
നല്ല ഉറക്കൊന്നു് വന്നു്ക്കല്ലോ
പറയുന്നല്ലന്നേരം കുഞ്ഞമ്പാടി
ഇവിടെയിരുന്നനേ കുഞ്ഞിച്ചാപ്പാ
ഇന്റെ മടിയിത്തലവെക്കട്ടെ
ആട ഇരുന്നല്ലോ കുഞ്ഞിച്ചാപ്പൻ
ഓന്റെ മടിയിത്തലവെച്ചല്ലോ
ഒറക്കത്തരിങ്കിനാ കാണുന്നുണ്ടു
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടി

ഞാൻ കൊന്നാ ഇനിക്കു് മരിക്കറുതോ
ഞാനോ പടനെല പോന്നേരത്ത്
കങ്കീന്റെന്നിന്ന്യങ്ങനെ വാങ്ങ്യോണ്ടിററ്
ഇനിക്കൊരുപദേശം തന്നിക്കില്ലേ
എണീററു നിക്കാനെ[2] കുഞ്ഞമ്പാടി
ഇൻറുടെ കാലിന്റെ ചോട്ടന്നാനെ
ഏഴുമണിക്കല്ല്യിങ്ങെടുക്കമ്പാട്യേ
മന്ത്രം ജപിച്ചോളെ കുഞ്ഞമ്പാട്യേ
ഇരുഭാഗം വെള്ളം തെരുത്ത് നില്ലും
ഇന്റെ മനസ്സില് നിനച്ചോളണം
അച്ഛനമ്പില് തുണ്ടെന്നാണു്

ഇഞ്ഞപ്പുയയിലും കുഞ്ഞമ്പാടി
ഇന്റെതൻറുക്കൊത്തെ[3] കുഞ്ഞമ്പാടി
ചാപ്പെ പിടിച്ചോട്ടെ കുഞ്ഞമ്പാടി
പതിനെട്ടു ചില്ല്യെലെ കാവക്കാറ
ഞാ പോയൊറക്കട്ടെ കുഞ്ഞമ്പാടി
അപ്പൊായേക്കിഞ്ഞിങ്ങനെ എത്തിക്കോളെ

---

1 പള്ളേന്നു് വയററിൽനിന്നു്

2 നിക്കാനെ നിൽക്കു് + മകനെ

3 ഇന്റെതൻറുക്കു് നിന്റെ ഉറുക്കു്

പാലായിക്കോട്ടക്ക് ചെല്ലുന്നേരം
പതിനെട്ട് ചില്ലേല് കാവക്കാറ്
പതിനെട്ട് കച്ചൂര വാതിലുണ്ട്
ഒററച്ചരടൊത്ത വാതിലിന്ന്
ചരട് മുറുക്ക്യാലിങ്ങാനിപ്പള്
പതിനെട്ട വാതിലടഞ്ഞുപോകും
ചരടങ്ങയച്ചാലിങ്ങാനിപ്പള്
പതിനെട്ട വാതല് തൊറന്നു പോകും
പതിനെട്ട ചില്ലേലെ! കാവക്കാറ്
ഒക്കെ മതികെട്ടറങ്ങുന്നല്ലോ
ചരടങ്ങയച്ചൂട്ടെ കുഞ്ഞമ്പാടി
പതിനെട്ട വാതില് തുറന്നുപോയി
പതിനെട്ട ചില്ലേലെ കാവക്കാറ
ഒക്കെയും കൊത്തി ഒടുക്കിക്കൊണ്ടു
പതിനെട്ട നല്ലായുധകോപ്പുള്ളത്
ഉണ്ട്യം മരുന്നും ചെരിഞ്ഞോളുന്നു
ആയുധത്തില് വെള്ളം നിറച്ചമ്പാടി
പള്ളിയറവാതുക്കൽ ചെന്നമ്പാടി
പള്ള്യറവാതുക്കൽ ചെല്ലുന്നേരം
പള്ള്യറ കാക്കുന്നൊരാനക്കുട്ടി
ആന ഒരന്തിരിഞ്ഞ് നിക്കുന്നല്ലോ
ആന ഉരംതിരിഞ്ഞു് നിക്കുകയും
വട്ടക്കണ്ണിട്ടാന നോക്കുകയും
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടി
ആനമമ്മം പിടിച്ചവനോ
ആനനട നാലും കൊത്തുന്നുണ്ടു
തുമ്പിക്കൈ കൊത്തി വളതട്ടുന്നു
തുമ്പിക്കൈ കൊത്തി വളതട്ടമ്മം
തമ്പുരാൻ പള്ള്യറേൽ[2] കേട്ടോയല്ലോ
വിളിച്ചുപറയുന്നു പള്ള്യറേന്ന്
പാലായി കോട്ടയിലാനിപ്പള്
കോട്ടേല് കള്ളറ് പുക്കീറുണ്ടു
പതിനെട്ട ചില്ലേലെ കാവക്കാറെ
കല്ലരി തിന്നിററൊറങ്ങ്യാ മത്യോ
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടി
പകരം വിളിച്ചുപറയുന്നല്ലോ
പാലായിക്കോട്ടേലെ രാജാവോള്ള്യേ

---

ചില്ലേലെ — ഭാഗത്തെ
പള്ള്യറേൽ — പള്ളിയറയിൽ

കേട്ട ധരിക്കണം രാജാവാണ്
കോട്ടക്ക് കള്ളറ് പുക്യതല്ല
കുററ്യാടി കൊയിലോത്തെ തമ്പുരാൻെറ
എണ്ണായിരം നെല്ല് പാട്ടനെല്ല്
ആറായിരം പണം പാട്ടപ്പണം
പാട് പിരിപ്പികാൻ വന്നതാണ്
വിളിച്ചുപറയുന്നു തമ്പുരാനോ
ഏട്ന്ന് വന്നതി മുട്ടേൽ പൂവൻ
പള്ള്യറകത്ത്ന്ന് ഞാൻ കീയുംമുമ്പ
വേഗം പടി കീഞ്ഞി പോയിക്ലേകി
എൻെറ ഉറുമിക്കിരയാനെല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
ഞാനും പറഞ്ഞിററ് കേട്ടിക്ക്ണ്ട്
നാല്പത്തിനാലിന്യം കൊന്നിക്കെന്ന്
മരികാൻ മനസ്സുനക്കുണ്ടായിററാനെ
ഞാനിന്നിവിടങ്ങനെ വന്നോണ്ടത്
ഉയിതോള്ളൊരു ചോറു ബെയിച്ചിക്കെങ്കി
പള്ള്യറപുറത്തിങ്ങ് കീഞ്ഞ് വായെ
എന്തെല്ലാം ജാതി പറഞ്ഞോണ്ടിററും
പാലായിക്കോട്ടേലെ തമ്പുരായൻ
പള്ള്യറകത്ത്ന്നും കീയുന്നില്ല
ചോദിക്കുന്നേരം കുഞ്ഞമ്പാടി
പള്ള്യറന്നിപ്പുറം കീയുന്നുണ്ടോ
പള്ള്യാകത്ത് കടക്കവാനോ
ഒരു കാലകത്തും പുറത്തും വെച്ച്
പാലായിക്കോട്ടേലെ തമ്പുരാന
കടുമ പിടിച്ചും വലിക്കുന്നല്ലോ
പാലായിക്കോട്ടേലെ തമ്പുരാനും
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാട്യും
തമ്മില്കൊണ്ടു പൊയിരുട്ന്ന്
തമ്മില് കൊണ്ടു പൊയിരുട്ടിററ്
വിളിച്ചുപറഞ്ഞല്ലോ കുഞ്ഞമ്പാടി
പാലായിക്കോട്ടേലെ രാജാവോള്ള്യേ
നാല്പത്തിനാലിന കൊന്നതാന്
ഞാനൊരു മുട്ടയിപ്പൂവനാന്
കള്ളച്ചുമടുവെച്ചടിക്കും ഞാനോ
നോക്കിത്തടുക്കണം രാജാവോള്ള്യേ
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടി

കള്ളച്ചുമട്[1]വെച്ചടിക്കുന്നല്ലോ
പാലായിക്കോട്ടേലെ രാജാവാന്
തെക്ക്‌വടക്കായി വീണേപായല്ലോ
രാജാവ് തല കൊത്തി എടുക്കുന്നോയെ
കോട്ട നടന്നും പിടിക്കുന്നല്ലോ
മുഹൂർത്തം നാലുകോലനുമെസ്റ്റ്
മുഹൂർത്തം മൂന്നു വെടിയുംവെച്ച്
മുഹൂർത്തം മൂന്നു വെടിവെക്കമ്പും
തമ്പുരാൻ കൊയിലോത്ത് കേട്ടോയല്ലോ
പറയുന്നല്ലോമന തമ്പുരാനോ
കൈതേരി കുഞ്ഞമ്പു കാര്യക്കാരാ
കടത്തുവൈനാട്ട്ളേളാൻ തച്ചോള്യാന്
മുഹൂർത്തം മൂന്ന് വെടിവെച്ചല്ലോ
ഇപ്പം വരുവല്ലോ തച്ചോള്യാന്യേ
പടുവായത്തോട്ടത്തി കാര്യപോലെ
തിരിഞ്ഞും മറിഞ്ഞവനാഞ്ഞു ടല്ലോ
പാലായിക്കോട്ടക്ക് പോവുന്റേടോ
കടത്തുവൈനാട്ടള്ള്യാൻ തച്ചോളീന
പാലായിക്കോട്ടേന്ന് കുട്ടിക്കോട്ടെ
അങ്ങ്ന്നതിങ്ങോട്ട കൊണ്ടരണം
തമ്പുരാനെഴുന്നള്ളിപ്പോരുന്നല്ലോ
ഒപ്പരം മുന്നൂറ് നായമ്മാരും
പാലായിക്കോട്ടക്കെഴുന്നള്ളുന്നു
പാലായിക്കോട്ടപ്പുഴക്ക് ചെല്ലുമ്പം
അയ്യംകൊടുക്കുന്നു തമ്പുരാനോ
വെള്ളോളം വെട്ടല് കണ്ടോണ്ടിററ്
പള്ളേന്നിളംപൂവ് കത്തിപ്പോയി
വിളിച്ചുപറഞ്ഞല്ലോ തമ്പുരാനോ
പാലായിക്കോട്ടക്കെ തച്ചോളിയെ
എന്നക്കൂട്ട്യോട് കടത്ത്യേടണം
വിളിച്ചുപറഞ്ഞല്ലോ കുഞ്ഞമ്പാടി
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
കൈത്തോണി ചങ്ങാടം കൊണ്ടോയിററ്
തമ്പുരാന കയററ്യേട[2] കൊണ്ടരണം
തമ്പുരാന കയററ്യേല്ല കൊണ്ടര്ന്ന്
അരുളിച്ചെയ്യിയുന്നത്തമ്പുരായൻ
പൊന്നപന്നതങ്ങോട്ട കെട്ടിക്കണ്ടേ

1 ചുമട് - ചുവട്
2 കയററ്യേട - കയററി - ഇറക്കി

ഇഞ്ഞ് സുഖമായി കൂടേ ഊട1
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
പൊന്നെല്ലാം ചാക്കാക്കി കെട്ടിക്കണം
വേഗം പോയ് വേഗം വരട്ടെ ഞാനോ
തിരുമേനിയിവിടെയിരിക്കവേണം
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടി
ചെറുതോണി കപ്പല് കാരുന്നല്ലോ2
പാലായിക്കോട്ട പൊയ കടന്ന
മഞ്ഞത്ത് കുന്നി പറക്കുംപോലെ
കുറ്റ്യാടി കൊയിലോത്തങ്ങെത്തിക്കൊണ്ടു്
കുറ്റ്യാടി കൊയിലോത്തെ തായേത്തുമ്മം
അമിഞ്ഞാട്ട്ന്ന് കൊണ്ടോന്ന കെട്ടിലമ്മ
നാലഞ്ചോളെള്ളയ പൈതങ്ങളും
പായിന്നൊളിക്ക്ന്ന് കെട്ടിലമ്മ
വിളിച്ചുപറഞ്ഞല്ലോ കുഞ്ഞമ്പാടി
അമിഞ്ഞാട്ട്ന്ന് കൊണ്ടോന്നെറം കൂത്തിച്ച്യേ
ഇഞ്ഞീൻെറമിഞ്ഞാട്ട് പോയിററീല്ലേ
തിരുമേനീൻെറണ്ണയൊട്ടും കാച്ചീക്കില്ലേ
പടുവായത്തോട്ടത്തി കാര്യപോലെ
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടി
തിരിഞ്ഞും മറിഞ്ഞപ്പുങ്ങാഞ്ഞൂ ട്ന്ന്
കുറ്റ്യാടി കൊയിലോത്തെ കെട്ടിലമ്മ
നാലഞ്ചോളെള്ളയ പൈതങ്ങളും
മുട്ടോളം ചോരേന്ന് പിടക്കന്നേല്ലോ
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടി
തമ്മടക്കങ്ങ് മടക്കിക്കൊണ്ടു്
പാലായിക്കോട്ടക്കിങ്ങെത്തിക്കൊണ്ടു്
പൊന്നൊക്കെ ചാക്കാക്കി കെട്ട്യോണ്ടിററ്
പേറ്മണിച്ചും തെളിക്കുന്നല്ലോ
കുറ്റ്യാടി കൊയിലോത്തെ നാട്യാടേല്
പേറ്കൊണ്ടരുതന്നെ മണിക്കുന്നല്ലോ.
ചൊല്ലിയതല്ലാണ്ടു് വാങ്ങിക്കൊണ്ടു്
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാട്യും
കണ്ടാച്ചേരി ഓമന ചാപ്പനമേ
തച്ചോളി മാണിക്കോത്തും പോര്ന്നല്ലോ.

---

1 ഊട - ഇവിടെ
2 കാരുന്നല്ലോ - കയറുന്നല്ലോ

# നാദാപുരം കുട്ടി കുഞ്ഞിക്കണ്ണൻ

നാദാപുരം കുട്ടി കുഞ്ഞിക്കണ്ണൻ
എഴുത്തിനെഴുന്നള്ളി പോകുന്നല്ലോ
കണ്ണനവിട എഴുത്തുംകാലം
എഴുത്തച്ഛൻതന്നെ പറയുന്നല്ലോ
കഞ്ഞികുടിക്കാനും പോണെനക്ക്
എഴുതുന്ന കുട്ടികള എഴുതിക്കേണം
ചൊല്ലാത്ത കുട്ടികളെ ചൊല്ലിക്കണം
ചൂരലെടുത്തും കൊടുക്കുന്നല്ലോ
കഞ്ഞികുടിക്കാനും പോകുന്നല്ലോ
എഴുത്തച്ഛൻതന്നെയും പോയനേരം
എഴുതുന്ന കുട്ടികൾ എഴുതുന്നില്ല
ചൊല്ലുന്ന കുട്ടികളും ചൊല്ലുന്നില്ല
ചൂരൽ വലിച്ചിട്ടടിച്ച് കണ്ണൻ
അന്നേരം കുട്ടികൾ പറയുന്നല്ലോ
ഞങ്ങളെ അടിപ്പാൻ വിരുതൻ നീയ്യ്
ഏഴോളം അമ്മാമമ്മാരുണ്ടായിട്ട്
പൊന്നിയംഗുരുക്കൾ മുതലായിട്ട്
അമ്മാമമ്മാരാറിനെ കൊന്നുപോയി
ഒന്നിനെയടിമ പിടിച്ചുംപോയി
ഈങ്ങമലവീട്ടിൽ കൊണ്ടുംപോയി
അതിനടശേഷം* നീ ചോദിച്ചില്ല
ഞങ്ങളെയടിപ്പാൻ വിരുതൻ നീയ്യ്
അങ്ങനെയവിട ഇരിക്കുന്നേരം
എഴുത്തച്ഛൻതന്നേയും വന്നോളുന്നു
എഴുത്തച്ഛന് ചൂരൽ കൊടുത്തു കണ്ണൻ
കഞ്ഞികുടിക്കാനും പോകുന്നല്ലോ
കാരകളിക്കും പറമ്പിൽക്കൂടെ
പോകുമ്പോൾ കണ്ടല്ലോ കുഞ്ഞിക്കണ്ണൻ
കാര കളിക്കുന്നു കുട്ടികളും
കാരകളിയിലും ചേന്നു കണ്ണൻ
കാരകളിയിൽ ജയിച്ചു കണ്ണൻ
അന്നേരം കുട്ടികൾ പറയുന്നല്ലോ
കാരകളിയിൽ വിരുതൻ നീയ്യ്
അമ്മാമമ്മാരേഴാളുണ്ടായിട്ട്
ആറാളെ ഗുരിക്കള് കൊന്നുംപോയി
അതിനടശേഷം നീ ചോദിച്ചില്ല

---

* അതിനടശേഷം = അതിനു പകരം (പ്രതികാരം)

അതുതന്നെ കേട്ടുള്ള കുഞ്ഞിക്കണ്ണൻ
നാദാപുരംവീട്ടിൽ പോരുന്നല്ലോ
നാദാപുരംവീട്ടിൽ ചെല്ലുന്നേരം
നാദാപുരംവീട്ടിൽ പെറ്റോരമ്മ
മാർവെച്ച് വെള്ളം വലിക്കുന്നല്ലോ
കിണററുംകരക്കലും ചെന്ന കണ്ണൻ
അമ്മയോട് ചെന്നല്ലെ ചോദിക്ക്ന്നു്
നാദാപുരംവീട്ടി പെറ്റോരമ്മെ
ഞാനൊരുകാരിയം ചോദിച്ചാലും
പട്ടാങ്ങും നേര് പറയുകവേണം
എന്തൊരു നേരെൻെറ പൊന്മകനോ
ഞാനൊരുകാരിയം ചോദിക്ക്ന്നു്
നേരുപറയണ്ടേ പെറ്റോരമ്മേ
എനിക്കെൻെറയമ്മാമമ്മാരില്ലേയമ്മേ
നിനക്കിന്നങ്ങമ്മാമമ്മാരുണ്ടു മോനേ
ഏഴോളം അമ്മാമമ്മാരുണ്ടായിട്ടും
ആറിനെ ഗുരിക്കള് കൊന്നുംപോയി
പിന്നെയൊരമ്മാമനുണ്ടു മോനെ
ഈങ്ങമലവീട്ടിൽ തണ്ടാനാന്ന്
അന്നേരം കണ്ണൻ പറയുന്നല്ലോ
കുളിച്ച് ഞാൻ കഞ്ഞികുടിക്കണേങ്കി
പൊന്നിയം ഗുരിക്കളെ കൊന്നല്ലാതെ
എന്നുംപറഞ്ഞുകൊണ്ടാണ് കണ്ണൻ
ഓൻെറ ചമയം ചമയുന്നല്ലോ
മാപ്പുത്തോണം പൊന്ന് ചൂടിക്കൊണ്ടു്
ഓമനയുറുമി പരിചയെടുത്ത്
ഓമനപ്പുറപ്പാട് ഒരുമപ്പാട്
അന്നേരത്തമ്മേ പറയുന്നല്ലോ
നാദാപുരംകുട്ടി കുഞ്ഞിക്കണ്ണാ
ഈങ്ങമലവീട്ടിൽ പോകവേണം
ഈങ്ങമലവീട്ടിൽ മാതുക്കഞ്ഞൻ
നിണക്ക് പറഞ്ഞുള്ള പെണ്ണാണെല്ലോ
അവിടെ നീയൊന്ന് കയറുകവേണം
അങ്ങിനെ പോരുന്ന കുഞ്ഞിക്കണ്ണൻ
അന്നാടത്താലെ നടന്നോണ്ടിററു്
അന്നാട് വിട്ട് മറുനാടായി
മറുനാടും വിട്ട് പുറംനാടായി
അങ്ങിനെ കുറേവഴി നടന്നനേരം
ഒത്തൊരു ആൽത്തറ കാണുന്നല്ലോ
ആൽത്തറമുകളിലിരിക്കുന്നല്ലോ

അങ്ങിനെയവിട ഇരിക്കുന്നേരം
ഒന്നോരുവാറോല തൂങ്ങിക്കണ്ടു്
വാറോല തുള്ളി പിടിക്കുന്നല്ലോ
വാറോലേൽ കണ്ണനും നോക്കുന്നേരം
നല്ലചിതമെല്ലാം കാണുന്നല്ലോ
ഓടമലവാഴും തമ്പുരാന്റെ
ഏഴാല കന്നും കറവുള്ളതു്*
ഏഴിനേം പുലി പററിക്കൊണ്ടുപോയി
നാനാഴികറക്കുന്ന പുള്ളിച്ചീന
അരയോളം മണ്ണുവെച്ചഴയുംക്കുട്ടി
അതിനേം പുലികൊണ്ടു തിന്നുപോയി
പുലികളെക്കൊല്ലുന്നൊരാളുകൾക്കു്
ഒന്നേ മരുമകൾ കുഞ്ഞിക്കന്നീന
വേളികഴിച്ചു കൊടുക്കാമെന്നും
പകുതിയോളം നാട്ടു് കൊടുക്കാമെന്നും
പകുതിയോളം വീട്ടു് കൊടുക്കാമെന്നും
എന്നല്ലേ ഓലയിൽ കാണുന്നത്
പുഞ്ചിരികൊണ്ടു ചിരിച്ചോണ്ടിററു്
വേഗത്തിൽ പോകുന്ന കുഞ്ഞിക്കണ്ണൻ
തീണ്ടാറ കുന്നും തിരുളൻ കുന്നും
അത്താഴക്കുന്നും അതിരംകുന്നും
നാലുകുന്നു് ഒന്നായി നായാടുന്നു
അവിടെ പുലികളെ കണ്ടില്ലാല്ലോ
ഓടമലക്കല്ലേ നായാടുന്നു
ഓടരലക്കല്ലും നായാടുമ്പോൾ
കണ്ണനെ കണ്ടു പുലികൾ രണ്ടും
പുലികൾ മാളത്തിൽ പായുന്നല്ലോ
അതുതാനെ കണ്ടുള്ള കുഞ്ഞിക്കണ്ണൻ
പുലിക്കണ്ടു് തോഗയം പറയുന്നല്ലോ
പയ്ത്തിന്നിപനയാ പുലിത്തടിയാ
നേരിട്ടിട്ടെന്നോടെതിരിട്ടെടോ
അതുതാനെ കേട്ട പുലികൾ രണ്ടും
കണ്ണനോടു് വന്നിട്ടെതിരിട്ടല്ലോ
അന്നേരം കണ്ണൻ പറയുന്നല്ലോ
ഞാനിങ്ങൊരുവനമാകുന്നല്ലോ
ഒററവിട്ടെന്നോടു് വെട്ടിക്കോളിൻ
അതുതാനേ കേട്ടുള്ള പെൺപുലിയും
പെൺപുലി തുള്ളിയല്ലേ ചാടുന്നതും

* ആലയിലുള്ള ഏഴ് കന്നും (പശുക്കളും)

പുലിച്ചമടൊമ്പതും വെച്ചു കണ്ണൻ
അങ്ങിനെ അവർതമ്മിൽ പൊയ്യുന്നേരം
പുലിയോ മനസ്സിൽ നിനക്കുന്നല്ലോ
കണ്ണൻെറ കണ്ണൊന്നു തെററിയാല്
കണ്ണൻെറ ചോര കുടിക്കായീനും
കണ്ണൻ മനസ്സിൽ നിനക്കുന്നല്ലോ
പുലിയുടെ കണ്ണൊന്നു തെററിയാല്
പുലിനട നാലങ്ങ് കൊയ്യായീനും
പുലിയുടെ കണ്ണൊന്നും തെററുന്നില്ല
അരയിൽ ത്തുടര് കഴിച്ചു കണ്ണൻ
മേൽപ്പോട്ടെറിയുന്നു കുഞ്ഞിക്കണ്ണൻ
പുലിയുടെ കണ്ണൊന്ന് തെററിപ്പോയി
പുലിനട നാലങ്ങ് പൊയ്യു കണ്ണൻ
അതുതാനെ കണ്ടുള്ള ആൺപുലിയും
ഒരുകൂട്ടം കാട പറന്നു പോന്ന്
കാട നിഴലതു കണ്ടനേരം
പുലിയുടെ കണ്ണൊന്ന് തെററിപ്പോയി
പുലിനട നാലങ്ങ് പൊയ്യു കണ്ണൻ
വാല്യമരിഞ്ഞിങ്ങെടുത്തോളുന്നു
അന്നടത്താലേ നടന്നോണ്ടിററ്
പൊയ്യു തളന്നൊരു ക്ഷീണത്താലെ
ആൽത്തറ മുകളിലും വന്നിരുന്നു
അവിടെ കിടന്നുമുറങ്ങിപ്പോയി
അന്നാട്ടിലുള്ളൊരു ഓടായികൾ*
ഓടമലക്കൽ മരംമുറിക്കാൻ
ഓടമലക്കലും വന്നനേരം
ചത്ത പുലികളെ കാണുന്നല്ലോ
കണ്ടിട്ട് കായിച്ചെടുത്തോണ്ടിററ്
ഓടമലവാഴും തമ്പുരാൻെറ
പടിക്കലും കൊണ്ടുപോയ് വെയ്ക്കുന്നല്ലോ
തമ്പ്രാനെ വിളിച്ചു പറയുന്നല്ലോ
ഓടമലവാഴും തമ്പുരാനെ
പുലികളെ ഞങ്ങള് കൊന്നിട്ടുണ്ട്
നിങ്ങളെ മരുമകൾ കുഞ്ഞിക്കന്നിയെ
വേളികഴിച്ചു തരികവേണം
അതുതാനെ കേട്ടുള്ള തമ്പുരാനും
ഈ നാട്ടിലുള്ളതാ മോടായേക്ക്
എൻെറ മരുമകളെ കൊടുക്കണല്ലോ

* ഓടായികൾ = ഓടവെട്ടുകാർ

എന്ന മനസ്സിൽ നിനക്കുന്നേരം
അങ്ങനെ കുറച്ചാട നിൽക്കുന്നേരം
ഒന്നേ മരുമകൾ കുഞ്ഞിക്കണ്ണി
മാളികമുകളിൽനിന്നു നോക്കുന്നേരം
ആൽത്തറമുകളിലും കാണുന്നുണ്ടു
ഒന്നോരു നായരുറങ്ങുന്നത്
പുലിവാല് കയ്യിൽ പിടിച്ചിട്ടുണ്ടു
ഒന്നുണ്ടു കേൾക്കണം എന്റെമ്മാവാ
മാളികമുകളേറിവരികവേണം
ഇന്നാട്ടിലുള്ളൊരു ഓടായികൾ
അവരിന്ന് പുലികളെ കൊന്നിട്ടില്ല
പുലിക്കങ്ങ് 'വാലു'മതില്ലമ്മാവാ
നമ്മുടെ ആൽത്തറ മുകളിലാണ്
ഒത്തൊരു നായറ കാണുന്നുണ്ട്
പുലിവാലും കയ്യിൽ പിടിച്ചിട്ടുണ്ടു
അതുതാനെ കേട്ടുള്ള തമ്പുരാനും
മാളികമുകള്ന്ന് കീഞ്ഞ്വന്നു
ഓടായികളോട് പറയുന്നല്ലോ
നിങ്ങളിപ്പുലികളെ കൊന്നിട്ടില്ല
പുലിക്കെന്തോ വാലില്ലേ ഓടായികളേ
അതുതാനേ കേട്ടുള്ള ഓടായികൾ
പുലികളെ കെട്ടി വലിക്കുന്നല്ലോ
ഓടമല കൊയിലോത്ത് നായിമ്മാറെ
നമ്മുടെ ആൽത്തറ മുകളിലുണ്ട്
ഒന്നാറ നായരിരിക്കുന്നുണ്ട്
അവരേയുംകൂട്ടി വരികവേണം
അതുതാനേ കേട്ടുള്ള നായിമ്മാറും
കാററത്തുണക്കില പാറുംപോലെ
ആൽത്തറ മുകളിലും ചെല്ലുന്നല്ലോ
എന്നിട്ടവര് പറയുന്നല്ലോ
ഒന്നിതാ കേൾക്കണം നിങ്ങളോട്
നിങ്ങളെ തമ്പുരാൻ വിളിക്കുന്നുണ്ട്
അതുതാനേ കേട്ടുള്ള കുഞ്ഞിക്കണ്ണൻ
അവരോട് കൂടീട്ടും പോരുന്നല്ലോ
ഓടമലവാഴും തമ്പുരാന്റെ
കൊയിലോംപടി കേറിനിന്നു കണ്ണൻ
അടിക്കും മുടിക്കും തിരുമേനിക്കും
നിന്ന സഭക്കും കൊയിലോത്തിനും
വാളേറിഞ്ഞേററം തൊഴുതു കണ്ണൻ
വലഭാഗത്തായിട്ട് തെററിനിന്ന്

ഓടമലവാഴും തമ്പുരാനോ
മനസ്സിൽ നിനക്കുന്ന തമ്പുരാനും
കുഞ്ഞി അമ്മാമൻ പോററീട്ടും ഞാ പോററീട്ടും
മൂവായിരം നായര പോററീട്ടുണ്ട
ഇങ്ങിനെ ഒരു നായര് തൊഴുതിട്ടില്ല
ഇത്തര നല്ലൊരു നായരുണ്ടോ
അന്നേരം തമ്പ്രാൻ പറയുന്നല്ലോ
മാളിക കേറെടോ നായരുകുട്ടി
അന്നേരം കണ്ണൻ പറയുന്നല്ലോ
ഞാനൊരു നായരൊട്ടല്ലതാനും
ഞാനൊരു തീയ്യനമാകുന്നല്ലോ
നാദാപുരംകുട്ടി കണ്ണനാണ്
അന്നേരം തമ്പ്രാൻ പറയുന്നല്ലോ
നാദാപുരംകുട്ടി കുഞ്ഞിക്കണ്ണാ
തീയ്യനിൽ നീതാൻ ജനിച്ചെങ്കിലും
തീയ്യത്തി നിന്നത് പെറെറങ്കിലും
രാജാവിൻ ജന്മം നിനക്ക് കണ്ണാ
മാളിക കയറാൻ മടിക്കവേണ്ട
അന്നേരം കണ്ണൻ പറയുന്നല്ലോ
ഞാനൊട്ടും മാളിക കയറുകില്ല
എന്നുടെ തമ്പ്രാനറിഞ്ഞുപോയാൽ
എനിക്കുണ്ട കുററം പറയുമല്ലോ
അന്നേരം തമ്പ്രാൻ പറയുന്നല്ലോ
നിന്നുടെ തമ്പുരാനേതാകുന്നു
അന്നേരം കണ്ണൻ പറയുന്നല്ലോ
കടുത്തതിനാട്* നടുവട്ടത്ത്
തച്ചോളി മേപ്പയിലുള്ളതാണ
നിന്നുടെ തമ്പ്രാൻെറ പേരെന്താണ
ഉദയനൻ കുറുപ്പെന്നു പേരാകുന്നു
ഞാനുമെൻ തമ്പ്രാനും വന്നോണ്ടാല്
എന്തെങ്കിലും നിങ്ങള് തന്നുകൊള്ളിൻ
എന്നുടെ കല്ല്യാണത്തിന്നാകുന്നു
വേണ്ടും ചിലവൊക്കെ തന്നുകൊള്ളിൻ
വേണ്ടുന്ന പൊന്നു തരുവെൻ ഞാനും
യാത്രപറഞ്ഞു നടന്നു കണ്ണൻ
ഓടമലകോലോത്ത് കന്യകുഞ്ഞൻ
വിധിപോലെനിക്കത് വന്നോണ്ടതും
വിധിപോലെ കണ്ണനും പോയോണ്ടല്ലോ

* കടുത്തതിനാട് = കടുത്തനാട്

പോരുന്നുണ്ടോമന കുഞ്ഞിക്കണ്ണൻ
താനെതനയനെ[1] പോരുന്നേരം
അങ്ങിനെ കുറേവഴി നടക്കുന്നേരേ
കണ്ണൻെറയൊരുമ[2] കഴിച്ചൊക്കെയും
തോറത്ത്മുണ്ടിലും കെട്ടുന്നല്ലോ
പൊട്ടക്കിണററിലും കൊണ്ടുവെച്ച്
പിന്നെയൊരു തോറത്തെടുത്തുകൊണ്ട്
നാലായിതന്നെയും ചീന്തുന്നല്ലോ
കുത്താടൻ കുട്ടയിൽ വിരുട്ടുന്നല്ലോ
ഒന്നങ്ങെടുത്തു തലയിൽ കെട്ടി
ഒന്ന് കഴുത്തിലും കെട്ടുന്നല്ലോ
ഒരു ചീന്തെടുത്തിട്ടുടുക്കുന്നല്ലോ
ഒന്നങ്ങരയിലും കെട്ടുന്നുണ്ട്
അററക്കഴം കെട്ടി തേകുന്നല്ലോ
അററക്കഴയെട്ടി തേവുന്നേരം
ഈങ്ങമലവീട്ടിൽ തണ്ടാനാണ്
തങ്ങലും തട്ടിട്ട് പോരുന്നേരം
കണ്ണൻെറ തേവൊക്കെ കണ്ടോളുന്നു
കണ്ണനോട് വന്നല്ലേ ചോദിക്ക്ന്നു
ഒന്നുണ്ട കേരക്കണേ കുട്ടി നീയ്യ്
തേവിയാൽ നിനക്കൊന്നും കിട്ടൂല്ലല്ലോ
നിന്നുടെ നാടേത് വീടേതാണ
അന്നേരം കണ്ണൻ പറയുന്നല്ലോ
നാടോട് നാടെല്ലാമെൻെറ നാട്
നാട്ടിലെ വീടൊക്കെ എൻെറ വീട്
നാട്ടുകാരും വീട്ടുകാരുമെല്ലാമെന്നെ
എരപ്പക്കോരാന്ന് വിളിക്കുന്നത്
അന്നേരം തണ്ടാനും ചോദിച്ചല്ലോ
ഒന്നാണ കേരക്കെൻെറരപ്പക്കോരാ
ഈങ്ങമലവീട്ടിന് പോരേ നീയ്യും
ചട്ടിക്ക് വെള്ളം വലിക്കാമല്ലോ
കോരനേയും കൂട്ടിയല്ലേ പോരുന്നത്
ഈങ്ങമലവീടും പടികടന്നു
ഈങ്ങമലവീട്ടിലെ തണ്ടാത്തിയോ
ചോദിച്ചല്ലോമന തണ്ടാത്തിയും
ഇവനയിന്നെവിടുന്നു കിട്ടിയത്
തെങ്ങലും കഴിഞ്ഞു ഞാൻ പോരുന്നേരം

---

1 താനെതനയനെ=ഒററയ്ക്ക്
2 ഒരുമ=വസ്ത്രങ്ങൾ

അററക്കഴകെട്ടി തേകീനല്ലോ
ഞാനിന്നിവിടേക്ക് കൊണ്ടുംപോന്നു്
ചട്ടിക്ക് വെള്ളം വലിപ്പിക്കാലോ
അന്നേരം തണ്ടാത്തി പറയുന്നല്ലോ
അന്തിക്കും[1] വെള്ളം വലിപ്പിക്കാലോ
അതിനേതും മിണ്ടീല്ലെരപ്പക്കോരൻ
തണ്ടാനും പിന്നെ പറയുന്നല്ലോ
ഇന്നത്തെ വെള്ളം വലിച്ചും പോയി
നാളയോ വെള്ളം വലിപ്പിക്കാലോ
പറഞ്ഞു പറഞ്ഞോണ്ടിരിക്കുംനേരം
നേരമൊട്ട സന്ധ്യമയങ്ങിയല്ലോ
ഈങ്ങമലവീട്ടിലെ തണ്ടാത്തിയൊ
അത്താഴച്ചോറു കൊടുക്കുന്നല്ലോ
മൂടയരിച്ചോറും പുളിച്ച മോരും
ഊണുമുമ്പിൽച്ചെന്നങ്ങിരുന്നു കണ്ണൻ
വെളക്കിൻെറ വെട്ടേലിൽ വലിച്ചുവെച്ച്
മൂന്നുപിടി വാരീട്ടാശ കാട്ടി
വടക്കയിൽ കുപ്പയിൽ കൊണ്ടുചാടി
ഈങ്ങമലവീട്ടിലെ തണ്ടാനല്ലേ
കിടക്കാനൊരു പായും കൊടുക്കുന്നല്ലോ
പായയിലൊട്ടോനും കിടന്നതില്ല
പല്ലൂട്ടേൽ[2] പോയി കിടക്കുന്നല്ലോ
പിറേറന്ന് പുല്ല പുലർന്നനേരം
ചട്ടിക്ക് വെള്ളം വലിക്കുന്നല്ലോ
കണ്ണനു ചോറ് കൊടുക്കുന്നല്ലോ
മൂന്നുപിടി വാരീട്ടോനാശകാട്ടി
വടക്കയിൽ കുപ്പയിൽ കൊണ്ടുചാടി
പിറേറന്ന് വെള്ളം വലിക്കാനായി
ഈങ്ങമലവീട്ടിലെ ചിരുതക്കുഞ്ഞൻ
കിണററിൻകരക്കലും വന്നു കുഞ്ഞൻ
പാളയെടുത്തിട്ടൊളിപ്പിച്ചല്ലോ
കുഞ്ഞനൊളിവിലും പോയിനിന്നു്
കിണററിങ്കരക്കലും നോക്കിക്കൊണ്ടു
കണ്ണനും ചട്ടിക്കതാകുന്നത്
തീയും കൊടുക്കുന്ന കുഞ്ഞിക്കണ്ണൻ
ചട്ടിയും തന്നെയും കായുന്നല്ലോ
ചെപ്പകുടം രണ്ടുമെടുത്തു കണ്ണൻ
കിണററിൻകരക്കലും വന്നു നോക്കി

---

1 അന്തിക്ക്=രാത്രിയിൽ
2 പല്ലൂട്ടേൽ=പുൽത്തൊട്ടിയിൽ

പാള അവിടേയും കാണുന്നില്ല
പാള അവിടേയും കാണാഞ്ഞിട്ട്
കിണററിലും തുള്ളുന്ന കുഞ്ഞിക്കണ്ണൻ
ചെപ്പുകുടത്തിൽ വെള്ളമെടുത്ത്
മേലോട്ടരയാസം പൊങ്ങുന്നല്ലോ
ചട്ടിയിൽ വെള്ളവും കൊണ്ടൊഴിച്ച്
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
ഒക്കെയും നോക്കി മനസ്സിലാക്കി
കുഞ്ഞൻ മനസ്സിൽ നിനക്കുന്നല്ലോ
ഇവനിരിപ്പക്കോരനല്ലേയല്ല
ഇവനൊര് പഠിപ്പുള്ളോനാകുന്നത്
ഇവനയിന്ന് മാളികകേററവേണം
അങ്ങിനെ സന്ധ്യ മയങ്ങിയപ്പോറം
ഈങ്ങമലവീട്ടിലെ തണ്ടാത്തിയും
കോരന് ചോറ് കൊടുക്കുന്നല്ലോ
വിളക്കിന്റെ വെട്ടേൽ വലിച്ചുംവെച്ച്
മുന്നുപിടി വാരിറേറാനാം കാട്ടി
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
ഒക്കേയും നോക്കീട്ട് കണ്ടു കുഞ്ഞൻ
നാദാപുരം കുട്ടി കുഞ്ഞിക്കണ്ണൻ
പുല്ലുടേൽ ചെന്നു കിടക്കുന്നല്ലോ
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
ഓളോരി ചോറോള് വാങ്ങിക്കൊണ്ടും*
കാച്ചിത്തണിഞ്ഞുള്ള പാലെടുത്തും
ചിങ്ങൻപഴവും മലപ്പൊടിയും
കട്ടിലിന്നരികത്തും കൊണ്ടുവെച്ച്
തണ്ടാന്റെയുണ്ണം കഴിയുന്നല്ലോ
തണ്ടാത്തിയുണ്ണം കഴിയുന്നല്ലോ
നാലുപുറമൊക്കെ അടച്ചുപൂട്ടി
തണ്ടാനും തണ്ടാത്തിയും കിടക്കുന്നല്ലോ
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
കുഞ്ഞനുറക്കം വരുന്നില്ലാലോ
അച്ഛനമമ്മയുറങ്ങിപ്പോയി
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
അച്ഛനമമ്മയുമറിയാതങ്ങ്
മാളികകോണിയിറങ്ങുന്നല്ലോ
പുല്ലട്ടീൽത്തന്നെയും വന്നോളുന്നു
കോരനെത്തന്നെയും വിളിക്കുന്നല്ലോ

* അവളുടെ ഓഹരി ചോറ് അവരം വാങ്ങി

ഏണിയിക്കേണിയിക്ക് നിങ്ങളോട്
കോരന്നണൻ പറഞ്ഞനേരം
അയ്യോ വിധിയെന്റെ തമ്പുരാനെ
പുല്ലൂട്ടേൽ കിടന്നുറങ്ങിക്കൂട
അങ്ങിനെയുറക്കെപ്പറഞ്ഞനേരം
മെല്ലെ പറയണേ നിങ്ങളോട്
മെല്ലെ ഞാനെന്ത് പറയാനാണ്
ഇവിടെ കിടക്കാൻ തൊയിരല്ലല്ലോ
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
കണ്ണനെ കൂട്ടിയല്ലേ പോരുന്നത്
കിണററിൻകരക്കലും വന്നോളുന്നു
കണ്ണനെ നല്ലോണം കളിപ്പിച്ചല്ലോ
കണ്ണനെ മാളിക കേററുന്നല്ലോ
ഉടുക്കാനും പട്ട് കൊടുത്തു കുഞ്ഞൻ
പട്ടങ്ങ് വാങ്ങീട്ടുടുത്തു കണ്ണൻ
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
കണ്ണന്റെ മേനിയെ നോക്കുന്നേരം
പൊന്നുവിളക്കത്ത് കത്തുംപോലെ
കണ്ണന് ചോറ് കൊടുക്കുന്നല്ലോ
പകുതിയായ ചോററു തിന്നു കണ്ണൻ
പകുതിയക്കുഞ്ഞനും തിന്നനേരം
വായയും കൈയും സുഖംവരുത്തി
ചിങ്ങൻപഴവും മലർപ്പൊടിയും
കുഞ്ഞനും കൊണ്ടുക്കൊടുക്കുന്നല്ലോ
പകുതിയക്കണ്ണൻ കുടിക്കുന്നല്ലോ
പകുതിയക്കുഞ്ഞനും കുടിക്കുന്നല്ലോ
ചോദിച്ചല്ലോമന ചിരുതക്കുഞ്ഞൻ
ഞാനിന്നൊരു കാരിയം ചോദിച്ചാലും
പട്ടാങ്ങം നേറ് പറകവേണം
അന്നേരം കണ്ണൻ പറയുന്നല്ലോ
ആരെന്ന് ചെല്ലി മാളികയേററി
പിന്നെയും കണ്ണൻ പറയുന്നല്ലോ
നാദാപുരം കുഞ്ഞിക്കണ്ണൻ ഞാനോ
കുഞ്ഞന് നന്നേ തെളിഞ്ഞ്പോയി
എന്നുടെ ബന്ധുവനാകുന്നത്
എന്നുടെയമ്മ പറഞ്ഞിട്ടുണ്ട്
പിന്നേയും കണ്ണൻ പറയുന്നല്ലോ
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞാ
പൊന്നിയംഗുരിക്കളെ കൊല്ലുവാനും
അതിനായിതന്നേ ഞാൻ വന്നതാണ്

ഈ വീട്ടിലുള്ള നിൻറാങ്ങളാര്
നാളെ കളരിക്ക് പോകുന്നേരം
എന്നേയുംകൂട അയക്കവേണം
പൊയിത്ത് കുറിച്ച് വരുവും ഞാനെ
ഗുരിക്കളെ ഞാനത് കൊന്നോണ്ടാലും
നാദാപുരംവീട്ടിന്ന് പോയോണ്ടാലും
ഞാനെൻെറ തമ്പ്രാനെ അയച്ചോണ്ടിററും
എന്നടെ കല്യാണം കുറിച്ചുകൊണ്ടും
കല്യാണ കഴിച്ചു ഞാൻ കൊണ്ടുപോകും
ഇന്നൊട്ടും വെത്തില ചുരുട്ടിടേണ്ട
ഈങ്ങമലവീട്ടിലെ കട്ടികള
പയററാൻ പുറപ്പാടങ്ങാകുന്നല്ലോ
കുഞ്ഞനുംതന്നെ പറഞ്ഞന്നേരം
മുക്കുട്ടെ*ടുത്തെരപ്പനും പോന്നു്കോട്ടെ
മുക്കുട്ടെടുത്തെരപ്പനും പോകുന്നല്ലോ
ഈങ്ങമലവീട്ടിലെ കുട്ടികളും
പൊന്നിയുംകളരിക്ക് പോകുന്നല്ലോ
കളരിക്ക് കുട്ടികൾ ചെല്ലുന്നേരം
ഏതാനും നൂറോളം കുട്ടികളും
പയററാൻ കളരിക്ക് വന്നിട്ടുണ്ട്
ഈങ്ങമലവീട്ടിൽ കുട്ടികളും
അവരൊക്കെ പയററു പയററുന്നേരം
നാദാപുരംകട്ടി കുഞ്ഞിക്കണ്ണൻ
കെട്ടിയഴിച്ചോര കച്ചയാണ്
കച്ചയുംതന്നെയെടുത്ത്കെട്ടി
കഴുത്തിലും കൊണ്ടോന്ന് കെട്ടുന്നല്ലോ
മുക്കുട്ടെടുത്തുകൊണ്ടാണവനും
തലയിലെടുത്തല്ലേ തേക്കുന്നത്
പിന്നെയച്ചന്തിമേൽ തേക്കുന്നല്ലോ
കൂട്ടത്തിൽ വന്നോനും നില്ക്കുന്നല്ലോ
ഒക്കെയും കണ്ടു ഗുരിക്കളല്ലേ
എവിടുന്നിക്കണ്ടനും വന്നോണ്ടതും
ഈങ്ങമലവീട്ടിൽ കുട്ടികളും
ഞങ്ങളുടെ വീട്ടിൽനിന്നാകുന്നതും
ചട്ടിക്ക് വെള്ളം വലിക്കുന്നോനും
എരപ്പക്കോരനെന്നും പേരാകുന്നു
അതുതാനേ കേട്ട ഗുരിക്കളല്ലേ
കുട്ടികളെ കൂടെ നിറുത്തുന്നല്ലോ

---

* മുക്കുട്ടെടുത്തെരപ്പനും = മുക്കുട്ടെടുത്തു് എരപ്പനും

കോരനേയും തന്നെ പഠിപ്പിക്കുന്ന്
ഇടംകാലെടുക്കാ ഇരപ്പക്കോരാ
വലംകാലെടുക്കന്നിരപ്പക്കോരൻ
രണ്ടു കാലുമെടുക്കെടൈരപ്പക്കോര
ചന്തികുത്തിക്കോരനും വീഴുന്നല്ലോ
കുട്ടികളെല്ലാം ചിരിക്കുന്നല്ലോ
ഗുരിക്കള് താനും ചിരിച്ചുപോയി
പൊന്നിയംഗുരിക്കളെതാണന്നേരം
ചൂരല് വലിച്ചിട്ടടിക്കുന്നല്ലോ
അടികൊണ്ടു കോരൻ പറഞ്ഞന്നേരം
പൊന്നിയംഗുരിക്കളെ കേൾക്കവേണം
നിങ്ങളിന്നെന്നേയും തല്ലിടേണ്ട
നിങ്ങളും ഞാനും പടകുറിക്കീൻ
എന്നാൽ കുറിച്ചെന്റെരപ്പക്കോരാ
നാളെ വരും കുംഭം ഞാറാഴ്ചയ്ക്ക്
പടയും കുറിച്ചോരു നേരത്താണ്
ചെമ്പോല എഴുതി പകരം വേണം
ഓല കൊണ്ടുപോരുന്നെല്ലിരപ്പക്കോരൻ
ഈങ്ങമല വീട്ടിലെ കുട്ടികളും
ഈങ്ങമലവീട്ടിനും പോകുന്നല്ലോ
തണ്ടാന്റെ കുട്ടികളാകുന്നതും
അച്ഛനോടും വന്നു പറയുന്നല്ലോ
നാളെ വരും കുംഭം ഞാറാഴ്ചയ്ക്ക്
തന്നെയും വന്നു പുലന്നോണ്ടാല്
കോരനെതന്നെയും കൊന്നുപോകും
അതു കേട്ടു തണ്ടാൻ ചിരിച്ചുപോയി
അന്നേരം വെള്ളം വലിച്ചു കോരൻ
ഈങ്ങമലവീട്ടിലെ തണ്ടാത്തിയും
നേരമൊട്ടു സന്ധ്യ മയങ്ങുന്നേരം
മൂടയരിച്ചോറും പുളിച്ച മോരും
കോരന് കൊണ്ടെകൊടുക്കുന്നല്ലോ
വിളക്കിന്റെ വെട്ടേൽ വലിച്ചുവെച്ചു
മൂന്നു പിടി വാരീട്ടോനാശകാട്ടി
വടക്കേലെ കുപ്പേലും ചാടുന്നല്ലോ
പുല്ലൂട്ടേൽ പോയി കിടക്കുന്നല്ലോ
തണ്ടാനും തണ്ടാത്തിയുമാകുന്നത്
വാതിലടച്ചും കിടക്കുന്നല്ലോ
അവരിക്ക് നല്ലോരുറക്കായപ്പോൾ
ഈങ്ങമലവീട്ടിലെ ചിരുതക്കുഞ്ഞൻ
വാതിൽ തുറന്നു പുറത്തു വന്നു

പുല്ലൂട്ടേൽ വന്നു വിളിക്കുന്നല്ലോ
നാദാപുരം കുട്ടി കണ്ണനെയാണ്
കിണററിൻകരക്കലും കൊണ്ടുവന്നു
നല്ലോണം കണ്ണനെ കുളിപ്പിച്ചല്ലോ
അവളുടെ മാളിക കേററുന്നല്ലോ
അവനങ്ങ് ചോറു കൊടുത്തവള്
വേണ്ടുന്നൊരത്താഴമുണ്ട് കണ്ണൻ
വെററില മുറുക്കും കഴിക്കുന്നല്ലോ
ചെമ്പോല എടുത്തങ്ങ് കാട്ടുന്നല്ലോ
കാട്ടിപ്പറയുന്നു കണ്ണനാണ്
നാളേയും വന്നു പുലൻകൊണ്ടാൽ
എന്നെ ഇവിടൊട്ടും കാണുകയില്ല
ഗുരിക്കളെ ഞാനങ്ങ് കൊല്ലും കുഞ്ഞാ
എന്നിട്ടു വീട്ടിന് പോകും ഞാനും
പിന്നെ ഞാൻ കല്യാണം നിശ്ചയിച്ച്
കല്യാണംകഴിച്ചു നിന്നെ കൊണ്ടുപോകും
എന്നു പറഞ്ഞുകൊണ്ടാണ് കണ്ണൻ
പുലരാനൊരേഴരരാവുള്ളപ്പം
കുഞ്ഞനോട് യാത്രപറഞ്ഞുകൊണ്ട്
കണ്ണനവിടുന്നും പോരുന്നല്ലോ
പൊട്ടക്കിണററിലും ചെന്നിറങ്ങി
അവൻെറയൊരുമ എടുത്തൊക്കെയും
തണ്ടാൻെറ വീട്ടിലും വന്നോളുന്നു
പടിപ്പുരയിൽ വന്നങ്ങിരിക്കുന്നല്ലോ
കണ്ണനിരിക്കുന്നത് കാണുന്നല്ലോ
തണ്ടാനോട് ചെന്നു പറയുന്നല്ലോ
നമ്മുടെ പടിക്കലിന്നാകുന്നത്
താമൂരിപ്പാടെല്ലെഴുന്നള്ളീത്
നമ്മുടെ പടിപ്പുരയിലുണ്ടിങ്ങിപ്പോഠം
അതുതാനെ കേട്ടുള്ള തണ്ടാനാണ്
പടിപ്പുരയിൽ വന്നങ്ങു നോക്കുന്നേരം
താമൂരിപ്പാടിനെ കണ്ടതില്ല
നാദാപുരം കുട്ടി കുഞ്ഞിക്കണ്ണൻ
പൊന്നിയംകളരിക്കു പോകുന്നല്ലോ
പൊന്നിയംകളരിക്ക് ചെന്നനേരം
പൊന്നിയംഗുരിക്കളെ കാണുന്നല്ലോ
നാലു വാരം വെട്ടിപ്പൊഴിക വേണം
അന്നേരം ഗുരിക്കളും പറയുന്നല്ലോ
നിന്നോട് പൊയ്ത്ത് കുറിച്ചിട്ടില്ല
ചെമ്പോലയെടുത്തിട്ടും കാട്ടുന്നല്ലോ

നാലെട്ടു നാഴിക പൊയ്ക്കനേരം
ഗുരിക്കളെതന്നെയും കൊന്നു കണ്ണൻ
പിന്നെയവിടുന്നും പോന്നു കണ്ണൻ
നാദാപുരം വീട്ടിന്ന് വന്നോളുന്നു
വർത്തമാനമൊക്കെ പറയുന്നല്ലോ
തച്ചോളി മേപ്പയിൽ ചെല്ലുന്നല്ലോ
മേപ്പയിൽ കണ്ണനും ചെല്ലുന്നേരം
തച്ചോളി ഉദയനനുണ്ടവിടെ
ആചാരത്തിൻവണ്ണം നില്ക്കുന്നല്ലോ
ഉദയനൻതന്നെയും ചോദിക്കുന്ന്
എന്തായിവന്നെടോ കുഞ്ഞിക്കണ്ണാ
എനിക്കൊരു കല്യാണം കുറിക്കവേണം
എന്നു പറഞ്ഞല്ലോ കുഞ്ഞിക്കണ്ണൻ
എന്നാൽ കുറിക്കാൻ ഞാൻ പോകാമല്ലോ
നിങ്ങൾ കുറിക്കാനും പോയോണ്ടാലും
തമ്പ്രാൻെറ കോലോത്തും പോകവേണം
വർത്താനമൊക്കെപ്പറകവേണം
കണ്ണനുംതന്നെ മടങ്ങുന്നല്ലോ
ഉദയനൻതന്നെയങ്ങാകുന്നത്
പയ്യമ്പള്ളി ഓമന കുഞ്ഞിച്ചന്തു
രണ്ടാളും വേഗത്തിൽ പോകുന്നല്ലോ
ചാപ്പനും കൂടെയതുണ്ടന്നേരം
തണ്ടാൻെറ വീട്ടിലും ചെല്ലുന്നല്ലോ
തണ്ടാനുമായിട്ട് കാണുന്നല്ലോ
മേലിൽ വരും കുംഭം ബുധനാഴ്ച
കല്യാണം കുറിച്ചങ്ങു പോരുന്നല്ലോ
ഓടമലവാഴും തമ്പുരാൻെറ
കോവിലകത്തങ്ങു ചെല്ലുന്നല്ലോ.
തമ്പ്രാനെക്കണ്ടു പറഞ്ഞൊക്കെയും
ഓടമലവാഴും തമ്പുരാനെ
കണ്ണൻെറ കല്യാണച്ചിലവൊക്കെയും
ഞാനിന്നിവിടുന്നു തന്നുകൊള്ളാം.
അതുതാനെ കേട്ടുള്ള കുഞ്ഞ്യാതേനൻ
കണ്ണനോടു ചെന്നു പറഞ്ഞൊക്കെയും
പന്തൽപ്പണിയും തുടങ്ങുന്നല്ലോ
നാദാപുരത്തങ്ങിട്ടു പന്തൽ
തമ്പ്രാൻെറ കൊയിലോംപടിക്കലോളം

അവിടുന്നുതൊട്ടുള്ള പന്തലാണ്
ഈങ്ങമല വീട്ടോളം ഇട്ടോളുന്നു
എല്ലവും നല്ലോണം ചമയിച്ചല്ലോ
ഈങ്ങമലവീട്ടിൽ ചിരുതയീന
നാദാപുരംവീട്ടിന്ന് കൊണ്ടുപോന്ന്
അങ്ങിനെ സുഖിച്ചവർ കഴിയുന്നല്ലോ.

# തോട്ടത്തിൽ കേളപ്പനും കുഞ്ഞാതയിയും

തോട്ടത്തിലോമന കേളപ്പനോ
പറയുന്നല്ലോമന കേളപ്പനോ
തോട്ടത്തിലുണ്ണ്യാതയി പെറോറാരമ്മേ
കഞ്ഞി കടുമയിൽ കാലാക്കണം
തിരുമേനി തെണ്ടക്കം പോണെനക്ക്
കഞ്ഞി കടുമയിൽ തരണേനക്ക്.

പകരം പറയുന്നു പെറോറാരമ്മ
കാലം വയസ്സല്ലേനക്കേളപ്പാ[1]
നിൻെറ തരക്കാറ് മേനിക്കാറ്
ഒന്നു രണ്ടും പെൺവീട് വെച്ച്യോലുണ്ട്
രണ്ടുമൂന്നും മക്കളും പിറന്ന്യോലുണ്ട്
നിനക്കൊത്തരമ്മാറ്[2] കൊണ്ടപരറോ
പറയുന്നല്ലന്നേരം കേളപ്പനോ
നാടോ പതിനെട്ട് നാടുള്ളത്
പതിനെട്ടിലൊന്നു ചുരവും പോയി
ശേഷം പതിനേഴ നാടുള്ളത്
പതിനേഴിലൊന്നു കടലും പോയി
ശേഷം പതിനാറു നാടുള്ളത്
പതിനഞ്ചു നാടും ഞാൻ തെണ്ടിക്കമ്മേ
പൊന്നുള്ളേടത്തൊന്നും പെണ്ണില്ലാലോ
പെണ്ണുള്ളേടത്തൊന്നും പൊന്നില്ലാലോ
തലയുള്ള പെണ്ണിന്ന മുലയുമില്ല
മുലയുള്ള പെണ്ണിന്ന തലയുമില്ല

---

1. എനിക്ക് വയസ്സുകാലമല്ലേ കേളപ്പാ?
2. അമ്മാറ = പെണ്ണിനെ. കൊണ്ടപരറോ = കൊണ്ടുവരരുതോ

ആൺമേനിക്കൊത്തൊരു പെൺമേനിയേ
പോയൊരു നാട്ടിലും കണ്ടീക്കില്ല

പറയുന്നല്ലന്നേരം പെറേറാരമ്മ
ഞാനൊരു് കുഞ്ഞാന കണ്ടിട്ടുണ്ടു്
നിന്നുടെ അച്ഛനും ഞാനുംകൂടി
നിന്നെ ഗറഭത്തി[1]ലാണേപ്പാ
ഞാനൊരു് നേറച്ച[2] നേറന്നിനും
വടക്കു് പെരുമാളു്തമ്പായിക്കു്
നിന്നേയും കൈതൊഴാൻ കൊണ്ടുപോവാൻ
നേറച്ച ഒപ്പിക്കാൻ പോയി ഞാളു്
നേറച്ച മീട്ടി മടക്കത്തിനു്
പാതി പെരുവഴിക്കെത്തുന്നേരം
വെള്ളത്തിനും പാരം ദാഹിച്ചിററു്
കുന്നുമ്മലു്വീട്ടിൽ കയറി ഞാളു്
കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാറു്
ഞാളെയും തന്ന്യങ്ങു് കാണുന്നേരം
തെളിഞ്ഞൊരുരിയാട്ടം തക്കാരവും
കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാറു്....
പൂമന്തിരിയ കൊണ്ടു പിരിനീറത്തു്
വെററില മുറുക്കാൻ കൊടുക്കുന്നേരം
ചോദിക്കുന്നോമന നമ്പിയാറു്
ഇവിടേ്യായി വന്നതോ നിങ്ങളിപ്പോരം
വേറെങ്ങാൻ[3] പോയതോ നിങ്ങളിപ്പോരം
പറയുന്നല്ലന്നേരം നിന്റെയച്ഛൻ
വടക്കു് പെരുമാളു് തമ്പായിക്കു്
നേറച്ച വീട്ടാനായു് പോയി ഞാളു്
നേറച്ച വീട്ടി മടക്കത്തിനു്
വെള്ളത്തിനും പാരം ദാഹിച്ചിററു്
ഞാളിന്നിവിടെ കയറ്യതാന്നു്
അത്തരം വാക്കവർ കേക്കുന്നേരം
കുന്നുമ്മൽനാൽവീട്ടിൽ നമ്പിയാറു്
തണ്ണീരല്ല ദാഹപ്പാലു തന്നു
പാലും കുടിച്ചങ്ങിരിക്കുന്നേരം
കുന്നുമ്മൽ കുഞ്ഞാതയി കുഞ്ഞൻതാനും
കണ്ണൻചിരട്ട കലവുമായി
വരിക്കപ്പിലാവില മുറവും കുത്തി

1 ഗറഭം = ഗർഭം
2 നേറച്ച = നേർച്ച
3 വേറെങ്ങാൻ = വേറെ + എങ്ങാൻ

പൂയീ[1] ച്ചാററാടിക്കളിക്കുന്നേരം
നിൻെറയതച്ചനെ കാണുന്നേരം
കണ്ണൻചിരട്ട കലവും ചാടി
വരിക്കപ്പിലാവില മുറവും ചാടി
നിൻെറച്ചൻ മടിയിലും വന്നിരുന്നു
ഞാളിങ്ങ് പോരവാനായ് നോക്ക്ന്നേരം
കുഞ്ഞൻ മടിയീന്നും നീങ്ങുന്നില്ല
അച്ചൻ ചെറുവിരക്കൊ പൊന്മോതിരം
കുഞ്ഞൻ നടുവിരക്കുരിയിട്ട
മോതിര പരിപാട വീണിട്ടുണ്ട്
കുന്നമ്മൽ തെണ്ടക്ക് പോടേളപ്പാ[2]
കുന്നമ്മൽ കുഞ്ഞാതയി കുഞ്ഞനാന്
ഇനിക്കൊരെഗാരമ്പാറ ണ്ടാനേളപ്പാ
പകരം പറഞ്ഞല്ലോ കേളപ്പനും
തോട്ടത്തിലോമന പെറോരമ്മേ
എനിയുണ്ടകുഞ്ഞനെ വെച്ചിക്കമ്മേ
അ നിനും മയക്കില്ല കുഞ്ഞേട്യളപ്പാ
കുന്നമ്മൽ തെണ്ടക്കും പോടേളപ്പാ.

അന്നൊരു രണ്ടര വയസ്സിനിക്ക്
ഇന്നൊരു പതിനാറ് വയസ്സിനിക്ക്
അത്തരം വാക്കത് കേട്ടനേരം
തോട്ടത്തിലോമന കേളപ്പനോ
തൻെറ കുളക്കടവിൽ പോരുന്നല്ലോ
നല്ലോണം തേച്ചു കുളിച്ചവനും
ചന്ദനൊരപ്പുരയിൽ പോരുന്നല്ലോ
ചാണയും മേറി കരണ്ടും മോറി
ചന്ദനമുരസി വടിച്ചെടുത്തു
നല്ല കളഭവും കസ്തൂരിയും
നിറത്തിനും കുങ്കുമം ചേർക്കുന്നല്ലോ
വെള്ളോട്ടുകിണ്ടിയിൽ വെള്ളേടുത്ത്[3]
കുറിസ്ഥാനത്തു വന്നിരുന്നവനും
പട്ടർ കുറിയേഴും വേറെ തൊട്ടു
നായർ കുറിയഞ്ചും തൊട്ടു പിന്നെ
കടത്തു വൈനാടൻ വരവരഞ്ഞു
നിപ്പും[4] ഇരിപ്പും വരവരഞ്ഞു

1 പൂയി = പൂഴി
2 പോടേളപ്പാ = പോകുക + കേളപ്പാ
3 വെള്ളേടുത്ത് = വെള്ളം + എടുത്ത്
4 നിപ്പ് = നില്പ്

തൊട്ടുകറി കനി നിറം വരുവോളം
ഇളംവെയില് കൊണ്ടിററങ്ങാററിയല്ലോ
പോരുന്നല്ലോമന കേളപ്പനോ
കഞ്ഞിസ്ഥലത്തല്ലേ പോരുന്നത്
തോട്ടത്തിലോമന പെറേറാരമ്മ
വെള്ളോട്ട്കിണ്ടിയിൽ നീരെടുത്ത്
എടച്ചേരിത്തോട്ടത്തിൽ കുഞ്ഞ്യേളപ്പൻ
കൈയും നനച്ചി ഇരിക്കുന്നല്ലോ

പൂവനിലയും പലയും വന്ന്
പൂപ്പോലെ ചോറ് വിളമ്പിയമ്മ
മഞ്ഞുവെള്ളംപോലെയുരുക്കുനെയ്യും
പൊൻപോലെ നാലു തരം കറിയും
പതിനെട്ടുപ്പേരിയും വിളമ്പിയല്ലോ
കുട്ടിക്കലെന്നവനുണ് കഴിച്ച്
വേണ്ടാത്ത ചോററിന് കൈമടക്കി
വായും കയ്യും സുഖംവരുത്തി
വെററിലമുറുക്കും കഴിച്ചവനോ
പോരുന്നല്ലോമന കേളപ്പനോ
തൻെറ പടിഞ്ഞാററകം തുറന്ന്
പട്ടിട്ട പെട്ടി മുഖം തുറന്നു
ഇണയോടെ കന്നിയോല പട്ടെടുത്ത്
മക്കത്ത്ന്നോടിവന്ന കന്നിപോലെ
ഓടക്കുഴലിൽ തിരിച്ച പട്ട്
മുട്ടിനിട്ടും തിര നീറുക്കുന്നു
പട്ടു ഞെറിഞ്ഞുടുത്തവനും
വീരാളിപ്പട്ടു തലയിൽ കെട്ടി
പട്ടിട്ട പെട്ടിയടച്ചു പൂട്ടുന്നല്ലോ
പൊന്നിട്ട പെട്ടി മുഖം തുറന്ന്
വാവും ഗ്രഹണവും പാററ്യനേരം
കോലത്തിരീനാട്ട്ന്ന് കൊത്ത്യ വള
പച്ചമരുന്നിൽ വിളക്ക്യ വള
വലംകൈക്കിട്ടും ടം ചുരുക്കി
പത്തുവിരൽക്കെട്ട പൊന്മോതിരം
കൊരുതിച്ച കത്തിയും പൊൻചങ്ങല
വലഭാഗംകൂട്ട്യങ്ങ് ചേക്കുന്നല്ലോ
വെടിവെച്ചാൽ കൊള്ളാത്തുറുക്കും നൂലും
അവൻെറയരക്കങ്ങ് ചേക്കുന്നല്ലോ
ചേച്ചയിൽ പൊന്ന് ചമയുന്നല്ലോ
പൂമരംപോലെ ചമഞ്ഞവനും

പൂവൻകോഴിപോലെ നിറന്നവനും
കുന്നത്ത് വെച്ച വിളക്ക്പോലെ
കുന്നത്തിളമാവ് പൂത്തപോലെ
പൊന്നിട്ട പെട്ടിയടച്ചുപൂട്ടി
പടകാളിമുററത്ത് വന്ന് കീഞ്ഞ്
അമ്മ്യോടയപ്പിച്ച്[1] പോരന്നല്ലോ
പോയി വരട്ടെൻെറ പെറേറാരമ്മേ
പോരുന്നല്ലോമന കേളപ്പനോ
ഇരുപത്തിരണ്ടോൻെറ നായമ്മാറും
അന്നടത്തോല്[2] നടക്കുന്നല്ലോ
കുന്നമ്മൽ തെണ്ടലും തെണ്ടിയല്ലോ
തെണ്ടല് തെണ്ടി വയി കിട്ടാരെ
തോട്ടത്തിലോമന കേളപ്പനോ
വെള്ളത്തിനും പാരം ദായിച്ചിററ്
കുന്നമ്മൽ നാലിട്ടിൽ കേറിയല്ലോ
കുന്നമ്മൽ കുഞ്ഞാമൻ നമ്പിയാറ്
കേളപ്പനത്തന്നെ കാണുന്നേരം
തെളിഞ്ഞൊരരിയാട്ടും തക്കാരവും
പൂമന്തിരിയയിട്ടിരുത്തുന്നല്ലോ
ചോദിക്കുന്നോമന നമ്പിയാറ്
ഇവിട്യായി വന്നതോ കുഞ്ഞേളപ്പാ
വേറേങ്ങാൻ പോയതോ കുഞ്ഞേ്യളപ്പാ

പകരം പറയുന്ന കുഞ്ഞേ്യളപ്പൻ
കുന്നമ്മൽ കുഞ്ഞാമൻ നമ്പിയാറെ
കുന്നമ്മൽ തെണ്ടക്കും പോയി ഞാനും
തെണ്ടലുംതെണ്ടി മടക്കത്തിന്
വെള്ളത്തിനും പാരം ദാഹിച്ചിററ്
കുന്നമ്മൽ നാൽവീട്ടിൽ കേര്യതാണ്[3]
അത്തുരം വാക്കത് കേക്കുന്നേരം
കുന്നമ്മൽ കുഞ്ഞാമൻ നമ്പിയാറ്
പടിഞ്ഞാററകത്തല്ലേ പോരുന്നത്
പാലൂരി കിണ്ടിയൊന്നെടുക്കുന്നല്ലോ
കാച്ചിതണിഞ്ഞൊരു പാലെടുത്ത്
കിണ്ടിനിറമാനം പാലെടുത്ത്
പാലിനടുത്തുള്ള പഞ്ചസാര
പാലിലുംതന്നെയും ചേക്കുന്നല്ലോ

1 അമ്മ്യോടയപ്പിച്ച് = അമ്മയോട് അനുവാദം വാങ്ങി
2 അന്നടത്തോല് = ആ നടത്തം അവർ
3 കേര്യതാണ് = കയറിയതാണ്

വെള്ളിത്തളുവയൊന്നെടുക്കുന്നുണ്ട്
മലരു പഴവുമവിലെടുത്ത്
വെള്ളിത്തളികയിൽ വാരിവെച്ച്
കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാറ്
കേളപ്പനല്ലേ കൊടുക്കുന്നത്
തോട്ടത്തിലോമന കേളപ്പനോ
പാലും കുടിച്ചങ്ങ് ദാഹം തീർത്തു
പഴം തിന്നിറ്റൊനോ വിശപ്പും തീർത്ത്
മലരവിൽ തിന്നോനാലസ്യംതീർത്ത്
അങ്ങിന്യവിടെയിരിക്കുംനേരം
കുന്നുമ്മൽ കുഞ്ഞാതയി കുഞ്ഞൻതന്നോ
മതിലൂർഗ്ഗുരുക്കളെഴുത്തച്ചന്റെ
കളരിലെഴുത്തുവാൻ പോയിററാനു്
എഴുതിക്കഴിഞ്ഞോള് വരുന്നേരത്ത്
കാലിൽ തരിത്തണ്ടെന്റൊച്ച കേട്ടു
ചോദിക്കുന്നോമന കേളപ്പനോ
കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാറെ
ഇവിടുത്തെ നല്ല പടിക്കലുണ്ടോ
ആനേന്യോ![1] മറ്റൊ തളിച്ചിക്കുണ്ടോ
പറയുന്നുണ്ടന്നേരം നമ്പിയാറ്
ആനേന്യം മററും തളിച്ചതല്ല
കുന്നുമ്മൽ കുഞ്ഞാതയി കുഞ്ഞൻതാനും
എഴുതിക്കഴിഞ്ഞോള് വരുന്നനേരം
കാലിൽ കരിന്തണ്ടെന്റൊച്ചയാനു്
ഇഞ്ഞെന്റെ കഞ്ഞാതന പിരാക്യോളപ്പ[2]
പകരം പറയുന്നു കുഞ്ഞേളപ്പൻ
ഞാനിങ്ങളെ കുഞ്ഞനെ പിരാകീററില്ല
കുന്നുമ്മൽ കുഞ്ഞാതയി കുഞ്ഞൻതാനും
ആര്യപ്പടികാരി പോരുന്നല്ലോ
ഗ്രന്ഥക്കെട്ടോലോണ്ട് മുഖംമറച്ച്
കുഞ്ഞിക്കുടകൊണ്ടു് മെയ്യ് മറച്ച്
കുഞ്ഞൻ പടിഞ്ഞാററൽ പോരുന്നല്ലോ
കുഞ്ഞൻ കുടയാടക്കൊണ്ടുവെച്ച്
ഗ്രന്ഥക്കെട്ടോലയും കൊണ്ടുവെച്ച്
തോട്ടത്തിലോമന കേളപ്പനോ
കുഞ്ഞനെ കണ്ണാലെ കണ്ടനേരം
ചോദിച്ചല്ലോമന കേളപ്പനോ

1 ആനേന്യോ=ആനയേയോ മറ്റോ
2 പിരാക്യോളപ്പാ=പ്രാകിയോ കേളപ്പാ

കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാറെ
ഇവിടേപ്പോ കാണുന്ന കുഞ്ഞനാന്
എണ്ണ തേപ്പാനാരാൻ കൊടുത്തിററുണ്ടോ
പകരം പറഞ്ഞല്ലോ നമ്പിയാറ്
ഞാൻ കൂടാതാരും കൊടുത്തിററില്ല
ചോദിച്ചല്ലന്നേരം കേളപ്പനോ
ഞാനോ കൊടുക്കട്ടെ നമ്പിയാറെ
പകരം പറഞ്ഞല്ലോ നമ്പിയാറ്
ഇഞ്ഞി കൊടുപ്പാനോ കുഞ്ഞേളപ്പാ
നാലു പുരക്കൊരു പെണ്ണുവള്
ഒററപ്പുരക്കൊരു വിളക്കവള്
മരിച്ചാൽ കരയാനൊ കുഞ്ഞനൊന്ന്
പൊന്നിനുടയത് കുഞ്ഞനൊന്ന്
പെററുതഴക്കാനും കുഞ്ഞനൊന്ന്
ഞാനെന്റെ കുഞ്ഞനെ തരുവല്ലാലൊ
എടച്ചേരിപെണ്ണ് കൊടുത്തോണ്ടാലും
ഉടലോടെ പെണ്ണിനെ കിട്ടാല്ലാലൊ
പോകുമ്പോ പൊറംതിരികാണേ ഉള്ള
വന്നിട്ടകംതിരി കാണുല്ലാലൊ
ഞാനെന്റെ കുഞ്ഞനെ തരുവല്ലാലൊ
പിന്നേയും കേക്കണോ കുഞ്ഞേളപ്പാ
ഒന്നരവയസ്സിലോളച്ചൻ ചത്തു
രണ്ടരവയസ്സിലോളമ്മ ചത്തു
അന്നുതൊട്ടിന്നുവരേയോളവും
ഓളയെടുത്തെന്റെ നെഞ്ഞടഞ്ഞു
മൂക്ക് കടിച്ചും പടുമൂക്കായി
ഇപ്പൊളെന്റെ കുഞ്ഞനെ തരുവല്ലാലൊ
മനസ്സിൽ നിനച്ചല്ലോ കേളപ്പനോ
അമ്മ പറഞ്ഞൊരു വാക്ക് കേട്ട്
ഞാനിങ്ങ് കുന്നുമ്മൽ പോന്നതാന്
കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാറെ—
നമ്പ്യാറെ മനസ്സൊന്നെളക്യേങ്കില്
കുന്നുമ്മൽ കുഞ്ഞാതയി കുഞ്ഞനെയാന്
കുഞ്ഞന ഞാനങ്ങ് കൊണ്ടേപായാല്
കുഞ്ഞൻ മെയി ഞാൻ തൊടണേങ്കിലും
വടക്ക് പെരുമാള് തമ്പായിക്ക്
കുഞ്ഞന കൈ തൊവ്വാൻ കൊണ്ടുപോവും
പറയുന്നുണ്ടന്നേരം കേളപ്പനോ
തോട്ടത്തിൽ നിങ്ങളയക്കവേണ്ട
മാലയിട്ട് മാളിക വയങ്ങാമല്ലോ

കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാറ്
തോട്ടത്തിലോമന കേളപ്പന്ന്
ഇരുപത്തിരണ്ടോൻെറ നായമ്മാൎക്കും
വേണ്ടുന്ന ഊണും കൊടുക്കന്നുണ്ട്
ഓനിന്ന് മാളേ്യമ്മലുംകൂടിയല്ലോ
കുന്നുമ്മൽ നാൽവീട്ടിൽ മാളേ്യമ്മന്ന്
കേളപ്പൻ പടിതാണ്ട് പോരന്ന്ണ്ട്
പറയുന്നാണ്ടോമന കേളപ്പനും
ഇരുപത്തിരണ്ടെൻെറ നായമ്മാറെ
നിങ്ങള് തോട്ടത്തി പോവ്വവേണം
തോട്ടത്തിലോമന പെറേറാരമ്മ
എന്നേയും കാണാത്തുരുക്കംകൊണ്ട്
അമ്മ മരിച്ചോന്നറികയില്ല
ഇരുപത്തിരണ്ടെൻെറ നായമ്മാറെ
നിങ്ങള് തോട്ടത്തി പോയിററാന്
വത്താനംപോലെ പറകവേണം
കുന്നുമ്മൽ നാലു കൊയിലോം കിട്ടി
കേളപ്പനമ്മാറേയും കിട്ടി
ഇരുപത്തിരണ്ടോൻെറ നായമ്മാറെ
ഓലപ്പറഞ്ഞങ്ങയച്ചേളപ്പൻ
തോട്ടത്തിലോമന കുഞ്ഞേ്യളപ്പൻ
കുന്നുമ്മൽ നാൽവീട്ടിൽ മാളേ്യമ്മന്ന്
കൈപ്പട തച്ചും കളിച്ചുകൊണ്ട്
ഓനന്നവിടാട കൂടുന്നല്ലോ
ആട ഒരുപ്പമാണ്ട് പററത്താറെ
തോട്ടത്തിലോമന കേളപ്പനോ
പറയുന്നുണ്ടോമന കുഞ്ഞേ്യളപ്പൻ
കുന്നുമ്മൽ കുഞ്ഞാതയി കുഞ്ഞനെ കേക്ക
കാലം പതിററാണ്ടല്ലേററ്യായല്ലോ
ഞാനിന്നിമ്മാളേ്യമ്മല് കൂടുന്നല്ലോ
തോട്ടത്തിലോമന പെറേറാരമ്മ
എന്നേയും കാണാത്തുരുക്കംകൊണ്ട്
അമ്മ മരിച്ചോന്നറിയില്ലാലൊ
എനിക്കെൻെറ തോട്ടത്തി പോവ്വവേണം
എനിക്കെൻെറ തോട്ടത്തിൽ പോകണേങ്കിൽ
ഇഞ്ഞിക്കൂടേ്യാപ്പരം പോരവ്വേണം
കുന്നുമ്മൽ കുഞ്ഞാമൻ കുഞ്ഞേ്യമ്മാമൻ
അമ്മാമൻ സമ്മതം വാങ്ങ്വതയി
അമ്മാമൻ സമ്മതം വാങ്ങേ്യങ്കില്

ഇനിക്കും കൂട്ട്യോപ്പരം പോരാതയി[1]
ആ വാക്ക കേട്ടുള്ള കുഞ്ഞാതയി
കേളപ്പനുള്ളൊരു മാള്യേമ്മന്ന്
മാളികപടിതാണ പോര്ന്ന്ണ്ട്
അമ്മാമൻമുമ്പാകെ വന്ന്നിന്ന്
മോതിരക്കയ്യാലെ വായുംപൊത്തി
ചിത്തിരത്തൂണും മാളിമറഞ്ഞ്
അത്താനെ കാണുന്ന കുഞ്ഞ്യമ്മാമൻ
ചോദിക്കുന്നന്നേരം കുഞ്ഞ്യമ്മാമൻ
കുന്നുമ്മൽ കുഞ്ഞാതയി കുഞ്ഞനെ കേക്ക
കേളപ്പനുള്ളൊര് മാള്യേമ്മന്ന്
മൂവാണ്ടല്ലേറേക്കാലായല്ലോ
അന്നൊന്നും പടിതാണ് വന്നില്ലാലൊ
ഇതെന്ത് പടിതാണ് പോന്നാതയി[2]
അപ്പോളം പറയുന്ന കുഞ്ഞാതയി
കുന്നമ്മൽ കുഞ്ഞാമ്മാ കുഞ്ഞ്യമ്മാമാ
തോട്ടത്തിലോമനയിതെൻെറ ബന്ധു
ബന്ധു പറഞ്ഞൊര് വാക്ക് കേട്ടോ
ബന്ധുന് തോട്ടത്തിൽ പോണംപോലും!
പകരം പറഞ്ഞല്ലോ നമ്പിയാറ്
അയിനിപ്പോളെന്താനെ കുഞ്ഞാതയീ

കേളപ്പൻ തോട്ടത്തി പോട്ടാതയീ[3]
അപ്പോളം പറയുന്നു കുഞ്ഞാതയീ
ബന്ധു പറഞ്ഞതും കേട്ടമ്മാമാ
ബന്ധുനത്തോട്ടത്തിൽ പോണേങ്കില്
ഞാനുംകൂട്ട്യോപ്പരം പോണംപോലും!
അപ്പോളം പറയുന്നു കുഞ്ഞമ്മാമൻ
കുന്നമ്മൽ കുഞ്ഞാതയി കുഞ്ഞനെ കേക്ക്
ഞാനിത് പണ്ടും പറഞ്ഞിക്കില്ലേ
തോട്ടത്തി പെണ്ണിനയക്കുല്ലാന്ന്
കേളപ്പൻ തോട്ടത്തിൽ പോട്ടാതയി
അമ്മാമൻ മുമ്പ്ന്ന് പോര്ന്നോള്
കേളപ്പൻ മുമ്പിലും ചെന്നിട്ടാന്ന്
വത്താനംപോലെ പറയുന്നോള്
കുന്നമ്മൽ കുഞ്ഞാമൻ കുഞ്ഞമ്മാമൻ
അമ്മാമൻ പറഞ്ഞത് കേട്ടോ ബന്ധോ

---

1 പോരാതയി = പോരാം + മാതയി
2 പോന്നാതയി = പോന്നത് + മാതയി
3 പോട്ടാതയി = പോകട്ടെ + മാതയി

ബന്ധൂന്ന് തോട്ടത്തി പോകുന്നെങ്കി
ബന്ധുന്ന് തോട്ടത്തി പോയിക്കോട്ടെ
എന്നെയൊട്ടംതന്നെയയക്കുല്ലാലൊ
അന്നേരം പറയുന്ന കുഞ്ഞ്യേളപ്പൻ
കുന്നമ്മൽ കുഞ്ഞാതയി കുഞ്ഞനെ കേക്ക
ഇഞ്ഞില്ലാതെ ഞാനും ചെല്ലുന്നേരം
തോട്ടത്തിലോമന പെറേറാരമ്മ
അമ്മാറടിക്കാട്ടം ചാട്ടംപോലെ
എൻെറ മുഖത്തമ്മ ചാട്ടമല്ലോ
ഇന്നേയുംകൂട്ടി ഞാൻ ചെല്ലുന്നേരം
തോട്ടത്തിലോമന പെറേറാരമ്മ
എടച്ചേരി കെട്ടുമ്മലാണതയി
ന്യാറ് വെടിക്കാറും പെററമ്മയും
എടച്ചേരികെട്ടുമ്മലുണ്ടാവെടോ
നിന്നെ എതിരേററു കൊണ്ടുപോവാൻ
അതുതാനെ കേക്കുന്ന കുഞ്ഞാതയി
മാളികപടിതാണ്ട് പോരുന്നോള്
മാതയിപടികീഞ്ഞ് പോന്നേ പിന്നെ
നേറച്ച നേരുന്ന കുഞ്ഞ്യേളപ്പൻ
വടക്ക്തിരിഞ്ഞാട നിന്നേളപ്പൻ
നെഞ്ചത്ത് കയ്യുംപിടിച്ചോണ്ടിററ്
വടക്ക് പെരുമാള് തമ്പായിക്ക്
നേറച്ച പാടുന്ന് കുഞ്ഞേളപ്പൻ
കുന്നമ്മൽ കുഞ്ഞാമൻ നമ്പിയാററ്
എൻേറാടി കുഞ്ഞനയച്ചെങ്കില്
വടക്ക് പെരുമാള്തമ്പായിക്ക്
പൊന്നുകൊണ്ടാനേനൊരുത്തും ഞാനെ
ഒരാനേനിരുത്തി തെളിഞ്ഞില്ലേങ്കി
രണ്ടിനേരുത്തി കൊടുക്കും ഞാനും
രണ്ടാനേനിരുത്തി തെളിഞ്ഞില്ലേങ്കി
നാലാനേനിരുത്തിക്കൊടുക്കും ഞാനും
കുന്നമ്മൽ കുഞ്ഞാമൻ നമ്പിയാററ്
എൻേറാടിക്കുഞ്ഞനയച്ചെങ്കില്
വടക്ക് പെരുമാള് തമ്പായിക്ക്
ഒപ്പരം കൈതൊഴാൻ കൊണ്ടേപായിററ്
തൊഴുത്മടങ്ങി ഞാൻ വന്നെങ്കിലെ
കുഞ്ഞൻ മെയി ഞാൻ തൊടുകയുള്ളു
ആറുടം* മായതി പോയിററാന്

---

* ആറുടം=ആറു പ്രാവശ്യം

ആറ്റൂടും സമ്മതം കിട്ടീല്ലാലൊ
ഏഴാമത്തും മാതയീനയക്കുന്നല്ലോ
മാതയിപടികീഞ്ഞ്പോയോണ്ടാരെ
നേറച്ച പാട്ന്ന് കുഞ്ഞേളപ്പൻ
കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാറ്
എൻേറാടി കുഞ്ഞനയച്ചെങ്കില്
കാവിൽ ഭഗവതി പൊന്നമ്മക്ക്
നൂറെറാന്നു പവൻെറ പൊന്മണിമാല
കോലത്തിന്മേൽ പൊന്മാല ചാത്തും ഞാനോ
ഏഴ്കളം പാട്ടും കയിപ്പിക്കും ഞാൻ
ഒര്നേരത്തൂട്ടും കയിപ്പിക്കും ഞാൻ
ഏഴൂട്ടുംസമ്മതം കിട്ടീല്ലാലൊ
മാളിക പടിതാണ്ടെ പോന്നേളപ്പൻ
നമ്പ്യാറെ മുമ്പിലും ചെന്നുനിന്ന്
വത്താനംപോലെ പറയുന്നുണ്ട്
കുന്നുമ്മൽ കുഞ്ഞാമൻ കുഞ്ഞ്യമ്മാമാ
കാലം പതിററാണ്ടല്ലേര്യായല്ലോ
ഞാനിന്നി കുന്നമ്മൽ വന്നിട്ടാണ്
തോട്ടത്തിലോമന പെറെറാരമ്മ
എന്നെ കാണാത്ത ഉരുക്കംകൊണ്ട്
അമ്മ മരിച്ചോന്നറിഞ്ഞില്ലാലൊ
എനക്കെൻെറ തോട്ടത്തി പോകണ്ടീനും
പകരംപറഞ്ഞല്ലോ നമ്പിയാറ്
ഇഞ്ഞിൻെറ തോട്ടത്തി പോടേളപ്പാ
ഇന്നോട് ഞാൻ പണ്ടും പറഞ്ഞിക്കില്ലേ
ഞാനെൻെറ പെണ്ണിനയക്കൂല്ലാന്ന്
തോട്ടത്തിലോമന കുഞ്ഞ്യേളപ്പാ
നിന്നുടെ തോട്ടത്തിലാണേളപ്പാ
പൊട്ടിക്കണ്ണേറും നിൻെറ തോട്ടത്തില്
ഞാനെൻെറ കുഞ്ഞനയക്കൂല്ലാലൊ
പറയുന്നുണ്ടന്നേരം കുഞ്ഞ്യേളപ്പൻ
കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാറെ
കുഞ്ഞാതയീന ഞാനിന്ന് കൂട്ടാഞ്ഞാല്
തോട്ടത്തിലോമന പെറേറാരമ്മ
അമ്മാറടിക്കാട്ടും ചാടുംപോലെ
എൻെറ മുഖത്തമ്മ ചാടുമല്ലോ
മാതയീനക്കൂട്ടി ഞാൻ ചെല്ലുന്നേരം
നൂറ് വെടിക്കാറും പെററമ്മയും
എതിരേററ് ഞങ്ങളെ കൂട്ടവാനായ്
എടച്ചേരി കെട്ടുമ്മൽ വന്ന്നിക്കും

തോട്ടത്തിലോമന കുഞ്ഞ്യേളപ്പാ
ഇന്നോട് ഞാ പണ്ടും പറഞ്ഞിക്കില്ലേ
ഞാനെന്റെ കുഞ്ഞനയല്ലുപ്പാന്ന്
കേട്ട് ധരിക്കണേ നമ്പിയാറെ
എന്റെക്കൂട നാലുണ്ട് പെങ്ങമ്മാറ്
നിങ്ങളെ കുഞ്ഞനൊത്രനം[1] പറ്യെങ്കില്
പോതിച്ചേനൊന്നിന തര്ഞ്ഞക്ക്
പറയുന്നണ്ടന്നേരം നമ്പിയാറ്
കേട്ട് ധരിക്കണേ കുഞ്ഞേത്യളപ്പാ
കുന്നമ്മൽ നാല് കൊയിലമുണ്ട്
കോരിയാലൊഴിയാത്തൊരു പൊന്നും വെള്ളി
നാലുപുരക്കൊര് ങ്ങുണ്ടാതയി
ചത്താൽ കരയാനും കുഞ്ഞനൊന്ന്
കറുവ[2]പറിക്കാനും കുഞ്ഞനൊന്ന്
ചുടലക്രിയക്കും കുഞ്ഞനൊന്ന്
കുഞ്ഞനൊരാനിയും[3] വന്നേക്കറ്
അനുവാദംമൂളുന്നു നമ്പിയാറ്
തോട്ടത്തിലോമന കുഞ്ഞ്യേളപ്പൻ
മാളികപടികാരി പോരുന്ന്ണ്ട്
മാതയ്യോടല്ലേ പറയുന്നത്
ഏഴുവട്ടം ഞാൻ പോയിട്ടാതയി
അമ്മോമന്റെ സമ്മതം കിട്ടീല്ലാലൊ
ഞാനിന്നൊര്വട്ടം പോയിററാന്
അമ്മാമൻ സമ്മതം തന്നാതയി[4]
അമ്മാമൻ സമ്മതം കിട്ടിയല്ലോ
ഉമ്മള്[5] തോട്ടത്തിൽ പോകാതയി
കുന്നമ്മൽ കുഞ്ഞാമൻ നമ്പ്യാറോട്
ചെന്ന് പറഞ്ഞേക്ക് കുഞ്ഞാതയി
തച്ചോളിച്ചെണനിച്ചാറേൻറട്ടത്ത്യമ്മ
പതിനെട്ട്മാതിരി പൊന്നുണ്ടോക്ക്
അത്പോലിനിക്ക് തരുവാൻ പറ
കേട്ടോണ്ട്പോന്നല്ലോ കുഞ്ഞാതയി
മാളിക പടി താണ്ട്പോര്ന്നോല്
അമ്മാമൻ മുമ്പാകെ പോരുന്ന്ണ്ട്
അതുതാനെ കണ്ടല്ലോ നമ്പിയാറ്

1 കുഞ്ഞനൊത്രനം = കുഞ്ഞന് വല്ല അപകടവും
2 കറുവ = കറുകപ്പുല്ല്
3 കുഞ്ഞനൊരാനിയും = കുഞ്ഞന് + ഒരു + ഹാനിയും
4 തന്നാതയി = തന്നു മാതായി
5 ഉമ്മള് = നമ്മൾ

കുന്നമ്മൽ കുഞ്ഞാതയി കുഞ്ഞനെ കേക്ക്
കേളപ്പനുള്ളോര് മാള്യേമ്മന്ന്
മാളിക പടിതാണ്ട പോന്നതെന്ത്
കുന്നമ്മൽ കുഞ്ഞാമാ കുഞ്ഞമ്മാമ
തോട്ടത്തിലെ ബന്ധു പറഞ്ഞത് കേട്ടോ
തച്ചോളിച്ചുണിച്ചാറേൻേറട്ടത്ത്യമ്മ
പതിനെട്ട്മാതിരി പൊന്ന്ണ്ടോക്ക്
അത്പോലെനിക്കും തരുവനാണ്
അയ്യോ പെഴച്ചോനെ കുഞ്ഞാതയീ
കുന്നമ്മൽ കുകമ്മ പെറോരമ്മ
പതിനെട്ടുമാതിരി പൊന്നുണ്ടോക്ക്
പൊന്നെല്ലാമിവിടയിരിപ്പുണ്ടല്ലോ
നിന്നുടെ പൊന്നും ഇരിപ്പുണ്ടല്ലോ
ഇഞ്ഞെന്തിന് പൊന്നിനിരക്കുന്നത്
കുന്നമ്മൽ കുഞ്ഞാമൻ നമ്പിയാറ്
കുഞ്ഞി കുട്ടമയിൽ ചാലാകുന്ന
തോട്ടത്തിൽ കേളപ്പൻ നമ്പിയാറും
കുന്നമ്മൽ കുഞ്ഞാതയി കുഞ്ഞനുംകൂടി
മാളികപ്പടിതാണ്ടും പോരുന്നുണ്ട്
കുന്നമ്മൽ കുഞ്ഞാമൻ നമ്പിയാറ്
കുഞ്ഞന്റെ എണ്ണ എടുത്തിട്ടാണ്
കുഞ്ഞനന്റെമേനി തേപ്പിച്ചല്ലോ
എണ്ണയും തേച്ച് മെയി തടവി
കുഞ്ഞനെയൊപ്പരം കൂട്ട്ന്നല്ലോ
തേച്ച് കുളിപ്പിച്ച് മാതയീന
താലോലവട്ടം എടുക്കുന്നുണ്ട്
താലോലം പാടീറ്റ ചോറ് വാരി
തോട്ടത്തിൽ കേളപ്പൻ നമ്പിയാക്കും
ഓനിന്നും ചോറ് കൊടുക്കുന്ന്ണ്ട്
കുന്നമ്മൽ കുഞ്ഞാമൻ നമ്പിയാറ്
കുഞ്ഞന കുട്ട്യങ്ങിനെ പോറ്ന്ന്ണ്ട്
കുന്നമ്മൽ വീട്ടിൽ പടിഞ്ഞാറേറെല്
പാലപ്പലയിട്ടിരുത്തുന്നുണ്ട്
രണ്ടു പെട്ടികളങ്ങിനെ എടുത്ത്വെച്ച്
കുഞ്ഞന പൊന്ന് ചമയിക്ക്ന്ന്
ഏഴ് ഭാരം പൊന്നും ചമയിക്ക്ന്നു
രണ്ടരമുളംതുണി പൊന്നുകൊണ്ടും
കുഞ്ഞനെടുത്തു ഉടപ്പിക്കുന്നു
ഒന്നരമുളംതുണി പൊന്ന്കൊണ്ട്
കുഞ്ഞനെടുത്ത് മെയി മറച്ച്

കുഞ്ഞനെടവട്ടം കൂട്ടുന്നല്ലോ
കുഞ്ഞന്റെ കുഞ്ഞിക്കുടയെടുത്ത്
കുഞ്ഞന്റെ കയ്യിൽ കൊടുക്കുന്നുണ്ട്
കുന്നുമ്മൽ കുഞ്ഞാതയി കുഞ്ഞനെ കേക്ക്
പടിക്കലോളം പോയിററ് വാമാതയി
പൊന്ന് കെട്ടിയ ഓമന ഞാൻ കണ്ടുംകോട്ടെ
കുന്നുമ്മൽ കുഞ്ഞാതയി കുഞ്ഞൻതാനും
കുഞ്ഞിക്കുടയുമെ വാങ്ങിയിട്ട്
ആര്യപ്പടിക്കലും പോര്ന്ന്ണ്ട്
പറയുന്നല്ലന്നേരം നമ്പിയാറ്
തോട്ടത്തിലോമനകുഞ്ഞ്യേളപ്പാ
ഏഴ് ഭാരം പൊന്നും ഒരു മാതയീനേം
ഇനിക്ക് തരുന്ന് ഞാൻ കുഞ്ഞ്യേളപ്പാ
കുഞ്ഞനൊരാനീയും പറേറ്യക്കറ്
കുഞ്ഞിനൊരാനിയും പറേറ്യങ്കില്
എനക്കെന്റെ പെണ്ണിനെ തരുവേണം
കുന്നുമ്മൽ പടികീച്ച് കൂട്ടേളപ്പാ
തോട്ടം പടികൊണ്ട് കാററ്യല്ലോണ്ട്
എടവീട്ടിലെങ്ങും കയറേറ്യക്കററ്
ഇന്നാണെ എന്നാണെ നമ്പിയാരെ
കുന്നുമ്മൽ കോണി ഞാൻ കീച്ചോണ്ടാല്
തോട്ടം പടികൊണ്ട് കയറവു ഉള്ളു
തക്കാരം* എന്നൊരു മര്യാദേണ്ട്
എട്ന്ന് തക്കാരം വന്നോണ്ടാലും
തോട്ടം പടികീച്ചയച്ചേക്കറ്
തോട്ടത്തിലോമന കുഞ്ഞ്യേളപ്പൻ
കുഞ്ഞന കൂട്ടീററ പോര്ന്നല്ലോ
അന്നടത്താലെ നടന്നവര്
കുന്നരിക്കുലില്ലം പടിക്ക് താഴെ
കണ്ണാലെ കാണ്ന്ന നമ്പൂരിയും
പത്തിര് വളപ്പാട് കണ്ടത്തില്
പുത്തരിക്കണ്ടം നരിവെകുയും
പയേരികണ്ടം വാളികുയും
കണ്ണാലെ കാണുന്ന നമ്പൂരിയും
നൂറല്ല നൂററൊന്ന് നായമ്മാരെ
കുന്നരിക്കുലില്ലം പടിക്കക്കൂടി
ഏതൊര് കൂട്ടം വരുന്നങ്ങന്ന്
പറയുന്നുണ്ടന്നേരം നായമ്മാറ്

---

* തക്കാരം = സൽക്കാരം

കുന്നമ്മൽ കുഞ്ഞാതയി കുഞ്ഞനും
തോട്ടത്തിലോമന കേളപ്പനും
മാലയിട്ട് ഒപ്പരം കൂട്ടുന്നത്
ഇല്ലംപടിക്ക് താഴ എത്തുന്നേരം
നമ്പൂരി പടിതാണ്ട് വന്ന്നിന്ന്
കേളപ്പനോടല്ലേ ചോദിക്ക്ന്ന്
തോട്ടത്തിലോമന കേളപ്പാ കേക്ക്
ഇക്കണ്ടേലിത്തരം മററുണ്ടെടോ
പകരം പറഞ്ഞല്ലോ കുഞ്ഞ്യേളപ്പൻ
കുന്നരിക്കുലില്ലത്തെ നമ്പൂരിയെ
ഇക്കണ്ടയിത്തരം മററൊന്നില്ല
ഒററക്കുലയേ കുലച്ചിക്കുള്ളു
അത് ഞാൻ പറച്ചിങ്ങെടുത്തിക്കല്ലോ
മാററം കുലയും കുലച്ചിക്കില്ല
അയ്യോ പടച്ചോനെ കുഞ്ഞ്യേളപ്പാ
ഇത്തരനല്ലൊര് കുഞ്ഞനയാന്ന്
കാല് നടനട നടത്തിച്ചാ കൂട്ടുന്നത്
കുന്നരിക്കില്ലം പടികേരിട്ട്
ആനേനവാടകക്ക് വാങ്ങേളപ്പാ
ഇത്തിരനല്ലൊര് കുഞ്ഞനയാന്ന്
കാല് നടനടത്തിച്ച് കൂട്ട്യേക്കല്ലേ
പറയുന്നല്ലന്നേരം കുഞ്ഞ്യേളപ്പൻ
കുന്നരിയില്ലത്തെ നമ്പൂരിയെ
എടവീട്ടിലൊന്നും കയററൂല്ലാന്ന്
സത്യംചെയ്യിച്ചു ഞാൻ കൂട്ട്യതാന്ന്
എടവീട്ടിലൊന്നും കയററൂല്ലാലൊ
അവിടുന്ന പോരുന്ന കുഞ്ഞ്യേളപ്പൻ
തോട്ടം പടികൊണ്ട കേരുന്നുണ്ട്
തോട്ടത്തിലോമന പെറേറാരമ്മ
മുത്തു നിറനാഴി വെച്ചോളുന്നു
അരിയും നിറനാഴി വെച്ചോളുന്നു
കുഞ്ഞൻപടിയോടടുക്കുന്നേരം
അരിയും നുരിച്ചു ഗുണംവരുത്തി
മുത്തെറിഞ്ഞേററു കൈപിടിച്ചു
കുഞ്ഞന പടിഞ്ഞാററ കയററുന്നുണ്ട്
കുഞ്ഞന് പാലും പഴം കൊടുത്ത്
അങ്ങിന്യവിടാട പാറക്കുമ്പം
എടച്ചേരി പൂക്കോട്ട് കുഞ്ഞ്യാതയി

തക്കാരം[1] ചെന്ന് പറഞ്ഞോണ്ടിററ്
പകരം പറഞ്ഞല്ലോ കുഞ്ഞ്യേളപ്പൻ
കുന്നുമ്മൽ നാൽവീട്ടിൽ മാതയീന
എടവീട്ടിലെങ്ങാനയക്കണ്ടീക്കില്
വടക്ക്പെരുമാള് തമ്പായിക്ക്
ഓള മെയി കൊണ്ട കാട്ടവേണം
അത്തുരം വാക്കത് കേക്കുന്നേരം
മാതയി മടങ്ങ്യേല്ലേ പോകുന്നത്
അവിട്യൊരു മൂന്നത്തി പാറത്താരെ
വടക്ക് പെരുമാള് തമ്പായീന്റെ
പെരുമാളെയുത്സവമട്ടത്തേരത്ത്
തോട്ടത്തിലോമന കുഞ്ഞ്യേളപ്പൻ
കുന്നുമ്മൽ നാൽവീട്ടിൽ മാത്യേയോട്
മാതയിയോടല്ലേ പറയുന്നത്
കുന്നുമ്മൽ നാൽവീട്ടിൽ കുഞ്ഞാതയീ
വടക്ക് പെരുമാള് തമ്പായീന്റെ
പെരുമാളെയുത്സവം അട്ടത്തിട്ടുണ്ട്
പെരുമാള കൈതൊഴാൻ പോണോമ്മക്ക്[2]
അമ്മാമൻ സമ്മതം വാങ്ങവേണം
അമ്മാമന വെററില കൊണ്ടുപോണം
പകരം പറഞ്ഞല്ലോ കുഞ്ഞാതയി
തോട്ടത്തിലോമനയിതെന്റെ ബന്ധോ
പെരുമാള കൈതൊഴാൻ പോകപാനായ്
ഇക്കൊല്ലം പോകണ്ടയിതെന്റെ ബന്ധോ
വരുംകൊല്ലം കാലത്തെ പോകാം ബന്ധു
ഗർഭം നിറഞ്ഞോര് കുഞ്ഞനാ ഞാൻ
അത്തുരം വാക്കൊനൊ കേക്കുന്നേരം
തോറത്ത് മുണ്ട് പിരിച്ചോണ്ടിററ്
കുഞ്ഞനെ ഞെരിവട്ടലടിച്ചൂട്ന്ന്
കുന്നുമ്മൽ കുഞ്ഞാതയി കുഞ്ഞൻ ‌ൻറം
അമ്മയോട്ട ചെന്നിററ് ചോദിക്ക്ന്ന്
തോട്ടത്തിലോമന പെററോരമ്മേ
ബന്ധു പറഞ്ഞതും കേട്ടോ അമ്മേ
പെരുമാളെയുത്സവമട്ടത്തുപോലും
പെരുമാളെ കൈതൊഴാൻ പോണംപോലും
അത്തുരം വാക്കമ്മെ കേക്കുന്നേരം
പകരം പറഞ്ഞല്ലോ പെററോരമ്മ

---

1 തക്കാരം=സൽക്കാരം

2 പോറണോമ്മക്ക്=പോകണം നമ്മൾക്ക്

തോട്ടത്തിലോമന കുഞ്ഞേളപ്പാ
കുന്നമ്മൽ നാൽവീട്ടിൽ കുഞ്ഞാതയീ
ഗർഭം നിറഞ്ഞോര് കുഞ്ഞനല്ലേ
ഇക്കൊല്ലം പോകണ്ട കുഞ്ഞേളപ്പാ
വെരുങ്കൊല്ലം[1] കാലത്തെ പോവ്വാളെപ്പാ
അത്തുരം വാക്കേ നോ കേക്കുന്നേരം
അരിശം നടിച്ചല്ലോ കേളപ്പനോ
പകരം പറഞ്ഞല്ലോ പെറോരമ്മ
ഇനിക്കൊരുണ്ടായിക്കോട്[2] കുഞ്ഞേളപ്പാ
എടച്ചേരി പൂക്കോട്ട് എട്ടത്ത്യമ്മയും
കുന്നമ്മല് നാൽവീട്ടിൽ കുഞ്ഞാതയ്യും
കുന്നമ്മല് നാൽവീട്ടിൽ നമ്പിയാക്കു്
വെററിലയും കൊണ്ടു പോകുന്നുണ്ട്
കുന്നമ്മല് നാൽവീട്ടിൽ ചെല്ലുന്നേരം
കുന്നമ്മല് നാൽവീട്ടിൽ നമ്പിയാറ്
ചോദിച്ചല്ലന്നേരം നമ്പിയാറ്
കുന്നമ്മൽ നാൽവീട്ടിൽ കുഞ്ഞാതയീ
ഇഞ്ഞിനിത്തോട്ടത്തിൽ പോവേണ്ടിററ്
തക്കാരം കയ്യാതെ വന്നതെന്ത്
പകരം പറഞ്ഞല്ലോ കുഞ്ഞാതയി
കുന്നമ്മൽ കുഞ്ഞാമാ കുഞ്ഞ്യമ്മാമാ
തോട്ടത്തിലോമനയിത്തെന്റ ബന്ധു
ബന്ധു പറഞ്ഞതും കേട്ടമ്മാമാ
വടക്ക് പെരുമാള് തമ്പായീന്റെ
പെരുമാളെയുത്സവമട്ടുത്തുപോലും
പെരുമാളെ കൈതൊഴാൻ പോണംപോലും
പകരം പറഞ്ഞല്ലോ നമ്പിയാറ്
കുന്നമ്മൽ നാൽവീട്ടിൽ കുഞ്ഞാതയീ
ഞാനിത് പണ്ടും പറഞ്ഞിക്കില്ലേ
തോട്ടത്തിൽ പെണ്ണ് കൊട്ടോണ്ടാല്
ഒടലോടെ പെണ്ണിനെ കിട്ടൂല്ലാന്ന്
ഇക്കൊല്ലം പോകേണ്ട കുഞ്ഞാതയീ
വരുംകൊല്ലം കാലത്തു പോകാമ്മക്കു്
ഞാനുംകൂടെ്യാപ്പുറം പോര്ന്ന്ണ്ട്
കുന്നമ്മല് നാല്വീട്ടിലോളമ്മായ്യമ്മ
പാലാലെ പാക്കഞ്ഞി വെക്കുന്നുണ്ട്
നെയ്യാലെ നെയ്യപ്പം ചുട്ടെടുത്തു

1 വെരുങ്കൊല്ലം = വരുന്ന കൊല്ലം
2 നീന്റെ ഇഷ്ടംപോലെ ചെയ്തോളൂ

കുഞ്ഞങ്ങക്ക് കഞ്ഞി കൊടുക്കുന്നുണ്ട്
കുഞ്ഞങ്ങള് കഞ്ഞി കുടിക്ക്ന്നുണ്ട്
അമ്മോമനോട് യാത്രപറയുന്നുണ്ട്
യാത്രപറഞ്ഞു പുറപ്പെടുന്നു
അന്നടത്തോല് നടന്നോണ്ടിററ്
തോട്ടംപടിപോയ് കയറുന്നുണ്ട്
തോട്ടത്തിലോമന കുഞ്ഞ്യേളപ്പൻ
മാതയി ചെല്ലും വരവും നോക്കി
ആര്യപ്പടിക്കല് നിക്കുന്നുണ്ട്
ചോദിച്ചല്ലന്നേരം കുഞ്ഞ്യേളപ്പൻ
കുന്നമ്മല്നാല്വീട്ടിൽ കുഞ്ഞ്യാതയി
കുന്നമ്മല്നാൽവീട്ടിൽ പോയോണ്ടിററ്
അമ്മാമൻ സമ്മതം കിട്ട്യാതയി*
പകരം പറഞ്ഞല്ലോ കുഞ്ഞാതയി
തോട്ടത്തിലോമനയിതെന്റെ ബന്ധോ
ഞാനിതു പണ്ടും പറഞ്ഞിക്കില്ലേ
അമ്മാമൻ സമ്മതം കിട്ടല്ലാന്ന്
കുന്നമ്മൽ കുഞ്ഞാമൻ കുഞ്ഞ്യമ്മാമൻ
എന്നോടുംതന്നെ പറഞ്ഞിട്ടുണ്ട്
ഇക്കൊല്ലം പോകണ്ട കുഞ്ഞാതയീ
വരുംകൊല്ലം കാലത്തെ പോവ്വാമ്മകൾ
ഞാനുംകൂടെയ്യാപ്പുറം പോരുന്നുണ്ട്
അത്തുരം വാക്കോന്നോ കേട്ടോണ്ടാരെ
അരിശം ചൊടിച്ചല്ലോ കുഞ്ഞേളപ്പൻ
മാതയ്യോടല്ലേ പറയുന്നത്

എന്നാലും മയക്കില്ല കുഞ്ഞാതയീ
ഒരുകുറിയുംകൂടി പോടപാതയീ
അത്തുരം വാക്കോള് കേക്കുന്നേരം
കുന്നമ്മല് നാൽവീട്ടിൽ കുഞ്ഞാതയീ
കുന്നമ്മല്നാൽവീട്ടിൽ പോരുന്നോള്
അമ്മാമന് വെററില വെച്ചോണ്ടിററ്
അമ്മാമൻ വെററില എടുത്തില്ലാലൊ
മാതയി മടങ്ങിയല്ലേ പോരുന്നത്
തോട്ടത്തിലോമന കുഞ്ഞ്യേളപ്പൻ
മാതയി വരുന്ന വരവും നോക്കി
ഓനപ്പടിക്കല് നിന്നില്ലല്ലോ
ചോദിച്ചല്ലോമന കുഞ്ഞ്യേളപ്പൻ
കുന്നമ്മൽ കുഞ്ഞാമൻ കുഞ്ഞമ്മാമൻ

* കിട്ട്യാതയീ = കിട്ടിയോ, മാതയീ?

അമ്മാമൻ സമ്മതം കിട്ട്യാതയീ
പകരം പറഞ്ഞല്ലോ കുഞ്ഞാതയി
അമ്മാമൻ സമ്മതം കിട്ടീക്കില്ല
പകരം പറഞ്ഞല്ലോ കുഞ്ഞേളപ്പൻ
കുന്നമ്മൽ നാൽവീട്ടിൽ കുഞ്ഞാതയീ
ഒരു കറിയും കൂട്ടീഞ്ഞു് പോടാതയീ
അത്തൂരം വാക്കോള് കേക്കുന്നേരം
കുന്നമ്മൽ നാൽവീട്ടിൽ കുഞ്ഞാതയി
മൂന്നൂട്ടം[1] ഓളങ്ങിനെ പോയോണ്ടിററ്
മൂന്നൂട്ടം മടങ്ങ്യല്ലേ പോരന്നത്
അമ്മാമൻ സമ്മതം കിട്ടിയില്ല
തോട്ടത്തിലോമന കുഞ്ഞേ്യളപ്പൻ
പോകുണ്ടൊരുക്കമൊ ാ ക്കുന്നുണ്ട്
എടച്ചേരി പൂക്കോട്ടോളേടത്ത്യമ്മ
നാലോളം ഇരുത്ത്യോള്[2] പെണ്ണുങ്ങള്
കുന്നമ്മൽനാൽവീട്ടിൽ കുഞ്ഞാതയി
തോട്ടത്തിലോമന കുഞ്ഞേളപ്പൻ
പെരുമാളെ കൈതൊഴാൻ പോകുന്നല്ലോ
അന്നടത്തോല് നട നാണ്ടിററ്
കാഞ്ഞിരക്കെട്ടിനടുത്തുന്നേരം
പറയുന്നുണ്ടന്നേരം കുഞ്ഞ്യാതയി
എടത്ത്യമ്മോടല്ലേ പറയുന്നത്
എടച്ചേരി പൂക്കോട്ടെടേററടത്ത്യമ്മേ
മായം പെരങ്ങാതുട്ടപുടേല്
കുന്നിക്കുരുവോളം രുധിരം കണ്ടാൽ
കാഞ്ഞിരക്കെട്ട് കടക്കാവോളീ
പകരം പറഞ്ഞോള് എടത്ത്യമ്മ
അതിനിപ്പോളേളുല്ലേ കുഞ്ഞാതയീ
ദൂരം നടന്നിട്ട് കുഞ്ഞാതയീ
കാലിൻറകം തൊട പൊട്ട്യതാന്
കാഞ്ഞിരക്കെട്ട് കടക്കുന്നുണ്ട്
ആട്ന്നും പോരന്ന് കുഞ്ഞുങ്ങള്
പാമ്പ് മുമ്പിൽ തോട്ടിനടുത്തുന്നുണ്ട്
ചോദിച്ചല്ലന്നേരം കുഞ്ഞാതയീ
എടച്ചേരി പൂക്കോട്ടെടേററടത്ത്യമ്മേ
മായം പെരങ്ങാതുട്ടപുടേല്
പട്ടറ്പോടേലൊര് തെററ്കണ്ടാല്
പാമ്പ്മുമ്പിൽ തോട് കടക്കാവോളീ

1 മൂന്നൂട്ടം=മൂന്നു പ്രാവശ്യവും
2 ഇരുത്ത്യോള്=ദാസിമാർ

പകരം പറഞ്ഞല്ലോ ഏട്ടത്ത്യമ്മ
അതിനിപ്പോളുള്ളേ കുഞ്ഞ്യാതയീ
തോട്ടത്തിലോമന കുഞ്ഞ്യേളപ്പൻ
ചേടാലെ കേട്ടല്ലോ കുഞ്ഞേളപ്പൻ
ചോദിച്ചല്ലന്നേരം കുഞ്ഞ്യേളപ്പൻ
എടച്ചേരി പൂക്കോട്ടെന്റേട്ടത്ത്യമ്മേ
കുന്നുമ്മൽനാൽവീട്ടിൽ കുഞ്ഞാതയി
എന്തു പറഞ്ഞെന്റേട്ടത്ത്യമ്മേ
പകരം പറഞ്ഞല്ലോളമ്മായുമ്മ
മാതയിയെത്തും പറഞ്ഞിക്കില്ല
പെണ്ണുങ്ങള് നാലാള് പോന്നേരത്ത്
അങ്ങിനെ പലതും പറയുമല്ലൊ
ആണുങ്ങള് ചെവിട് കൊടുക്കവേണ്ട
ആട്ന്നും പോരന്ന് കുഞ്ഞങ്ങള്

കക്കിടകണ്ടിക്കഞ്ഞെത്തുന്നേരം
ചോദിച്ചല്ലന്നേരം കുഞ്ഞ്യാതയി
എടച്ചേരി പൂക്കോട്ടെന്റേട്ടത്ത്യമ്മേ
മായം പെരങ്ങാത്തുടപൊടേല്
പട്ടാറ്പൊടേലൊരു തെററ് കണ്ടാല്
കക്കടക്കണ്ടി കടക്കാവോളി!
പകരം പറയുന്നു ഏട്ടത്ത്യമ്മ
അതിനിപ്പോളേള്ളേ കുഞ്ഞാതയീ
ആട്ന്നും പോരന്ന് കുഞ്ഞങ്ങള്

ചെറിയ കനകത്തെത്തുന്നേരം
ചോദിച്ചല്ലന്നേരം കുഞ്ഞാതയി
മായംപെരങ്ങാത്തുടപൂടേല്
പട്ടാറ്പൊടേലൊരു തെററു കണ്ടാല്
ചെറിയ കനകം കടക്കാവോളി
പകരം പറഞ്ഞല്ലൊ ഏട്ടത്ത്യമ്മ
അതിനിപ്പോളേള്ളേ കുഞ്ഞാതയീ
അവിടുന്നും പോരന്ന് കുഞ്ഞങ്ങള്

ബാവലിക്കെട്ടും കടന്നേപ്പിന്നേ
പത്തമ്മ മക്കളെല്ലന്നിക്കാറ്
നാല്പത് ദിവസത്തെ നോമ്പും നോററ്
പെരുമാള കാണാനായ് പോന്നോരത്ത്
ചോദിച്ചല്ലന്നേരം കുഞ്ഞാതയി
എടച്ചേരി പൂക്കോട്ട് ഏട്ടത്ത്യമ്മ
മായം പെരങ്ങാത്തുടപൊടല്
കന്നിക്കരുവോളം രുധിരം കണ്ടാ

പത്തമ്മ മക്കളെള്ളന്നിക്കാറ്
ഓലെ ചെനയല്ലേ കേക്കുന്നത്
ഓലയിപ്പം തന്ന്യങ്ങനെ തീണ്ടാവോളീ
പകരം പറയുന്ന ഏട്ടത്ത്യമ്മ
അതിനിപ്പോളേള്ളല്ലേ കുഞ്ഞാതയീ
ഏളന്നിക്കാരങ്ങനെ തീണ്ടുന്നേരം
തമ്പോതം കെട്ടങ്ങനെ വീണ്പാതയി*
തോട്ടത്തിലോമന കുഞ്ഞേളപ്പൻ
ചോദിക്കുന്നന്നേരം കുഞ്ഞേളപ്പൻ
ഏടച്ചേരി പൂക്കോട്ട് ഏട്ടത്ത്യമ്മേ
കുന്നമ്മല് നാൽവീട്ടിൽ കുഞ്ഞാതയിക്ക്
എന്തൊര് വര്ത്താനെ ഏട്ടത്ത്യമ്മേ
പകരം പറഞ്ഞല്ലോ ഏട്ടത്ത്യമ്മ
കുന്നമ്മല് നാല്വീട്ടിൽ കുഞ്ഞാതയിക്ക്
എന്തൊര് വരത്താന്നറിയില്ലാലൊ
തോട്ടത്തിലോമന കുഞ്ഞേളപ്പൻ
നെഞ്ചത്തും തച്ച് നിലം ചേരുന്ന
അഞ്ചിന്യവിടാട പാറക്കമ്പം
അവിടെ നടക്കുന്ന നമ്പൂരിക്ക്
വെട്ടിയുറഞ്ഞുള്ളരുളപ്പാട്
തോട്ടത്തിലോമന കുഞ്ഞേളപ്പൻ
നേറച്ചു പാടുന്നു കുഞ്ഞേളപ്പൻ

കുന്നമ്മല് നാല് വീട്ടിൽ മാതയിക്ക്
കുഞ്ഞനൊരാനിയം പററീല്ലെങ്കില്
തിരുമുററടിക്കാനൊര് പൊന്നിൻചൂലും
പച്ച തളിക്കാനൊര് പൊങ്കടയും
അത്കൊണ്ടിവിടത്തെളിഞ്ഞില്ലേങ്കി
കോലത്തുമ്മല് മാലചാത്തും ഞാൻ
നൂറെറാന്നിളന്നീരാവ് കെട്ടിക്കും ഞാൻ
ആനേന ഇരുത്തിക്കൊടുക്കും ഞാനെ
ഒരാനേനിരുത്തിത്തെളിഞ്ഞില്ലേങ്കി
നാലാനേനിരുത്തിക്കൊടുക്കും ഞാനെ
പകരം പറഞ്ഞല്ലോ നമ്പൂരിയെ
തോട്ടത്തിലോമന കുഞ്ഞേളപ്പാ
എനക്കിൻെറ തക്കാരം വേണ്ടേളപ്പാ
വലിയ കനകവും തീണ്ട്യേളപ്പാ
ചെറിയ കനകവും തീണ്ട്യേളപ്പാ
മണത്തന ചപ്പാരം തീണ്ട്യേളപ്പാ

* മാതയി ബോധംകെട്ടു വീണു

ബാവലി കെട്ടും തീണ്ട്യേളപ്പ
ഒക്കെയും നീങ്ങിപ്പൊറുത്ത് ഞാനെ
എന്നെ ഇഞ്ഞി തീണ്ട്യേല്ലേ കുഞ്ഞേളപ്പാ
അതും നീങ്ങിപ്പൊറുത്തു ഞാനെ
ഒന്നിപ്പം ഞാനത് പൊറുക്കുല്ലാലൊ
പത്തമ്മ മക്കളെഉന്നിക്കാററ്
അഞ്ചമ്മ മക്കള് നെയിക്കാററ്
നാല്പതു ദിവസത്തെ നോമ്പും നോററ്
എന്നേപ്പം കാണാൻ വരുന്നേരത്ത്
ഓലേഞ്ഞ് തീണ്ട്യേല്ലേ കുഞ്ഞേളപ്പാ
അതൊട്ടും ഞാനത് പൊറുക്കുല്ലാലൊ
കുന്നമ്മല് നാല്വീട്ടിൽ കുഞ്ഞാതയി
മാതയി നിന്നൊരു മണ്ണേളപ്പാ
മുട്ടോളം മണ്ണ് കയിച്ച് കോരി
മാററം മണ്ണാട നികത്തേളപ്പാ
തോട്ടത്തിലോമന കുഞ്ഞേളപ്പൻ
നെഞ്ചത്ത് തച്ചും നിലം ചേരുന്നു
പറയുന്നുണ്ടന്നേരം കുഞ്ഞേളപ്പൻ
കുന്നമ്മല് നാൽവീട്ടിൽ കുഞ്ഞാതയി
കണ്ണ് തുറന്നൊന്ന് നോക്ക്യേങ്കില്
ബന്ധുന്ന് ഒന്ന് വിളിച്ചെങ്കിലും
നാലാനേനിരുത്തിക്കൊടുക്കുവായിനും
കുന്നമ്മല് നാൽവീട്ടിൽ കുഞ്ഞാതയി

പകരം പറഞ്ഞല്ലോ കുഞ്ഞാതയി
തോട്ടത്തിലോമനയാതെൻെറ ബന്ധോ
പെരുമാളെ പൊന്നെലത്താണെ* ബന്ധോ
ഞാനിപ്പിവിട മരിച്ചോണ്ടാല്
പച്ചപ്പൊറം കെട്ടി കൊണ്ടോവുവറ്
കനകത്ത് കുറുപ്പിൻെറ ഒരാളീന്ന്
അമ്മാമൻ പോവാതെ മഞ്ചല് കിട്ടും
മഞ്ചലിലെട്ടെന്നെ കൊണ്ടപോണം
തോട്ടത്തിലോമന കുഞ്ഞേളപ്പൻ
ഒന്ന് നടന്നൊന്ന് പാഞ്ഞുംകൊണ്ടു്
മഞ്ചിലെടുപ്പിച്ച് കൊണ്ടുവരുന്നു
കുന്നമ്മല്നാല്വീട്ടില് കുഞ്ഞാതയി
പറയുന്നുണ്ടന്നേരം കുഞ്ഞാതയി

തോട്ടത്തില് ദൈരു എൻെറ നേരനുജാ
തോട്ടത്തില് വന്നെന്നും പോയെന്നായി

* പൊന്നെലത്ത് = പൊൻനിലത്തു്

ഇൻേറാടി കളിച്ചും മതികെട്ടില്ല
എടച്ചേരി പൂക്കോട്ടെൻേറട്ടത്ത്യമ്മേ
തക്കാരംവന്ന പറഞ്ഞോണ്ടിററ്
ഒരന്തി* പൂക്കോട്ട് ഞാൻ പാററത്തില്ല
തോട്ടത്തില് ദൈരു എൻെറ നേരന്നുജാ
പതിനാററ് വളയും വള കയ്യുമേ
മഞ്ചിലടങ്ങ്യാണം വെക്കേ ദൈരു
പതിനാററ് മുളമുള്ളൊരു ചോലത്തല
പല്ലക്ക്യ കത്താനും വെക്കേ ദൈരു
പിന്നയും പറഞ്ഞല്ലോ കുഞ്ഞാതയി

തോട്ടത്തിലോമനയിതെൻെറ ബന്ധോ
കുന്നുമ്മല് നാൽവീട്ടിൽ കുഞ്ഞമ്മാമൻ
അമ്മാമനിതൊട്ടുമറിയിക്കരേ
ബന്ധങ്ങനെ മുമ്പില് നടന്നിട്ടാനെ
വല്ലതുപായം പറഞ്ഞിട്ടാനെ
അമ്മാമന പടിഞ്ഞാറേറക്കൂട്ടി
പടിഞ്ഞാററവാതിലടച്ചോ ബന്ധു
തോട്ടത്തിലോമന കുഞ്ഞേള്യളപ്പൻ

അത്തുരം വാക്കോനോ കേക്കന്നേരം
ഒന്ന് നടന്നൊന്ന് പാഞ്ഞുംകൊണ്ട്
കുന്നുമ്മല് നാൽവീട്ടിൽ പോരന്നുണ്ട്
കുന്നുമ്മല് നാൽവീട്ടിൽ ചെല്ലന്നേരം
കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാററ്
പടിക്കന്നെലായിക്കളിക്കുന്നല്ലോ
കേളപ്പന കണ്ണാലെ കാണന്നേരം
ചോദിച്ചല്ലന്നേരം നമ്പിയാററ്

തോട്ടത്തിലോമന കുഞ്ഞേളപ്പാ
കുന്നുമ്മല് നാൽവീട്ടിൽ കുഞ്ഞാതയി
മാതയി ഏടത്തെ കുഞ്ഞേള്യളപ്പാ
അത്തുരം വാക്കോനോ കേക്കന്നേരം
പകരം പറഞ്ഞല്ലോ കുഞ്ഞേള്യളപ്പൻ
കുന്നുമ്മൽ കുഞ്ഞാമാ കുഞ്ഞമ്മാമ
കുന്നുമ്മല് നാൽവീട്ടിൽ കുഞ്ഞാതയീ
എൻെറ വഴിയെ വരുന്നുണ്ടല്ലോ
വെള്ളത്തിനും പാരം ദാഹിച്ചിററ്
ഒര്കിണ്ടി പാല് തരികവേണം

* ഒരന്തി = ഒരു രാത്രി

കന്നമ്മല് കുഞ്ഞാമൻ കുഞ്ഞ്യമ്മാമൻ
പടിഞ്ഞാററകത്തങ്ങനെ പോ ന്നരത്ത്
പടിഞ്ഞാററവാതില് പൂട്ട്യേളപ്പൻ
കന്നമ്മല് കുഞ്ഞാമൻ കുഞ്ഞ്യമ്മാമൻ
നെഞ്ഞത്തടിച്ചും നിലം ചേരുന്നു
വിളിച്ചു പറയുന്ന നമ്പിയാറ്
ഞാനിത് പണ്ടും പറഞ്ഞിക്കില്ലേ
തോട്ടത്തില് പെണ്ണ് കൊടുത്തോണ്ടാല്
ഒടലോടെ പെണ്ണിനെ കിട്ടാല്ലാന്ന്
തോട്ടത്തിലോമന കുഞ്ഞേൃളപ്പൻ
കന്നമ്മല് നാൽവീട്ടിൽ മാതയീന
പടിക്കക്കയെററ്യാട വെച്ചോണ്ടിററ്
കേളപ്പൻ പടി കീഞ്ഞി പോരുന്നുണ്ട്.



# അമ്പാടിയും വെള്ളൂരടത്തിൽ ചിരുതയിയും

താമൂരി[1]കൊയിലോത്തെ തമ്പുരായൻ
താമൂരിക്കൊയിലൊത്തെ പന്തക്കുല്
കളിച്ചോണ്ടൊരു കപ്പപ്പണിയെടുത്തിററ്[2]
കപ്പല് നിലയിലൊറച്ചുപോയി
അരുളിച്ചെയ്യോമന തമ്പുരായൻ
താമൂരിക്കൊയിലോത്തെ നായമ്മാറെ
കപ്പല് പാലാരാൻ കാച്ച്യേങ്കില്
നാടാലുംപാതി കൊടുക്കവെയിനും
വീടാലുംപാതി കൊടുക്കവെയിനും
പകരം പറഞ്ഞല്ലോ നായമ്മാറ്
ഞാളൊരു് നായര കണ്ടിക്കണ്ട്
അരുളിച്ചെയ്യുന്നേരം തമ്പുരായൻ
ഏതൊര് നായരെ നായമ്മാറെ
പകരം പറയുന്ന നായമ്മാറ്
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
കപ്പല്ല് പാല് ഓനത്[3]കാച്ചും

1 താമൂരി=സാമൂതിരി
2 കപ്പ=കപ്പൽ
3 ഓനത്=അവൻ+അതു്

പറയുന്നല്ലനേരം തമ്പുരായൻ
താമൂരിക്കൊയിലോത്തെ നായമ്മാറെ
കാവിലും ചാത്തോത്തല്ലമ്പാടിക്ക്
തിരുവെഴുത്തോലോന്ന്[1] കൊണ്ടുപോണം
ഓലകണ്ടൊപ്പരിവിടേത്തുവാൻ[2]
താമൂരിക്കൊയ്‌ലോത്ത് നായമ്മാറ്
അത്തുരം വാക്കോല് കേക്കുന്നേരം
മുററത്തിളംപന തണ്ടേ്മ്മന്ന്
കുമ്പുന്നൊരോല മുറിച്ചെടുത്ത്
കുറുവംകൊണ്ടോല മുറിച്ചെടുത്ത്
വെയിലത്തിട്ടോല നിറംവരുത്തി
മഞ്ഞത്തിട്ടോല പതംവരുത്തി
തൃക്കയ്യിക്കൊണ്ടുകൊടുക്കുന്നല്ലോ
താമൂരിക്കൊയിലോത്തെ തമ്പുരായൻ
വാചകംവെച്ചങ്ങ് ഓലേഴുതി
തൃക്കയ്യിവിളയാടീട്ടൊപ്പുംവെച്ച്
നായമ്മാറേലോല കൊടുക്കുന്നല്ലോ
താമൂരിക്കൊയിലോത്തെ നായമ്മാറ്
വാങ്ങിയാണമോല[3] തലയില്‌വെച്ച്
തലയിന്നും താഴ്ത്തി മടിയില്‌വെച്ച്
കാവിലും ചാത്തോത്ത് പോരുന്നല്ലോ
അന്നടത്തോല് നടന്നോണ്ടിററ്
കാവിലും ചാത്തോത്ത് ചെല്ലുന്നല്ലോ
ആര്യപ്പടികേരി ചെല്ലുന്നേരം
കാവിലും ചാത്തോത്ത് കുഞ്ഞിക്കമ്പ്യയും—
വെള്ളരെടുത്തില് കുഞ്ഞിരുതയ്യും
ആര്യപ്പടിക്കന്നാനിപ്പള്
പൊള്ളുഞ്ചെലാടയും[4] പാടുകയും
നായമ്മാറെ കണ്ണാലെ കാണുന്നേരം
പൊഞ്ചെങ്ങലയും തണ്ടും താഴ്ത്തിവെച്ച്
ചോദിച്ചല്ലനേരം കുഞ്ഞിക്കമ്പാ—
താമൂരിക്കൊയിലോത്ത് നായമ്മാറെ
എന്തായി വന്നതെ നായമ്മാറെ
പകരം പറഞ്ഞല്ലോ നായമ്മാറ്
തച്ചോളിക്കമ്പേ ഇളംപൈതലേ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി

1 തിരുവെഴുത്തോലൊന്ന=തിരുവെഴുത്ത്+ഓല+ഒന്ന്
2 ഓല കണ്ട് നിങ്ങളുടെ ഒന്നിച്ച് ഇവിടെ എത്തുവാൻ
3 വാങ്ങിയശേഷം ഓല
4 പൊള്ളുഞ്ചെലാടുക=പൂഞ്ഞാലാടുക

അമ്പാടി എവിടുത്താൻ പോയെൻറടോ
പകരം പറഞ്ഞല്ലോ കുഞ്ഞികുമ്പാ
കാവിലും ചാത്തോത്തിതെൻറയേട്ടൻ
ഏട്ടൻ പടിഞ്ഞാററകത്തുണ്ടല്ലോ
പകരം പറഞ്ഞല്ലോ നായമ്മാററ്
താമൂരിക്കൊയിലോത്തെ തമ്പുരായൻ
തിരുവെഴത്തോലണ്ട് തന്നിക്കല്ലോ
തച്ചോളികുമ്പ കളിപ്പൈതല്
തിരുവെഴുത്തോലങ്ങ് വാങ്ങുന്നല്ലോ
ഏട്ടൻേറൽ കൊണ്ടക്കൊടുക്കുന്നല്ലോ
കാവിലും ചത്തോത്ത് കുഞ്ഞമ്പാടി
തിരുവെഴത്തോലങ്ങ് വാങ്ങ്യോണ്ടിററ്
ഓല തിരിച്ചും മറിച്ചും നോക്കി
ഓലേലെ വാചകം കാണുന്നല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
താമൂരിക്കൊയിലോത്തെ നായമ്മാറെ
ഞാനക്കൊയിലോത്തങ്ങെത്തിക്കോളും
താമൂരിക്കൊയിലോത്ത് നായമ്മാററ്
ഓലിപ്പം പോയി പൊറം കയിഞ്ഞേരേ—
വിളിച്ചുപറഞ്ഞല്ലോ കുഞ്ഞമ്പാടി
തച്ചോളികുമ്പകളിപ്പൈതലേ
താമൂരിക്കൊയിലോത്ത് തമ്പുരാൻെറ
തിരുവെഴത്തോല പിടിച്ചിന്ന ഞാൻ
ഞാനോ കുളിച്ചുവരുമ്പളക്ക്
കഞ്ഞി കട്ടമയിൽ വെക്കവേണം
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
ഓൻെറ പടിഞ്ഞാറേൽ പോര്ന്നുണ്ട്
ഓൻ കാച്ച്യ എണ്ണ എടുത്തമ്പാടി
എണ്ണ നിറവിന് തേച്ചമ്പാടി
തോറത്ത്മുണ്ട് കയിക്കലാക്കി
താഴെ മണിക്കുളം പോര്ന്നല്ലോ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
വേഗം കുളിച്ച് കയറിത്തോർത്തി
കഞ്ഞിസ്ഥലത്തല്ലെ പോര്ന്നത്
കഞ്ഞിസ്ഥലത്തങ്ങനെ ചെല്ലുന്നേരം
കാവിലും ചാത്തോത്ത് പെറോരമ്മ
കഞ്ഞിസ്ഥലത്തൊരിലയും വെച്ച്
തുമ്പപ്പൂപോലത്തെ ചോറാനല്ലോ
ചോറിപ്പംതന്നെ വിളമ്പുന്നല്ലോ
പൊൻപോലെയഞ്ചുകറി വിളമ്പി

മഞ്ഞുവെള്ളംപോലെയുരുക്കനെയ്യും
ചോററിൽ നനച്ചുകൊടുത്തോളുന്നു
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
വേണ്ടുന്ന ചോറ് വാരീററ്ണ്ടോളുന്നു
വേണ്ടാത്ത ചോറിന്ന് കൈകുടഞ്ഞ്
വെള്ളോട്ടുകിണ്ടീലെ വെള്ളംകൊണ്ട്
വായും കയിയും സുഖം വരുത്തി
കാവിലും ചാത്തോത്ത് കുഞ്ഞിക്കമ്പ
വെള്ളൂരെടത്തിലെക്കുഞ്ഞിരുതയും
എലക്കിരുന്നും കഞ്ഞി കുടിച്ചി
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
കഞ്ഞികുടിച്ചും സുഖം വന്നാരെ
ഓൻെറ പടിഞ്ഞാറേറ പോരുന്നല്ലോ
ഓൻെറ ചമയം ചമഞ്ഞൊരുങ്ങി
പടിഞ്ഞാറേറന്നിപ്പുറം പോരുന്നുണ്ട്
എടവട്ടത്തേക്കോനോ പോരുന്നുണ്ട്
പറയുന്നുണ്ടോമന കുഞ്ഞമ്പാടി
പോയിവരട്ടെ ഞാൻ പെറേറാരമ്മേ
അമ്മയോടയപ്പിച്ച് പോരുന്നുണ്ട്
അന്നടത്തോനോ നടന്നൂട്ടിററ്
താമൂരിക്കൊയിലോത്തും ചെല്ലുന്നുണ്ട്
ആര്യപ്പടികേരി ചെല്ലുന്നേരം
താമൂരിക്കൊയിലോത്ത് തമ്പുരായൻ
തൃക്കണ്ണാ കണ്ടല്ലോ തമ്പുരായൻ
പറയുന്നുണ്ടന്നേരം തമ്പുരായൻ
ഒത്തേനൻ പൊന്ന്യത്തൊയീഞ്ഞേത്ത്യയെന്ന്
ആരൊര് പൂളം* നടത്തിവോളീ
തച്ചോള്യ്യാതേനൻ വരുന്നത് കണ്ടോ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
ആര്യപ്പടികേരി ചെന്നോണ്ടിററ്
നിന്ന സഭക്കും കൊയിലോത്തിന്നും
വളരെ കൈക്കൂട്ടിത്തൊഴുതമ്പാടി
തൊഴുതിട്ടിടഭാഗം മാറിനിന്നു
ചോദിച്ചല്ലന്നേരം കുഞ്ഞമ്പാടി
എന്തിനടിയനെ ചെല്ല്യൂട്ടത്?
പകരം പറഞ്ഞല്ലോ തമ്പുരായൻ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടീ
മററൊന്നുമല്ല ഞാൻ ചെല്ല്യൂട്ടത്

* പൂളം=കളവ്.

താമൂരി കൊയിലോത്തെ പന്തക്കുലപ്
കളിച്ചോണ്ടോര് കപ്പപ്പണി എടുത്തിട്ടുണ്ട്
കപ്പല് പാലാരും കാച്ചീക്കില്ല
കപ്പല് നിലയിലൊറച്ച്പോയി
കപ്പല്നീരായംകൊണ്ടില്ലാലൊ
കപ്പലപ്പാലങ്ങനെ കാച്ച്യേനെടോ
നിന്റെ കയ്യാലെ പൊരുത്തംവേണം
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
താമൂരിക്കൊയിലോത്തെ തമ്പുരാനെ
കപ്പല്പാല് ഞാൻ കാച്ചുണ്ടീക്കി
ഒരുകിണ്ടി പാലും തരണേനക്ക്
ചെന്തെങ്ങുംതേങ്ങ ചിരട്ടി വേണം
അത്തുരം വാക്കങ്ങനെ കേക്കന്നേരം
താമൂരിക്കൊയിലോത്ത് തമ്പുരായൻ
ഒര്കിണ്ടി പാലും കൊടുക്ക്ന്ന്ണ്ട്
ചെന്തെങ്ങും തേങ്ങ ചിരട്ടിക്കൊടുത്തു
താമൂരിക്കൊയിലോത്ത് പന്തക്കുലപ്
കപ്പലിലങ്ങനെ ചെല്ലുന്നോനോ
കപ്പല്പാലോനോ കാച്ച്ന്നല്ലൊ
കപ്പല്പാലങ്ങനെ കാച്ച്നേരം
പാലിനിളവെക്ക തട്ടുന്നേരം
കപ്പല് നിലയിന്നിളകിപ്പോയി
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
കപ്പല്വെച്ചോടിച്ചും പോരുന്നുണ്ട്
കപ്പല് വെച്ചോടിച്ചും പോന്നോണ്ടിററ്
പാറെ പുതിയോട്ട് താഴ പന്തക്കുലപ്
ആട ഇന്നക്കപ്പല് താഴ്ന്നല്ലോ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
പാറെ പുതിയോട്ട് പോരുന്നുണ്ട്
പടിയെന്നും ചൊല്ലി പടിഞ്ഞാറേലപ്
പടിഞ്ഞാററാന്നും ചൊല്ലി കട്ട്മ്മലപ്
കട്ട്മ്മച്ചെന്നാടിരുന്നമ്പാടി
കട്ട്മ്മച്ചെന്നാടിരിക്കന്നേരം
പാറെ പുതിയോട്ട് കുഞ്ഞ്യാതയി
വിളിച്ച്പറഞ്ഞല്ലൊ കുഞ്ഞാതയി
പാറെ പുതിയോട്ടിൽ പെറേറാരമ്മേ
ഇമ്മളെ പടിഞ്ഞാറേലാണെ അമ്മെ
ഏതോര് നായര് വന്നിട്ടുണ്ട്
പാറെ പുതിയോട്ട പെറേറാരമ്മ
പടിഞ്ഞാററകത്തങ്ങനെ ചെല്ലുന്നേരം

കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
കട്ട്മ്മത്തന്നെ ഇരിക്കുന്നല്ലോ
അപ്പോം പറയുന്ന പെറ്റോരമ്മ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
അച്ഛൻ പതിനാറ് ചാടിയപോലെ
ഇനിക്കും പതിനാറ് ചാടാനുണ്ടോ
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
പാറെ പുതിയോട്ടിൽ കുഞ്ഞ്യാതയി
പായ്യാരം പിന്നെ പറയാമ്മക്ക്
ഏഴ്വട്ടം വെത്തില ചുരുട്ട്യാതയി
പാറെ പുതിയോട്ടിൽ കുഞ്ഞ്യാതയി
അത്തരം വാക്കങ്ങനെ കേക്കുന്നേരം
പകരം പറഞ്ഞല്ലോ കുഞ്ഞ്യാതയി
പാറെ പുതിയോട്ടിൽ പെറ്റോരമ്മേ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
അമ്പാടി പറഞ്ഞത് കേട്ടാ അമ്മേ
പകരം പറഞ്ഞല്ലോ പെറ്റോരമ്മ
പാറെ പുതിയോട്ട് കുഞ്ഞാതയി
ഇനിക്കൊത്താണായിക്കോ[1] കുഞ്ഞാതയി
പാറെ പുതിയോട്ട് കുഞ്ഞാതയി
കാവിലും ചാത്തോത്തമ്പാടിക്ക്
ഏഴ്വട്ടം വെറ്റില ചുരുട്ടുന്നോള്
അങ്ങിനവിടാട പാറക്ക്മ്പോം
അവിട കുറഞ്ഞൊന്ന് പാറത്തോരെ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
പാറെ പുതിയോട്ടിൽ കുഞ്ഞാതയി
കാലം പതിററാണ്ടല്ലേറെയായല്ലൊ
പാറെ പുതിയോട്ടില് വന്നോണ്ടിററ്
കാവിലും ചാത്തോത്ത് പെറ്റോരമ്മ
അമ്മക്കിന്നേതാം വരുത്തായോന്ന്[2]
തച്ചോളിക്കമ്പ കളിപ്പെതല്
ഓക്കിപ്പോളേതാം വരുത്തായോന്ന്
ഞാനിപ്പോളൊന്നും അറികയില്ല
കാവിലും ചാത്തോത്ത് പോണേനക്ക്
പാറെ പുതിയോട്ട് പെറ്റോരമ്മ
അമ്മയോടും ചെന്ന പറമാതയ്യേ

1 ഇനിക്കൊത്താണായിക്കോ = നിൻെറ ഇഷ്ടംപോലെ ആയിക്കോ
2 വരുത്തായോന്ന് = രോഗമായോ എന്ന്

മാലയിട്ടിട്ടൊപ്പരം പോരുവാനെ
പാറെ പുതിയോട്ട് കുഞ്ഞാതയി
അത്തുരം വാക്കങ്ങിനെ കേക്കുന്നേരം
പാറെ പുതിയോട്ട് കുഞ്ഞാതയി
അമ്മയോട് ചെന്നു പറയുന്നുണ്ട്
പാറെ പുതിയോട്ട് പെറ്റോരമ്മേ
കാവിലും ചാത്തോത്തിതെൻെറ ബന്ധു
ബന്ധു പറഞ്ഞതും കേട്ടോ അമ്മേ
കാവിലും ചാത്തോത്ത് പോണംപോലും
മാലയിട്ടൊപ്പരം പോണംപോലും
അത്തുരം വാക്കമ്മെ കേക്കുന്നേരം
കാവിലും ചാത്തോത്ത് അമ്പാടിക്കും
പാറെ പുതിയോട്ടില് മാതയിക്കും
കുഞ്ഞങ്ങക്ക് കുഞ്ഞിയല്ലെ വെക്കുന്നത്
പാറെ പുതിയോട്ടില് പെറ്റോരമ്മ
പാറെ പുതിയോട്ടില് മാതയീന
കുഞ്ഞനെ തേച്ച് കുളിപ്പിക്ക്ന്നു്
കുഞ്ഞൻെറ പൊന്നും ചമയിക്ക്ന്ന്
കുഞ്ഞങ്ങക്ക് കുഞ്ഞി കൊടുക്കുന്നുണ്ട്
കുഞ്ഞിക്കടയുമെടുത്ത് അമ്മ
അരിനുരിച്ചുംകൊണ്ട് കുഞ്ഞനെ കീക്ക്ന്നുണ്ട്
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
അന്നടത്താലെ നടന്നൂട്ടിററ്
കാവിലും ചാത്തോത്ത് പോരുന്നല്ലോ
ആര്യപ്പടി കാരിച്ചെല്ലുന്നേരം
വെള്ളൂരെടത്തിലെ കുഞ്ഞിരുതയ്യും
തച്ചോളിക്കമ്പ കളിപ്പൈതല്
ആര്യപ്പടിക്കന്നിങ്ങാനിപ്പോള്
പുഴിച്ചോറാടികളിക്കുന്നുണ്ട്
കണ്ണാലെ കണ്ടല്ലൊ കുഞ്ഞിരുതയി
പകരം പറഞ്ഞല്ലൊ കുഞ്ഞിരുതയി
തച്ചോളിക്കമ്പ കളിപ്പൈതലെ
കാവിലും ചാത്തോത്തിതിൻെറ ഏട്ടൻ
കപ്പല് വെച്ചോടിക്കാൻ പോയിററാണ
അമ്മാറെയുംകൊണ്ട വരുന്നത് കണ്ടോ
കളിയും വഴിയോട്ട് ചാടിയവര്
പടിഞ്ഞാററെ പൊഞ്ചു രക്കട്ട്മ്മല്
കമ്പിട്ടയക്കൊണ്ട് വീഴുന്നല്ലൊ
അങ്ങിനവിടാട പാറക്കുമ്പോൾ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി

ആര്യപ്പടിക്കന്നെങ്ങാനിപ്പള്
വിളിച്ചുപറഞ്ഞല്ലൊ കുഞ്ഞമ്പാടി
കാവിലും ചാത്തോത്ത് പെറോരമ്മേ
കപ്പല്വെച്ചോടിക്കാൻ പോയിററാണ്
അമ്മാറേയുംകൊണ്ടു് ഞാൻ വന്നിട്ടുണ്ട്
കയിപിടിച്ചു കയററരുതോ പെറോരമ്മേ
പകരം പറഞ്ഞല്ലോ പെറോരമ്മ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
ഇൻറച്ഛൻ കണ്ടിററ് കൊണ്ടോന്നത്
വെള്ളൂരെടത്തിലെ കുഞ്ഞിരുതയി
ഇവിട്ടത്തെ പടിഞ്ഞാറേറലുണ്ടമ്പാടി
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
അങ്ങിനെവിടാട പാറക്കമ്പോളം
പാറേപ്പുതിയോട്ട് കുഞ്ഞിരുതയി
ആര്യപ്പടിക്കലും നിന്നിററാണ്
കുഞ്ഞിക്കാല്മുട്ടു് കടഞ്ഞുപോയി
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
പടിഞ്ഞാററകത്തല്ലെ പോരുന്നത്
പറയുന്നല്ലന്നേരം കുഞ്ഞമ്പാടി
വെള്ളൂരെടത്തിലെ കുഞ്ഞിരുതയി
പാറേപ്പുതിയോട്ട് കുഞ്ഞാതയി
ഇന്നപ്പോലത്തൊരു പെണ്ണല്ലെ ഓള്
കൈപിടിച്ചുകയററരുതോ കുഞ്ഞിരുതയി
വെള്ളൂരെടത്തിലെ കുഞ്ഞിരുതയി
അത്തരം വാക്കങ്ങനെ കേക്കുന്നേരം
അമ്മയോട്ട് ചെന്നല്ലെ ചോദിക്കുന്ന്
കാവിലും ചാത്തോത്ത് പെറോരമ്മേ
ബന്ധു ഇന്നൊരമ്മാറെ കൊണ്ടോന്നിട്ട്
കൈപിടിച്ചുകയററാതെ പെറോരമ്മേ
അപ്പോളം പറയുന്ന പെറോരമ്മ
വെള്ളൂരെടത്തിലെ കുഞ്ഞിരുതയി
ഇന്നെക്കൈപിടിച്ചും കയററീക്കില്ലെ
ഇനിക്കൊത്തണായിക്കൊ കുഞ്ഞിരുതയി
വെള്ളൂരെടത്തിലെ കുഞ്ഞിരുതയി
മുത്തും നിറനാഴി വെക്കുന്നുണ്ട്
അരിയും നിറനാഴി വെക്കുന്നുണ്ട്
വിളക്ക് നിറനിറെ കത്തിക്കുന്നു്
അരിയും നിറച്ചു ഗുണംവരുത്തി
മുത്തെറിഞ്ഞെതിരേറു കൂട്ടുന്നുണ്ട്
കുഞ്ഞനെ പടിഞ്ഞാററ കയററുന്നുണ്ട്

കുഞ്ഞന് പാലും പഴം കൊട്ടത്ത്
അങ്ങിനവിടാട പാറക്കമ്പോൾ
വെള്ളൂരെടത്തിലെ കുഞ്ഞിരുതയിക്ക്
കുഞ്ഞനൊരാററ കെറുപ്പമായി[1]
ഏഴാംമാസം പിറന്നോണ്ടാരെ
കാവിലും ചാത്തോത്ത് പെറേറാരമ്മ
കണിയാനെ വാരിയരെ തേടുന്നുണ്ട്
പുളികുടിമുഹൂർത്തം കൊള്ളിക്കവാൻ
നല്ല മുഹൂർത്തം കാണുന്നുണ്ട്
മേലില്ല വരും കുംഭം ഞാററാഴ്ച
പുളികുടിമുഹൂർത്തം കൊള്ളുവാനെ
കാവിലും ചാത്തോത്ത് പെറേറാരമ്മ
ഓല പോണ്ട[2]ദിക്കില് ഓല പോയി
ആള് പോണ്ട ദിക്കില് ആളും പോയി
പതിനാല്കണ്ട് കുല പുകവെച്ച്
അങ്ങിനവിടാട പാറക്കമ്പോൾ
ഞാററാഴ്ച വന്നു പിറന്നുപോയി
കാവിലും ചാത്തോത്ത് പെറേറാരമ്മ
ആര്യപ്പടിക്കന്നങ്ങാനിപ്പള്
ആയിരരികുത്തിച്ചേറിക്കുന്ന്
പാറെ പുതിയോട്ട് കുഞ്ഞാതയി
പകരം പറഞ്ഞല്ലൊ കുഞ്ഞാതയി
കാവിലും ചാത്തോത്ത് പെറേറാരമ്മേ
വെള്ളൂരെടത്തിലെ കുഞ്ഞിരുതയിക്ക്
കഞ്ഞികുടിക്കാത്ത തളച്ച്കൊണ്ട
ക്ഷീണം പെരുത്തുണ്ടെ പെറേറാരമ്മേ
ആലസ്യകഞ്ഞികൊടുക്കട്ടെ ഞാൻ
പാറെ പുതിയോട്ട് കുഞ്ഞാതയി
ആലസ്യകഞ്ഞി വെക്കുന്നുണ്ട്
കഞ്ഞിവെച്ച് തണിക്കുന്നുണ്ട്
മൂവക്ക് മൂർക്കൻനെയ്യുള്ളത്
മൂവക്ക് നെയ്യും കഞ്ഞിലൊഴിക്കുന്നുണ്ട്
കുഞ്ഞന് കഞ്ഞി കൊടുക്കുന്നുണ്ട്
പാറേ പുതിയോട്ട് കുഞ്ഞാതയി
പകരം പറഞ്ഞല്ലൊ കുഞ്ഞാതയി
ഇനിക്കിപ്പോളേത്തും വരുത്തേല്ലെങ്കിൽ
പള്ളേലെ പിള്ളക്ക് വരുത്തമുണ്ട്

1 കെറുപ്പമായി = ഗർഭമായി
2 പോണ്ട = പോകേണ്ട

കഞ്ഞി കുടിച്ചോളെ കുഞ്ഞിരുതയി
വെള്ളരെടത്തിലെ കുഞ്ഞിരുതയി
ആലസ്യകഞ്ഞി കുടിക്കുന്നുണ്ട്
ഓളിന്നക്കഞ്ഞി കുടിക്കുന്നുണ്ട്
ഓളിന്നക്കഞ്ഞി കുടിച്ചോണ്ടാരെ
പോരുന്നല്ലോമന കുഞ്ഞിരുതയി
വെള്ളരെടത്തിലെ ചിരുതയ്യാനെ
ഓളെ പടിഞ്ഞാററെ പോരുന്നല്ലോ
കുമ്പിട്ടയക്കാണം വീഴുന്നല്ലൊ
കുമ്പിട്ടയക്കാണം വീണോണ്ടിററ്
തച്ചോളിക്കമ്പെ കളിപ്പൈതല്
ഓള പടിഞ്ഞാററ പോരുന്നല്ലേ
ഓള് പടിഞ്ഞാററൽ ചെന്നോണ്ടിററ്
ചോദിച്ചല്ലോമന കുഞ്ഞിക്കമ്പെ
വെള്ളരെടത്തിലെന്റേട്ടത്ത്യമ്മോ
എന്തൊരു വരുത്താനെന്റേട്ടത്ത്യമ്മേ
തച്ചോളിക്കമ്പെ കളിപ്പൈതലേ
എന്തൊരു വരുത്താനറിഞ്ഞു ടാലോ
പോരുന്നല്ലോമന കുഞ്ഞിക്കമ്പെ
അമ്മേപ്യാട്ടം ചെന്ന് പറയുന്നല്ലൊ
കാവിലും ചാത്തോത്ത് പെറേറാരമ്മേ
വെള്ളരെടത്തിലെന്റേട്ടത്ത്യമ്മ
പാററപ്പതിയോട്ടിലേട്ടത്ത്യമ്മ
ഓറിന്നക്കഞ്ഞി കൊട്ടത്തോണ്ടിററ്
ഒന്നീക്കില് നല്പദത പെറേറാരമ്മേ
ഒന്നീക്കില് ചീത്ത്യാമന പെറേറാരമ്മേ
കാവിലും ചാത്തോത്ത് പെറേറാരമ്മ
ഒട്ടു കേട്ടൊട്ടു കേക്കുംമുമ്പെ
പാഞ്ഞോണ്ട് പോരുന്നപ്പെറേറാരമ്മ
ഓള പടിഞ്ഞാറേറ പോരുന്നല്ലൊ
ചോദിക്കുന്നോമന പെറേറാരമ്മ
വെള്ളരെടത്തിലെ കുഞ്ഞിരുതയ്യെ
എന്തൊരു വരുത്താനെ കുഞ്ഞിരുതയ്യെ
പകരം പറഞ്ഞല്ലൊ കുഞ്ഞിരുതയി
എന്തൊരു വരുത്താന്നറിഞ്ഞു ടാലോ
ഏതൊരു വരുത്താന്നറിഞ്ഞു ടാലോ
ചെവിടാലെ കേട്ടല്ലൊ കുഞ്ഞമ്പാടി
പോരുന്നല്ലോമന കുഞ്ഞമ്പാടി
ഓനപ്പടിഞ്ഞാറേറൽ പോരുന്നല്ലൊ
ചോദിച്ചല്ലോമന കുഞ്ഞമ്പാടി

വെള്ളൂരെടത്തിലെ കുഞ്ഞിരുതയ്യേ
എന്തൊരു വരുത്താനേ കുഞ്ഞിരുതയ്യേ
അന്നേരം പറയുന്നു കുഞ്ഞിരുതയ്യേ
കാവിലും ചാത്തോത്തിതിൻെറ ബന്ധോ
എന്തൊരു വരുത്താന്നറിഞ്ഞു ടാലോ
വെള്ളൂരെടത്തിലെ കുഞ്ഞിരുതയി
വിളിച്ചുംപറയുന്ന കുഞ്ഞിരുതയ്യി
കാവിലുംചാത്തോത്തിന്തെൻെറ ബന്ധോ
വെള്ളൂരെടത്തിലെൻറാങ്ങളാറ
ഒരുനോക്കെനിക്കോല കാണ്വവേണം
പന്ത്രണ്ടാങ്ങളാറങ്ങിനെ കാണ്വവേണം
പറയുന്നല്ലന്നേരം കുഞ്ഞമ്പാടി
കാവിലും ചാത്തോത്തു് നായന്മാറെ
വെള്ളൂരെടത്തിലും പോയോണ്ടിററു്
വെള്ളൂരെടത്തിലെ നമ്പ്യാന്മാറോടു്
ഓലോടിവിട* വരുവാൻ പറ
കാവിലും ചാത്തോത്തു് നായന്മാറു്
വെള്ളൂരെടത്തിലും പോരുന്നല്ലൊ
വെള്ളൂരെടത്തിലും ചെന്നോണ്ടിററു്
ചോദിച്ചല്ലോമന നമ്പ്യാന്മാറു്
എന്തായി വന്നതെ നായന്മാറെ
പറയുന്നല്ലോമന നായന്മാരു്
വെള്ളൂരെടത്തിലെ ചിരുതയിക്കു്
എന്തൊരു വരുത്താന്നറിഞ്ഞു ടാലോ
എന്തൊരു വരുത്താന്നറിഞ്ഞു ടാലോ
പന്തിരണ്ടാങ്ങളമാരേയും കാണുവാനായു്
ഞാള പറഞ്ഞിങ്ങയച്ചിക്കല്ലോ
അയ്യോരു വർത്താനം കേട്ടന്നേരം
പന്ത്രണ്ടാളങ്ങിനെ പോരുന്നല്ലോ
കാവിലും ചാത്തോത്തു് വന്നോണ്ടിററു്
ചോദിക്കുന്നോമന നായന്മാറു്
കാവിലും ചാത്തോത്തു് കുഞ്ഞിക്കങ്കാ
വെള്ളൂരെടത്തിലെ ചിരുതേയിക്കു്
എന്തൊരു വരുത്താനേ കുഞ്ഞിക്കങ്കാ
പറയുന്നല്ലോമന കുഞ്ഞിക്കങ്കൻ
എന്തൊരു വരുത്താന്നറിഞ്ഞു ടാലോ
എന്തൊരു വരുത്താന്നറിഞ്ഞു ടാലോ
പോരുന്നല്ലോമന നമ്പ്യാന്മാറു്

---

* ഓലോലിവിട = അവരോടു് + ഇവിടെ.

പടിഞ്ഞാററകത്തങ്ങിനെ പോരുന്നല്ലൊ
പടിഞ്ഞാററകത്തങ്ങിനെ വന്നോണ്ടിററ്
ചോദിക്കുന്നോമന നമ്പ്യാമ്മാറ്
വെള്ളൂരെടത്തിലെ കുഞ്ഞിരുതയ്യേ
എന്തൊരു് വരത്താനെനിക്കിപ്പോള്
പറയുന്നല്ലോമന കുഞ്ഞിരുതയി
വെള്ളൂരെടത്തിലെൻറാങ്ങളാറെ
ഇപ്പം മരിക്കെൻറാങ്ങളാറെ
എന്തൊരു് വര്ത്താന്നറിഞ്ഞൂടാലോ
ഏതൊരു് വര്ത്താന്നറിഞ്ഞൂടാലോ
ഇപ്പം മരിക്കെൻറയാങ്ങളാറെ
ആങ്ങളാറ കണ്ടും കൊതി കെട്ടില്ല
ബന്ധൂന കണ്ടും കൊതി കെട്ടില്ല
ഇപ്പം മരിക്കെൻറയാങ്ങളാറെ
നന്നക്കരയുന്ന ആങ്ങളാറ്
കാവിലും ചാത്തോത്ത് കുഞ്ഞിക്കങ്കൻ
നന്നക്കരയുന്ന കുഞ്ഞിക്കങ്കൻ
വെള്ളൂരെടത്തിലെ കുഞ്ഞിരുതയ്യി
അങ്ങനെ പറഞ്ഞും മരിച്ചവള്
വെള്ളൂരെടത്തിലോളാങ്ങളാറ്
തമ്പോതം* കെട്ടാട വീണപോയി
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കൻ
തമ്പോതം കെട്ടാട വീണപോയി
അങ്ങനെ മയങ്ങി കിടക്കുന്നേരം
കങ്കനൊറക്കത്ത് കണ്ടോണ്ടല്ലൊ
കാവിലും ചാത്തോത്ത് കുഞ്ഞിക്കങ്കാ
ഇനിക്കെയിതമ്മാറ് മരിക്കാറുള്ള
വേറ്യാരുക്കമമ്മാറ് മരിക്കാറില്ലെ
വെള്ളൂരെടത്തിലെ ചിരുതയീന
ചിരുതയി കുഞ്ഞനെ ദഹിപ്പിക്കണ്ട
ചിരുതയി കുഞ്ഞനെ കുഴിച്ചിടണ്ട
കഥമാനപ്പെട്ട്യോന്ന് തീറ്ത്തിററ്
പെട്ടീല് വെച്ചിററൊഴുക്കാ വേണം
ഒക്കെയും പറഞ്ഞല്ലൊ കുഞ്ഞ്യേതേനൻ
ഒറക്കത്ത് തന്നെ പറഞ്ഞതെന്ന്
ഇഞ്ഞി കരുതറെ കുഞ്ഞിക്കങ്കാ
ഒറക്ക് തെളിഞ്ഞാലെ കുഞ്ഞിക്കങ്കാ
വെട്ടത്ത്നാട്ടിലുള്ളാശാര്യേള്

* തമ്പോതം = സ്വബോധം

ആശാരേ്യളത്തേടി കൊണ്ടോന്നിട്ട്
ഇരുപത്തിയൊന്നുള്ളോരാശാരേ്യള്
ഓലയിന്നൂട വരുത്ത്യോണ്ടിററ്
കഥമാനപ്പെട്ട്യോന്ന് തീറ്ത്തിററ്
പെട്ടിപ്പൊറത്താനെ കുഞ്ഞിക്കങ്കാ
ഇന്നുടെ കയ്യൊപ്പുതക്ഷരവും
പെട്ടിപ്പൊറത്തങ്ങനെഴുതു വേണം
ഓളുടെ പൊന്നും ചമയിക്കേണം
ഓളുടെ പട്ടും ചമയിക്കേണം
എന്നിട്ടൊഴക്കിക്കോ കുഞ്ഞിക്കങ്കാ
ഒന്നും മറക്കറെ കുഞ്ഞിക്കങ്കാ
അമ്പാടി ഉറക്ക് തെളിയുന്നല്ലൊ
നാലു പുറയെല്ലാം നോക്കുന്നേരം
ആളെ മനിച്ചനെ[1] കാണാനില്ല
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
അമ്മേൻറരികത്തും പോരുന്നല്ലൊ
വത്താനംപോലെ പറയുന്നല്ലൊ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
കാവിലും ചാത്തോത്ത് കാര്യക്കാരെ
നീളെ ഒരു വിളി വിളിക്കുന്നുണ്ട്
കാവിലെ ചാത്തോത്ത് കാര്യക്കാരൻ
വെട്ടത്ത്നാട്ടിലും പോയിറെറടോ
ആശാരേ്യളത്തേടിക്കൊണ്ടുവരണം
ഇരുപത്തിയൊന്നുള്ളോരാശാരേ്യളൊ
അയ്യോര്വാക്കങ്ങനെ കേക്കുന്നേരം
പോര്ന്നല്ലോമന കാര്യക്കാറ്
വെട്ടത്ത്നാട്ടിലും വന്നോണ്ടിററ്
ഇരുപത്തിയൊന്നുള്ളോരാശാരേ്യള
ഓലോടുംതന്നെ പറയുന്നല്ലൊ
ആശാരേ്യളത്തേടിക്കൊണ്ടുവാന്ന്
കാവിലും ചാത്തോത്ത് വന്നോണ്ടല്ലൊ
കാവിലും ചാത്തോത്ത് വന്നോണ്ടിററ്
പറയുന്നുണ്ടോമന കുഞ്ഞിക്കങ്കൻ
വെട്ടത്ത്നാട്ടിലെ ആശാരേ്യളെ
ഇവിടെങ്ങും ആശാരേ്യളില്ലാഞ്ഞല്ല
ഇങ്ങളെ തേടി വരുത്ത്യോണ്ടത്
മൂവാണ്ടേക്കുള്ളൊരു[2] പെട്ടിപ്പണി

1 മനിച്ചനെ = മനുഷ്യനെ
2 മൂവാണ്ടേക്കുള്ള = മൂന്നു കൊല്ലത്തേക്കുള്ള

മൂന്നീസം[1]കൊണ്ടിറെറടുക്കച വേണം
കഥമാനപ്പെട്ട്യോന്ന് തീരച വേണം
കഥമാനപ്പെട്ട്യോന്ന് തീറത്താലെ
എൻെറ ഒരു കയ്യൊപ്പും വെക്കച വേണം
വെട്ടത്ത്നാട്ടിലെയാശാര്യേള്
പെട്ടിപ്പണി പോയെടുക്കുന്നല്ലൊ
മൂന്നീസംകൊണ്ടങ്ങെടുത്ത[illegible]രും
പെട്ടിപ്പണിയങ്ങിനെ തീറ്ത്തോരെ
കുങ്കനോടെല്ലെ പറയുന്നത്
അത്തുതാനെ കേട്ടുള്ള കുഞ്ഞിക്കുങ്കൻ
കാവിലും ചാത്തോത്ത് കാര്യക്കാരൻ
ഓനോടുംതന്ന്യെല്ലെ പറയുന്നത്
വെള്ളൂരെടത്തിലെ ചിരുതയീന
ഓളുടെ പൊന്നും ചമയിച്ചിട്ട്
ഓളുടെ പട്ടും ചമയിച്ചിട്ട്
പെട്ടീലുംതന്നങ്ങനെ വെകച വേണം
വെട്ടത്ത്നാട്ടിലെ ആശാര്യേക്ക്
ഓലിക്ക് കൂലി കൊടുത്തോണ്ടല്ലൊ
ഓല നല്ലപോലയയച്ചോണ്ടല്ലൊ
കാവിലും ചാത്തോത്ത് കാര്യക്കാറ്
പെട്ടിയെടുത്തോണ്ടും പോര്ന്നല്ലൊ
കുങ്കൻററികത്തും കൊണ്ടവെച്ച്
കുങ്കൻെറ കൈയൊപ്പും വെച്ചോണ്ടല്ലൊ
പോരുന്നല്ലോമന കുഞ്ഞിക്കുങ്കൻ
ചിരുതയ്യരികത്തും പോരുന്നല്ലൊ
ചിരുതയീനതന്നെങ്ങെടുത്തോണ്ടല്ലൊ
ഓളുടെ പട്ടും ചമയിച്ചല്ലൊ
ഓളുടെ പൊന്നും ചമയിച്ചല്ലൊ
പെട്ടീലുംതന്നങ്ങനെ വെക്കുന്നല്ലോ
പെട്ടീലുംതന്നങ്ങനെ വെച്ചോണ്ടാരെ
പെട്ടിയടച്ചാട പൂട്ടുന്നല്ലൊ
ഓനടെ[2] പന്തക്കൽ താത്ത്യോണ്ടല്ലൊ
പെട്ടിയൊലിച്ചോണ്ടും പോരുന്നല്ലൊ
കാവിലും ചാത്തോത്ത് കുഞ്ഞിക്കുങ്കൻ
ഓൻെറ പടിഞ്ഞാററൽ പോര്ന്നല്ലൊ
തമ്പോതം കെട്ടാട വീണോണ്ടല്ലൊ
അങ്ങിനവിടെ കയിഞ്ഞോണ്ടാരെ

1 മൂന്നീസം = മൂന്നു ദിവസം
2 ഓനടെ = അവൻെറ

പെട്ടിയൊലിച്ചോണ്ടും വന്നോണ്ടിററ്
സാമൂതിരി കൊയിലോത്തെ തമ്പുരാൻെറ
പന്തക്കുതന്നങ്ങനെ വന്ന താണ്
സാമൂതിരികൊയിലോത്ത് കാര്യ ക്കാററ്
കണ്ണാലെ കണ്ടുള്ള കാര്യക്കാററ്
പറയുന്നല്ലോമന കാര്യക്കാററ്
എന്തൊരു് പെട്ടി ഇവിട വന്നോണ്ടത്
ഏതോര് പെട്ട്യട[1] വന്നോണ്ടത്
പോര്ന്നല്ലോമന കാര്യക്കാററ്
തമ്പുരാൻററികത്തും പോര്ന്നല്ലോ
സാമൂതിരികൊയിലോത്തെ തമ്പുരാനെ
ഈട്ടത്തെ പന്തക്കുലാതിപ്പൊള്
ഒന്നര് പെട്ട്യങ്ങനെ വന്നിട്ടുണ്ട്
എന്തൊര് പെട്ട്യാന്നറിഞ്ഞൂടാലോ
ഏതൊര് പെട്ട്യാന്നറിഞ്ഞൂടാലോ
പോര്ന്നല്ലോമന തമ്പുരായൻ
ഓറുടെ പന്തക്കൽ പോര്ന്നല്ലൊ
പെട്ടിയരികത്തും പോര്ന്നല്ലൊ
പെട്ടിയും തന്നങ്ങിനെ നോക്കുന്നേരം
കാവിലും ചാത്തോത്ത് പേര്കാണുന്ന്
കുങ്കൻെറ കയ്യൊപ്പും കാണുന്നല്ലൊ
വിളിച്ചുപറഞ്ഞല്ലൊ തമ്പുരായൻ
സാമൂതിരികൊയിലോത്ത് കാര്യക്കാരാ
പെട്ടിയെടുപ്പിച്ചും പോരവേണം
നടുമിററംതന്നിലും വെക്കവേണം
താമൂരികൊയിലോത്തെ കാര്യക്കാററ്
ഇരുപത്തിയൊന്നുള്ള കാര്യക്കാററ്
പെട്ടിയെടുത്തോണ്ടും പോരുന്നല്ലൊ
നടുമിററംതന്നിലും കൊണ്ടുവെച്ചു
ആട്ന്ന് പോര്ന്ന് തമ്പുരായൻ
മാളൃമൊകളിലും പോര്ന്നല്ലൊ
ഓറ്ടെ[2] പെട്ടി തുറന്നോണ്ടിററ്
പനിനീററില് മുക്ക്യൊരു മുണ്ടെടുത്ത്
വേതവർ ചൂരെലെടുത്തോണ്ടിററ്
പോര്ന്നല്ലോമന തമ്പിരായൻ
പറയുന്നല്ലോമന തമ്പിരായൻ
സാമൂതിരി കൊയിലോത്തെ കാര്യക്കാററ

---

1. പെട്ട്യട = പെട്ടി ഇവിടെ
2. ഓറ്ടെ = അയാളുടെ

നടുമിററംതന്നിലിങ്ങാനിപ്പോള്
ഏയി കളവും[1] വരക്കവേണം
ഏയി കളവും വരച്ചോണ്ടിററ്
ഏയോളം മുട്ടയും വേണേപ്പിള്
ഏയ് കളത്തിലും വെക്കവേണം
താമൂരികൊയിലോത്തെ കാര്യക്കാററ്
ഏയ് കളവും വരക്കുന്നല്ലൊ
ഏയോളം[2] മുട്ടയും കൊണ്ടുവന്നു
ഏയ്കളത്തിലും വെച്ചോണ്ടല്ലൊ
കണ്ണാലെ കണ്ടുള്ള തമ്പിരായൻ
തമ്പുരാനും തന്നങ്ങിനെ പോരുന്നല്ലൊ
പെട്ടിയരികത്തും പോരുന്നല്ലൊ
ചിരുതയിനെ നടത്തല്ലൊ തമ്പുരായൻ
നടുമിററംതന്നിലും വെച്ചോളുന്നു
തമ്പുരാനുംതന്നെയിരിക്കുന്നല്ലൊ
ഒന്നാംകളത്തിലിരിക്കുന്നല്ലൊ
ഒന്നാംകളത്തിലിരുന്നോണ്ടിററ്
നൂററൊന്നു മന്ത്രമുരുക്കഴിച്ചു
ചൂരലെടുത്തൊരടിയടിച്ചു
ചൂരലെടുത്ത് അടിച്ചോണ്ടിററ്
പറയുന്നല്ലോമന തമ്പിരായൻ
ഏലമലയിലെ ഓലപ്പാമ്പെ
ഇഞ്ഞീന്നിവിടങ്ങിനെ വന്നോണ്ടിററ്
ഇഞ്ഞി വെച്ച തക്കാരെടുക്കവേണം
ഏലമലയിലെ ഓലപ്പാമ്പ്
പാഞ്ഞുപറന്നോടിപ്പോരുന്നല്ലൊ
പച്ചോലതന്നെ വലിക്കുമ്പോലെ
പാമ്പു വലിച്ചങ്ങനെ വന്നോണ്ടല്ലൊ
നടുമിററംതന്നിലും വന്നു നിന്ന്
താമൂരിക്കൊയിലോത്തെ തമ്പുരായൻ
പാമ്പിനെ കണ്ണാലെ കാണുന്നേരം
ചൂരല് ജപിച്ചൊരടിയടിച്ചു
ഏലമലയിലെ ഓലപ്പാമ്പ്
തമ്പുരാൻററരികത്തും വന്നോളുന്ന്
പറയുന്നല്ലോമന തമ്പുരായൻ
ഏലമലയിലെ ഓലപ്പാമ്പെ
ഒന്നാംകളത്തിലും കീഞ്ഞോളണം

1. ഏയി കളവും = ഏഴ്കളവും
2. ഏയോളം = ഏഴോളം

ഒട്ടും മടിക്കണ്ട ഓലപ്പാമ്പെ
ഒന്നാംകളത്തിലും കീഞ്ഞൊണ്ടിററ്
ഞാൻ വെച്ച തക്കാരെടുക്കവേണം
അയ്യോര് വാക്കങ്ങിനെ കേക്കുന്നേരം
ഏളമലയിലെ ഓലപ്പാമ്പ്
തലയിട്ടടിക്കുന്നപ്പാമ്പാനല്ലൊ
ഒടലിട്ടടിക്കുന്നപ്പാമ്പാനല്ലൊ
പറയുന്നല്ലന്നേരം തമ്പുരായൻ
ഒടലിട്ടടിക്കേണ്ടന്റോലപ്പാമ്പെ
തലയിട്ടടിക്കേണ്ടന്റോലപ്പാമ്പെ
ഇനിക്കൊരപായം വരുവല്ലാലോ
താമൂരി കൊയിലോത്തെ തമ്പുരായൻ
ചൂരലെടുത്ത് ജപിക്കുന്നല്ലൊ
ഒന്നാംകളത്തിലടിക്കുന്നല്ലൊ
ഏളമലയിലെ ഓലപ്പാമ്പ്
ഒന്നാംകളത്തിൽ കടന്നോണ്ടല്ലൊ
ഒന്നാംകളത്തിൽ കടന്നോണ്ടിററ്
പറയുന്നല്ലന്നേരം തമ്പിരായൻ
മുട്ട കൊത്തിക്കുടിച്ചോ പാമ്പെ
മുട്ടയും കൊത്തിക്കുടിച്ചോണ്ടിററ്
ഞാൻ വെച്ച തക്കാരം എടുത്തോ നീയ്
ഇഞ്ഞി വെച്ച തക്കാരം എടുത്തോ പാമ്പേ
ഇനിക്കൊരപായം വര് വല്ലാലൊ
ഇനിക്ക് ഞാനണ്ടെ ഓലപ്പാമ്പെ
ഏളമലയിലെ ഓലപ്പാമ്പ്
ചിരുതയിമുഖത്തല്ലെ നോക്കുന്നത്
ചിരുതയിമുഖത്തങ്ങിനെ നോക്ക്യോണ്ടിററ്
കാലടി കൊത്തി വിഷമെടുത്ത്
കയ്യടി കൊത്തി വിഷമെടുത്ത്
മൂറ്ത്തി* കൊത്തി വിഷമെടുത്ത്
അങ്ങിനവിടാട കയിയുന്നേരം
ഏളമലയിലെ ഓലപ്പാമ്പ്
പച്ചോലതന്നെ പൊളക്കുന്നപോലെ
പാമ്പ് പൊളന്നാട വീണോണ്ടല്ലൊ
താമൂരികൊയിലോത്തെ തമ്പിരായൻ
വെള്ളോട്ട്കിണ്ടീല് വെള്ളെടുത്ത്
വെള്ളം ജപിച്ചങ്ങിനെ നെറിഞ്ഞോണ്ടല്ലൊ
ചിരുതയിമുഖത്തല്ലെറിയുന്നത്

* മൂറ്ത്തി=മൂർദ്ധാവ്

തമ്പുരാൻതന്നെ വിളിക്കുന്നല്ലൊ
വെള്ളൂരെടത്തിലെ കുഞ്ഞിരുതയ്യേ
എന്തൊര് വര്ത്താനേ കുഞ്ഞിരുതയ്യേ
ഏതൊര് വര്ത്താനേ കുഞ്ഞിരുതയ്യേ
ചിരുതയിമുഖത്തങ്ങിനെ നോക്കുന്നേരം
കണ്ണുമ്പിരികങ്ങനെ*യാട്ടുന്നല്ലൊ
താമൂരിക്കൊയിലോത്തെ തമ്പിരായൻ
ചൂരല് ജപിച്ചൊരടിയടിച്ച്
കാലിൻറടിക്കുമടിക്കുന്നല്ലൊ
മൂര്ത്തിതന്നിലടിക്കുന്നല്ലൊ
ചിരുതയീനത്തനെ വിളിക്ക്ന്നല്ലൊ
വെള്ളൂരെടത്തിലെ കുഞ്ഞിരുതയ്യേ
വെള്ളംകുടിക്കണോ കുഞ്ഞിരുതയ്യേ
വിളിച്ചുപറയുന്നു തമ്പുരായൻ
താമൂരികൊയിലോത്തെ കാര്യക്കാരാ
എളന്നീര്മൂടെട്ടി കൊണ്ടുവായെ
താമൂരികൊയിലോത്തെ കാര്യക്കാരൻ
എളന്നീര് മൂടെട്ടി കൊണ്ടുചന്നല്ലൊ
വെള്ളൂരെടത്തിൽ ചിരുതയ്യാനെ
കണ്ണുതുറന്നല്ലൊ കുഞ്ഞിരുതയി
കണ്ണാലെ കണ്ടല്ലൊ തമ്പിരായൻ
പറയുന്നല്ലന്നേരം തമ്പിരായൻ
വെള്ളൂരെടത്തിലെ ചിരുതയി കേക്ക്
വെള്ളം കുടിച്ചോളെ കുഞ്ഞിരുതയി
എണീററിരിക്കണെ കുഞ്ഞനെയിന്ന്
താമൂരികൊയിലോത്ത് തമ്പിരായൻ
എളന്നീററ്വെള്ളം കൊടുത്തോണ്ടല്ലോ
എളന്നീററ്വെള്ളം കുടിച്ചോണ്ടാരേ
പറയുന്നല്ലോമന തമ്പിരായൻ
എണീററിരുന്നനേ കുഞ്ഞിരുതയ്യേ
അയ്യൊര് വാക്കങ്ങിനെ കേക്കുന്നേരം
എണീററിരുന്നല്ലൊ കുഞ്ഞിരുതയി
കണ്ണാലെ കണ്ടല്ലൊതമ്പിരായൻ
ഏലമലയിലെ ഓലപ്പാമ്പ്
പാമ്പിൻററികത്തും പോരുന്നല്ലൊ
ചൂരല് ജപിച്ചങ്ങടിച്ചോണ്ടല്ലൊ
പാമ്പിനെ ജീവിട്ടെടുത്തോണ്ടല്ലൊ
പാമ്പിനെ ജീവിട്ടെടുത്തോണ്ടാരെ

---

* കണ്ണുമ്പിരികങ്ങിനെ=കണ്ണിൻെറ പുരികം അങ്ങനെ

പാമ്പിന് മുട്ട കൊടുക്കുന്നല്ലൊ
പാമ്പിന് പാലും കൊടുക്കുന്നല്ലൊ
പാമ്പോടുംതന്നെ പറയുന്നല്ലൊ
ഇഞ്ഞി മലയില് പോട് പാമ്പേ
അയ്യൊര്വാക്കങ്ങിനെ കേൾക്കുന്നേരം
പാമ്പ് തലയാട്ടി പോരുന്നല്ലോ
ഏലമലയില് പോര്ന്നല്ലോ
പാമ്പിങ്ങും തന്ന്യങ്ങനെ പോന്നോണ്ടരെ
തമ്പുരാൻ വേഷം മറിഞ്ഞുപോയി
തമ്പുരാൻ കുളിയും കയിഞ്ഞോണ്ടരെ
താമൂരികൊയിലോത്തെ കാര്യക്കാരൻ
കുട്ടത്തില് വെള്ളൂട* കൊണ്ടുവരണം
നടുമുററം തന്നിലും വെകവേണം
ചിരുതയി കുളിയും കയിയവേണം
അങ്ങിനെ പറഞ്ഞല്ലൊ തമ്പിരായൻ
താമൂരികൊയിലോത്ത് കാര്യക്കാറ്
കുട്ടത്തില് വെള്ളം നിറച്ചോണ്ടല്ലോ
സാമൂതിരികൊയിലോത്ത് തമ്പുരാട്ടി
ചോദിക്കുന്നോമന തമ്പുരാട്ടി
വെള്ളൂരെടത്തിലെ കുഞ്ഞിരുതയി
നിൻെറ കുളിയും കയിയട്ടെടോ
നിൻെറ കുളിയും കയിഞ്ഞോണ്ടിററ്
പടിഞ്ഞാററകത്തങ്ങനെ പോരവേണം
അയ്യൊര് വാക്കങ്ങിനെ കേൾക്കുന്നേരം
ചിരുതയി കുളിയും കയിച്ചോണ്ടല്ലോ
പടിഞ്ഞാററകത്തങ്ങനെ കൂട്ടുന്നല്ലോ
താമൂരികൊയിലോത്ത് തമ്പുരാട്ടി
പാലാലെ പാക്കഞ്ഞി വെച്ചെട്ടത്ത്
ചിരുതയിക്കുംതന്നെ കൊടുക്കുന്നല്ലൊ
അങ്ങിനെവിടാട കയിഞ്ഞോണ്ടാരെ
ചോദിക്കുന്നോമന തമ്പുരാട്ടി
താമൂരികൊയിലോത്ത് കുഞ്ഞുണ്ണിയെ
വെള്ളൂരെടത്തിലെ കുഞ്ഞിരുതയിക്ക്
പുളികുടിതന്നെ കയിക്കേണ്ടെടോ
അന്നേരം പറഞ്ഞല്ലൊ തമ്പുരായൻ
അതിനെന്ത് വേണ്ടെൻെറ പെറേറാരമ്മേ
വേണ്ടുന്ന ആളോട്ട് പറയവേണം.

---

* വെള്ളൂട = വെള്ളം + ഇവിടെ

അയ്യോരു് വാക്കങ്ങെനെ കേട്ടോണ്ടാരെ
താമൂരി കൊയിലോത്തു് തമ്പുരാട്ടി
ആയിരരി കുത്തിച്ചേറിച്ചല്ലൊ
വേണ്ടുന്നൊരുക്കല്ലൊരുക്യോണ്ടല്ലൊ.
എല്ലാവരോടും പറഞ്ഞോണ്ടല്ലൊ
നല്ല ദിവസാട1 കണ്ടോണ്ടല്ലൊ
ചോദിച്ചല്ലോമന പെറേറാരമ്മ
വെള്ളൂരെടത്ത് ലെ കുഞ്ഞിരുതയി
ഇനിക്കേലെണ്ടിറേറട2 പറയാനുണ്ടു്
പകരം പറഞ്ഞല്ലൊ കുഞ്ഞിരുതയി
എനിക്കേലെണ്ടിറേറട്യം പറയാനില്ല
അങ്ങിനവിടാട കയിഞ്ഞോണ്ടാരെ
താമൂരികൊയിലോത്തു് തമ്പുരാട്ടി
ചോദിച്ചല്ലോമന തമ്പുരാട്ടി
താമൂരികൊയിലോത്തു് കുഞ്ഞുണ്ണിയെ
വെള്ളൂരെടത്തിലെ ചിരുതയിക്കു്
പത്തായ മാസം തികഞ്ഞവക്കു്
ഈററിനു് വേണ്ടുന്നൊരുക്കമെല്ലാം
ഈട3 ഒരുക്കണ്ടേ കുഞ്ഞുണ്ണിയെ
ഓക്കിന്നു് ആര്ണ്ടു് കുഞ്ഞുണ്ണിയെ
അന്നേരം പറഞ്ഞല്ലോ തമ്പിരായൻ
താമൂരികൊയിലോത്തു് പെറേറാരമ്മ
അതിനെന്തു് വേണ്ടലൻെറ പെറേറാരമ്മേ
അന്നേരം പറഞ്ഞല്ലൊ പെറേറാരമ്മ
ഈററ്പുര വേറെ കെട്ടവേണം
ഈറെറടുക്കാൻ നാലാളെ വെകവേണം
വേണ്ടുന്നൊരുക്കെല്ലാം വേണെൻറടോ
അന്നേരം പഞ്ഞല്ലൊ തമ്പിരായൻ
താമൂരികൊയിലോത്തു് പെറേറാരമ്മേ
വേണ്ടുന്നതെല്ലാമൊരുക്കിക്കോട്ടെ
വേണ്ടുന്ന ആളേയും ഒരുക്കിക്കോട്ടെ
ഒക്കെയും അമ്മ ഒരുക്കിക്കോട്ടെ
താമൂരികൊയിലോത്തു് പെറേറാരമ്മ
വേണ്ടുന്നൊരുക്കെല്ലൊരുക്യോണ്ടല്ലൊ
അങ്ങിനെവിടാടെ കയിഞ്ഞോണ്ടാരെ
വെള്ളൂരെടത്തിലെ ചിരുതയിക്കു്
പ്രസവവേദനതന്യങ്ങിനെ കിട്ട്യോണ്ടല്ലൊ

---

1 നല്ലദിവസാട=നല്ല ദിവസം അവിടെ
2 ഇനിക്കേലെണ്ടിറേറട=നിനക്കുവേണ്ടിയിട്ടു് എവിടെ
3 ഈട=ഇവിടെ

കണ്ണാലെ കണ്ടുള്ള പെററോരമ്മ
വിളിച്ചുപറയുന്ന പെററോരമ്മ
താമൂരികൊയിലോത്ത് കാര്യക്കാരാ
ഊരില് നടക്കും പരത്തിയോട്
ഇവിടെ വരുവാൻ പറയവേണം
പോരുന്നല്ലോമന കാര്യക്കാറ്
പരത്തീൻെറ വീട്ടിലും വന്നോണ്ടിററ്
പറയുന്നല്ലോമന കാര്യക്കാറ്
ഊരില് നടക്കും പരത്തിച്ചീരു
സാമൂതിരികൊയിലോത്ത് ചെല്ലുവായൻ
തമ്പുരാട്ടിതന്നെയും കല്പിച്ചിക്ക്
അയ്യോര് വാക്കങ്ങിനെ കേക്കുന്നേരം
ഊരില് നടക്കും പരത്തിച്ചീരു
താമൂരികൊയിലോത്തും വന്നോളുന്നു.
ചിരുതയ്യരികത്തും പോരുന്നല്ലോ
ചിരുതയ്യിഓടല്ലെ പറയുന്നത്
താമൂരികൊയിലോത്തെ കുഞ്ഞനെ കേക്ക്
ഇരുന്നിററ് നൊമ്പലം കയിക്കുറെല്ലോ
നടന്നിററ് നൊമ്പലം കയിക്കവേണം
വെള്ളൂരെടത്തിലെ കുഞ്ഞിരുതയി
നടന്നിററ് നൊമ്പലം കയിക്കുന്നോള്
നൊന്ത്‌വിളിച്ചോളൊരാണു പെററ്
കുഞ്ഞനൊരാററ് മാസായോണ്ടാരെ
വെള്ളൂരെടത്തിലെ കുഞ്ഞിരുതയി
ആരംഭകുങ്കനെ മടിയില് വെച്ച്
കുഞ്ഞനെ മണിക്കുന്ന് കുഞ്ഞിരുതയി
എന്താക്കാനാണെൻെറ കുഞ്ഞിക്കുങ്കാ
അമിശം കുറഞ്ഞോനെ കുഞ്ഞിക്കുങ്കാ
ഭാഗ്യം കുറഞ്ഞോനെ കുഞ്ഞിക്കുങ്കാ
ഇഞ്ഞിൻെറ ചാത്തോത്തങ്ങാന്നെങ്കില്
കാവിലുംചാത്തോത്ത് കുഞ്ഞിക്കമ്പ
അക്കയ്യിന്നിക്കയ്യി പോറേഹനല്ലോ
താമൂരികൊയിലോത്ത് തമ്പുരായൻ
ചേടാലെ കേട്ടല്ലൊ തമ്പുരായൻ
ചോദിച്ചല്ലന്നേരം തമ്പുരായൻ
മരിച്ചിററ് വന്നോളെ കുഞ്ഞനെ കേക്ക്
കുഞ്ഞനെ മണിച്ചിഞ്ഞ് കേമ്പ്പിച്ചത്
സംഗതിപോലെ പറയവേണം
വെള്ളൂരെടത്തിലെ കുഞ്ഞിരുതയ്യി
വർത്താനംപോലെ പറയുന്നുണ്ട്

താമൂരികൊയിലോത്ത് തമ്പുരായൻ
കാവിലുംചാത്തോത്ത് അമ്പാടിക്ക്
തിരുവെഴത്തോല കൊടുക്കുന്നുണ്ട്
ഓലകണ്ടൊപ്പുരം ഊട എത്തുവ ൻ
കാവിലുംചാത്തോത്ത് കുഞ്ഞമ്പാടി
തിരുവെഴത്തോല പിടിച്ചോണ്ടാരെ
തിരുവെഴത്തോല പിടിച്ചോണ്ടാരെ
താമൂരിക്കൊയിലോത്തും പോരുന്നല്ലൊ
താമൂരികൊയിലോത്ത് ചെന്നോണ്ടാരെ
ചോദിച്ചല്ലന്നേരം തമ്പുരായൻ
വെള്ളൂരെടത്തിലെ ചിരുതമ്മീന
ഇനിക്കിപ്പോളറിയാവോ കുഞ്ഞമ്പാടീ
കാവിലുംചാത്തോത്ത് കുഞ്ഞമ്പാടി
ആയെന്നനുവാദം മൂളുന്നുണ്ട്
താമൂരികൊയിലോത്ത് തമ്പുരായൻ
വെള്ളൂരെടത്തിലെ ചിരുതമ്മേയും
കാവിലുംചാത്തോത്ത് കുങ്കനേയും
അമ്പാടിക്കങ്ങനെ കൊടുക്കുന്നല്ലോ
കാവിലും ചാത്തോത്ത് പോര്ന്നോല്
അവിടെ സുഖമായി പാറത്തോല്.

# കനകത്ത് കുങ്കിച്ചിയും പുലയരും

കനകത്ത് കുങ്കിച്ചി കുഞ്ഞതാനെ1
മാളികപ്പടികേറി ചെല്ലുന്നോള്
പറയുന്നുണ്ടോമന കുഞ്ഞ്യുങ്കിച്ചി
ചെറക്കക്കൊയിലോത്തതെന്റെ ബന്ധോ
ഏഴ് വയസ്സെനക്കുള്ളന്നാള്
എന്റെ കനകത്തിന്നാനിപ്പള്
ഓലുവല2 മുറിച്ചെന്ന കൊണ്ടോന്നാരെ
എന്റെ കനകത്ത് ഞാൻ പോയില്ലാലൊ
എന്റെ കനകത്ത് പോണ്ണെനക്കേ3
പോവ്വാനനുവാദം തമ്പുരാനെ
കനകത്ത് കുങ്കിച്ചി കുഞ്ഞനാന്

1. കുഞ്ഞതാനെ = കുഞ്ഞൻ + താനെ
2. ഓലുവലമുറിച്ച = പുടമുറി (വിവാഹം) കഴിച്ച്
3. പോണ്ണെനക്കേ = പോകണം + എനിക്ക്

ഓക്ക് മാണ്ടും പൊന്ന് ചമഞ്ഞോളുന്ന്
ഓക്ക്മാണ്ടും നായന്മാറ കൂട്ടന്നോള്
ഓക്ക് വേണ്ട്ന്ന്ര്ത്ത്യേള കൂട്ടന്നോള്
ഓളെ കനകത്ത് പോരുന്നോള്
അന്നടത്തോല് നടന്ന്യട്ടിററ്
കോട്ടനടേമ്മലെ പോര്ന്നോള്
കോട്ടക്കൽ കുഞ്ഞാലിമരക്കാററാന്
ചോദിക്കന്നോമന മരക്കാററാന്
കോട്ടക്കലുള്ളോനെ ചീനേനാല്യേ
കോട്ടനടേമ്മലെ പോന്ന്യോലാര്?
ഇരുപത്തിരണ്ടിൻെറ കൂട്ടത്തില്
തീച്ചാല്യോ പൊൻചാല്യോ കത്ത്ന്നത്
അതിപ്പുളാരാനെ ചീനേനാല്യേ
പകരം പറയുന്ന ചീനേനാലി
ചിറക്കൈായിലോത്ത് തമ്പുരാൻെറ
കെട്ടിലമ്മ പോന്ന വരവാണെല്ലൊ
പറയുന്നുണ്ടന്നേരം മരക്കാററാന്
ചെന്ന തടുത്തനേ ചീനേനാല്യേ
കോട്ടക്ക്തന്നെ കയറവാൻ പറ
എളന്നീർ കുടിച്ചിററും പോവ്വാമ്പറ
വെററില മുറുക്കീററും പോവ്വാൻ പറ
കോട്ടക്കലുള്ളൊരു ചീനേനാലി
കോട്ടനടയിമ്മൽ ചെല്ലുന്നല്ലൊ
ചിറക്കൈായിലോത്തെ നായന്മാററ്
ചോദിക്കന്നോമന നായന്മാററ്
എന്തായി വന്നതേ ചീനേനാല്യേ
പകരം പറഞ്ഞല്ലോ ചീനേനാലി
കോട്ടക്കൽ കുഞ്ഞാലി മരക്കാററാന്
മരക്കാററ് പറഞ്ഞിററ് വന്നിത് ഞാനെ
കോട്ടക്ക് കയററീററും പോകുവായെ
എളന്നീർ കുടിച്ചിററും പോകുവായെ
അത്തരം വാക്കത് കേക്കന്നേരം
ആട്ട് കൊട്ടക്ക്ന്ന് കുഞ്ഞ്യുകിച്ചി
ഓലക്കനകത്ത് പോരുന്നല്ലോ
കോട്ടക്കൽ കുഞ്ഞാലി മരക്കാററാന്
വള്ളൂര് നടമേലും പോര്ന്നല്ലോ
വള്ളൂര് നടമേലും പോന്നിററാന്
വള്ളൂര് നടമേലെ പൊലക്കൊറുമ്പൻ
ഓന് വിളിക്കന്ന മരക്കാററല്ലോ
പറയുന്നുണ്ടന്നേരം മരക്കാററാന്

വള്ളൂര് നടമേലെ പെലക്കൊറുമ്പാ[1]
ഇരുപത്തിരണ്ട് ചെറുമമ്മാറ്
ഇങ്ങള് കനകത്ത് പോയിററാന്
ചിറക്കൈകൊയിലോത്തെ കെട്ടിലമ്മേന
പഴ്ക്കടക്ക കൊണ്ടങ്ങെറിഞ്ഞിററാന്
ഇങ്ങളിന്നെറിഞ്ഞിററ് വന്നോണ്ടാല്
ഇരുപത്തിയൊന്നുള്ളൊരു കോവയാന്
ഇനിക്ക് തരുന്നുണ്ട് ഞാ പൊലക്കൊറുമ്പാ
പോരുന്നല്ലോമന പെലപ്പിള്ളര്
ഇരുപത്തിരണ്ടുള്ള പൊലപ്പിളര്
കനകത്തുമ്മീത്തല് കരിഞ്ഞാററില്
പൊലയറ് വന്നും പതിയൊറച്ച്
മൂന്ന് ദിവസം പതിയിട്ടിററും
കേളപ്പനവിടുന്നും പോയിററില്ല
പറയുന്നല്ലോമന കുഞ്ഞ്യേളപ്പൻ
കനകത്ത് പെങ്ങളെ നേർപെങ്ങളെ
നൂററൊന്ന് പൊന്ന് വെച്ച പരിഷയുണ്ടേ
ഇന്നപ്പരിഷേല് ഞാ ചെല്ലാഞ്ഞാല്
നാളത്തേല് നേരം പൊലന്നോണ്ടാല്
ഒര് പൊന്ന് ഞാൻ പെഴ[2] നടത്തവേണം
ഞാനപ്പരിഷക്ക് പോന്നാനല്ലോ
കെട്ട്പാള കുത്ത്ന്ന് കുഞ്ഞ്യേളപ്പൻ
ഓവുങ്കപ്പാളേല്ലേ വെക്ക്ന്നത്
പറയുന്നുണ്ടോമന കുഞ്ഞ്യേളപ്പൻ
കുങ്കമ്മേനിങ്ങ് വിളിച്ചോണ്ടിററ്
കനകത്ത് കുങ്കമ്മേ നേർപെങ്ങളെ
ജാതകാലുണ്ടല്ലോ കുങ്കച്ചിക്കേ
അപരാധം പുക്കാനും യോഗമുണ്ട്
അപരാതപ്പോകപാനും യോഗമുണ്ട്
ഓളിന്നപരാധം പുക്യേങ്കില്
നിന്നുടെ മുമ്പില് മരിക്കും ഞായെ
ഓവുങ്കല് വെള്ളം നെറച്ചിററുണ്ട്
ഓവ്ങ്കല് കെട്ട്പാള വെച്ചിററുണ്ട്
സന്ധ്യവെളക്കത്ത് വെച്ചോണ്ടാല്
കനകത്ത് കുങ്കമ്മേ നേർപെങ്ങളെ
പടിവാതില് പിന്നങ്ങടച്ചോണ്ടാല്
പടിവാതില് പിന്നെ തൊറന്നേക്കരേ

---

1 പൊല കൊറുമ്പാ = പുലയൻ കൊറുമ്പാ
2 പെഴ = പിഴ

ഞാവന്നിററിന്ന വിളിച്ചല്ലാതെ
വാതില് തൊറക്കറെ കുഞ്ഞ്യുങ്കമ്മേ
സന്ധ്യവെളക്കല്ലെ വെപ്പിക്ക്ന്ന്
വെളക്ക് എടുത്തല്ലോ കുഞ്ഞ്യുങ്കമ്മ
വാതിലടപ്പിച്ചേ കുഞ്ഞേളപ്പൻ
വള്ളൂര്നടമേലെ ചെറുമമ്മാറ്
ഇരുപത്തിരണ്ട് ചെറുമമ്മാറ്
കേളപ്പൻ പോന്നത് നോക്കിയിററ്
അങ്ങനെയിരിക്ക്ന്ന ചെറുമമ്മാറ്
കേളപ്പൻ പോയി പൊറം കയിഞ്ഞാറെ
ഇരുപത്തിരണ്ട് ചെറുമമ്മാറ്
ഏലപ്പെരക്കല്ലേട്ടക്കന്നേ ചെറുമമ്മാറ്
പിള്ളപ്പൊടികൊണ്ട പാററ്ന്നല്ലോ
കനകത്ത് മീത്തല് കരിങ്കാട്ടില്
ഓലിപ്പം വന്ന് പതിയൊറച്ച്
പതിനാലര നാഴിക രാപ്പാവുമ്മം
പിന്നെ പൊരവളഞ്ഞ് നിക്കന്നോല്
കനകത്ത് കുങ്കച്ചി കുഞ്ഞനാന്
എരിപൊരിസ്സഞ്ചാരം കുങ്കിച്ചിക്ക്
പറയുന്നല്ലോമന കുഞ്ഞ്യുങ്കിച്ചി
കനകത്ത് കുങ്കമ്മേ നേരെട്ടത്തി—
വാതില് തൊറന്നേടേ നേരേട്ടത്ത്യേ
ഇപ്പം മരിക്കും ഞാൻ നേരേട്ടത്ത്യേ
അപരം പെറഭാഗം പോണെനക്കെ
പൊത്തിപ്പിടിക്ക്ന്ന് കുഞ്ഞ്യുങ്കമ്മ
പറയുന്നല്ലന്നേരം കുഞ്ഞ്യുങ്കമ്മ
അനങ്ങല്ലനങ്ങല്ല നേരനിയത്ത്യേ
കനകത്ത് കേളപ്പൻ നേരാങ്ങള
ഏട്ടനിവിടന്ന് പോന്നേരത്ത്
ഓവ്ങ്കെ കെട്ട്യാള വെച്ചിററുണ്ട്
ഓവ്ങ്കല് വെള്ളം നിറച്ചിററുണ്ട്
ഓവ്ങ്കപ്പോവ്വാമ്മള് കുഞ്ഞ്യുങ്കിച്ചി
ഞാക്കുടപ്പോര്ന്നേ കുഞ്ഞ്യുങ്കിച്ചി
പകരം പറയുന്ന കുഞ്ഞ്യുങ്കിച്ചി
ഇത്ര കടപ്പോണോ ഏട്ടത്ത്യക്ക്—
കുങ്കമ്മ ഓവ്ങ്ക പോര്ന്നല്ലോ
കെട്ട്യാള എടുത്തല്ലോ കൊണ്ടവര്ന്ന്
പറയുന്നല്ലന്നേരം കുഞ്ഞ്യുങ്കമ്മ
ഊട ഇര്ന്നേഞ്ഞി കുഞ്ഞ്യുങ്കിച്ചി
ഞാനോ വെട്ടപ്പാക്കെ്യട്ടത്തേപാളപ്പല്ലോ

പറയുന്നല്ലോമന കുഞ്ഞ്യൂങ്കിച്ചി[1]
ഇഞ്ഞിന്നി വാതില് തൊറന്നില്ലെങ്കി
ഇപ്പം മരിക്കും ഞാൻ നേരേട്ടത്ത്യേ
പറയുന്നല്ലോമന കുഞ്ഞ്യൂങ്കമ്മ
ഊയ്യൻറവുലെ കുഞ്ഞനിയത്ത്യേ
കനകത്ത് കുങ്കിച്ച്യേ നേരനിയത്ത്യേ
കനകത്ത് കേളപ്പൻ നേരാങ്ങള
നമ്മളെ മുമ്പില് മരി...ല്ലുള്ള
പകരം പറയുന്ന കുഞ്ഞ്യുങ്കിച്ചി
ഏട്ടനറിയണ്ട നേരേട്ടത്ത്യേ
വേഗം പോയ് വേഗങ്ങ് ...ാരാമ്മക്ക്
കുങ്കമ്മേന പൊത്തിപ്പിടിക്കുന്നല്ലോ
പൊത്തിപ്പിടിച്ചിററുള്ളയ്യുംവിളി
കുങ്കിച്ചീന പൊത്തിപ്പിടിക്കുകയും
കുഞ്ഞന കൂട്ട്യല്ലേ കൊണ്ടു..ന്ന്
കുങ്കിച്ചീന പൊത്തിപ്പിടിച്ചോണ്ടിററ്
വടക്കാറം2 കൂപ്പേല് പോരുന്നല്ലോ
പട്വായത്തോട്ടത്തിലാനപ്പള്
കുങ്കിച്ചീനാടാങ്ങ് ഇര്ത്ത്ന്നല്ലോ
കുങ്കമ്മ തെററ്യാട നിന്നിക്കല്ലോ
കുങ്കിച്ചീ ആടാങ്ങിരുന്നുട്ടമ്മം
പഴ്ക്കടെക്ക കൊണ്ടല്ലെറിഞ്ഞ്ത്ട്ന്ന്
പറയുന്നല്ലോമന കുഞ്ഞ്യുങ്കിച്ചി
കനകത്ത കുങ്കമ്മേ നേ..ട്ടത്ത്യേ
അടക്കകൊണ്ടാരോന്നെറിഞ്ഞ്ത്ട്ടല്ലോ
കനകത്ത് കുങ്കമ്മ നേരേട്ടത്തി
കുഞ്ഞന കൂട്ടീററ് പായുന്നല്ലോ
വാതില് തച്ചങ്ങടക്കുന്നേരം
വിളിച്ച് പറഞ്ഞ് ചെറുമമ്മാററ്
കനകത്ത് കുങ്കമ്മേ നേരേട്ടത്ത്യേ
ഞാളുടെ കുങ്കിച്ചീനങ്ങനെ കൊണ്ടേപോവല്ലേ
എടവട്ടത്തും വന്ന വീണ്ടോയല്ലൊ
കുങ്കമ്മ വന്നിററും വീണ്ടപോയി
ഓലയ്യെടവട്ടം കൂട്ടിക്കൊണ്ട്
നേരം പൊലന്ന് വരുന്നേരത്ത്
കേളപ്പനങ്ങ്ന്ന് വര്ന്ന്ണ്ടല്ലോ
ഇരുപത്തിരണ്ട ചെറുമമ്മാററ്

1 കുഞ്ഞ്യൂങ്കിച്ചീ നീ ഇവ്ടെ ഇരുന്നോള
2 വടക്കാറം = വടക്കഭാഗം

കനകത്ത് മീത്തല് കരിഞ്ഞാററ്ന്ന്
വിളിച്ചുപറഞ്ഞ് ചെറുമമ്മാറ്
ഇന്നലെ വന്നിക്ക് ഞാളള്ളിയo
വെററിലപ്പട്ടിന്നു് ഞാളള്ളിയ
ആ വാക്ക് കേട്ടുള്ള കുഞ്ഞേളപ്പൻ
നിന്നനിലയിന്നും വീണ്പോയല്ലോ
വിളിക്കും പറയും ചെറുമമ്മാറ്
ഇന്നലെ വന്നിക്കേ ഞാള്ളിയാ
ഇഞ്ഞിക്കനകത്തുടില്ലാഞ്ഞിററ്
വെററിലപ്പട്ടിന്നു ഞാളള്ളിയ
കനകത്ത് കേളപ്പൻ കുഞ്ഞ്യേളപ്പൻ
ഓറമ്മ നല്ല കതവന്നാരെ
പാഞ്ഞിങ്ങെണിയിറേറ കുഞ്ഞ്യേളപ്പൻ
താനിട്ടെളംകൊടിയെ പാഞ്ഞുകേറ്യ
താനിട്ടെളംകൈ തേട പാഞ്ഞുകേറി
ഇരുപത്തിരണ്ടോളം വെററിലയാന്
കനകത്ത് മീത്തല് കരിഞ്ഞാററില്
കരിഞ്ഞാററിക്കുട്യല്ലേ പോരുന്നത്
എതയത്തൊറുമിയും കൈക്കലാക്കി
ഇരുപത്തിരണ്ടോളം വെററിലയാന്
ഇരുപത്തിരണ്ടെടത്ത് വെക്ക്ന്നല്ലോ
ഉറുമി വഴ്പ്പുറം* പിടിക്ക്ന്നല്ലോ
പറയുന്നല്ലോമന കുഞ്ഞ്യേളപ്പൻ
ഒരുനെലക്ക് കുനിഞ്ഞിങ്ങളെട്ടത്തില്ലെങ്കി
നിങ്ങളെ കഴ്ത്ത് ഞാ കൊത്ത്യേട്ടക്കും
ഇരുപത്തിരണ്ടു ചെറുമമ്മാറ്
ഒരുനെലക്ക് കുനിഞ്ഞങ്ങെടുക്കുന്നേരം
കനകത്ത് കേളപ്പൻ കുഞ്ഞ്യേളപ്പൻ
ഉറുമി തിരിച്ചോരടികൊടുത്തു
ഇരുപത്തിരണ്ടു ചെറുമമ്മാറ്
നാല്പത്ത്രണ്ട് വീണുംപോയി
ഒരുത്തനോതന്നങ്ങനെ പാഞ്ഞോള്ന്ന്
നെലയിന്നൊരന്തം മറിഞ്ഞ്യേളപ്പൻ
ഉറുമികൊണ്ടല്ലേയെറിഞ്ഞു ട്ന്ന്
ഓനാട കല്ലായി പോയോണ്ടല്ലോ
കേളപ്പൻ മടങ്ങ്യല്ലേ പോര്ന്നത്
കമ്പ്ട്ട് വീണല്ലോ കുഞ്ഞ്യേളപ്പൻ
ഏറിയ ജനമാട കൂടീററുണ്ട്

* വഴ്പ്പുറം=പിന്നിൽ

കല്ലേരിക്കങ്കക്കറുപ്പതിലെ
പറമ്പ്ക്കറുക്കാട്ടല്ലങ്ങ്ന്നാനെ
ചെറക്കക്കൊയിലോത്ത് ആള് പോയി
പല്ലങ്കിമേൽ വള്ളിത്തണ്ടുമ്മല്
തമ്പുരാൻ മേലേറി വന്നിററുണ്ട്
കങ്കിച്ചീന കണ്ടിററും കാണാവുമ്മം
തൃക്കണ്ണുതിരം കലങ്ങിപ്പോയി
തിരുമുഖം വാട്ന്ന് തമ്പുരാന്ന്
പറയുന്നുണ്ടന്നേരം തമ്പുരായൻ
കനകത്ത് കങ്കിച്ചി കുഞ്ഞനെ കേക്ക്
ഉള്ളതില്ലിഞ്ഞാല്ലാന്ന് ചൊല്ലേൃക്കണം
ഉമ്മളെ* കൊയിലോത്ത് പോവേപാഞ്ഞനെ
പല്ലങ്ക്യകത്ത് കയറൂഞ്ഞനെ
പകരം പറഞ്ഞല്ലോ കുഞ്ഞ്യങ്കിച്ചി
ചിറക്കക്കൊയിലോത്തതെൻെറ ബന്ധോ
ഉയിതേള്ള ചോററ് ഞാനുണ്ടതെങ്കി
ഉയിതംകെട്ട് ഞാനിരിക്കയില്ല
ചിറക്കക്കൊയിലോത്തതെൻെറ ബന്ധോ
പറമ്പ്ക്കറുക്കാട്ട് കുഞ്ഞ്യമ്മോമൻ
ഓമന കല്ലേരി കുഞ്ഞ്യമ്മോമൻ
കൊതിച്ചോന്നിന്നെന്നേ കൊടുക്കറുതേ
വിധിച്ചോനിന്നെന്നേ കൊടുത്തേക്കണേ
ചോദിച്ചല്ലന്നേരം തമ്പുരായൻ
ആക്ക് കൊടുക്കണം കുഞ്ഞ്യങ്കിച്ച്യേ
പകരം പറഞ്ഞല്ലൊ കുഞ്ഞ്യങ്കിച്ചി
കല്ലുമ്മക്കല്ലേരി കുടിയാൻ മമ്മി
എൻെറ കുടിയാനാം മമ്മിയോട്
ഓനോടക്കപ്പായം വാങ്ങും ഞാനെ
കോടക്കക്കഞ്ഞാലി മരക്കാറക്ക്
പൊന്ന്കൊണ്ട് പൊൻകുപ്പായുണ്ടവന്ന്
പൊന്നുകൊണ്ട് പൊൻതട്ടമുണ്ടവന്ന്
കല്ലുമ്മക്കല്ലേരി മമ്മീന്യാന്
ഊട വരുത്തണം കുഞ്ഞ്യമ്മോമൻ
കല്ലുമ്മക്കല്ലേരി മമ്മീന്യാന്
ഓനയിവിട വരുത്തവേണം
കല്ലുമ്മക്കല്ലേരി മമ്മിയാന്
ആചാരത്തുംവണ്ണടക്കത്തോടെ
ദൂരേയകലങ്ങ് നിക്ക്ന്നോയെ

* ഉമ്മളെ=നമ്മളുടെ

മൂവായിരാളാട കൂടീററുണ്ടേ
ചോദിക്കുന്നോമന കുഞ്ഞിമമ്മി
എന്തിനിതെന്നേപ്പം ചെല്ലിയ്യൂട്ടത്
പറമ്പിൽക്കുറുക്കാട്ടല്ലങ്ങ്ന്നാന്
പറയുന്നല്ലോമന മമ്മിയോട്
കനകത്ത് കുങ്കിച്ചി കുഞ്ഞനാന്
കുപ്പായം കൊട്ടക്കണം നീയേ മമ്മേ്യ
കിട്കിട വെറക്ക്ന്ന് മമ്മിക്കാന്
എന്നടെ ജെമ്മേ്യല്ലേ[1] തമ്പുരാനെ
പിന്നയും പറയുന്നയ്യുങ്ങ്ന്നാന്
കല്ല്മ്മക്കല്ലേരി കുഞ്ഞിമമ്മേ്യ
പൊന്ന്കൊണ്ട് പൊൻകുപ്പായം കൊണ്ടരണം
പൊന്ന്കൊണ്ട് പൊൻതട്ടം കൊണ്ടരണം
പേടിച്ചോണ്ട മമ്മി പോര്ന്നല്ലോ
ഓനോൻെറ[2] കല്ലേരി പോര്ന്നല്ലോ
പൊന്ന്കൊണ്ട് പൊൻതുണി എട്ടക്കുന്നോയെ
പൊന്നുകൊണ്ട പൊൻകുപ്പായെടുക്കുന്നോയെ
കല്ല്മ്മക്കല്ലേരി കുഞ്ഞിമമ്മി
ആര്യപ്പടിക്ക് താഴ നിക്കുന്നല്ലോ
കനകത്ത് കുങ്കിച്ചി കുഞ്ഞനാന്
എടവട്ടകത്ത്ന്ന കീഞ്ഞോളൂ്ന്ന
ആര്യപ്പടിക്കലും വന്ന്നിന്ന
പറയുന്നുണ്ടോമന കുഞ്ഞ്യങ്കിച്ചി
ചിറക്കക്കൊയിലോത്തതെൻെറ ബന്ധോ
കല്ലമ്മക്കല്ലേരി മമ്മിയോട്
കുപ്പായം വാങ്ങ്ന്നതന്നെ ബന്ധോ
അത്തരം വാക്കങ്ങനെ കേക്കുന്നേരം
ചിറക്കക്കൊയിലോത്ത തമ്പുരായെ
പല്ലക്ക്യകത്ത് കയറിപ്പോരുന്നല്ലോ
ചിറക്കക്കൊയിലോത്ത് പോര്ന്നല്ലോ
പിന്നെയും പറയുന്ന കുഞ്ഞ്യങ്കിച്ചി
പറമ്പക്കുറുക്കാട്ട് കുഞ്ഞ്യമ്മോമ
കല്ല്മ്മക്കല്ലേരി മമ്മിയോട്
കുപ്പായം വാങ്ങ്ന്ന് കുഞ്ഞ്യമ്മോമ
പിന്നയും പറഞ്ഞല്ലൊ കുഞ്ഞ്യങ്കിച്ചി
ഓമന കല്ലേരി കുഞ്ഞ്യമ്മോമ
കല്ലമ്മക്കല്ലേരി മമ്മിയോട്

---

1 ജമ്മേ്യല്ലേ = ജന്മിയല്ലേ
2 ഓനോൻെറ = അവൻ + അവൻെറ

കുപ്പായം വാങ്ങ്ന്ന് ഞാനമ്മോമ
കല്ല്മ്മക്കല്ലേരി മമ്മിയോട്
കുപ്പായം വാങ്ങ്യല്ലോ കുഞ്ഞ്യൂകിച്ചി
പിന്നെയും പറഞ്ഞല്ലോ കുഞ്ഞ്യൂകിച്ചി
ഓമന കല്ലേരി കുറുപ്പേ പോളീ
കുപ്പായം പൂക്ന്ന് ഞാനേ പോള്ളേ്യ
പറമ്പിൽക്കുറുക്കാട്ടല്ലങ്ങ്ന്നോള്ളേ്യ
കുപ്പായം പൂക്ന്ന് ഞാനേ പോള്ളേ്യ
പറയുന്നല്ലോമന കുഞ്ഞ്യൂകിച്ചി
ഇന്നലെയിന്നേരമാവുന്നേരം
കല്ല്മ്മക്കല്ലേരി കുഞ്ഞിമമ്മി
എൻെറയടിയാൻ കുടിയാൻ മമ്മി
ഇന്നിപ്പോളിന്നേരമാവുന്നേരം
എന്നുടെ മാപ്പിള മമ്മ്യാനല്ലോ
കുകിച്ചിപടികീഞ്ഞ് പോന്നേരത്തേ
വൈരം മിണ്ങ്ങ്ന്നേ[1] കുഞ്ഞ്യേളപ്പെ
കേളപ്പനാട മരിച്ചും പോയെ!

# രാമത്തെളമേലെ കുഞ്ഞിച്ചാപ്പൻ

രാമത്തെളമേ[2]ല്യ്യേല്ലങ്ങ്നാനെ
പറയ്ന്ന്ങ്ങോമനല്ലങ്ങ്നല്ലേ
പുത്തുരൊതയോത്തെ കാര്യക്കാരാ
ഇഞ്ഞച്ചരുവത്ത് പോയിറെറടോ
ചരുവത്ത് ശങ്കരനാശാര്യോട്
രാമത്തിവീടവരുവാൻ പറ
അത് കേട്ട് പോര്ന്നേ കാര്യക്കാരെ
ഓനച്ചരുവത്ത്[3] ചെല്ല്ന്നേരം
ചരുവത്ത് ശങ്കരനാശാര്യനേ
കഞ്ഞികുടിക്ക്ന്നയ്യാശാര്യല്ലേ
പറയ്ന്ന്ങ്ങോമനയ്യാശാര്യാനേ

---

1 മിണ്ങ്ങ്ന്നേ=വിഴുങ്ങുന്ന
2 വില്യാപ്പള്ളിയിലുള്ള ഒരു നായർത്തറവാടാണ് കുളക്കാട്ട്. ഇവർ പണ്ട് ദേശവാഴികളായിരുന്നു. തറവാട്ടിൽ കാരണവന്മാർക്ക് മൂപ്പിൽസ്ഥാനി എന്നും അദ്ദേഹത്തിൻെറ അനുജന് എളമ എന്നുമായിരുന്നു സ്ഥാനപ്പേർ. വില്യാപ്പള്ളിക്ക് തൊട്ടടുത്ത വടക്കേഭാഗമായ പൊന്മേരിയിലാണ് എളമ താമസിക്കുന്ന രാമത്തു് എന്ന വീട്
3 ഓനച്ചരുവത്ത്=അവൻ ആ ചരുവത്തു് (ചരുവത്തു്—ഒരു വീട്ടുപേർ.)

വന്നു എൻേറാമനക്കുറുപ്പാളോള്ള്യേ
കഞ്ഞീൻെറ മുമ്പ്ന്നൊരാചാരേല്ലേ
കഞ്ഞീം കുടിച്ചവൻ പോര്ന്നല്ലോ
വായും കയിയും സുകം[1] വരുത്തി
മുക്കാലി പീടേങ്ങെടുക്കുന്നോനേ
വെത്തില പെട്ടീങ്ങെടുക്കുന്നല്ലോ
പുത്തൂരൊതയോത്ത് കാര്യക്കാരെ
ചോദിക്ക്ന്നോമനയ്യാശാര്യല്ലേ
പുത്തൂരൊതയത്ത് കുറുപ്പാളോ[2]ള്ള്യേ
എന്തിച്ചരുവത്ത് പോന്നൂട്ടതേ
പകരം പറഞ്ഞല്ലോ കാര്യക്കാരെ
ചരുവത്ത് ശങ്കരനാശാരിയേ
രാമത്ത് എളമയിലങ്ങ്ന്നാനെ
എന്നപ്പറഞ്ഞിററയച്ചിക്കല്ലോ
ഇഞ്ഞിന്നരാമത്ത് ചെല്ല്യവായെ
അത്തുരം വാക്കവെ[3] കേക്ക്ന്നേരം
മാടം തൊറന്നും മഴവെടുത്ത്
കൂടം തൊറന്നിററുളിയെടുത്ത്
ഓൻേറാടി[4] കീഞ്ഞും പൊറപ്പെടുന്ന്
ഓലിന്ന്[5] രാമത്ത് പോര്ന്നല്ലോ
ചരുവത്ത് ശങ്കരനാശാര്യാനേ
ആര്യപ്പടിക്ക് തായ നിക്ക്ന്നോയെ
രാമത്തിളമേല്യല്ലങ്ങ്ന്നാനേ
പടിക്കന്നെലായി കളിക്ക്ന്നല്ലോ.[6]
ചരുവത്ത് ശങ്കരനാശാര്യാനെ
ബായിക്കയിപൊത്തി[7] ചോയിക്ക്ന്ന്
രാമത്തിളമേലെ തമ്പുരാനെ
എന്തിനടിയന ചെല്യൂട്ടതേ
പകരം പറഞ്ഞല്ല്യയ്യങ്ങ്ങ്ങാനേ
ചരുവത്ത് ശങ്കരനാശാരിയേ
പിന്നോന്നുമല്ല്യ ഞാൻ ചെല്ല്യൂട്ടതേ

---

1 സുകം = സുഖം
2 കുറുപ്പാറം = കുറുപ്പന്മാരെ താണജാതിക്കാർ സംബോധന ചെയ്യാനുപയോഗിക്കുന്ന പദം
3 വാക്കവെ = വാക്ക് + അവൻ
4 ഓൻേറാടി = അവൻെറക്കൂടെ
5 ഓലിന്ന് = അവർ + ഇന്നു്
6 എലായികളിക്ക്ന്നല്ലോ = ഉലാത്തികളിക്കുന്നു
7 ബായിക്കയിപൊത്തി = കൈപ്പടംകൊണ്ടു വായ മറച്ച്

പറമ്പിക്കടുക്കാട്ടതെൻെറ ഏട്ടെ[1]
ഏട്ടെ രണ്ടമ്പലപണിയെടുപ്പിച്ച്
കനകം കൊതിയെനക്കുണ്ട്യകരാ[2]
ഒന്നെയൊരമ്പലപണിയാനല്ലോ
ഞാൻ നിന്നിറങ്ങിന്ന്യെടുപ്പിക്കപ്പാനെ
രാമത്ത് മീത്തല് വടക്കയില്
പുളിയങ്കോട്ടെന്ന പറമ്പത്താനെ
അമ്പലത്തിന് കുററിതറികപ്പാനാനെ
ചരുവത്ത് ശങ്കരനാശാര്യാനേ
രാമത്ത് മീത്തല് വടക്കയില്
പുളിയങ്കോട്ടെന്ന പറമ്പത്താനെ
രാമത്തെളമേല്യെല്ലങ്ങ്ന്നാനെ
ഏററിയ്യൊരാള് അല്ലങ്ങ്ന്നാനെ
വെളക്കും[3] എടുപ്പിച്ച് പോരുന്നല്ലോ
തോക്കും എടുപ്പിച്ച് പോരുന്നല്ലോ
അരിയും നറപ്പിച്ചെടുക്കുന്നുണ്ടേ
രാമത്ത് മീത്തല് വടക്കയില്
പുളിയങ്കോട്ടെന്ന പറമ്പത്താനേ
ചരുവത്ത് ശങ്കരനാശാര്യാന്ന്
പറമ്പ് നടന്നെല്ലാം കാണ്ന്നെല്ലോ
പറമ്പ് നടന്നൊക്കെ കണ്ടോണ്ടാരെ[4]
അമ്പലത്തിനും തലം[5] കണ്ടൊറച്ച്
പറയുന്നുണ്ടോമനയ്യാശാര്യാനേ
പുത്തൂരൊതയോത്ത് കുറുപ്പാളോള്യെ
അരിയും നെറച്ചട[6] വെകപ്പവേണം
വെളക്കും നെറനെറ കത്തിക്കണം
പിന്നെയും പറയുന്നയ്യാശാര്യാനേ
രാമത്തെളമയിലെ തമ്പുരാനെ
കുററി തറച്ച് താളം കേക്ക്ന്നേരം
മുഹൂർത്തം മൂന്ന് വെടിവെക്കണേ
മുഹൂർത്തം ക്ലുക്കീംബ്ളിപ്പിക്കേണം
കുററിതറച്ച് താളം കേപ്പിക്ക്ന്നേ
കുററി തറച്ച് താളം കേക്ക്ന്നേരം
മുഹൂർത്തം മൂന്ന് വെടിവെപ്പിച്ച്

1 ഏട്ടെ = ജ്യേഷ്ഠൻ
2 എനക്കുണ്ട്യകരാ = എനിക്ക് + ഉണ്ട് + ശങ്കരാ
3 വെളക്കും = വിളക്കും
4 കണ്ടോണ്ടാരെ = കണ്ടതിനുശേഷം
5 തലം = സ്ഥലം
6 നെറച്ചട = നിറച്ച + ഇവിടെ

മുഹൂർത്തം കുക്കീംബ്ളിപ്പിക്ക്ന്ന്
ചോദിക്ക്ന്നോമനയുണ്ട്ന്നല്ലേ
കുററീട്ടനീത്തം[1] പറ ശങ്കരാ
പകരം പറഞ്ഞല്ലയ്യാശാര്യാനേ
രാമത്തെളമയിലെ തമ്പുരാനേ
കുററീട്ടെനീത്തം പറയ്യല്ലാലോ
കുററീട്ടനീത്തം പറഞ്ഞാപ്പോള്ള്യേ
അടിയന്തല[2] കൊത്തി ചാടിപ്പോവ്വേ
പകരം പറഞ്ഞല്ലയ്യുണ്ട്ന്നാനേ
എങ്കിലും പറഞ്ഞനേ കഞ്ഞ്യങ്കരാ
പറയാതെ ഞാനിപ്പം കേക്കപ്ലേലോ
പകരം പറഞ്ഞല്ലയ്യാശാര്യാനേ
അമ്പലപ്പണിയൂട തീരും മുമ്പെ
തമ്പുരാൻ ചങ്ങലേ പോവും പോള്ള്യേ[3]
രാമത്തും പാള്ള്യം കയരിക്കോളും
കുറുക്കാട്ടും പാള്ള്യം[4] കയരിക്കോളും
തിരുമുഖം ബാട്ന്നയ്യുണ്ടക്കല്ലേ
തൃക്കണ്ണുതിരം കലങ്ങിപ്പോയി
പഴക്കടെക്കപോലത്തെ കഞ്ഞിമ്മീട്
പൂപ്പോലെ മാളി മയങ്ങിപ്പോയി.
ആശാരീനക്കുട്ടി പോരന്നല്ലൊ
രാമത്തെളമയില് വരുന്നാള്ന്ന്
പതിനാറ് വെള്ളിപ്പണമെടുത്ത്
ആശാരിക്കല്ലേ കൊടുക്ക്ന്നത്
അവനപ്പറഞ്ഞിററയച്ചൂട്ന്ന്
ബെയിലിന്[5] കൊട[5] ഒന്നെടുക്കുന്നല്ലോ
അന്നടത്താലെ നടന്നൂട്ടിററ്
പറമ്പിക്കുറുക്കാട്ട് പോരന്നല്ലോ
കുററിപ്പടികാരി ചെല്ല്ന്നല്ലോ
കണ്ണാലെ കണ്ടല്ലോ പെറേറാരമ്മ
ചോദിക്ക്ന്നോമന പെറേറാരമ്മ
രാമത്തെളമയിലെ കഞ്ഞിചാപ്പാ
നീയിന്ന രാമത്തൊട്ടില്ലാഞ്ഞെടോ
കാണാൻ കൊതിച്ചിറേറ കഞ്ഞിചാപ്പാ
ആള അയച്ച്യില്ല്യേ ഞാനേ ചാപ്പാ

1 നീത്തം=നിമിത്തം
2 അടിയന്തല=അടിയൻെറ തല
3 തമ്പുരാൻ ജയിലിൽ പോകം
4 പാള്ള്യം=പട്ടാളം
5 ബെയിലിന്=വെയിലിന്. കൊട=കട

ഞാനയ്യെഴുത്തും അയച്ചില്യേടോ
ഇഞ്ഞികുറുക്കാട്ട് വന്നില്ലേലോ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
പയ്യാരം പോട്ടെന്റെ പെറേറാരമ്മേ
ഏട്ടെ കുറുക്കാട്ടടില്ലേ1 അമ്മേ
പകരം പറഞ്ഞല്ലോ പെറേറാരമ്മ
ഇന്റേട്യെട്ടെ2 മാളേമ്മലുണ്ടേ ചാപ്പാ
മാളികകോണ്യാരി പോര്ന്നോനേ
ചിത്തിരത്തുണം3 മെയിമറഞ്ഞ്
മോതിരക്കയ്യാലം ബായുംപൊത്തി
ചോദിക്ക്ന്നോമനയ്യങ്ങ്ന്നല്ലേ
രാമത്തെളമേലെ കുഞ്ഞിചാപ്പാ
ഇഞ്ഞ്യങ്ങരാമത്തൊട്ടില്ലാഞെതടോ
അമ്മക്ക് കാണ്വാങ്കൊതിച്ചിററാനേ
ആളഅയച്ചിററും ബന്നില്ലാലോ
എഴുത്തമ്മയച്ചിററും ബന്നില്ലാലോ
എന്തായി വന്നാതേ കുഞ്ഞിചാപ്പാ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
പറമ്പികുറുക്കാട്ടതെന്റെ ഏട്ടാ
ഏട്ടൻ രണ്ടമ്പലപ്പണിയെടപ്പിച്ചേ
കനകം കൊതിയെനക്കുണ്ടേ ഏട്ടാ
ഞാൻ നിന്നിറെറാരമ്പലപ്പണി തീരാനെ
പകരംപറയുന്നയ്യങ്ങ്ന്നല്ലേ
ഇഞ്ഞി എടപ്പിച്ചോ കുഞ്ഞിചാപ്പാ
അന്നേരം ചാപ്പെ പറയുന്നല്ലോ
അമ്പലത്തിന് കുററ്യാൻ4 തറപ്പിച്ചിക്ക്
ഏട്യാന്5 ചാപ്പാ തറപ്പിച്ചതേ
രാമത്ത് ദീത്തല്വടക്കയിലേ
പുളിയങ്കോട്ടെന്ന പറമ്പത്തോട്ടാ
ഏട്ന്ന്6പ്പിലാവ് കൊത്തിക്കണ്ടേ
പകരംപറയ്ന്നയ്യങ്ങ്ന്നല്ലേ
രാമത്തിളമയിലെ കുഞ്ഞിചാപ്പാ
ചെവിട് തൊറന്നെണ്ണും കേക്കേ ചാപ്പാ
കുറുക്കാട്ടടങ്ങും പറമ്പത്തെങ്ങും

1 കുറുക്കാട്ടടില്ലേ = കുറുക്കാട്ട് + ഇവിടെ + ഇല്ലേ?
2 ഇന്റേട്യെട്ടെ = നിന്റെ ജ്യേഷ്ഠൻ
3 ചിത്തിരത്തുണ് = ചിത്രപ്പണിയുള്ള തുണ്
4 കുററ്യാൻ = കററി + ഞാൻ
5 ഏട്യാന് = എവിടെയാണ്
6 ഏട്ന്ന് = എവിടെനിന്ന്

ഈരേ്യലി[1]ക്കം കാതലുള്ള മരം
ഇടങ്ങായി[2]ക്കം ദശപ്പുള്ള മരം
ഒക്കെയിച്ചീക്കി[3] കൊത്തിപ്പോയെ
പൊന്മേര്യേടപ്പണിക്കാനെ ചാപ്പാ
അയ്യം തമലപ്പാടി കുഞ്ഞിക്കോമെ[4]
ഒക്കെയിച്ചീക്കി കൊത്തിച്ചിക്ക്[5]
അന്നേരം ചാപ്പെ പറയ്ന്നല്ലോ
പറമ്പീക്കുറുക്കാട്ടുതെൻറയേട്ട
ഞാനൊര് പിലാവുണ്ട് കണ്ടിക്കേട്ടാ
പിലാവ് കയിച്ചിക്ക്യാ കൊത്തിച്ചോട്ടേ
ചോദിക്ക്ന്നന്നേരത്തങ്ങ്ന്നല്ലേ
എവിട്യാനെൻറാമന കുഞ്ഞിചാപ്പാ
പുത്തെതെരു[6]വിലങ്ങാനെ ഏട്ടാ
കല്ലംപൊറത്ത് തിരുമുററത്തെ
മണ്ണക[7]വാതക്കലൊനേ ഏട്ടാ
പകരം പറഞ്ഞല്ല്യുങ്ങ്നാനേ
അറഞ്ഞും[8] അറിയാണ്ടെ കുഞ്ഞിചാപ്പാ
പുത്തെതെരുവ്വന്പോരയേക്കല്ലേ
കേട്ടു ധരിക്കണേ കുഞ്ഞിചാപ്പാ
കുറുക്കാട്ടടത്തും പറമ്പേ ചാപ്പാ
നാലായിരത്തിനാന്ററിനാല്പത്തു പറമ്പുണ്ടല്ലോ
ഏതെല്ലാം നല്ല പറമ്പാനെന്ന്
ഇനിക്കുമെനകത്ത് കിട്ടില്ലാലൊ
മറുവാട്ടെ[9]ല്ലടാങ്ങനെ കാണപാനുണ്ടേ
ഏതെല്ലാം നല്ല പറമ്പാനെന്ന്
ഇനിക്കുമെനകത്ത് കിട്ടില്ലേലോ
പുത്തെതെരുവിലേ കുഞ്ഞിചാപ്പാ
നാല്പത്ത്നാല് തെരുക്കടിയാനെ
പണ്ടുമ്മള്[10] കാരണോമ്മാറ്കാലം

---

1 ഈരേ്യല് = പേനെടുക്കുന്ന ചിപ്പ്
2 ഇടങ്ങായി = ഇടങ്ങഴി
3 കയിച്ചീക്കി = കഴിച്ചു + നീക്കി
4 കുഞ്ഞിക്കോമെ = കുഞ്ഞിക്കോമൻ
5 കൊത്തിച്ചിക്ക് = കൊത്തിച്ചിരിക്കുന്നു
6 പുത്തെതെരു = പുത്തൻതെരു. (ചാലിയർ താമസിക്കുന്ന സ്ഥലം)
7 മണ്ണകം = മണ്ഡപം
8 അറഞ്ഞും = അറിഞ്ഞും
9 മറുവാട്ടം = ഭൂമികൈവശക്കാരനായ കുടിയാൻ ജന്മിക്ക് എഴുതിക്കൊടുക്കുന്ന ആധാരം
10 പണ്ടുമ്മള് = പണ്ട് + നമ്മൾ

ചണ്ഡാരതോമന കുഞ്ഞ്യനന്തെ[1]
വെറുത്യോലൂക്കം[2] ചാത്തിക്കൊടുത്തതാനെ
ചാല്യന്[3] പൊന്നും മെകച്ചതാനേ
ചണ്ഡാരനോമനയനന്തനയാനെ
കുറുക്കാട്ടിവിടെ വരുത്തും ഞാനെ
വേണ്ടും മരത്തിനങ്ങാതെ ചാപ്പാ
ഓനോടും[4] കൂട പറയും ഞായെ
കേട്ടോണ്ട പോരന്ന് കുഞ്ഞിചാപ്പെ
ഓനിന്ന്രാമത്ത് പോരന്നല്ലോ
കുളിച്ചിററക്കഞ്ഞി കുടിച്ചേ ചാപ്പെ
നാലോളം നായ്മ്മാറെ കൂട്ടന്നോയെ[5]
ബെയിലിന് കൊടയൊന്നെടുക്കുന്നല്ലോ
പുത്തെ തെരുവീനും പോരന്നല്ലോ
പുത്തെ തെരുവിന് ചെല്ലുന്നേരം
ചാപ്പേ തെരുവിലും കീയുന്നേരം
നാല്പത്ത്നാല് തെരുക്കുടിയിന്ന്
ചാലിയറങ്ങൊക്കെയെങ്ങാനിപ്പള്
എണീററിററാചാരം ചെയ്യോള്ന്ന്
ബയ്യേന്നെ[6] പോരന്നച്ചാലിയേറ്
അനന്തെതെരുവിലും പോരുന്നല്ലോ
അനന്തെതെരുവിലും[7] ചെല്ലുന്നേരം
ചണ്ഡാരനോമന കുഞ്ഞ്യാനന്തെ
കസലവലിച്ചല്ലേ വെക്ക്ന്നത്
കെട്ടോടെ വെത്തില കൊണ്ട വെച്ച്
ചൂട്യോടെ പൊയില[8] കൊണ്ട വെച്ച്
കണ്യോടെ കരിമ്പായീക്കയും കൊണ്ടവെച്ച്
കടലിപ്പുളിഞ്ചുകിററിത്തിപ്പൊടി[9]
വെള്ളോട്ടടപ്പോട്ട് തൊട്ടും ചെന്ന്
ചിത്തിരത്തൂണും മെയിമറഞ്ഞി
മോതിരക്കയ്യാല ബായും പൊത്തി
ചോദിക്ക്ന്നോമന കുഞ്ഞ്യനന്തേ

1 കുഞ്ഞ്യനന്തെ = കുഞ്ഞനന്തൻ
2 വെറുത്യോലൂക്കം = വെറുതെ അവക്കം
3 ചാല്യന് = ചാലിയന്
4 ഓനോടും = അവനോടും
5 കൂട്ടന്നോയെ = കൂട്ടുന്നു + അവൻ
6 ബയ്യേന്നെ = പിന്നാലെ
7 അനന്തെ തെരുവിലും = അനന്തൻ താമസിക്കുന്ന തെരുവിലും
8 പൊയില = പുകയില
9 ഇത്തിപ്പൊടി = ചുണ്ണാമ്പ്

രാമത്തെളമയിലല്ല്യങ്ങ്ന്നോള്ള്യേ
എന്തിത്തൊരുവിനെഴനള്ള്യേതേ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ചങ്ങാരനോമന കുഞ്ഞ്യനന്താ
മറ്റൊന്നുമല്ല്യ ഞാമ്പന്നീക്കതേ
ഞാനൊന്നെരന്നാ[1] തരുവോനന്ത[2]
പകരം പറഞ്ഞല്ലോ കുഞ്ഞ്യനന്തേ
രാമത്തെളമേലല്ല്യങ്ങേക്കോള്ള്യേ
ഉള്ളതങ്ങെങ്കിത്തരുവേ ഞാനേ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ഉള്ളതങ്ങല്ല്യേ ഞാനെരക്കു അനന്താ
കല്ലുംപൊറത്ത് തിരുമുറ്റത്ത്
മണ്ണുകവാത്ക്കലെത്തിവരിക്ക
പിലാവ് കയിച്ചീക്കി ഞാങ്കൊത്തിക്കോട്ടെ
പകരം പറഞ്ഞല്ലോ കുഞ്ഞ്യനന്തേ
രാമത്തെളമയിലെ തമ്പായിയേ
കേട്ട് ധരിക്കണെത്തമ്പായ്യോന്
കല്ലുംപൊറത്ത് തിരുമുറ്റത്ത്
മണ്ണുകവാത്ക്കലെത്തിവരിക്ക[3]
കൊറച്ച്[4] പിരിഞ്ഞാലൊര് രണ്ടായിരം
അതികം[5] പിരിഞ്ഞാലൊര് നാലായിരം
മുമ്പിന[6] പിരിയും പനസംപോള്ള്യേ
ഗണപതിക്കുംബെച്ച് നേദിച്ചോളും[7]
പിന്നെപ്പിരിയും പനസംപോള്ള്യേ
പറമ്പിക്കറുക്കാട്ടെ നാടാലേല്[8]
കായിട്ടയച്ചോളും[9] ഞാനിപ്പള്
പിന്നെപ്പിരിയും പനസംപോളി
നാല്പത്തിനാല് തെരുക്കടിയില്
ഞാളെ കുടുംബം പൊലരാനല്ലോ
പിലാവ് കയിച്ചീക്കി കൊത്ത്ന്നെങ്കി
ഞാളിത്തൊരുവിനിരിപ്പില്ല്യേലോ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ

---

1 എരന്നാ = ഇരന്നാൽ
2 തരുവോനന്ത = തരുമോ + അനന്താ
3 വരിക്ക = വരിക്കപ്പിലാവ്
4 കൊറച്ച് = കുറച്ച്
5 അതികം = അധികം
6 മുമ്പിന = ആദ്യമായി
7 നേദിച്ചോളും = നിവേദിക്കും
8 നാടാലേല് = പത്തായപ്പുരയിൽ
9 കായിട്ടയച്ചോളും = കാവായിട്ട് + അയച്ചുകൊള്ളും

ചങ്ങരോനോമന കുഞ്ഞ്യനന്താ
പറമ്പിക്കുറുക്കോട്ടത്തെൻെറയേട്ടെ
ഏട്ടൻ രണ്ടമ്പലപ്പണിയെടപ്പിച്ച്
കനകംകൊതിയെനക്കുണ്ടനന്താ
ഒന്നെയൊരമ്പലപ്പണിതീരാനേ
പറമ്പിക്കുറുക്കോട്ടേ കുഞ്ഞ്യനന്താ
കുറുക്കോട്ടടത്തും പറമ്പത്തെങ്ങും
ഈരേഴ്യലിക്കം കാതലുള്ള മരം
ഇടങ്ങായയിക്കം ദെശപ്പുള്ള[1] മരം
അയ്യം ര് മലപ്പാടി കുഞ്ഞിക്കോമെ
ഓനൊട്ടം[2] ബെച്ചിററതില്ലനന്താ
പൊന്മേരിടപ്പണീക്കാനിപ്പള്
ഒക്കെക്കയിച്ചീക്കികൊത്തിപ്പോയി
രാമത്ത് മീത്തല് ബടക്കയില്[3]
പുളിയങ്കോട്ടെന്ന പറമ്പത്താനെ
അമ്പലത്തിന് കററ്യാതറപ്പിച്ചിക്ക്[4]
തഴ്തിന് മരമങ്ങെടുക്കുവായെ
കുറുക്കോട്ടടത്തും പറമ്പത്തെങ്ങും
ഇന്നാണ്യനന്തോട്ടം[5] ഇല്ല്യാന്യാന്
പകരം പറഞ്ഞല്ലോ കുഞ്ഞ്യനന്തേ
രാമത്തെളമേലെ അങ്ങ്ന്നോള്ള്യേ
മരത്തിന് ബെശമപ്പെടാണ്ടാ[6]ലിപ്പം
പുത്തംതെരുവിലെ ചാല്യേരോട്
കമ്പ്ളം കുത്തി പണം ബാങ്ങ്യല്ലോ
ഞാനിപ്പംതന്ന്യങ്ങനെ ബാങ്ങും[7] പോള്ള്യേ[8]
കേക്കേ[9]മലക്കേങ്ങാ പോവും ഞാനേ
കേക്കേമെലക്കെങ്ങാമ്പോയിററാന്
നല്ല മരം നോക്കി കൊത്തികയല്ലോ
ആയേനി[10]യെന്നും പുളിന്തേക്കെന്നും
ജാതിയെന്നും ജാതിചന്ദനമെന്നും

---

1 ദെശപ്പ് = കട്ടി
2 ഓനൊട്ടം = അവൻ + ഒട്ടം
3 ബടക്കയില് = വടക്കയിൽ
4 കററ്യാതറപ്പിച്ചിക്ക് = കററി + ഞാൻ + തറപ്പിച്ചിരിക്കുന്നു
5 ഇന്നാണ്യനന്ത = നിന്നെയാണെ അനന്താ
6 ബെശമപ്പെടുക = വിഷമിക്കുക
7 ബാങ്ങും = വാങ്ങും
8 പോള്ള്യേ = ബഹുമാനസൂചകമായ സംബോധന
9 കേക്കേ = കിഴക്കൻ
10 ആയേനി = അയനിപ്പിലാവ് (ഒരുജാതി മരം)

നാലൂട്ടം[1] നല്ല മരം കൊത്തിക്കും
കൊത്തുംതോറും മരം കൊറപ്പിച്ചിററ്
കൊറക്കുന്തോറും മരേട്ടപ്പിച്ചിററ്
കോട്ടപ്പൊയ[2]ക്കൊണ്ടു താത്തിക്കുവല്ലോ
കോട്ടപ്പൊയക്കൊണ്ടോയി[3] താത്തിച്ചാലേ
രാമത്ത്യനാളാങ്ങയച്ചിതരും[4]
രാമത്ത്യാനാളാങ്ങ്[5]യച്ചോണ്ടാല്
കുറുക്കാട്ട്ന്നാനേങ്ങയച്ചൂടണം
കുറുക്കാട്ട്ന്നാനേങ്ങയച്ചൂട്ടാല്
ആനേനക്കൂട്ട്യം ബലിപ്പിച്ചിററ്
രാമത്ത് മീത്തല് ബടക്കേയില്
പുളിയങ്കോട്ടെന്ന പറമ്പത്താന്
വേണ്ടുംമരം ഞാനങ്ങെത്തിച്ചോളും
അന്നേരം പറഞ്ഞല്ലോ കുഞ്ഞിചാപ്പ
ഞാനെന്നാ പോട്ട്യെൻെറ[6] കുഞ്ഞ്യനന്താ
ആ എന്നനുവാദം കുഞ്ഞ്യനന്തെ
പുത്തന്തെരുവ് കയിയോളവേ
ബയ്യേന്നനന്തനും പോര്ന്നല്ലോ
പുത്തംതെരുവ് കയിയുന്നേരം
പറയുന്നുണ്ടോമന കുഞ്ഞിചാപ്പൻ
ഇഞ്ഞ്യനി[7] പോടെൻെറ കുഞ്ഞ്യനന്താ
തൊഴ്ത് മടങ്ങ്ന്നേ കുഞ്ഞ്യനന്തെ
രാമത്തെളമേലെ കുഞ്ഞിചാപ്പ
അന്നടത്താലെ നടന്ന്യട്ടിറേറ
പറമ്പിക്കുറുക്കാട്ടെ തായകീഞ്ഞേ
പറമ്പിക്കുറുക്കാട്ടെ തയേത്തുമ്പം[8]
കുറുക്കാട്ടുംകര നല്ല വണ്ണത്താനേ
ഒല്യവേലലക്കുന്ന[9]ബണ്ണത്താനോ
ചാപ്പന കണ്ടിററും കാണാവുമ്പം
തച്ച തുണിയിന്നക്കല്ല്യമ്പലേ
തലയിക്കെട്ടാചാരം ചെയ്യുന്നോനേ
ചാപ്പൻറ്യരികത്തും ചെല്ല്ന്നല്ലോ

1 നാലൂട്ടം = നാലുകൂട്ടം
2 കോട്ടപ്പൊയ = കോട്ടപ്പുഴ
3 കൊണ്ടോയി = കൊണ്ടുപോയി
4 രാമത്തേക്ക് ഞാൻ ആളെ അയയ്ക്കും
5 രാമത്ത്യാനാളാങ്ങ് = രാമത്തേക്ക് + താൻ ആളെ + അങ്ങ്
6 പോട്ട്യെൻെറ = പോകട്ടെ + എൻെറ
7 ഇഞ്ഞ്യനി = നീ + ഇനി
8 തായേത്തുമ്പം = താഴെ എത്തുമ്പോൾ
9 ഒല്യവേലലക്കുന്ന = അഴുക്കുതുണി അലക്കുന്ന

ചോതിക്ക്ന്നോമന വണ്ണത്താനേ
രാമത്തെളമേലെല്ലങ്ങ്ന്നോളേ്യ
പുത്തംതെരുവൂന്നം പോയോണ്ടീററ്
പിലാവ് കയിച്ചിക്കി കൊത്ത്യോപോളി
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
കുറുക്കാട്ടുംകര നല്ല വണ്ണത്താനെ
പിലാവ് കയിച്ചീക്കി കൊത്തീററില്ല
ചങ്ങാരനോമന കുഞ്ഞ്യനന്തേ
എന്നോട്ടുംകൂട പറഞ്ഞീക്കല്ലോ
പുത്തംതെരുവിലെ ചാലേ്യറോട്
കുമ്പിളുംകുത്തി പണം വാങ്ങീററ്
കേക്കേമ്മലക്കെങ്ങാം പോവൂയെന്ന്
കേക്കേമല ക്കവെ പോയിററാനെ
നല്ല മരം നോക്കി കൊത്തിക്കെന്ന്
കൊത്തുംതോറും മരം കൊറപ്പിച്ചിററ്
കൊറക്കുന്തോറും മരെടുപ്പിച്ചിററ്
കോട്ടപ്പൊയക്കൊണ്ടോയ് താത്തിക്കെന്ന്
കോട്ടപ്പൊയക്കൊണ്ടോയ് താത്തിച്ചാല്
രാമത്ത്ന്നാളയയക്കവെന്നും
രാമത്ത്ന്നാളെയയച്ചൂട്ടാല്
കുറുക്കാട്ട്ന്നാനാങ്ങയച്ചൂടണം
കുറുക്കാട്ട്ന്നാനാങ്ങയച്ചൂട്ടാലേ
ആനേനക്കൂട്ട്യാമ്പലിപ്പിച്ചോളം[1]
ആനേനക്കൂട്ടി ബലിപ്പിച്ചിററ്
രാമത്ത് മീത്തല് ബടക്കയില്
പുളിയങ്കോട്ടെന്ന പറമ്പത്താനേ
വേണ്ടും മരം അവനെത്തിക്കെന്നേ
പകരം പറഞ്ഞല്ലോ വണ്ണത്താനോ
രാമത്തെളമേലെല്ലങ്ങ്ന്നോളേ്യ
പുത്തംതെരുവൂന് പോയിററാനേ
പിലാവ് കയിച്ചീക്കി കൊത്തിക്കാണ്ട്[2]
ചാല്യറെ[3] വാക്കേട്ടും[4] പോന്നോ പോളീ
മനസ്സില് നെനച്ചല്ലോ കുഞ്ഞിചാപ്പെ
വണ്ണത്താമ്പറഞ്ഞത് ശരിയാനല്ലോ
ചാലേ്യറ വാക്കങ്ങെടുത്ത് ഞാനെ

1 ആനയെക്കൊണ്ടു ഞാൻ വലിപ്പിച്ചോളം
2 കൊത്തിക്കാണ്ട് = കൊത്തിക്കാതെ
3 ചാല്യറെ = ചാലിയരുടെ
4 വാക്കേട്ടം = വാക്ക് + കേട്ടം

മീന്തിനടന്നല്ലോ[1] കുഞ്ഞിചാപ്പെ
രാമത്തെളമയി ചെന്നോള്ന്ന്
പറയുന്നുണ്ടോമന കുഞ്ഞിചാപ്പെ
പുത്തൂരൊതയോത്ത് കാര്യക്കാരാ
നാല് മഴ്ക്കാറ്[2] തീയരെ[3]യാന്
തീയറ ബ്ളിച്ചൂട[4] കൊണ്ടുവായെ
പോര്ന്നല്ലോമന കാര്യക്കാരെ
കല്ലേരിതണ്ടായെ തീയ്യനേയും
പൂതേയിമണ്ണുമ്മെ തീയ്യനേയും
പൂവാടകണ്ടീലെ തണ്ടാനേയും
ബേങ്ങോളെ്ള്യ[5] തണ്ടായെ തീയ്യനേയും
നാല് മഴ്ക്കാറ് തീയ്യരെയാന്
രാമത്തിളമേയി കൊണ്ട്വന്ന്
ആര്യപ്പടിക്ക് തായ നിക്ക്ന്നോല്
ചോദിക്ക്ന്നോമന തീയ്യറല്ലേ
രാമത്തിളമേലെ തമ്പുരാനേ
എന്തിനടിയന ചെല്യൂട്ടതേ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
നാല് മഴ്ക്കാറ് തീയറെ കേക്കേ
പുത്തം തെരുവിനു പോയിററാനേ
കല്ലുമ്പൊറത്ത് തീരുമുററത്ത്
മണ്ണകവാതക്കലെത്ത്യരിക്ക[6]
പിലാവ് കയിച്ചീക്കി കൊത്തവേണം
കുളിച്ചിററക്കഞ്ഞി കുടിച്ചിററാനെ
ഞാനും തെരുവിന് വന്നോളല്ലേ
അത് കേട്ട് പോര്ന്ന് തീയ്യറല്ലേ
പുത്തൻതെരുവിനും പോര്ന്നോല്
പിലാവ് മെരട്ടല്ലേ പോര്ന്നോല്
പിലാവ് മെരട്ടങ്ങനെ ചെല്ല്ന്നേരം
ചാല്യത്ത്യേളും[7] പിള്ളറും കീഞ്ഞോള്ന്ന്
ചാല്യറും[8] ചെന്നു് ബളഞ്ഞിട്ടല്ലോ
പിലാവ് ബളഞ്ഞിട്ടും ന്ക്ക്ന്നല്ലോ
അയ്യും ബ്ളിച്ചും പറയുന്നല്ലോ

---

1 മീന്തിനടന്നല്ലോ = വേഗത്തിൽ നടന്നല്ലോ
2 മഴ്ക്കാറ് = മഴക്കാർ
3 തീയറെ = തീയ്യരെ
4 തീയറ ബ്ളിച്ചൂട = തീയരേ + വിളിച്ച + ഇവിടെ
5 ബേങ്ങോളെ്ള്യ = വേങ്ങോളിയിലെ
6 മണ്ണകവാതക്കലെ = മണ്ഡപത്തിന്റെ വാതിൽക്കൽ
7 ചാല്യത്തേളും = ചാലിയത്തികളും
8 ചാലിയർ × ചാലിയത്തി

പിലാവ് കയിച്ചീക്കി കൊത്തറ്തല്ലോ
രാമത്തിളമേലെ തന്പായിക്ക്
വേണ്ടും മരവൊന്നങ്ങാനിപ്പള്
പുളിയങ്കോട്ടെന്ന പറമ്പത്തൊന്
ചങ്ങാ നനനെ പറഞ്ഞിററുണ്ട്
പിലാവ് കയിച്ചീക്കി കൊത്താനൊ ലോ
പിലാവ് വളഞ്ഞിററു ആളായിററ്
പിലാഊക്ക്[1] തിയ്യറ്ക്ക് ചെന്നുടാലോ
ചങ്ങാരോനോമന കുഞ്ഞ്യനന്തേ
ഓമനത്തെരുവിലൊട്ടില്ല്യ നാനും
ഓന ബടകര[2] പോയിക്കല്ലോ
പരത്തിക്കും നുലിനും പോയിക്കോയെ[3]
നാല് മഴ്ക്കാറ് തീയനാനേ
ചോല തണക്കൊണ്ടിരിക്കുന്നല്ലോ
രാമത്തെളമേലെ കുഞ്ഞിചാപ്പെ
കുളിച്ചിററക്കഞ്ഞി കടിച്ചോണ്ടാറേ
ബെയിലീന് കൊട ഒന്നെടുക്കുന്നല്ലോ
പുത്തംതെരുവിനും ചെല്ല്ംനേരം
നാല് മഴ്ക്കാറ് തീയ്യറാനേ
ചോലതണക്കൊണ്ടിരിന്നിക്കല്ലോ
പുത്തംതെരുവിലെ ചാലിയറ്
പുത്തംതെരുവിലെ ചാല്യത്ത്യോളും
പിലാവ് വളഞ്ഞിട്ടും നിന്നിക്കല്ലോ
പാഞ്ഞങ്ങ് ചെന്നല്ലോ കുഞ്ഞിചാപ്പെ
പുത്തംതെരുവിലെ ചാല്യത്ത്യേളേ
പുത്തൻതെരുവിലെ ചാലിയറേ
പിലാവ് മെരട്ട്ന്നും പോയില്ലെങ്കി
പിലാവോട്ക്കുട്ടിത്താറിക്കും ഞാനെ
പേടിച്ച് ബെറക്ക്ന്നച്ചാല്യേത്ത്യള്
പേടിച്ചി ബെറക്ക്ന്നച്ചാല്യേറാനേ
അനന്തെ തെരുവിലൊട്ടില്ല്യതാനും
തെററിത്തെററിച്ചൊക്ക പാഞ്ഞൊട്ട്ന്നേ
നാല് മഴ്ക്കാറ് തീയ്യറാനേ
പിലാവ് മെരട്ട്യല്ലട്ടക്ക്ന്നതേ
പിലാവ് കയിച്ചല്ലേ നീക്ക്ണത്
പിലാവ് കയിച്ചീക്കി കൊത്ത്ന്നല്ലോ.

---

1 പിലാഊക്ക്=പിലാവിൻെറ അടുക്കലേക്ക്
2 ബടകര=വടകര
3 പോയിക്കോയെ=പോയിരിക്കുന്നു+അവൻ

പിലാവ് കയിച്ചീക്കിക്കൊത്തോണ്ടിറേ
കരഞ്ഞ് വിളിച്ചപ്പിലാവും വീണ്
മണ്ഡകൊര് ഭാഗെടിഞ്ഞ്[1]പോയി
ചെറയു ഒര് ഭാഗെടിഞ്ഞ്[2]പോയി
ആയിരം പോളക്ക് പൊറത്ത്ണ്ടല്ലോ
ആയിരം പോളക്കകത്തുമുണ്ടേ
പുത്തംതെരുവിലെ ചാലിയേറ്
പരത്തീട്ടെ[3] ചാക്കെല്ലൊയിച്ചൂട്ന്ന്
ചക്കേല്ലം[4] ബാരി[5] നൊക്ക്ന്നല്ലോ
ചാക്കിലും ബാരി നെറക്ക്ന്നല്ലോ
ബള്ളേപ്ലം[6] ബല്ലത്തില് ബാരി നെറക്ക്ന്നല്ലോ
ബള്ളിയും ബല്ലം തലയില് ബെച്ച്
ചക്കെയും ചാക്കും തലയില് ബെച്ച്
അയ്യും ബ്ളിച്ചോണ്ടും പോര്ന്നല്ലോ
പറമ്പിക്കുറുക്കാട്ടും കൊണ്ട്ചെന്ന്
ചക്കയും ചാക്കെല്ലം[7] ബെച്ചൂട്ന്ന്
ബള്ളിയും ബല്ലവും ബെക്ക്ന്നല്ലോ
അയ്യും ബ്ളിച്ചും പറയുന്നല്ലോ
പറമ്പിക്കുറക്കാട്ടെല്ലങ്ങ്ന്നോള്ളേ
രാമത്തെളമേലെലങ്ങ്ന്നാനേ
ഞാളോട്[8] ചെയിതതും കാട്ടിയതും
അങ്ങ്ന്ന് തന്ന്യങ്ങനെ കണ്ടോ പോളീ
പകരം പറയ്ന്നില്ലങ്ങ്ന്നല്ലോ
പുത്തംതെരുവിലെ ചാലിയെറേ
രാമത്തെളമേലെ കുഞ്ഞിചാപ്പെ
എനക്കിന്നച്ചാപ്പനടങ്ങല്ലാലോ
ഞാ പറഞ്ഞാ ചാപ്പനത് കേകല്ലാലോ
എന്നോടിപ്പൊന്നും പറയേണ്ടാലോ
പറയെണ്ടടത്ത് പറഞ്ഞേക്കിനേ
അത്തുരം ബാക്കോല്[9] കേക്ക്ന്നേരം
ചക്കയും ചാക്കും തലയില് വെച്ചി
ബള്ളിയും ബല്ലം തലയില് ബെച്ച്

---

1 മണ്ഡപത്തിന്റെ ഒരു ഭാഗം ഇടിഞ്ഞുവീണു
2 ചിറയുടേയും ഒരു ഭാഗം ഇടിഞ്ഞു
3 പരത്തീട്ടെ = പരത്തി ഇട്ട
4 ചക്കേല്ലം = ചക്ക + എല്ലാം
5 ബാരി = വാരി
6 ബള്ളേപ്ലം = കുരുമുളകുവള്ളി (പിലാവിന്മേൽ പടർത്തിയ കുരുമുളകുവള്ളി)
7 ചാക്കെല്ലം = ചാക്ക് + എല്ലാം
8 ഞാളോട് = ഞങ്ങളോട്
9 ബാക്കോല് = വാക്ക് + അവർ

അയ്യം ബിളിച്ചോണ്ടും[1] പോര്ന്നല്ലോ
മയ്യണ്ണൂര് നല്ല നെരത്തിനെത്തി
ആയിരോട്യോമന കുഞ്ഞിച്ചോയ്യേ
പാമ്പുങ്കുല നല്ല കണ്ണനമാണേ
ബടകര പോയി ബരുന്നുണ്ടല്ലോ
ചോതിക്ക്ന്നോമന[2] തീയ്യറല്ലേ
പുത്തംതെരുവിലെ ചെട്ടിയാറെ
ഇതിപ്പളെന്താനെ ചെട്ടിയാറെ
പകരം പറഞ്ഞല്ലോ ചാലിയന്
പാമ്പുങ്കുലും നല്ല കുഞ്ഞികണ്ണാ
ആയിരോട്യോമന കുഞ്ഞിച്ചോയ്യേ
രാമതെളമേലെല്ല്യങ്ങ്ന്നാണേ
ഞാളൊട്ട് ചെയിരത്തും കാട്ടിയല്ലോ
പകരം പറഞ്ഞല്ലത്തീയ്യറാറ്
ഞാളൊര്[3] കോപ്പ്[4] കയിച്ചിനല്ലോ
ബപ്പടം[5] നല്ല പയം ബെളമ്പീറേ
കോയപ്പണേണ്യങ്ങ്[6] ബാങ്ങ്യാളോടേ[7]
രാമത്തെളമേലെ ചോരക്കണ്ണേ
ഏടേങ്കും[8]ങ്ങൊരണ്ടായി ബലര്‍ച്ചക്കീനേ
അന്നാടത്താലെ നടന്നവര്
അക്കളോത്ത് നല്ല നട കയരുമ്മം
ചങ്ങാരനോമന കുഞ്ഞ്യനന്തെ
പരത്തിയും നൂലും കൊണ്ടാനിപ്പള്
ഓണോ മടക്കത്തിന് പോര്ന്ന്ണ്ട്
ചക്കയും ചാക്കങ്ങ് കാണ്ന്നേരം
ബള്ളിയും ബല്ലവും കാണുന്നേരം
പരത്തിയും നൂലങ്ങ് ചാട്യൂട്ടല്ലോ
ചാക്കവും[9] ചക്കയിങ്ങ് വാങ്ങിക്കൊണ്ട്
അപ്പാച്ചിലാട്ന്നും പാഞ്ഞൂട്ടിറ്റ്
കോടതിമിറ്റത്തങ്ങെത്തിപ്പോയി

---

1 അയ്യംബിളിച്ചോണ്ട് = നിലവിളിച്ചുകൊണ്ട്
2 ചോതിക്ക്ന്ന് = ചോദിക്കുന്നു
3 ഞാളൊര് = ഞങ്ങൾ + ഒരു
4 കോപ്പ് = വിവാഹാടിയന്തിരം
5 ബപ്പടം = പപ്പടം
6 കോയപ്പണേണ്യങ്ങ് = കോഴപ്പണം + എണ്ണി + അങ്ങ്
7 ബാങ്ങ്യാളോടേ = ഞങ്ങളോട് വാങ്ങി. തീയ്യരുടെ സദ്യയ്ക്ക് പപ്പടവും പഴവും വിളമ്പണമെങ്കിൽ ദേശവാഴിയുടെ സമ്മതം വാങ്ങണമെന്നായിരുന്നു അക്കാലത്ത്
8 ഏടേങ്കും = എവിടെയെങ്കിലും
9 ചാക്കവും = ചാക്കും

ചക്കെയും ചാക്കൊാട[1] ചാട്ന്നല്ലോ
ബള്ളിയും ബല്ല്യാട ചാട്ന്നല്ലോ
അയ്യും നെലവിളി കൂട്ട്ന്നല്ലോ
അയ്യുംനെലവിളി കൂട്ട്ന്നേരം
താലൂക്കെജമാനെ[2] ചോതിക്ക്ന്ന്
പാറാവിന് നിന്നോലെ ചിപ്പായ്യേളേ[3]
എന്തൊരലനെല കേക്ക്ന്നത്
പൊറത്ത് കീഞ്ഞറിയീനേ ചിപ്പായ്യേളേ
ഓലപ്പൊറത്തേക്ക് ചെല്ല്ന്നേരം
ചക്കേയും ചാക്കൊാട ചാട്യത് കണ്ട്
ബള്ളിയും ബല്ല്യവും ചാട്യത് കണ്ട്
പുത്തെ തെരുവിലെ ചാല്യേറാനേ
റെപ്പോ[4]ട്ടെഴ്തീങ്ങെട്ക്ക്ന്നോല്
യജമാനെ നമ്പിലും കൊണ്ടുവെച്ച്
റെപ്പോട്ടെടുത്തൊന്നു നോക്കുന്നേരം
താലൂക്കെജമാം[5] പൊറത്ത് കീഞ്ഞി
ചാല്യേറോടെല്ല്യങ്ങനെ വിസ്തരിച്ചേ
താലൂക്കെജമാനേനാനിപ്പോള്
പറയുന്നല്ലോമന യെജമാനെ
പാറാവിന് നിന്നോലെ ചിപ്പായ്യേളെ
രാമത്തെളമെയി പോയിററാന്
രാമത്തെളമേലെ കുഞ്ഞിചാപ്പെ
ഊട[6] ബടകര ബെരുവാം[7] പറ
കേട്ടോണ്ട് പോര്ന്നച്ചിപ്പായ്യേള്
പറമ്പിക്കുറുക്കൊട്ടത്തായേത്തുമം
രാമത്തെളമേലെ കുഞ്ഞിചാപ്പെ
തെരുവ്ന്ന്തന്നെ മടക്കംബെച്ച്
കണ്ണാലെ കണ്ടല്ലോ ചിപ്പായ്യേള്
പറയ്ന്ന്ണ്ടോമന ചിപ്പായ്യേള്
പിടിപിടി ചാപ്പന പിടിച്ചോളീനേ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
പാറാവിന് നിന്നോലെ ചിപ്പായ്യേളേ

---

1 ചാക്കൊാട = ചാക്കം + അവിടെ
2 താലൂക്കെജമാൻ = തഹസീൽദാർ. അദ്ദേഹത്തിന് മജിസ്ട്രേട്ടിന്റെ അധികാരംകൂടിയുണ്ടായിരുന്നു അക്കാലത്തു്
3 ചിപ്പായ്യേളേ = ശിപ്പായിമാരേ
4 റെപ്പോട്ട് = റിപ്പോർട്ട്
5 താലൂക്കെജമാം = താലൂക്കെജമാനൻ
6 ഊട = ഇവിടെ
7 ബെരുവാം = വരുവാൻ

എന്നയിപ്പിങ്ങള് പിടിച്ചെങ്കില്
തിരിഞ്ഞ് ഞാം ബാളോണ്ട്[1] കൊത്തപ്പുള്ള
അന്നടത്താലെ നടന്നൂട്ടിററ്
രാമത്തെളമേലിങ്ങെത്തിക്കൊണ്ട്
ബയ്യേന്നാച്ചിപ്പായ്യും ബന്നിക്കല്ലോ
ചോദിക്ക്ന്നോമന കുഞ്ഞിചാപ്പെ
വടകര താലൂക്ക്ച്ചിപ്പായ്യേളേ
പ്പന്തായി വന്നതേ ചിപ്പായേ്യളേ
പകരം പറഞ്ഞല്ലോ ചിപ്പായ്യേള്
താലൂക്കെജമാനെനൊനിപ്പോള്
ഞാളക്കലെപ്പിച്ചയച്ചിക്കല്ലോ
രാമത്തെളമേലല്ലങ്ങ്ന്നാനെ
ഒന്ന് ബടകര ചെല്ലുവാനേ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ബടകരതാലൂക്ക് ചിപ്പായ്യേളേ
ബടകര നിങ്ങളെ്യജമാനനേ
ഓനോരെജമാനത്താനേലുള്ള
ഞാനൊര് നാട്വായിച്ചിങ്ങെളെ്ളടോ
ഓനോരെജമാനത്താനാനെങ്കി
ഊരാളിരാമെ[2] ബള്ളിച്ചെടത്ത്
ഞാനൊട്ടും ചെലചല്ലേ ചിപ്പായ്യേളേ
ആര്ക്കാങ്കലെ്യത്തുന്നൂരാളെ്യല്ലേ[3]
റപ്പോട്ടെഴ്തീങ്ങെടുക്കന്നോല്
താലൂക്കെജമാനെ ചോദ്ക്ക്ന്നേ
ചാപ്പെനതിങ്ങളോടി പോന്നില്ലെടോ
റെപ്പോട്ട്വെച്ച് കൊട്ക്ക്ന്നല്ലോ
റെപ്പോട്ടെടുത്തല്ലേ നോക്ക്ന്നത്
കിട്കിട വെറക്ക്ന്നെജമാനനെ
ഇത്തിര കടിനനോ[4] കുഞ്ഞിചാപ്പെ
നാലാള് പോയ്യേരീം[5] ചിപ്പായ്യേളെ
ചാപ്പന പിടിച്ചേ്യട്ടി[6]ക്കൊണ്ടോരീനെ

---

1 ബാളോണ്ട്=വാളുംകൊണ്ട്

2 അന്നത്തെ തഹസീൽദാർ ഊരാളിവശംത്തിൽപ്പെട്ട രാമൻ എന്ന പേരുള്ള ആളായിരുന്നു. ഊരാളിനായന്മാർ അല്പം താണനിലയിലുള്ളവരായിരുന്നു. കല്പണിയെടുക്കുന്നവരായിരുന്നു ഇവർ പണ്ട്.

3 ആര്ക്കാങ്കലെ്യത്തുന്നൂരാളെ്യല്ലേ?=ആക്കെങ്കിലും കല്ല ചെത്തുന്ന ഊരാളിയല്ലേ?

4 കടിനനോ=കഠിനനോ

5 പോയ്യേരീം=പോയ്വരിൻ

6 പിടിച്ചേ്യട്ടി=പിടിച്ചുകെട്ടി

നാലാള് പോര്ന്നച്ചിപ്പായ്യേള്
ഓലിന്ന് രാമത്ത് ചെല്ല്ന്നേരം
ചോതിച്ചല്ലോമന കുഞ്ഞിചാപ്പെ
പാറാവിന് നിന്നോലേ ചിപ്പായ്യേളേ
എന്തായീ വന്നതേ ചിപ്പായ്യേളേ
പകരം പറഞ്ഞല്ല ചിപ്പായ്യേള്
താല്യക്കെജമാനെനാനിപ്പളേ
ഞാള കല്പ്പിച്ചി[1]യച്ചിക്കല്ലോ
ഒന്ന് ബടകര ചെല്ലുവാനെ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ഊരാളിരാമെ ബ്ളിച്ചെട്ത്തേ
ഞാനൊട്ടും ചെലപ്പല്ലേ ചിപ്പായ്യേളേ
ഓനെന്തെജമാനത്താനാണെടോ[2]
ഓൻെറ തൻറമ്മയും പെണ്ണമ്മാരും
കാലി കറന്നും കയിയുന്നില്ലേ
ആര്ക്കാങ്കല്യെത്തുന്നൂരാള്യെല്ലേ
ആര്ക്കാം മോര്യെട്ടുന്നൂരാള്യല്ലേ[3]
ഞാനൊര് നാട്വായിച്ചല്ലേ ഇപ്പോ
ഊരാളിരാമെബ്ളിച്ചെട്ടത്തേ
ഞാനൊട്ടും ചെലപ്പല്ല ചിപ്പായ്യേളേ
വെക്കം പടി കീഞ്ഞി പോയ്യോളണം
റെപ്പോട്ടെഴ്തീങ്ങെട്ടത്തോണല്ലോ
ഓലമ്പടകര പോര്ന്നല്ലോ
റെപ്പോട്ട് വെച്ച്കൊട്ക്ക്ന്നല്ലോ
റെപ്പോട്ടെട്ടത്തല്ലേ നോക്ക്ന്നത്
ചായകുടിക്കന്നൊര് ചായക്കോപ്പ
മേശക്കെറിഞ്ഞും പൊളിച്ചുടന്ന്
ഉള്ളരിശം പല്ലാത്തരിക്കകയും
എട്ടാള് പോയ്യേരിം[4] ശിപ്പായ്യേളേ
ചാപ്പനെ പിടിച്ച്യേട്ടി കൊണ്ട്യോരീനെ
പാന്തോം[5] പൊളിച്ചി ബാട്ടി കൊണ്ടോയിററ്
ചട്ടും മറച്ച്യേട്ടി കൊണ്ടരണം[6]
എട്ടാള് ചെല്ല്ന്നച്ചിപ്പായ്യേളേ
ഓല്ന്നാരാമത്ത് ചെല്ല്ന്നേരം

---

1 കല്പ്പിച്ചു = കല്പിച്ചു
2 അവനെന്തു് യജമാനസ്ഥാനമാണുള്ളതു്?
3 മോര്യെട്ടുന്നൂരാള്യല്ലെ = മോരുകെട്ടുന്ന ഊരാളി അല്ലേ
4 പോയ്യേരിം = പോയ്വരുവിൻ
5 പാന്തോം = തെങ്ങോലയുടെ മടലിൻെറ പുറംഭാഗം
6 രണ്ടു കൈയും പുറകിൽകെട്ടി കൊണ്ടുവരണം

പല്ല്് വെളങ്ങ്ന്ന്[1] കുഞ്ഞിചാപ്പെ
ചോദിക്ക്ന്നോമന കുഞ്ഞിചാപ്പെ
വടകരതാലൂക്ക് ചിപ്പായ്യേളേ
എന്തായീ ബന്നതേ ചിപ്പായ്യേളേ
പകരം പറഞ്ഞല്ലോ ചിപ്പായ്യേള്
രാമത്തെളമേലെ കുഞ്ഞിചാപ്പാ
താലൂക്കെജമാനനാനിപ്പള്
ഞാളക്കലെപ്പിച്ചയച്ചിക്കല്ലോ
ഇഞ്ഞമ്പടകരച്ചെല്ലുവായെ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ഊരാളിരാമന് പണിയില്ലെങ്കി
കമ്മള[2] എട്ത്ത് ബരുവാം പറ
രാമത്ത് മീത്തല് ബടക്കേയില്
പുളിയങ്കോട്ടന്ന പറമ്പത്താനേ
അമ്പലത്തിന് കല്ലിങ്ങ് ഞാകൊത്തിച്ചിററ്
കല്ല്ചെത്തിക്കെട്ടാലെ ബരുവാമ്പറാ
പാറാവിന് നിന്നോലെ ചിപ്പായ്യേളേ
എല്ലാന്നുമെല്ലാന്നേ ചിപ്പായ്യേളേ
ഇങ്ങളിപ്പാട്ടട ബന്നോണ്ടാലു[3]
നായിത്തോലിട്ടോര് പൊന്ന്യകൊണ്ട്
ഇങ്ങള ഞെരിബട്ടടിക്കും ഞാനെ
റെപ്പോട്ടെഴ്തീങ്ങെട്ക്കുന്നോലേ
ഓലമ്പടകര പോര്ന്നല്ലോ
യജമാനെന്നമ്പിലും കൊണ്ടബെച്ച്
റെപ്പോട്ടെട്ടത്തല്ലേ നോക്കുന്നത്
താലൂക്കെജമാനെ പറയുന്നല്ലോ
ഞാനിമ്പടകരിരികപ്പാലോ
എനിക്കിമ്പടകരപ്പണി ബേണ്ടലോ
ഞാനിപ്പളെന്തല്ലും ബേണ്ട്ന്നതേ
കമ്പ്ട്ട്ബീഴ്ന്നെജമാനനെ
ചാപ്പനോടാവതും കൊതമില്ലാലോ
പാറാവിന് നിന്നോലെ ചിപ്പായ്യേളെ
തലശ്ശേരിക്കോട്ടക്കും കത്തെഴ്തേ
ചെറിയോര് പട്ടാളം കീക്കട്ട്യാട[4]
തലശ്ശേരികോട്ടക്കും കത്തെഴതി
കത്തെഴതി ഞാണമ്മലിട്ടോള്ന്ന്

---

1 പല്ല് വെളങ്ങ്ന്ന് = പല്ലുതേക്കുന്നു
2 കമ്മള = കമ്മഴ. കല്ല ചെത്തുന്ന മഴു
3 നിങ്ങളും ദിവസവും ഇവിടെ വന്ന് ബുദ്ധിമുട്ടിച്ചാൽ
4 കീക്കട്ട്യാട = ഇറക്കട്ടെ + അവിടെ

കത്തു പറന്നോടി പോയേയിന്നേ
കത്ത് പറന്നോടി പോന്നേരത്തേ
ചന്ദനമരക്കൂട്ടപ്പൊയ്യുക്കുട്ട്യേ
കത്ത് പറന്നോടി പോന്നേരത്തേ
ശ്ശേരികെതിയെ കനിഷേപ്പളേ[1]
ഏട് കനിഷേപ്പള്[2] കട്ടിരാമെ
കീഴത്ത്രാമെ തലസ്സിദാരെ
വലിയ പണിക്കാറ് തിയ്യറ് നാലെ
ചന്ദനമരക്കൂട്ടപ്പൊയേയിന്നേ
കാളേന മേക്ക്ന്നത്തീയ്യറല്ലേ
കത്തിന്റെ പൊന്തിപ്പിടിച്ചോള്ന്ന്
തലശ്ശേരി കോട്ടേലും കൊണ്ട്ചെന്നേ
തലശ്ശേരികോട്ടേലെ കോട്ടമൂപ്പെ[3]
കത്തിപ്പംതന്ന്യങ്ങനെ കാണ്ന്നേരം
പാളിയം[4] കീക്കൊന്നൊരുക്കംതന്നെ
ഏഡ്വെരീയെ കനിഷേവള്
ഏഡ് കനിഷേപ്പള് കട്ടിരാമെ
കീഴത്ത്രാമെ തലസിദാരെ
വലിയ പണിക്കാറ് തിയ്യറ്നാലെ
പറയ്ന്ന് ല്ലോമന തീയ്യറാനേ
തലശ്ശേരികോട്ടേലെ കോട്ടമൂപ്പാ
ഞാളെന്നാമത്ത് പോയ്യരട്ടേ[5]
ഞാളോട്യച്ചാപ്പനോ പോന്നില്ലെങ്കി
ഞാള് മടക്കത്തിന് ബന്നീററാനെ
പാളിയം കീക്കൊലോ രാമത്തേക്കേ
ഓലിന്നൊര് നാലാള് പോര്ന്നല്ലോ
ചൂളംവിളിച്ചോണ്ടും പോര്ന്നോല്
അന്നടത്താലെ നടന്ന്യട്ടിററ്
ഓലമ്പടകര ചെല്ലുന്നേരം
താലൂക്കെജമാനനാനീപ്പള്
കമ്പിട്ട് ബീണത്തും കണ്ടൂടാലോ
ദായിച്ചോര് ബെള്ളം കുടിക്ക്ന്നില്ല
പറയ്ന്ന്ണ്ടോമന തീയ്യറാനെ
താലൂക്കെജമാനെ തമ്പുരാനെ
ഞാളൊന്ന് രാമത്ത് പോയ്യരട്ടേ

---

1 കനിഷേപ്പള് = കാൺസ്റ്റബിൾ
2 ഏട് കനിഷേപ്പള് = ഹെഡ് കോൺസ്റ്റബിൾ
3 കോട്ടമൂപ്പെ = കോട്ടയുടെ മൂപ്പൻ (അധിപൻ)
4 പാളിയം = പട്ടാളം
5 പോയ്യരട്ടേ = പോയ്വരട്ടെ

ഞാളോട്യ ചാപ്പനോ പോന്നില്ലെങ്കീ
മടക്കം തലശ്ശേരീ പോളും ഞാള്
പാളയം കീക്കല്ല്യോ ഞാളിപ്പള്.
പാള്യേത്തിച്ചാപ്പന[1] പിടിക്കും ഞാളെ
ചൂളവിളിച്ചോണ്ടും പോര്ന്നോല്
അക്കളോത്ത്[2] നല്ല നടയും കീഞ്ഞി
മയ്യണ്ണൂര്[3] നല്ല നെരത്തുംകാരി
പറമ്പിക്കറെക്കാട്ടെത്തായക്കൂടി
രാമത്തെളമേലെ താഴേത്തുമ്മം[4]
കല്ല്യാലെ കണ്ടല്ല്യോ കുഞ്ഞിചാപ്പെ
ചൂള വിളിച്ചോണ്ടും ചെല്ല്ന്നത്
പറയുന്നുണ്ടോമന കുഞ്ഞിചാപ്പെ
രാമത്തെളമേലിരിക്കുന്നോളേ[5]
ഊട ചെലറ്[6] വര്ന്ന്ണ്ടല്ല്യോ
ഏന്നകൊണ്ടങ്ങനെ ചോതിച്ചാല്
ഇങ്ങള് പറഞ്ഞേക്കിരിക്ക്ന്നോലെ
ഇന്നലെ പൂക്കോട്ട് പോയിക്കെന്ന്
ഏടച്ചേരി പൂക്കോട്ട് കുഞ്ഞിമ്മാതു
ഓളെ കയിയും[7] പിടിക്ക്ന്നല്ല്യോ
കല്ല്യറമൂട് തൊറക്കുന്നല്ല്യോ
കല്ല്യറേക്കൂട്ന്നേ[8] കുഞ്ഞിചാപ്പെ
അപ്പളവര് പടികാര്യല്ല്യോ
ചോദിക്ക്ന്നോമന തീയ്യറല്ല്യേ
രാമത്തെളമേലിരിക്ക്ന്നോലെ
രാമത്തെളമേലെ കുഞ്ഞിചാപ്പെ
എവിട്ത്താം[9] പോയോണ്ടിരിക്ക്ന്നോലെ
പകരംപറഞ്ഞല്ലിരിക്ക്ന്നോല്
ഇന്നലെ പൂക്കോട്ട് പോയിക്കല്ല്യോ
പകരം പറഞ്ഞല്ല്യോ തീയ്യറല്ല്യേ
രാമത്തെളമേലിരിക്കുന്നോലെ

---

1 പാള്യേത്തി = പട്ടാളത്തിന്റെ സഹായത്തോടെ
2 അക്കളോത്ത = അക്ലോത്ത്നട—ഒരു സ്ഥലത്തിന്റെ പേർ. വടകരയ്ക്കടുത്തുള്ള ഒരു സ്ഥലം
3 മയ്യണ്ണൂര് = ഒരു സ്ഥലത്തിന്റെ പേരു്
4 താഴേത്തുമ്മം = താഴെ + എത്തുമ്പോഴും
5 ഇരിക്കുന്നോറ് = ഭാര്യ
6 ഊട ചെലറ് = ഇവിടെ ചിലർ
7 ഓളെ കയിയും = അവളുടെ കൈയും
8 കല്ല്യറേക്കൂട്ന്നേ = കല്ലറയിൽ കൂടുന്ന
9 എവിട്ത്താം = എവിടെക്കാണു്

ഞാളോടിപ്പൂളം[1] പറയ്ന്നേരം
നിങ്ങളെ മാറോടടുക്കും[2] ഞാള
കല്ലറവാത്ക്കച്ചെല്ല്ന്നല്ലോ
ബ്ളിച്ച്പറയുന്നത്തീയ്യറല്ലേ
രാമത്തെളമയിലെ കുഞ്ഞിചാപ്പാ
കല്ലറവാതില് തൊറന്നില്ലേങ്കി
കല്ലറ കുത്തിക്കയെരും ഞാള്
ഇൻറ്യമ്മാറാറേറാണ്ടോയിക്കല്ലറേല്[3]
അമ്മാറേ[4] മാറോടടുക്കും ഞാള്
അല്ലാ എന്നിഞ്ഞി കരുതറ്[5] ചാപ്പാ
പറയുന്നല്ലന്നേരം കുഞ്ഞിചാപ്പെ
എടച്ചേരി പൂക്കോട്ട് കുഞ്ഞിമ്മാതോ
എന്ന ഒയിഞ്ഞോളേ കുഞ്ഞിമ്മാതോ
അല്ലേങ്കിപ്പൂക്കോട്ട് പോടേ മാതോ
അല്ലേക്കറുക്കാട്ട് പോടേ മാതോ
ഇനിക്കൊണ്ടും[6] പൊന്നിഞ്ഞെടുപ്പിച്ചോളേ
പകരം പറഞ്ഞല്ലോ കുഞ്ഞിമ്മാത്തു
പൊന്ന്കൊതിച്ചി ഞാമ്പന്നിററില്ല
തിരുമേനി കൊതിച്ച്യാ ഞാ[7]മ്പന്നിക്കതേ
പായ്യാരം പറയല്ലേ കുഞ്ഞിമ്മാതോ
തിയ്യറ് കല്ലറേക്കട്ക്കേ മാതോ
വിളിക്കയും പറയ്യ്യും തീയ്യറാനേ
കല്ലറബാതില് തുറന്നില്ലേങ്കേ
കല്ലറ കുത്തിക്കലെരേ ചാപ്പാ
കല്ലറബാതില് തൊറന്നേ ചാപ്പെ
ചാപ്പനബ്ബാതില് തൊറക്ക്ന്നേരം
എടച്ചേരി പൂക്കോട്ട് കുഞ്ഞിമ്മാത്തു
എളമാങ്കടവീന് ചാടുമ്പോലേ[8]
ഓളയ്യകത്തേക്ക് ചാടിപ്പോയേ
വലിയപണിക്കാറ് തീയ്യറ് നാലും
കല്ലറക്കോനാക്കായറ്ന്നല്ലോ
ഒര്കാലകത്തും പൊറത്തുംബെച്ചി

1 പൂളം=കളവ്
2 മാറോടടുക്കം=ബലാൽക്കാരംചെയ്യ.
3 ഈ കല്ലറയിൽ നിൻെറ ഭാര്യയോ മറേറാ ഉണ്ടോ?
4 അമ്മാറെ=അമ്മയുടെ (ഭാര്യയുടെ)
5 കരുതറ്=കരുതരുത്
6 ഇനിക്കൊണ്ടും=നിനക്ക വേണ്ടുന്ന
7 കൊതിച്ച്യാ ഞാ=കൊതിച്ച ഞാൻ
8 ഇളമാൻ കടവിൽനിന്നു പാടുന്നതുപോലെ

കൂട്ടമക്കെട്ടല്ലേ പിടിക്കുന്നത്
കല്ലറക്കോനാലും കൂട്ട്ന്നല്ലോ
കയ്യാമംബെച്ചല്ലത്തീയ്യറാനേ
നടവ്വലത്ത[1] ങ്ങനെ കൊണ്ടംര്ന്ന്
അന്നടത്തോല് നടന്നൂട്ടിററ്
പറമ്പിക്കറുക്കാട്ടെ തായ കീഞ്ഞി
കണ്ണാലെ കണ്ടല്ലോ പെററോരമ്മ
നെഞ്ഞത്തടിച്ചല്ലേ ബീണ്ടൂട്ന്ന്
പറമ്പിക്കറുക്കാട്ട് കുഞ്ഞ്യാരപ്പാ[2]
പൊന്നല്ലേ ഇഞ്ഞി കൊതിച്ചിററുള്ള
ചാപ്പനതിഞ്ഞി കൊതിച്ചില്ലേലോ
ചാല്ല്യറതിഞ്ഞി മടക്കീല്ലേലോ
നല്ലോണം കണ്ട് ധരിക്കയെരപ്പാ[3]
ഇൻറയനിയനേ കുഞ്ഞ്യാരപ്പാ
കയ്യാമംബച്ച താ കൊണ്ട്പോന്നേ
അമ്മ പറഞ്ഞോര് ബാക്കിനാനേ[4]
ഓല അതിലേ ബ്ളിച്ചോള്ന്ന്
ഓല് പടികാരീ ചെല്ല്ന്നേരം
രണ്ട് പെട്ടി പൊന്നിങ്ങെടുത്തോള്ന്ന്
ഓലുടെ മുമ്പിലും ബെച്ചോള്ന്ന്
കീഴത്തരാമെ തലസ്സിദായര്
ഇടങ്കയ്യത്തട്ട് കൊട്ത്തോണ്ടിററ്
കെരട്ടിൻെറ[5] പാവ തെറികാനായി
ചോദിക്ക്ന്നോമന തീയ്യറല്ലേ
പറമ്പിക്കറുക്കാട്ടെ തമ്പുരാനെ
പതിനെട്ട് ജില്ലക്കപറീഞ്ഞോയീറേ
ഞാളിക്കയിക്കൂലി ബാങ്ങേണ്ട്യാണ്ടാലേ
ഞാളേ പണിയങ്ങനെ പോളൂ[6] അല്ലേ
പകരം പറയ്ന്നയ്യങ്ങ്ന്നല്ലേ
കൈക്കൂലിബെച്ചതൊട്ടല്ല ഞാനേ
അക്കളോത്ത്[7] നല്ല നടകയ്യോളം
ചാപ്പനക്കയ്യാമം ബെക്കററ്തല്ലോ
ആ വാക്ക് കേട്ടുള്ള തീയ്യറാനേ

---

1 നടവ്വലത്ത് = നടവഴിലകത്ത്
2 കുഞ്ഞ്യാരപ്പാ = കുഞ്ഞിരയരപ്പാ (കുറുക്കാട്ട് മൂപ്പിൽസ്ഥാനിയുടെ പേര്)
3 ധരിക്കയെരപ്പാ = ധരിക്കുക + രയരപ്പാ
4 ബാക്കിനാനേ = വാക്കുകൊണ്ട്
5 കെരട്ടിൻെറ = കിണററിൻെറ
6 പോളൂ അല്ലേ = പോവുകയില്ലേ
7 അക്കളോത്ത്നട (ഒരു സ്ഥലം) കഴിയുന്നതുവരെ

കയ്യാമം ബേക്കം[1] എടുത്തുട്ടുന്ന്
പറമ്പിക്കറുക്കാട്ടെ തമ്പുരാനെ
തലശ്ശേരിക്കോട്ടക്കത്തായേതേപാളെ
ഞാളക്കയ്യാമം ബെക്കല്ലോലോ
പറമ്പിക്കറുക്കാട്ടെ പെറോരമ്മ
ഒര് പെട്ടി പൊന്നിങ്ങെടുത്തോള്ന്ന്
ഏഡ്കനിഷേബള് കട്ടിരാമെ
ഓൻറുടെ[2] നമ്പിലും ബെക്കുന്നല്ലോ
പറയുന്നല്ലോ മന പെറോരമ്മ
എന്റെ കയ്യിക്കൊണ്ടങ്ങൊന്നിപ്പള്
ചാപ്പന് ഞാൻകഞ്ഞികൊടുത്തുംകോട്ടെ
പറയ്ന്നല്ലേന്നേരത്തീയറല്ലേ
കഞ്ഞിക്കെവിടയിരിക്ക്ന്നത്
ഞാള് കാണും കോനാലിരിക്കവേണം
എടവട്ടം കോനാലിരുന്നുംകോട്ടേ[3]
അന്നേരം ചാപ്പെ പറയുന്നല്ലോ
കുളിക്കാതെ കഞ്ഞി കുടിക്കല്ലാലോ
പറയ്ന്നല്ലന്നേരത്തീയ്യറല്ലേ
ഞാളക്കൊളങ്ങേരനിന്നുംകോളും[4]
ഓലക്കൊളങ്ങേര നിക്കുന്നല്ലോ
ചാപ്പെ കുളിച്ച്യാരി[5] പോര്ന്നല്ലോ
എടവട്ടം കോനാലിരിക്കുന്നോനെ
അമ്മേല്ലെ[6] കഞ്ഞി കൊടുക്ക്ന്നത്
അമ്മേ്യാട[7] കഞ്ഞ്യായി[8] കുടിച്ചേ ചാപ്പെ
കയ്യാമം ബെക്കാതെ കൊണ്ട്പോന്നേ
ഓലമ്പടകര ചെല്ല്ന്നേരം
താലൂക്കെജമാനനാനിപ്പള്
എണീററിരിന്നിക്കെജമാനനെ
ചാപ്പനെ കണ്ടിററും കാണാവുമ്മം
തെളിഞ്ഞൊരരിയാട്ടും തക്കാരവേ[9]
രാമത്തെളമേലെ കുഞ്ഞിചാപ്പാ
ഇഞ്ഞി ചെയ്യിതത്തും കാട്ടിയത്തും

1 ബേക്കം = വേഗം
2 ഓൻറുടെ = അവന്റെ
3 ഇരുന്നുംകോട്ടെ = ഇരുന്നുകൊള്ളട്ടെ
4 നിന്നുംകോളും = നിന്നുകൊള്ളും
5 കുളിച്ച്യാരി = കുളിച്ചുകയറി
6 അമ്മേല്ലെ = അമ്മയല്ലെ
7 അമ്മേ്യാട = അമ്മയോട് + ആ
8 കഞ്ഞ്യായി = കഞ്ഞി വാങ്ങി
9 തക്കാരവേ = സത്കാരവും

ഇൻെറ തിരുമുഖം കാണുന്നേരം
ഇൻെറ തിരുമേനി കാണുന്നേരം
ഇന്നാണെ ചാപ്പാ മറന്നെന്നോടേ
കുട്ടമ്മക്കാര്യേന[1] കുഞ്ഞിചാപ്പാ
കുട്ടമ്മകാറ്ന്ന് കുഞ്ഞിചാപ്പെ
ഇൻെറ ചെറുവെരക്കെ പൊൻമോതിരം
മേശപ്പുറത്തൂട ഊരിവെക്കേ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ഇൻെറ മേശപ്പുറത്തൂട വെക്കൊന്നല്ല
എനിക്കൊണ്ടീററാന്[2] ഒന്നിട്ടിക്കത്
ബിപ്പന്നോ[3] ചാപ്പാ പറയ്ന്നത്
ബിപ്പന്നോന്നൊന്നായിസ്സൂരാളിയെ
മറക്കൊണോ[4] ചാപ്പാ പറയ്ന്നത്
മറക്കൊണോന്നൊന്നായിസ്സൂരാളിയെ
പിന്നേയും ചോദിച്ചെജമാനനേ
രാമത്തെളമേലെ കുഞ്ഞിചാപ്പാ
ഇഞ്ഞെത്തിര[5] കുറിപ്പിലോറ് കൊത്തി
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
എനകൊണ്ടം[6] കുറിപ്പിലോറു കൊത്തി
എന്റുടെ ജന്മാന്ന് ഞാനിപ്പള്
താല്യകെട്ടാനൊന്നാനിപ്പള്
പകരം പറയുന്നജമാനനോ
പാററാവിന് നിന്നാലെ പിപ്പാര്യേളേ
ചാപ്പനൊടതൊടും കൊതമില്ല്യേലോ
തലശ്ശേരി കോട്ടക്കം കൂട്ട്യക്കണം
തലശ്ശേരി കോട്ടക്കം കൂട്ട്യയച്ച്
തലശ്ശേരി കോട്ടക്ക് ചെല്ല്ന്നോരേ
തലശ്ശേരി കോട്ടയിലെ കോട്ടമൂപ്പെ
ചാപ്പനെ കണ്ടിററും കാണാറുമ്മം
ഇഞ്ഞോട്ട് ബായെൻെറ കുഞ്ഞിചാപ്പാ
ഇൻെറ ചെറുവെരക്കെ പൊൻമോതിരം
മേശപ്പുറത്തൂടാണ്ടൂരിവെക്കേ
മേശപ്പുറത്തൂട ഊരിവെച്ചി
കുട്ടമ്മക്കാര്യേനെ കുഞ്ഞിചാപ്പാ

---

1 കുട്ടമ്മക്കാര്യേന = പ്രതിക്കൂട്ടിൽ കയറുക
2 എനിക്കൊണ്ടീററാന് = എനിക്കുവേണ്ടിയാണ്
3 ബിപ്പന്നോ = വിപ്പന്ന്യം (ധക്കത്തരം)
4 മറക്കൊണം = മറുചോദ്യം
5 ഇഞ്ഞെത്തിര = നീ എത്ര
6 എനകൊണ്ടം = എനിക്കു വേണ്ടുന്ന

കൂട്ടമ്മക്കാരേര്യല്ലൊ കുഞ്ഞിചാപ്പെ
തലശ്ശേരി കോട്ടയിലെ കോട്ടമൂപ്പെ
ചാപ്പനോട്ടം കൂടചോതത്ക്ക്ന്ന്
രാമത്തൊളമേലെ കുഞ്ഞിച്ചപ്പാ
എത്തിര കററിപ്പിലാവ്കൊത്തി
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ഒന്ന്യാര് കററിപിലാവ്കൊത്തി
മൂന്നായംകൊല്ലം ബ്ദിച്ചിട്ടല്ലോ[1]
തലശ്ശേരി കോട്ടയിലെ കോട്ടമൂപ്പെ
മൂന്നായ കൊല്ലം ബ്ദിച്ചോണ്ടാരെ
പറയുന്നണ്ടോമന കോട്ടമൂപ്പെ
പാറാവിന് നിന്നോലേ ചിപ്പായ്യേളേ
രാമത്തെളമയിലെ കുഞ്ഞിചാപ്പേ
യാതൊര് പണിയുമെടുക്കണ്ടാലോ
കസേല കൊടുക്കണം ചാപ്പനാന്
നെരത്ത് പണിയെടുപ്പിക്കട്ടെ
കസേലമോളിലിരുന്നോ ചാപ്പാ
ചാപ്പന് മുത്താറി കൊടുക്കരുതേ
ചോറ് കൊടത്തേക്കി ചാപ്പനാന്
കസേലട്ടിരിക്ക്ന്നേ കുഞ്ഞിചാപ്പെ
നെരത്ത് പണിയോയെടുപ്പിക്ക്ന്ന്
അങ്ങന്യവിടാട പാറത്തല്ലോ
മൂന്നായം കൊല്ലം കയിയാനായേ[2]
പറമ്പിക്കറുക്കാട്ടെ പെറേറാരമ്മ
പറയുന്നണ്ടോമന പെറേറാരമ്മ
പറമ്പിക്കറുക്കാട്ട് കുഞ്ഞ്യമ്മാളേ്യാ
മാളികപടികാരി ചെന്നിററാനെ
കാലം പതിററാണ്ടല്ലേറപോതും
ഊർപേശിക്കാവില്[3] ഞാമ്പോവാത്തത്
ഊർപേശികാവിലും പോണേനക്ക്
അവ്ട കുളിച്ചും കയിതൊവ്വണം
മാളികപടികേറി പോന്നമ്മാള
ചെന്നിററ് ചോതിച്ചേ കുഞ്ഞ്യമ്മാള
പറമ്പിക്കറുക്കാട്ടെതെൻറയച്ചാ
അമ്മ പറഞ്ഞതും കേട്ടോ അച്ഛേ[4]
എന്ത് പറഞ്ഞെൻെറ കുഞ്ഞ്യമ്മാളേ്യാ

---

1 ബ്ദിച്ചിട്ടല്ലോ=വിധിച്ച
2 കയിയാനായേ=കഴിയുവാനായി
3 ഊർപേശിക്കാവ്=കണ്ണൂരിനടുത്തുള്ള ഒരു ക്ഷേത്രം
4 അച്ഛേ=അച്ഛൻ

കാലം പതിററാണ്ടല്ലേറെപ്പോരും
ഊർപേശികാവിനും പോവാത്തത്
അവിട കുളിച്ചും കയിതൊവ്വാനേ
പകരം പറയ്ന്നയ്യങ്ങ്ന്നല്ലേ
ഊർപേശികാവിന് പോവ്വാമ്പറ[1]
നീക്കൂടി പോടെൻെറ കുഞ്ഞ്യമ്മാളേ്വാ
പിററന്ന പുല്ലപൊലന്നേരെത്തെ
പറമ്പിക്കറുക്കാട്ട് പെറേറാരമ്മ
ഊർപേശികാവിന് പോവ്വാനാനേ
അമ്മ ഒരിങ്ങി[2] പൊററപ്പെട്ടല്ലോ
പറമ്പിക്കറുക്കാട്ട് കുഞ്ഞ്യമ്മാള്ള
ഓളും പൊററപ്പട്ട് പോരന്നല്ലോ
വേണ്ടുന്ന നായമ്മാറ കൂട്ടിക്കൊണ്ട്
വേണ്ട്ന്നൊരത്ത്യേള[3] കൂട്ട്ന്നല്ലോ
ആര്യപ്പടി കീഞ്ഞി പോരന്നേരം
വിളിച്ചിപറയിന്നയ്യങ്ങ്ന്നല്ലേ
പറമ്പിക്കറുക്കാട്ട് കുഞ്ഞ്യമ്മാളേ്വാ
തലശ്ശേരി നല്ല നെരത്തിനാനെ
ഇൻെറളയച്ചന്[4]ണ്ടാവ്വ കുഞ്ഞ്യമ്മാളേ്വാ
എളയച്ചനെ കാണണേ കുഞ്ഞ്യമ്മാളേ്വാ
ആ എന്നനുവാദം മൂള്ന്നോള്
അന്നടത്താലെ നടന്നൂട്ടിററ്
തലശ്ശേരി നല്ല നെരത്തിനെത്തി
കണ്ണാലെ കണ്ടല്ലോ കുഞ്ഞിചാപ്പെ
പാഞ്ഞങ്ങ് ചെന്നല്ലോ കുഞ്ഞിചാപ്പെ
ചോദിക്ക്ന്നോമന കുഞ്ഞിചാപ്പെ
പറമ്പിക്കറുക്കാട്ടെൻേറട്ടത്ത്യമ്മോ
ഊർപേശിക്കാവിന് പൊററപ്പാടാനേ
ആ എന്നനുവാദം മൂള്ന്നോള്
പാരം ബെശക്ക്നെൻേറട്ടത്ത്യമ്മേ
പകരം പറഞ്ഞല്ലോളേട്ടത്ത്യമ്മ
പയിക്ക്ന്നേ[5]നെന്ത് തെരുവാ ചാപ്പാ
മടക്കത്തിനീലെ[6] വരട്ടെ ഞാള്
ഊർപേശികാവിലും പോരന്നോള്

---

1 പോവ്വാമ്പറ = പോകാൻ പറയുക
2 ഒരിങ്ങി = ഒരുങ്ങി
3 വേണ്ട്ന്നൊരത്ത്യേള = വേണ്ടുന്ന ദാസിമാരെ
4 ഇൻെറളയച്ചന്ണ്ടാവ്വ = നിൻെറ ഇളയച്ഛനുണ്ടാകുമോ
5 വിശക്കുന്നതിനു് എന്തു തരുവാനാണു് ചാപ്പാ
6 മടക്കത്തിനീലെ = മടക്കത്തിനു് ഇതിലെ

അവിട കുളിച്ചും കയിതൊഴ്ത്
ഓലമ്മടക്കത്തിന് പോര്ന്നല്ലോ
നോക്കീററിരിക്ക്ന്ന് കുഞ്ഞിചാപ്പെ
ഏട്ടത്തിയമ്മ വര്ന്നത് താനെ
ഓലയിപ്പം[1] കണ്ടേററും കാണാവുമ്മം
പാഞ്ഞങ്ങ് ചെന്നല്ലോ കുഞ്ഞിചാപ്പെ
പറമ്പിക്കറുക്കാട്ടെ കുഞ്ഞ്യമ്മാളേ
പാരം ബെശക്ക്ന്നേ കുഞ്ഞമ്മാളേ
അന്നേരം പറഞ്ഞല്ലോളേട്ടത്ത്യമ്മ
ബെശക്ക്ന്നേനെന്ത് തരുവാഞ്ചാപ്പാ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
പറമ്പിക്കറുക്കാട്ടെൻേറട്ടത്ത്യമ്മോ
പറമ്പിക്കറുക്കാട്ട് കുഞ്ഞ്യമ്മാള
കുഞ്ഞെ കഴ്ത്തിലെ പൊന്നെല്ലാന്
കോയേന്നൊരു് പൊന്നുരി തന്നെങ്കില്
മൂന്നാമ്മം കൊല്ലും ബിടിച്ചിട്ടിററ്
എന്ന്യോര്[2] മൂന്ന് ദിവസേനക്ക്
മൂന്നം പെറ്ത്തിററനാലിനോട്
എൻെറ കറുക്കാട്ട്യോനെഞ്ഞ്യാണ്ടാല്[3]
ഒന്നിന് രണ്ട് തര്ന്ന് ഞാനെ
പകരം പറഞ്ഞല്ലോളേട്ടത്ത്യമ്മ
ഒന്നോണ്ടോ കേക്കണെ കുഞ്ഞിചാപ്പാ
കോയേന്ന് പൊന്ന് ഞാന്തരാല്ലാലോ
കറുക്കാട്ടെ കേറവാല്ലേ കുഞ്ഞിചാപ്പാ
എരവ്വാങ്ങ്യ പൊന്നാനെ കുഞ്ഞിചാപ്പാ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
അവിണാരിച്ചി[4] ഓമന കുഞ്ഞാത്തെയ്യെ
എൻെറ കറുക്കാട്ട് പൊന്നില്ലായിറോ
ഇഞ്ഞിന്നിപ്പൊന്നങ്ങെരവ്വാങ്ങേ്യത്തെ
പകരം പറഞ്ഞല്ലോളേട്ടത്ത്യമ്മ
ഊർപേശികാവിന് ഞാമ്പോര്ന്നേരം
ഇൻേറട്ടെ[5] കറുക്കാട്ടൊട്ടില്ലാഞ്ഞല്ലോ
ഏട്ടൻെറ പെട്ടീലും പൊന്നൊക്കെയ്യും
അത്കൊണ്ടെരവ്വാങ്ങ്യതാനേ ചാപ്പാ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ

---

1 **ഓലയിപ്പം** = അവരെ + ഇപ്പോൾ
2 **എന്ന്യോര്** = എനിയും + ഒരു
3 **എൻെറ കറുക്കാട്ട് ഞാൻ എത്തിക്കഴിഞ്ഞാൽ**
4 **അവിണാരിച്ചി** = **അവിണ എന്ന കുലത്തിൽ പിറന്നവൾ**
5 **ഇൻേറട്ടെ** = **നിൻെറ ജ്യേഷ്ഠൻ**

അവിണാരിച്ചേ്യാമന കുഞ്ഞാതേയ്യേ
ബെങ്ങലനല്ല പുതിയോട്ടില്[1]
എരട്ടക്കല്ലിട്ടേട്ടെ കെട്ടിക്കട്ടെ
മൂന്നായും കൊല്ലം ബിതിച്ചിട്ടിററ്
എനിയൊററ് മൂന്ന് ദിവസേനക്ക്
മൂന്നും പൊററ്ത്തിററാലിനോട്
എൻെറ കുറുക്കാട്ട്യാനെന്തേ്യാണ്ടാല്[2]
ബെങ്ങാല നല്ല പുതിയോട്ടില്
എരട്ടക്കല്ലിട്ടോട്ടെ കെട്ടിച്ചിക്കി
ഞാനോ ബെരിത്തീനെ കുഞ്ഞാതയ്യേ
അടിച്ചാററ പൂട്ടോറെനായികരം ഞാനേ
ഓല് മടകത്തിന് പോരന്നല്ലോ
ഓലക്കുറുക്കാട്ട് ബന്നോളുന്ന്
ഓലക്കുറുക്കാട്ട് പെല്ല്് നേരം
പാറമ്പിക്കുറക്കാട്ട്യല്ലാണ്ട്നാന്
ഓല്വരന്ന ബരവും[3] നോക്കി
നോക്കീററിരിക്ക്ന്നല്ലുണ്ട് നാനേ
ഓലേപ്പം[4] കണ്ടിററും കാണാവുമ്മം
ചോതിക്ക്ന്നോമനസ്സുണ്ട്ന്നല്ലേ
പറമ്പിക്കുറുക്കാട്ട് കുഞ്ഞ്യമ്മാളേ
ഇൻെറളയച്ചനെ കണ്ടീനോ കുഞ്ഞ്യമ്മാളേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്മാളു
എളയച്ചനെ കണ്ടിക്കതെൻെറയച്ചാ
എളയച്ചനെന്ത് പറഞ്ഞമ്മാളേ
അമ്മേ്യാടും കൂട പറഞ്ഞോ അച്ചാ
പറമ്പിക്കുറുക്കാട്ടെൻെറത്ത്യമ്മോ
പാരം ബെശക്ക്ന്നോനിപ്പോള്
അമ്മ പകരം പറഞ്ഞോ അച്ചാ
പൈക്ക്ന്നേനെന്ത്[5] തരുവാനെന്ന്
അന്നേരെളയച്ചെ ചോദിച്ചല്ലോ
പറമ്പിക്കുറുക്കാട്ടെൻെറട്ടത്ത്യമ്മോ
പറമ്പിക്കുറക്കാട്ടെ കുഞ്ഞ്യമ്മാളേ

---

1 വെങ്ങാല പുതിയോട്ടിൽ = ഒരു പ്രധാന നായർതറവാട്. ഈ തറവാട്ടിൽപ്പെട്ടവരാണ് കുഞ്ഞിമാധവൻ മൂപ്പിൽ സ്ഥാനിയുടെ ഭാര്യ)

2 വെങ്ങാലപുതിയോട്ടിൽ എന്ന വീട് ഞാൻ ചുട്ട വെണ്ണീറാക്കും എന്നർത്ഥം (തൻെറ ഭാര്യയുമായി കുറുക്കാട്ട് മൂപ്പിൽ സ്ഥാനി പണിത വീടായിരുന്നു ഇത്.

3 ബരവും = വരവും

4 ഓലേപ്പം = അവരെ + അപ്പോൾ

5 പൈക്ക്ന്നേന് = വിശക്കുന്നതിന്

കുഞ്ഞ കഴ്ഞ്ഞിലെ പൊന്നെല്ലാന്
ഒന്ന്യാര് പൊന്നുരി തന്നോണ്ടാല്
മൂന്നായംകൊല്ലം വിതിച്ചിട്ടിററ്
എന്നിയൊരു മൂന്ന് ദിവസേ ഉള്ളേ
മൂന്നംപൊറത്തിററന്നാലിനോട്
എൻെറ കുറുക്കാട്ട്യാനെത്ത്യാണ്ടാല്[1]
ഒന്നിന് രണ്ട് തരുന്നുണ്ടെന്ന്
അന്നേരത്തമ്മ പറഞ്ഞേ അച്ഛാ
എരവാങ്ങ്യ പൊന്നാണേ കുഞ്ഞിചാപ്പാ
കോയേന്ന് പൊന്ന് ഞാനുരപ്പ്ലാന്നേ
അന്നേരെളയച്ചെ ചോദിച്ചല്ലോ
അവിണാര്ച്ച്യാമന കുഞ്ഞിതയ്യേ
എൻെറ കുറുക്കാട്ട് പൊന്നില്ലായിറേറാ
ഇഞ്ഞിന്നപ്പൊന്നെരവ്വാങ്ങ്യേത്
ബങ്ങാല നല്ല പുതിയോട്ടില്
എരട്ടക്കല്ലിട്ടേട്ടെ[2] കെട്ടിക്കട്ടെ
എൻെറ കുറുക്കാട്ട്യാനെത്ത്യാണ്ടാല്
അടിച്ചാറ ചൂട്ടോന്നായിക്കു എന്ന്
പകരം പറയ്ന്നയ്യങ്ങ്ന്നല്ലേ
ഊയ്യൻെറ റവ്വൂലെ കുഞ്ഞ്യമ്മാളേ
കൊയ്യോടെ[3] കയിച്ചും കൊട്ക്കണ്ടാഞ്ഞോ
ഊട്ത്തെ[4]പൊന്നല്ലേ കുഞ്ഞ്യമ്മാളേ
ചാപ്പൻെറ പൊന്നല്ലേ കുഞ്ഞനെയിപ്പൊ
അടിച്ചാറ ചൂട്ട ഒയിക്കം ചാപ്പെ
ചാപ്പേനൊടാവത്തും കൊതവ്വല്ലാലോ
നാട്മുടിച്ചില്ലേ കുഞ്ഞ്യമ്മാളേ
പറമ്പിക്കുറുക്കാട്ട് പെറേറാരമ്മ
ഓളെ പടിഞ്ഞാററെ പോര്ന്നോള്
കുമ്പ്ട്ടയക്കൊണ്ടും ബഴിഞ്ഞട്ന്നേ
ദായിച്ചോര്[5] ബെള്ളം കടിക്ക്ന്നില്ല
ആതികുനിയിലെ കുഞ്ഞീക്കരെ[6]
ഓനക്കുറുക്കാട്ട് ചെല്ല്ന്നല്ലോ
പടിഞ്ഞാററകത്തല്ലേ ചെല്ല്ന്നത്
ചോദിക്ക്ന്നോമന കുഞ്ഞീക്കരെ

---

1 എൻെറ കുറുക്കാട്ട് ഞാനെത്തിക്കഴിഞ്ഞാൽ
2 എരട്ടക്കല്ലിട്ടേട്ടെ = ഇരട്ടക്കല്ല് + ഇട്ട + ഏട്ടൻ
3 കൊയ്യോടെ = കോഴയോടെ
4 ഊട്ത്തെ = ഇവിടത്തെ
5 ദായിച്ച = ദാഹിച്ച
6 കുഞ്ഞീക്കരെ = കുഞ്ഞീക്കരൻ. ഒരാളുടെ പേര്

പറമ്പിക്കുറുക്കാട്ട് പെറോറാരമ്മേ
എന്തോര് സങ്കടം പെററമ്മയേ
കരഞ്ഞി പറയ്ന്നേ പെറോറാരമ്മ
ബറത്താനംപോലെ പറയ്ന്നല്ലോ
ബറത്താനംപോലെല്ല്യം കേട്ടോണ്ടോരെ
ചോതിക്ക്ന്നോമന കുഞ്ഞീക്കരെ
പറമ്പിക്കുറുക്കാട്ട് പെറോറാരമ്മോ
രാമത്തെളമേലെല്ലണ്ട്ന്നാനെ
ഞാനോ ചതിച്ചിങ്ങ് പോന്നോണ്ടോലേ
എനിക്കിപ്പളെന്ത് തര്ന്ന തമ്മ
പകരം പറഞ്ഞല്ലോ പെറോറാരമ്മ
ഊയിായെന്റോമന കുഞ്ഞീക്കരൊ
ആതികനിയിപ്പറപാനല്ലോ
ഇനിക്ക് ഞാഞ്ചെമ്മം1 തരിയിക്കവല്ലൊ
പറയുന്നുണ്ടോമന പെറോറാരമ്മ
പറമ്പിക്കുറുക്കാട്ട് പെറോറാരമ്മ
ഒന്നുണ്ടോ കേക്കേണ്ടും കുഞ്ഞീക്കരൊ
ബെങ്ങല നല്ല പു തിയോട്ടില്
ഇഞ്ഞിപ്പതിയോട്ടി പോയിററാനേ
പടിഞ്ഞാററ പോയിത്തൊറന്നിററാനേ
കേക്കേ ബളയോടെ2 കുഞ്ഞീക്കരൊ
ബരണ്യതാ തുക്കീക്കെ കുഞ്ഞീക്കരൊ
ബരണീ കയിച്ചിങ്ങെടുത്തൻെറടോ
ബാതിലും പൂട്ടീങ്ങ് പോരീക്കരൊ
പോര്ന്നല്ലോമന കുഞ്ഞീക്കരെ
ബെങ്ങല നല്ല പുതിയോട്ടില്
ചെന്നേമ്മല ചെന്ന് പടിഞ്ഞാററക്ക്
പടിഞ്ഞാററബാതില് തൊറക്ക്ന്നോയെ
കേക്കേ ബളയെ മ്മന്നാനിപ്പള്
ബരണി കയിച്ചല്ല്യേട്ക്ക്ന്നത്
ബാതിലും പൂട്ട്യവെ3 പോര്ന്നല്ലോ
അന്നടത്താലെ നടന്ന്യട്ടിററ്
പറമ്പിക്കുറുക്കാട്ടിങ്ങെത്തിക്കൊണ്ട്
അമ്മേൻെറ കൊണ്ടക്കൊട്ക്ക്ന്നല്ലോ
പറമ്പിക്കുറുക്കാട്ട് പെറോറാരമ്മ
മൂറ്ക്കെ നെയ്യും4 കൂട്ട്യപ്പം ചുട്ട്

---

1 ഞാഞ്ചെമ്മം = ഞാൻ + ജന്മം
2 കേക്കെ ബള = കിഴക്കോഗത്തുള്ള വള
3 പൂട്ട്യവെ = പൂട്ടി + അവൻ
4 മൂറ്ക്കെ നെയ്യ് = മൂർഖൻ നെയ്യ് (വിഷം)

പിറേന്നാ പുല്ല പൊലര്ന്നേരം
ബിക്കരെനാത്ത്[1] ബിളിച്ചോള്ന്ന്
തൈരു അച്ചോറ് കൊട്ക്ക്ന്നല്ലോ
വയര് നെറയോളഞ്ചോറും തിന്നേ
അപ്പോംവ്വെട്ടത്തവെ പോര്ന്നല്ലോ
അന്നടഞ്ഞാലെ നടന്നൂട്ടിററ്
തലശ്ശേരി നല്ല നെരത്തിനെത്തി
കണ്ണാലെ കണ്ടല്ലോ കുഞ്ഞിചാപ്പെ
പാഞ്ഞങ്ങെരിയത്ത് ചെല്ല്ന്നല്ലോ
ആതികുനിയിലെ കുഞ്ഞീക്കരാ
വെശക്ക്ന്നോനെന്ത്ണ്ട് കൊണ്ടോനിക്കേ
പകരം പറയിന്ന് കുഞ്ഞീക്കരെ
അങ്ങേക്ക് ഞാനപ്പം കൊണ്ടരാണ്ട്
ഞാനിത്തലശ്ശേരി വരുവല്ലാല്ലോ
കൊണ്ടുകൊട്ക്ക്ന്ന് കുഞ്ഞീക്കരെ
കെട്ട്കയിച്ചല്ലേ നോക്ക്ന്നത്
ചോദിക്ക്ന്നാനെ കുഞ്ഞിചാപ്പെ
എന്നെച്ചതിക്കോ ഞ്ഞ് കുഞ്ഞീക്കരാ
അന്നേരം ചോതിച്ച് കുഞ്ഞീക്കരെ
അങ്ങേന ഞാനോ ചതിപ്പ്വാണ്ടാല്
എനക്കൊറ് വെള്ളം തരുവെ ചോള്ളേ്യ
കറക്കാട്ടെ ചോറല്ല്യേന്ത്ന്ന്നേന്[2]
പട്ടാങ്കം[3] നൂറ്ത്തേ[4] കുഞ്ഞിചാപ്പ
അപ്പോ എട്ത്തങ്ങനെ തിന്ന്ന്നല്ലോ
അപ്പോ ഇങ്ങനെ തിന്ന്ന്നേരം
എന്നെയിച്ചതിപ്പോ ഞതി കുഞ്ഞീക്കരാ
ബിക്കരെനന്ന് മടങ്ങിക്കൊണ്ട്
രാമത്തെരുമേലെ കുഞ്ഞിച്ചാപ്പൻ
ചോര ചറത്തിച്ച്[5] മരിക്കുംചെയ്തു.

1 ബിക്കരെനാത്ത് – ബിക്കരനെ + അകത്ത്
2 കറക്കാട്ടെ ചോറല്ലേ ഞാൻ തിന്നുന്നത്?
3 പട്ടാങ്കം = സത്യം
4 നൂറ്ത്തേ = വിചാരിച്ച
5 ചറത്തിച്ച് = ഛർദ്ദിച്ച്

# തച്ചോളി കുഞ്ഞിക്കേളു വയനാടൻ കോട്ടയ്ക്കു പോയത്

തച്ചോളൃനന്തരവെ[1] കുഞ്ഞിക്കേളെ
തേച്ച് കുളിക്കുന്നേ കുഞ്ഞിക്കേളെ
അമ്മ്യോട്[2] കഞ്ഞ്യാങ്ങി[3] കുടിക്ക്ന്നല്ലോ
ഓൻറെ[4] പടിഞ്ഞാറെ പോര്ന്നല്ലോ
ഓൻറെ ചമയം ചമഞ്ഞോള്ന്ന്
അന്നേരം പെറ്റമ്മ ചോദിക്ക്ന്ന്
തച്ചോളൃനന്തരവെ കുഞ്ഞിക്കേളോ
ഏട[5]പ്പൊറപ്പാടെ നീ കുഞ്ഞനെ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കേളെ
മാണിക്കോത്താന്ന പെറ്റോമ്മേ
ചെറുവറ്റ ചുണ്ടന[6] കാണണമിന്നും
ഞാള് പയറ്റാനും പോന്നതല്ലേ
അന്നാടത്താലെ നടന്ന് കേളു
ഓനച്ചെറുവറ്റ പെല്ല്ന്നേരം
ചെറുവറ്റ ചുണ്ടുവോ നേര്ചങ്ങാതി
ചോദിക്ക്ന്നേനാമന കുഞ്ഞിച്ചുണ്ടു
തച്ചോളിക്കേളെ എൻറെ നേര്ചങ്ങാത്യേ
എവിടെപ്പുറപ്പാടെ ചങ്ങാതിയേ
അന്നേരം പറഞ്ഞല്ലോ കുഞ്ഞിക്കേളെ
ചെറുവറ്റ ചുണ്ടു എൻറെ ചങ്ങാതിയേ
ഞാനൊര് സങ്കടം പറഞ്ഞോണ്ടാല്
ഇഞ്ഞ്യങ്ങെടുക്കേപ്പെൻറെ ചങ്ങാതിയേ[7]
ഞാനങ്ങെടുക്കേപ്പല്ലൊ കുഞ്ഞിക്കേളേ
കനകം കൊതിയെനക്കുണ്ടേ ചുണ്ടോ
വയനാടെ കേളൻറെ കോട്ടപ്പണി
എനക്കിപ്പം തന്ന്യങ്ങനെ കാണണമെന്നേ
എനക്ക് തൊണയായി[8] പോരവേണം
ഇഞ്ഞിപ്പളാനെൻറെ കുഞ്ഞിച്ചുണ്ടോ

---

1 തച്ചോളൃനന്തരവെ = തച്ചോളി ഒതേനൻറെ അനന്തിരവൻ
2 അമ്മ്യോട് = അമ്മയോട്
3 കഞ്ഞ്യാങ്ങി = കഞ്ഞി വാങ്ങി
4 ഓൻറെ = അവൻറെ
5 ഏട = എവിടെ
6 ചുണ്ടന = ചുണ്ടുവിനെ
7 ഇഞ്ഞ്യങ്ങെടുക്കേപ്പെൻറെ = നീ + അങ്ങ് + എടുക്കമോ + എൻറെ
8 തൊണയായി = തുണയായി

പകരം പറഞ്ഞല്ലോ കുഞ്ഞിചുണ്ടു
തച്ചോള്യനന്തരം കുഞ്ഞിക്കേള്ളോ
വയനാടൻ കേളുന്റെ കോട്ടക്കാണെ
ചെവിട് തൊറന്നെണ്ണും കേക്കേ കേള്ളോ
കോട്ട്യോടൊരാവത്തും കൊതവുമില്ല
വയനാടെ കേളുവാനേ കുഞ്ഞിക്കേള്ളോ
ഓനോടൊരാവത്തും കൊതവുമില്ലേ
ഒര്നാട് കയനോന്റെ[1] കോട്ട്യാനല്ലോ
ഓനൊടൊരാവത്തും കൊതവുമില്ലാലൊ
അതോ ഇരിക്കട്ടെ കുഞ്ഞിക്കേള്ളോ
മക്കള് മരുമക്കളേഴ്ണ്ടോ ;
ഏറ്യോര്[2] വിദ്യ പിടിച്ചോലാനേ
ഏഴാക്കി[3]പ്പാനെന്റെ കുഞ്ഞിക്കേള്ളോ
പതിനാല് കുരിക്കമ്മൊറുണ്ടോലിക്ക്[4]
ഒക്കെയും കോട്ടക്ക് കാവലാനെ
വയനാടെ കേളുന്റെ കോട്ടക്കാന്
ഓന്റുടെ കോട്ടക്ക് പോയോലാരും
മടങ്ങി മലനാട് കണ്ടോലില്ല
തന്റില്ലം[5] കണ്ട് മരിച്ചോലില്ല
പകരം പറഞ്ഞല്ലോ കുഞ്ഞിക്കേളു
അങ്ങനെ പറയല്ലേ കുഞ്ഞിചുണ്ടോ
എനക്ക് തൊണയായിററിഞ്ഞ് വേണം
അന്നേരം ചുണ്ടു പറയുന്നല്ലോ
ഇങ്ങനെ നമ്മള് പോയാക്കേള്ളോ
കോട്ടപ്പണി കാണുവാ സാതിക്കുല്ലേ[6]
അന്നേരം കേളുല്ലേ ചോതിക്ക്ന്ന്
എങ്ങനെ പോണോമ്മള്[7] കുഞ്ഞിച്ചുണ്ടു
സന്യാസിവേഷം പൊറപ്പെടേണം
ഇമ്മള് കുളിക്കേന്റെ കുഞ്ഞിക്കേള്ളോ
രണ്ടാളും തേച്ച് കുളിക്ക്ന്നല്ലോ
രണ്ടാളും കഞ്ഞി കുടിച്ചോള്ന്ന്
രണ്ടാളും രണ്ടോളം തൊള്ളം[8] കെട്ട്യേ

---

1 കയനോന്റെ = കയനെ + അവന്റെ  കയനെ = മുഴവനും
2 ഏറ്യോര് = ഏറിയ + ഒരു
3 ഏഴാക്ക് = ഏഴ് ആളുകൾക്ക്
4 ഓലിക്ക് = അവക്ക്
5 തന്റില്ലം = തന്റെ വീട്
6 സാതിക്കുല്ലേ = സാധിക്കുകയില്ല
7 പോണോമ്മള് = പോകണം + നമ്മൾ
8 തൊള്ള് = തോളിൽ കെട്ടുന്ന മാറാപ്പ്

സന്യാസിവേഷം ധരിച്ചോള്ന്ന്
അമ്മേ്യാടും കൂടെ പറയ്ന്നല്ലോ
ഓമന ചെറുവത്തെ പെറേറാരമ്മേ
രണ്ടാക്കം നായിച്ചരി[1] തരണം
ഞാളുടെ തോള്ള്ത്തരണേ അമ്മേ
അന്നേരത്തമ്മല്ലെ ചോദിക്ക്ന്ന്
സന്യാസിവേഷം പൊറപ്പെട്ടിക്കേ
ഏടപ്പൊറപ്പാടെ കുഞ്ഞങ്ങളേ
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചുണ്ടു
ഇങ്ങിനെവിട ഇര്ന്നിറെന്ത്?
സന്യാസിവേഷം പൊറപ്പെട്ടിറേ
ഭിക്ഷയെരക്കട്ടെ പെറേറാരമ്മേ
പാപം നശിക്കട്ടെ പെറേറാരമ്മേ
പട്ടാങ്ങം നൂറ്ത്ത്[2] പെറേറാരമ്മ
തൊള്ളില് നായിച്ചരി കൊടുത്ത്
അന്നടത്തോല്[3] നടന്നൂട്ടിററ്
ബിക്ഷയെരന്നും നടക്ക്ന്നോല്
കൊയിലേര്യെടത്തിലെ തായ കീഞ്ഞി
അന്നേരം ചേളു പറയുന്നല്ലോ
ചെറുവററ ചുണ്ടുയെൻെറ ചങ്ങാതിയേ
വെള്ളത്തിനും പാരം ദായിക്ക്ന്നേ
വെള്ളംകുടിവീടതേടയുണ്ടേ[4]
അന്നേരം ചുണ്ടു പറയുന്നല്ലോ
തച്ചോള്യനന്തരം കുഞ്ഞിക്കേളോ
എന്ന ഒരുട്ടുവയി നടക്കുമ്പോള്
കൊയിലോര്യെടത്ത് കയറാമ്മക്ക്[5]
ആട്ന്നൊരുട്ടുവയി നടക്ക്ന്നോല്
കൊയിലേര്യെടത്തിലും ചെല്ല്ന്നേരം
കൊയിലേര്യെടത്തിലെ പെറേറാരമ്മ
പതിനാല് പായിലെ നെല്ലും ചിക്കി
നെല്ലിലക്കാക്കേനെ നോക്ക്ന്നമ്മ
ഓല് പടികാരി ചെല്ല്ന്നേരം
ചോദിക്ക്ന്നോമന പെറോാരമ്മ
ഏട്ന്ന് പോരവാനേ സന്യാസ്യേളേ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കേളു

---

1 നായിച്ചരി = നാഴിവീതം അരി
2 പട്ടാങ്ങംനൂറ്ത്ത് = സത്യമ ണെന്നു വിചാരിച്ചു
3 അന്നടത്തോല് = ആ നടത്തം അവർ
4 കുടിവീടതേടയുണ്ടേ = വീട് + അത്ത് + എവിടെ + ഉണ്ട്
5 കയറാമ്മക്ക് = കയറാം + നമ്മളക്ക്

കൊയിലേര്യെടത്തിലെ പെററാരമ്മേ
ഞാള് വളരേല്ലം തെക്കാനല്ലോ
ബിക്ഷയെരന്നും നടകാനല്ലോ
ബെള്ളം[1] കുടിക്കണേ പെററാരമ്മേ
ഒര്കിണ്ടി വെള്ളം കൊടക്ക്ന്നമ്മ
പിന്നെയും ചോദിച്ച് സന്യാസ്യേള്[2]
കൊയിലേര്യെടത്തിലെ പെററാരമ്മേ
അരി തന്നാ ചോറ് തെരുവോ അമ്മോ
പകരം പറഞ്ഞല്ലോ പെററാരമ്മ
തെകെഞ്ഞാനുള്ളോര് സന്യാസ്യേളേ
അരി വാങ്ങി ചോറ് ഞാ തെരുവല്ല്യാലോ
അരി വാങ്ങാണ്ടും ചോറ് തന്നോളാലോ
ഇങ്ങളിപ്പടിക്കലിരിക്കീനെടോ
ഞാമ്പോയി[3] ചോറങ്ങനെ വെക്കട്ടേല്ലോ
ഓലപ്പടിക്കലിരിക്ക്ന്നല്ലോ
അമ്മ അകത്തെക്കും പോറ്ന്നല്ലോ
അമ്മെന്നച്ചോറങ്ങനെ വെക്ക്ന്നല്ലോ
അന്നേരം കേളല്ലേ ചോദിക്ക്ന്ന്
ആന്യേനാററ്ണ്ടോ[4] തളച്ചിക്കോള്ള്യേ
എന്തൊര് മണിത്താളം കേക്ക്ന്നതേ
അന്നേരം ചുണ്ട പറയുന്നല്ലോ
തച്ചോള്യനാരവെ കുഞ്ഞിക്കേളോ
ആനങ്ങല്ലനങ്ങല്ലെ കുഞ്ഞിക്കേളോ
അമ്മ്യാററം[5] തന്നെയിത് കേട്ടിക്കെങ്കീ
കുഞ്ഞനെപ്പെറാക്യെന്നും[6] ചൊല്ല്യേക്കവെല്ലോ
കോയിലേര്യെടത്തിലെ കുഞ്ഞിക്കങ്കി
ഏഴ്തിക്കയെരി[7] വര്ന്നതാനേ
കാക്കേത്തരിന്തണ്ടെൻറാച്ച്യാനല്ലോ[8]
ആതിപ്പുളാനെൻറ കുഞ്ഞിക്കേളോ
കുഞ്ഞിഅരയിലെ പൊൻതൊടര്
പൊൻതൊടരിൻറാച്ച്യാതിക്കേക്ക്ന്നത്
പറഞ്ഞിററന്നത്തല ചേരുന്നമ്പെ

1 ബെള്ളം = വെള്ളം
2 സന്യാസ്യേള് = സന്യാസിമാർ
3 ഞാമ്പോയി = ഞാൻ + പോയി
4 ആന്യേനാററ്ണ്ടോ = ആനയോ മററോ ഉണ്ടോ
5 അമ്മ്യാററം = അമ്മയോ മററം
6 പെറാക്യെന്ന് = പിരാകിയെന്ന്
7 ഏഴുത്തുപള്ളിയിൽനിന്നു വരുന്നതാണ്
8 കാലിലിട്ട തരിവളയുടെ ഒച്ചയാണ്

കുങ്ക്യല്ലേ വന്നും പടികയറ്ന്ന്
സന്ന്യാസ്യേള കണ്ടും കാണാവുമ്മം
കുഞ്ഞിക്കൊടകൊണ്ട് മെയ്മറച്ച്
ഗ്രന്ഥക്കെട്ടോല്യോണ്ട് മൊഖം[1] മറച്ച്
കുഞ്ഞെ പടികാരി പോറ്ന്നല്ലോ
ഗ്രന്ഥക്കെട്ടോലാടക്കൊണ്ടെ വെച്ച്
കുഞ്ഞിക്കൊടയാടക്കൊണ്ടെ വെച്ച്
അട്ക്കിളകംകൊള്ള ചെല്ല്ന്നല്ലോ
ചോദിക്ക്ന്നോമന കുഞ്ഞിക്കങ്കി
ഊട്ത്ത[2]പ്പടിക്കലെതാരയമ്മേ
ആരാനേ ആരാനേ പെറ്റോരമ്മേ
അന്നേരത്തമ്മ പറയ്ന്നല്ലോ
തെക്കെഞ്ഞൊന്നള്ളോര് സന്ന്യാസ്യേള്
ബിക്ഷയെരന്നും നടക്ക്ന്നത്
എന്നോടുംകൂട പറഞ്ഞെ കുഞ്ഞാ
അരി തന്നാ ചോറ് തരുവോ എന്ന്
അതെനക്ക് പോരായ്മതല്ലേ കുങ്ക്യേ
അരി വാങ്ങി ചോറ് കൊട്ക്ക്ന്നത്
അന്നേരം ചോദിച്ച് കുഞ്ഞിക്കങ്കി
ഇരിക്കാൻ കൊട്ക്കരുതോ പെറ്റോരമ്മേ
അന്നേരം പറഞ്ഞല്ലോ പെറ്റോരമ്മ
അനങ്ങല്ലനങ്ങല്ലേ കുഞ്ഞിക്കങ്ക്യേ
തെക്കെഞ്ഞൊന്നള്ളോര് സന്ന്യാസ്യേള്
ആരിക്കെന്നും ചെല്ലീറ്റാനേ കുങ്ക്യേ
ഞാനിന്നപ്പുലപായി കൊട്ക്കേണ്ടത്
പകരം പറഞ്ഞല്ലോ കുഞ്ഞിക്കങ്കി
അയ്യോര് സന്ന്യാസ്യേക്കാനേ അമ്മേ
തേപ്പാനായെണ്ണ കൊടുക്കവേണം
താളിയും വാക കൊടുക്കവേണം
എണ്ണ കൊട്ക്കമ്മെ കുഞ്ഞിക്കങ്ക്യേ
എണ്ണ കൊയമ്പി[3]ങ്ങെടുത്തേ കുങ്കി
ആര്യപ്പടിക്കലും കൊണ്ട്ചെന്ന്
തേച്ചികുളിക്കീനേ സന്ന്യാസ്യേളേ
എണ്ണയിങ്ങ് വാങ്ങ്ന്ന് സന്ന്യാസ്യേള്
പിന്നെയ്യുട്ക്കളേ ചെല്ല്ന്നോള്
കോയിലേര്യേടത്തിലെ പെറ്റോരമ്മേ

---

1 മൊഖം = മുഖം
2 ഊട്ത്ത = ഇവിടത്തെ
3 കൊയമ്പ് = കുഴമ്പ്

നാട്ടില് വലിയോലും വന്നെനക്കേ
നാട്ടില് എളയോലും വന്നെനക്കേ
രാജാക്കള് തമ്പുരാ് വന്നില്യമ്മോ
ആരെയ്യനക്ക് തരം പോരായിറേ
ഞാനിന്നമ്മാലോട്ടം[1] ബാങ്ങ്ടില്ലാലോ
എനക്കൊത്തെ ബന്ധൂട[2] വന്നിററുണ്ട്
അന്നേരം ചോദിച്ച് പെറേറാരമ്മ
അതിപ്പളേട്യാനേ[3] കുഞ്ഞിക്കങ്ക്യേ
പടിക്കല് വന്നോര് സന്യാസ്യേള്
അതിലൊര് സന്യാസിയാനേ അമ്മേ
സന്യാസേ ഒട്ടം മാല വാങ്ങും ഞാനേ
അത്തരം വാക്കത്തെ കേക്ക്ന്നേരം
പൊട്ടിക്കരയ്ന്നേ പെറേറാരമ്മ
അറവുലവാക്ക്[4] പറയറ്[5] കുങ്കേ്യ
നാല് കൊയിലോത്തെ രാജാക്കളേ
ഇനിക്കൂട[6] വന്നില്ലേ കുഞ്ഞിക്കങ്ക്യേ
ഇന്നും ഇനിക്ക തരം പോന്നില്ലാ
തെക്കെങ്ങ നല്ലോര് സന്യാസ്യേള്
എന്തൊര് ജാത്യാന്നറിഞ്ഞോ[7] ഇഞ്ഞി
പകരം പറഞ്ഞല്ലോ കുഞ്ഞിക്കങ്കി
കൊയിലേര്യൈടത്തിലെ പെറേറാരമ്മോ
അതിലൊര് സന്യാസ്യോടാനേ അമ്മേ
ഞാനിന്നമ്മാലാങ്ങന വാങ്ങൂ അല്ലോ
കമ്പ്ട്ട്വീഴ്ന്ന് പെറേറാരമ്മ
നെഞ്ഞത്തലക്ക്ന്ന് പെറേറാരമ്മ
പണ്ടെൻെറ കാരണോമ്മാറ്കാലം
പതിന്നാല് ചെപ്പൂട[8] നേടീററുണ്ട്
പൊന്ന് കൊലച്ചോര്[9] കോയിലേരി
പൊന്നിനൊടയത്തും[10] ഇഞ്ഞേ കുങ്കേ്യ
മൊതലിനൊടമയും ഇഞ്ഞിതന്നേ
പെററ് തെഴ്കാനും ഇഞ്ഞിതന്നേ

---

1 മാലോട്ടം = മാല + ഒട്ടം
2 ബന്ധൂട = ബന്ധു + ഇവിടെ
3 അതിപ്പളേട്യാനെ = അതിപ്പോൾ എവിടെയാണ്
4 അറവുലവാക്ക് = നാശംവരുത്തുന്ന വാക്ക്
5 പറയറ് = പറയരുത്
6 ഇനിക്കൂട = നിനക്ക് + ഇവിടെ
7 ജാത്യാന്നറിഞ്ഞോ = ജാതിയാണെന്ന് അറിഞ്ഞോ
8 ചെപ്പൂട = ചെപ്പ് + ഇവിടെ
9 കൊലച്ചോര് = കലച്ച + ഒരു
10 പൊന്നിനൊടയത്തും = പൊന്നിന്ന് ഉടമയായത്തും

അവരോടി പോവപ്പാനേനിക്ക് ജോഗം[1]
എന്തായാലും വേണ്ടപ്പല്ല പെറേറാരമ്മേ
എന്ന വെലക്ക്യാലും[2] കേക്കപ്പൊല്ലാലോ
ചാണമെരട്ടല്ലേ പോര്ന്നോള്
ഒര്കിണ്ടി വെള്ളമിങ്ങെടുത്തോള്ന്ന്
ചാണയും മോറി കൊരണ്ടും മോറി
മൂന്നൃക്കിന് മൂവ്വക്ക് ചന്ദനൊരസ്സി
ചന്ദനം അളുവില് വടിച്ചെട്ടത്ത്
നെറത്തിനക്കുങ്കുമം ചേറക്ക്ന്ന്
മണത്തിനക്കസ്തൂരി ചേറക്ക്ന്ന്
ഓല് കുളിച്ചും ബരമ്മളക്ക്
കൊയിലേര്യെടത്തിലെ കുഞ്ഞിക്കുങ്കി
തച്ചോള്യനന്തരം കേളുനാനേ
ചന്ദനം കൊണ്ടേപ്പായി വെച്ച്യാട്ട്യല്ലോ[3]
അന്നേരം കേളപ്പേ ചോദിക്ക്ന്ന്
കൊയിലേര്യെടത്തിലെ കുഞ്ഞിക്കുങ്ക്യേ
ആരെന്നും ചൊല്ലീറേ കുഞ്ഞിക്കുങ്ക്യേ
ഞാക്കിന്നി ചന്ദനൊരസ്യേതിഞ്ഞി
ചന്ദനം ഞാനൊട്ടും ബാങ്ങപ്പാല്ലാലൊ
അന്നേരം കുങ്കി പറയ്ന്നല്ലോ
ചന്ദനം ബാങ്ങാണ്ട്യാ[4] കേക്കപ്പെല്ലാലോ
അന്നേരം കേളു പറയുന്നല്ലോ
ഒപ്പരം[5] ഉള്ളോനേ സന്ന്യാസിയേ
ഇഞ്ഞിങ്ങ് ബാങ്ങിക്കച്ചെന്ദനമെന്ന്
അന്നേരം കുങ്കി പറയുന്നല്ലോ
ഓറിക്ക്[6] ഞാൻ ചന്ദനം കൊടുക്കപ്പൊല്ലാലോ
അന്നേരം കേള പറയ്ന്നല്ലോ
എൻെറാരു നാട്ട്കാരനോനേ കുങ്ക്യേ
ഞാനൊര്പാട് തെക്കനൊനിപ്പളേ
ഞാനൊര് നല്ലോര് ജാതിയല്ല
അന്നേരം കുങ്കി പറയ്ന്നല്ലോ
എന്തൊര് ജാത്യായാലും വേണ്ടപ്പല്ലാലോ
എന്നോടിച്ചന്ദനം വാങ്ങപ്പേണം
അന്നേരം ചുണ്ടു പറയുന്നല്ലോ

1 ജോഗം = യോഗം
2 വെലക്യാലും = വിലക്കിയാലും
3 വെച്ചാട്ട്യല്ലോ = വെച്ചു കാട്ടിയല്ലോ
4 ബാങ്ങാണ്ട്യാ = വാങ്ങാതെ + ഞാൻ
5 ഒപ്പരം = ഒന്നിച്ചു്
6 ഓറിക്ക് = അയാൾക്ക്

ചന്ദനം ബാങ്ങ്യേനേ കുഞ്ഞിക്കേളേപ്പോ
ചന്ദനം ബാങ്ങ്ന്ന് കുഞ്ഞിക്കേളെ
ഓല് കുളിച്ചും കുറി തൊട്ടല്ലോ
കുങ്കി അട്ക്കളേ പോര്ന്നല്ലോ
എടവട്ടം കോനാലെല്ലാനിപ്പളേ
സന്യാസ്യേക്കല്ലേമ്പലവെക്ക്ന്ന്
ഓലിക്കച്ചോറ് കൊട്ത്തോള്ന്ന്
കമ്പ്ട്ട് ബീണിക്കേ[1] പെറോരമ്മ
കണ്ടതോള്[2] കണ്ടബാറാക്കീല്ലാലോ
കേളന്റേലക്കിരിന്നും ചോറുണ്ടല്ലോ
കൊയിലേല്യരൃടത്തിലെ കുഞ്ഞിക്കുങ്കി
കേളന്റേലക്കിരിന്നും ചോറുണ്ടരേ
പടിഞ്ഞാറേ പള്ളി വിരിക്ക്ന്നോള്
ഒന്ന്യാറ് മാലേണ്ട് എട്ത്തോള്ന്ന്
കേളന്റെക്കൊണ്ടക്കൊട്ക്ക്ന്നല്ലോ
ഈയൊര് മാലയങ്ങാനിപ്പളേ
എന്റെ കഴ്ത്തില്ലും ചാടല്ല വേണ്ടേ
അന്നേരം കേളല്ലേ ചോദിക്ക്ന്ന്
ആരോടിമ്മാലേഞ്ഞി വാങ്ങ്ന്നതേ
എന്തോര് ജാത്യേന്നറിഞ്ഞോ ഇഞ്ഞി
എന്തോര് ജാത്യായാലും വേണ്ടല്ലാലോ
എനക്കൊത്ത ബന്ധാന്ന് തോന്ന്യേനക്കേ
മാല കൊട്ത്തല്ലോ കുഞ്ഞിക്കേളെ
ചുണ്ട നെടവട്ടം കോനാപ്പിരിക്ക്ന്നോള്[3]
കേളനെ പടിഞ്ഞാറേക്കൂട്ടുന്നോള്
പടിഞ്ഞാറേന്നോളല്ലേ ചോദിക്ക്ന്നു്
ബന്ധു ന്റെ നാടേട വീടേടാന്ന്
പകരം പറഞ്ഞല്ലോ കുഞ്ഞിക്കേളെ
കൊയിലേല്യരൃടത്തിലെ കുഞ്ഞിക്കങ്ക്യേ
തച്ചോള്യനന്തരവെ കേള ഞാനേ
കനകം തെളിഞ്ഞല്ലോ കുങ്കിക്കാനേ
പിന്നെയും ചോദിച്ചു കുഞ്ഞിക്കുങ്കി
ബന്ധുയെവട പൊറപ്പാടാനേ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കേളെ
കൊയിലേര്യരൃടത്തിലെ കുഞ്ഞിക്കങ്ക്യേ
ബയനാടെ കേളന്റെ കോട്ടപ്പണി

---

1 ബീണിക്കേ=വീണിരിക്കണ്ട
2 കണ്ടതോള്=കണ്ടത്+അവൾ
3 കോനാ=കോലായയിൽ

എനക്കതൊ് കാണ്മാൻ കൊതിയുണ്ടേനും
ആ വാക്ക് കേട്ടുള്ള കുഞ്ഞിക്കങ്കി
ഊയിയറവൂലത്തെന്റെ ബന്ധോ
വല്ലാത്തോനാനല്ലോ കേളപ്പനല്ലോ
കേളന്റെ കോട്ടക്ക് പോയാലാരും
തന്റെയില്ലും കണ്ട് മരിച്ചോലില്ല.
വയനാട്ടെ കേളപ്പനിതെന്റെ ബന്ധോ
കേളുവാനെയങ്ങതിരിക്കട്ടേനും
മക്കള് മരുമക്കളേഴുണ്ടല്ലോ
കണ്ടയിന കണ്ടയിന കൊലപ്പുള്ള
ഓലെ കുരിക്കണോരാനെ ബന്ധോ
പതിനാലിന വെച്ചാട പോററ്ന്ന്ണ്ടേ
ഒര്നാട് കയനേല്ലും കോട്ട്യാനല്ലോ
കോട്ട നിറച്ചാട[1] ആളുമുണ്ടേ
പതിനെട്ട് കച്ചൂരവാതില് ബന്ധോ
പതിനെട്ട് കച്ചൂരവാതിലിന്
ഒന്നൊര് ചരടാനിതെന്റെ ബന്ധോ
വലഭാഗം ചരട് മുറുകുന്നേരം
പതിനെട്ട് ബാതിലടഞ്ഞ്പോവേ
എടവകം ചരട് കയിക്കുന്നേരം
പതിനെട്ട് ബാതിലും തൊറന്ന്പോകം
അങ്ങനത്തെ കോട്ടയിലാനെ ബന്ധോ
ബന്ധു ഇപ്പൈങ്ങനെ പോവേയിന്നേ
പിന്നേയും ചോതിച്ചി കുഞ്ഞിക്കങ്കി
എടവട്ടം കോനാ കെടന്നതാരെ
പകരം പറഞ്ഞല്ലോ കുഞ്ഞികേളു
ചെറുവാറ ചുണ്ട എന്റെ ചങ്ങാത്യാനേ
രണ്ടിനേം കേളന്റെ കോട്ടയിന്നേ
കേളുവും മക്കളും കൊലപ്പുള്ള
ഇരിക്കട്ടിരിക്കട്ടെയിതെന്റെ ബന്ധോ
എന്റെ അരയിലുറുക്കും നൂലും
ബന്ധു അരമനം[2] ചേരവേണം
അമ്മാങ്ങറിയാതെ വാങ്ങവേണം
വെടിവെച്ചാലുണ്ട പതിയേല്ലാലോ
കൊത്തിയ കൊത്തൊട്ടും കൊള്ളേല്ലാലോ
ഉറുമിയെടുത്തും കൊട്ടുകുന്നോള്
കേളൻേറലല്ലേ കൊട്ടുകുന്നേത്.

---

1 നിറച്ചാട=നിറച്ച്+അവിടെ

2 അരമനം=അരയിൽ

എന്ന ഞെരിവട്ടം കൊത്തണം ബന്ധു
ഞെരിവട്ടം കൊത്തുന്നേ കുഞ്ഞിക്കേളു
ഓക്കിന്നക്കൊത്തൊന്നും കൊണ്ടില്ലേലോ
വെള്ളിപ്പട്ട കെട്ട്യ തോക്കട്ടെത്ത്
തോക്കിന്ന് താണ്ടി നെറച്ചേ കുങ്കി
കറിമാനം ചേർത്ത് വെടിവെക്കണം
എന്നെയിപ്പാനേയതെന്റെ ബന്ധോ
ഓക്കിന്നയുണ്ട പതിഞ്ഞില്ലാലോ
പിന്നേയും കേക്കണിതെന്റെ ബന്ധോ
ആള്മയങ്ങും മരുന്നാനെല്ലോ
അമ്മേന്റെ പെട്ടീലതുണ്ടേ ബന്ധോ
അമ്മ മതികെട്ടൊറങ്ങ്ന്നാനേ
ഞാനിപ്പൊയെടുത്തങ്ങിനെ കൊണ്ടരട്ടെ
അമ്മ അറിഞ്ഞാത്തൊരുവല്ലാലോ
കൊയിലേര്യെടത്തിലെ കുഞ്ഞിക്കുങ്കി
അളവോടെ മരുന്നിങ്ങെടുത്തോള്ന്നു
ഏലസ്സുറക്കിന്റെ മൂടെടുത്ത്
ഏലസ്സുറക്കില്ല് നെറക്കുന്നോള്
ചെറുവറ ചുണ്ട എന്ന ചങ്ങാതീന്റെ
ഓന്റെ ഉറുക്കില് നിറക്ക്ന്നല്ലോ
അങ്ങന്യവിടാടിരിക്കുന്നേരം
ഒന്നിരി മൊയക്കാനെ* കേക്കുന്നുണ്ട്
അന്നേരം കേളപ്പെ ചോദിക്ക്ന്ന്
കൊയിലേര്യെടത്തിലെ കുഞ്ഞികുങ്ക്യേ
എന്തൊരു മൊയക്കാണിക്കേക്കുന്നത്
പകരം പറഞ്ഞല്ലോ കുഞ്ഞിക്കുങ്കി
വയനാടെ കേളന്റെ കോട്ടയിന്ന്
കേളു ഒറക്കിന്ന് പോന്നേ ബന്ധോ
ഇപ്പം പൊറപ്പെടനാനെ ബന്ധോ
നല്ലൊര് മുഹൂർത്തം ഉണ്ടേ ബന്ധോ
ഓളെ അരയിലുറുക്കും നൂലും
കേളു അരമനം ചേക്കുന്നല്ലോ
ആളു മയങ്ങും മര്ന്നാനെല്ലോ
ഏലസ്സുറുക്കില് നിറച്ചോണ്ടിററ്
രണ്ടാള്യരമാനോം ചേറക്ക്ന്ന്
രണ്ടാളും പോര്ന്ന് കുഞ്ഞങ്ങള്
ചോദിക്ക്ന്നോമന കുഞ്ഞിക്കുങ്കി
തച്ചോള്യനന്തരോനെന്റെ ബന്ധോ

* ഒരു മുഴക്കം കേൾക്കുന്നുണ്ട്

എനിയെന്നു് ഞാൻ ബന്ധം നിക്കാണ്ന്നതേ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കേളു
കൊയിലേര്യടത്തിലെ കുഞ്ഞിക്കേള്യേ
വയനാടെ കേളപ്പനെ[1] കൊന്നില്ലേങ്കി
മടക്കത്തി നീലെ വരട്ടെ കുക്ക്യേ
പടിതുള്ളി പായ്ന്നേ കുഞ്ഞങ്ങള്
വയനാടെ കേളന്റെ കോട്ടമ്മാന്നേ
ഓലിന്നക്കോട്ടക്കങ്ങെത്തിപ്പോയേ
ഒര്നാട്[2] കയന്യേല്ലം[3] കോട്ട്യാനല്ലോ
കോട്ടനടന്നെല്ലാം നോക്ക്ന്നല്ലോ
നാല് പൊറയും നടന്നു് നോക്കി
വടകപ്പറം ചെന്നാടന്ക്ക്ന്നോല്
ചരടിട്ടു് പൂട്ട്യത്തും കണ്ടേ കേളു
ഇടഭാഗം ചരടെല്യങ്ങ് ര്യട്ടന്നു്
പതിനെട്ടു് ബാതില്യ് തൊറന്നു്പോയി
ഏലസ്സറുക്കിന്റെ മൂടെട്ടത്ത്
പൊടികൊണ്ട പാറ്റ്യല്ലോ കുഞ്ഞിക്കേളു
ഒക്കെ ഒറങ്ങി മയങ്ങിപ്പോയി.
കണ്ടെയിന കണ്ടെയിന കൊത്ത്ന്നല്ലോ
കേളന്റെ കുത്തങ്ങ് ചെയ്യുന്നേരം
ഞെട്ടിയൊണന്നല്ലോ കുഞ്ഞിക്കേളു
പറയുന്നുണ്ടോമന കുഞ്ഞിക്കേളു
കോട്ടേ പതിനെട്ടു് കാവല്ക്കാറെ
കോട്ടേല്യ് കള്ളറ് കടന്നുപോയി
പകരം പറഞ്ഞല്ലോ തച്ചോള്യനന്തരം കുഞ്ഞിക്കേളു
ബയനാടനോമന കുഞ്ഞിക്കേളോ
കള്ളറ് പുക്കിയതല്ലെ ഞായെ
കോട്ട കാണ്പാൻ ബന്നത് കുഞ്ഞിക്കേളു,
കേളപ്പായിററങ്ങിനെ പൊയ്യുന്നേരം
മക്കള് മരുമക്കളേഴാളുണ്ടേ
ഓലും പൊയിതഗിനു് വന്നിക്കല്ലോ
ചെറുവററ ചുണ്ട അങ്ങാനിപ്പോള്
ഓലോട്ടം നിന്നു് പൊയിയുന്നല്ലോ
തച്ചോള്യനന്തരവെ കുഞ്ഞിക്കേളു
ബയനാടെ കേളോട്ടു് പൊയ്യ്ന്നല്ലോ
മക്കള് മരുമക്കളേഴിന്റേയും
തല കൊത്ത്യ്യട്ടതല്ലോ കുഞ്ഞിചുണ്ട

1 കേളപ്പനെ = കേളു എന്ന
2 ഒരുനാട് കയന്യേല്ലം = ഒരു നാടു മുഴുവനും
3 കയനെ = മുഴവൻ

വയനാടെ കേളുന്ന്യങ്ങാനിപ്പള്
തച്ചോള്യനന്തരവെ കേളും കൊത്തി
ഓലെ കുരിക്കമ്മാര്യാനിപ്പള്
ഓലേടം നിന്ന് പൊയി തോള്ന്ന്
കേളു ഒരു പൊറം ആയിപ്പോയേ
ചുണ്ടു ഒരു പൊറാങ്ങായിപ്പോയേ
ചെറുവറ്റ ചുണ്ടു എന്ന കുഞ്ഞി നാനേ
പൊസ്റ്റ് തളന്നേപോയേ കുഞ്ഞിചുണ്ടു
കുരിക്കളെ കൊന്നുള്ളോരാലച്ച്യാണേ[1]
കുരിക്കളെ കൊത്ത്യാട കൊന്നോണ്ടിറ്റൊ
മറുപുറം ചുണ്ടോട[2] വീണ്പോയല്ലോ
തച്ചോള്യനന്തരവെ കുഞ്ഞിക്കേളു
ഒക്കെയും കൊത്ത്യാട കൊന്നോണ്ടാരേ
കോട്ട നറച്ചല്ലോമങ്ങിന പോയി
വിളിച്ച് നടക്കന്നേ കുഞ്ഞിക്കേളു
ചുണ്ടനൊര്ടേലും കാണന്നില്ല
അപ്പളേക്കെത്ത്യല്ലോ കുഞ്ഞ്യാതേനൻ
വയനാടെ കേളന്റെ കോട്ടക്കാനേ
തച്ചോള്യനന്തരവെ കുഞ്ഞിക്കേളോ
ഇന്നെക്കെര് ഏഴ് ദിവസായല്ലോ
മാണിക്കോത്ത്ന്നിഞ്ഞി പോന്നോണ്ടിറ്റ്
ഉണിച്ചാറ കുമ്പ്ട്ട് വീണിറ്റില്ലേ?
റെറമാല തെണ്ടലും തെണ്ടേണ്ട്യാണ്ടിറ്റ്
ഞാനിപ്പംതന്നെ വരുംനേരത്തെ
കരുത്ത് പറയുന്നേ കുഞ്ഞിക്കേളു
മാണിക്കോത്തോമന ചെറിയമ്മോമ്മ
ചെറുവറ്റ ചുണ്ടന കാണുന്നില്ലേ
ഒപ്പോളുള്ള ചണ്ടാതീങ്ങായിന്ന അല്ലോ
നോക്കിനടക്ക്ന്ന് കുഞ്ഞ്യാതേനൻ
കോട്ടനറച്ച് നടക്കന്നേരം
കുരിക്കളെ കൊത്ത്യാട കൊന്നിക്കല്ലോ
മറുപൊറം ചുണ്ടോട വീണത് കണ്ട്
ചുണ്ടനെടുക്ക്ന്ന് കുഞ്ഞ്യാതേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
കണ്ടം മുണ്ടൊണ്ട് തളകെട്ടീറ്റ്
എളന്നി പറച്ചി ചെത്തി കൊണ്ടുവായെ
മമ്മാണിതയച്ചല്ലോ കുഞ്ഞ്യാതേനെ

1 ആലച്ച്യാണേ = ആലസ്യമാണെ
2 ചുണ്ടോട = ചുണ്ടു + അവിടെ

ചൂണ്ടനു് വെള്ളം കൊടു്ക്കു്ന്നല്ലോ
ചുണ്ടനു് ഓറു്മ്മ നല്ല കഥവന്നേരേ
കോട്ടയിലുള്ളോരു് പൊന്നൊക്കയേ
പൊന്നു് ചെമടാക്കി കെട്ടിക്കു്ന്നു്
മാണിക്കോത്തും ദൂരം കെട്ടിച്ചല്ലോ
കൊയിലേര്യെടത്തി കയര്യേതാനു്
വറത്താനംപോലെ പറഞ്ഞി കേളു
പകു്തി ചെമട്ടു്കാറിങ്ങാനിപ്പളു്
കൊയിലേര്യെടത്തി പടിക്കലു് മറച്ചേക്കീനേ
പതിനെട്ടു് കച്ചൂരവാതിലുവാനേ
ഓലയ്യടച്ചു്പൂട്ടി പോരു്ന്നല്ലോ
കേളനേം ചുണ്ടനേംഞാനിപ്പോളു്
മുമ്പീലു് നടത്തിച്ചും കൂട്ട്യോതേനൻ
കൊയിലേരെടത്തി കയറ്വ കേളോ
കൊയിലേര്യെടത്തിലും ചെല്ലുന്നേരം
കൊയിലേര്യെടത്തിലെ പെറേറാരമ്മ
പൂമന്തിരികയും പട്ടണയും
കൊണ്ടവിരിക്കു്ന്നു് പെറേറാരമ്മ
ചോദിക്കു്ന്നോമന പെറേറാരമ്മ
തച്ചോള്യോതച്ചക്കുറുപ്പേ പോള്യേ
ഇവിട്യായിററു് പോന്നതോ കുറുപ്പേ പോള്യേ
വേറെങ്ങാൻ പോയതൊ കുറുപ്പേ പോള്യെ
പകരം പറഞ്ഞല്ലോ കുഞ്ഞ്യോതേനോ
കൊയിലോര്യെടത്തിലെ പെറേറാരമ്മേ
തച്ചോള്യന്തരവെ കുഞ്ഞിക്കേളു
ഇന്നേക്കൊരേഴു് ദിവസമായേ
ഉണിച്ചാറ കുഞ്ഞെ കെടന്നതാനു്
കേളന നോക്കി നടകാനാനേ
നോക്കി നടന്നിറേറ പെറേറാരമ്മേ
വയനാടെ കേളൻെറ കോട്ടയിലു്
ഞാനിപ്പം കണ്ടല്ലോ പെറേറാരമ്മേ.

# പറമ്പിൽക്കുറുക്കാട്ട് രാമറും എടച്ചേരിത്തോട്ടത്തിൽ ചീരുതയിയും

പറമ്പ്ക്കുറുക്കാട്ട് കുഞ്ഞാമറ്
മാളികപ്പടി കേറി പോരുന്നല്ലോ
ചിത്തിരത്തൂണ് മുഖം മറിഞ്ഞ്
മോതിരക്കയ്യാലെ വായുംപൊത്തി
പറമ്പിൽ കുറുക്കാട്ടപ്പങ്ങ്ന്നല്ലേ
ചോദിക്ക്ന്നന്നേരത്തങ്ങ്ന്നല്ലേ
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞാമറേ
എന്തൊരു് ആചാരേ കുഞ്ഞാമറേ
പകരംപറഞ്ഞല്ലൊ കുഞ്ഞാമറ്
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞ്യമ്മോമാ
പുത്തനായ് തെണ്ടക്ക്[1] പോണെനക്ക്
പകരംപറഞ്ഞ് കുറുപ്പന്നേരം
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞാമറേ
നല്ലോണം[2] തെണ്ടക്ക് പോയിററാന്
തന്ന്യാണം[3] ഞ്ഞ്[4]വിട വന്നേക്കല്ലേ
പോന്നതിന് തകരാറൊന്നില്ലാമറേ
തറവാട്ടില് കുഞ്ഞങ്ങളുണ്ടായാല്
പടക്കം വെടികപ്ലയക്കണ്ടേടോ
പോറുന്നേന്[5] യാതൊന്നുമില്ലെനക്ക്
മാളികക്കോണി കീഞ്ഞ് പോരുന്നോനേ
ആര്യപ്പടിക്കലും വന്ന് നിന്ന്
തലവിളി മൂന്ന് വിളിവിളിച്ച്
മൂവ്വായിരം നായരാടെത്തിക്കൂടി
മൂവ്വായിരം നായരെ കൂട്ടത്ത്ന്ന്
ഇരുപത്തിരണ്ടിനെ തെരഞ്ഞെടുത്ത്
പണത്തിൻെറ നാണയം നോക്കുമ്പോലെ
അരീന്ന്[6] കല്ല് തെരയുംപോലെ
ഇരുപത്തിരണ്ടിന തെരഞ്ഞെടുത്തു്
വന്നുള്ള നായരക്കൊക്കെയുമാന്ന്

---

1 തെണ്ടക്ക് = നാട്ടതെണ്ടലിന്
2 നല്ലോണം = നല്ലപോലെ
3 തന്ന്യാണം = വല്ല കുഴപ്പവുമുണ്ടാക്കി
4 ഞ്ഞ് = നീ
5 പോറുന്നേന് = പോകുന്നതിന
6 അരീന്ന് = അരിയിൽനിന്ന്

നാനായ്ച്ചരി കണ്ടളപ്പിക്ക്ന്ന്[1]
ഇരുപത്തിരണ്ടോട് പറയുന്നല്ലോ
നാളേയിപ്പുല്ല പുലരുന്നേരം[2]
പുത്തനായ് തെണ്ടക്ക് പോണെനക്ക്
പുലർകാലം ങ്ങളിവിടെത്തവേണം
ആ എന്നനുവാദം നായമ്മാറ്
ഓലൊക്കഞ്ഞോല്യാട[3] പോയോണേരെ
രാമറട്ക്കളേൽ ചെല്ല്ന്നല്ലോ
ചെന്നു പറഞ്ഞല്ലൊ കുഞ്ഞാമറ്
പറമ്പ്ക്കുറുക്കാട്ടല്ലമ്മായ്യ്യമ്മോ
നാളേത്തെ പുല്ല പുലരുന്നേരം
കാലത്തെ കഞ്ഞി തരണെനക്ക്
ചോദിക്ക്ന്നന്നേരയ്യമ്മായ്യമ്മ
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞാമ്മറ
എവിടപ്പുറപ്പാടെ കുഞ്ഞാമറേ
പുത്തനായ് തെണ്ടക്ക് പോണെനക്കെ
ആ എന്നനുവാദോള[4]മ്മായമ്മ
മാള്യപ്പടി[5] കേറിപ്പോര്ന്നല്ലോ
ചെന്നിററ് ചോദിച്ചല്ലമ്മായ്യമ്മ
പറമ്പ്ക്കുറുക്കാട്ടല്ലങ്ങ് ന്നോള്യ
രാമറ തെണ്ടക്കയെച്ചൂട്ടാല്
നല്ലോണം രാമറ് പോയോണ്ടാല്
തന്ന്യാണം രാമറ്വ്ട വന്നേക്കപല്ലോ
എള്ള്വെട്ട്യ കുററി തെളത്തത്[6]പോലെ
തറെറ്യാറ്[7] കുററി തെളത്തതല്ലേ
പകരം പറയുന്നങ്ങങ്ങുന്നാണെ
വലിയ പറമ്പിലെ പെണ്ണ്ങ്ങളെ
തറവാട്ടില് കുഞ്ഞങ്ങളുണ്ടായാല്
പടക്കം വെടികപല്ലയക്കണ്ടോ
അങ്ങിനവിട്യാട പാറത്താരെ
പിറെറന്നാം പുല്ല പുലരുന്നേരം
തേച്ച്കുളിച്ചല്ലോ കുഞ്ഞാമറ്
ഇര്പത്ത്രണ്ടെണ്ണം നായമ്മാറ്

---

1 നാലുനാഴി അരിവീതം കൊടുത്തു
2 നാളെ പുലർകാലത്തു്
3 ഓലൊക്കഞ്ഞോല്യാട = അവരൊക്കെ അവരുടെ വീട്ടിൽ
4 അനുവാദോള് = അനുവാദം + അവാം
5 മാള്യപ്പടി = മാളികപ്പടി
6 തെളത്തത് = തെഴത്തതു്
7 തറെറ്യാറ = തററുപോയ ഒരു

ആര്യപ്പടികലെും വന്നുനിന്നു്
രാമറെ കുളിയും കഴിയുന്നേരം
വലിയ പറമ്പിലോളമ്മായ്യമ്മ
പൂവനെലയും മുറിച്ചുവെച്ചു്
പാലപ്പലയും വലിച്ചു്വെച്ചു്
രാമറ്ക്കു് ചോറു് കൊടുക്കുന്നല്ലോ
പയേരി[1] ചോറുമുറ്ക്കു്നെയ്യും
വേണ്ടു്ന്ന ചോറു് വാരീററുണ്ടു് രാമറു്
വായും കയിയും സുഖംവരുത്തി
ഓൻെറ പടിഞ്ഞാറേറൽ പോരുന്നല്ലോ
പൂമരംപോലെ ചമഞ്ഞോളു്ന്നു്
പൂവൻകോയു്[2]പോലെ നടന്നോളു്ന്നു്
വാതിലും വയ്യോട്ടു് ചാരിക്കൊണ്ടു്
ആര്യപ്പടികലെത്തുന്നേരം
വല്യപറമ്പിലോളമ്മായ്യ്യമ്മ
വിളിച്ചു് പറയുന്നോളമ്മായ്യ്യമ്മ
എള്ളു് പൊട്ടിയ കുററി തെയു്ത്തതു്പോലെ
തറോറാരു കുററി തെയു്ത്തതാണെ
നല്ലോണം തെണ്ടക്കു് പോയോണ്ടിററു്
തന്ന്യാണം നീയിങ്ങു് വന്നേക്കല്ലേ
ചിരിച്ചോണ്ടു് പോരുന്നേ കുഞ്ഞാമറു്
അന്നടത്താലെ നടന്നൂട്ടിററു്
കേക്കു് പുരമാററം കുററ്യാടിയോളം
പടിഞ്ഞാറു് കടലററം മയ്യേലോളം[3]
വടക്കു് വടുവൻെറ ചന്തയോളം
തെക്ക തുളുവരെ കളരിയോളം
നാലു്പറവുക്കം[4] തെണ്ടിക്കൊണ്ടു്
ഓലമ്മടക്കത്തിനു് പോരുന്നേരം
പറയുന്നുണ്ടോമന കുഞ്ഞ്യാമറു്
കാതം നടന്നു മെയി തളന്നു
ദൂരം നടന്നിററുള്ളാലസ്യല്ലേ
വെള്ളത്തിന്നും പാരം ദായി ക്കക്കു്ന്നു്[5]
വെള്ളംകുടിവീടു് എവിടയുണ്ടു്
പകരം പറഞ്ഞല്ലോ നായമ്മാറു്

---

1 പയേരി = പഴയ അരി. നെല്ലു കുത്തിയ അരിക്കുള്ള പേരു്
2 പൂവൻകോയു് = പൂവൻകോഴി
3 മയ്യേലോളം = മയ്യഴിവരെ
4 നാലു് പറവുക്കം = നാലു ദിക്കും
5 ദായിക്കു്ന്നു് = ദാഹിക്കുന്നു

എന്നുമോരൂടയി നടന്നാ പേളേ്യ!
വെള്ളംകുടിവീട് കണ്ടിററുണ്ടേ
എടച്ചേരി[2]പ്പൂക്കോട്ട്കാരാമ്മക്ക്[3]
ആട്ന്നൊരൂടയി നടക്കാമ്മക്ക്
എടച്ചേരി പൂക്കോട്ട ചെല്ലുന്നേരം
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതയ്യേ
എടവട്ടം കോനാലപ്ലാവ്ന്നള്ളു
പുള്ളിമാൻപുള്ളിത്തോലും കൊണ്ടയിട്ട്
ഗ്രന്ഥക്കെട്ടോലയും കൊണ്ടവെച്ച്
ഗ്രന്ഥത്തിപ്പാട്ടുന്ന്[4] കുഞ്ഞിരുതയ്യേ
രാമറ് പടി കാരി ചെല്ലുന്നേരം
ഗ്രന്ഥക്കെട്ടോലയും വാരിക്കെട്ടി
പുള്ളിമാൻപുള്ളിത്തോല് മടക്കിയെടുത്ത്
ഓളെ[5] പടിഞ്ഞാറെററൽ പോരുന്നോള്
കണ്ണാലെ കണ്ടല്ലൊ പെറേറാരമ്മ
എടച്ചേരി പൂക്കോട്ടെ പെറേറാരമ്മ
പാഞ്ഞപ്പടിക്കലും ചെല്ലുന്നമ്മ
തോററത്ത് മുണ്ടി[6]ട്ടിരുന്നത് കണ്ട്
പാഞ്ഞപ്പടിഞ്ഞാറെ പോരുന്നമ്മ
പൂമന്തിരികയും പട്ടണയും
ആര്യപ്പടിക്കല് പിരി നുറുത്ത്[7]
തോററത്ത്മുണ്ടിട്ടിരുന്നതെന്തേ
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞ്യാമറേ
ഊട്യായ്ററ്[8] പോന്നതോ കുഞ്ഞ്യാമറേ
പിന്നെങ്ങാൻ പോയതോ നീ കുഞ്ഞനെ
പകരം പറഞ്ഞല്ലോ കുഞ്ഞാമറ്
എടച്ചേരി പൂക്കോട്ട് പെറേറാരമ്മേ
ഞാനെന്റെ തെണ്ടക്ക് പോയീനല്ലോ
വെള്ളത്തിനും പാരം ദായിച്ചിറേറ
ഇവിടം കയരിയതേ പെറേറാരമ്മേ
ആ വാക്ക് കേട്ടുള്ള പെറേറാരമ്മ
അടുക്കളകം കൊള്ള പോരുന്നമ്മ

---

**ഇനിയും ഒരു ഊടുവഴികൂടി നടന്നാൽ**
**എടച്ചേരിപ്പൂക്കോട്ട്**=ഒരു പ്രമുഖ നായർത്തറവാട്
**കാരാമ്മക്ക്**=കയറാം + നമ്മാംക്ക്
**ഗ്രന്ഥത്തിപ്പാട്ടുന്ന്**=ഗ്രന്ഥം നോക്കി പാടുന്നു
**പടിഞ്ഞാറേറൽ**=പടിഞ്ഞാററയിൽ
**തോററത്ത്മുണ്ട്**=തോർത്തുമുണ്ട് (രണ്ടാംമുണ്ട്)
**പിരി നുറുത്തു്**=പിരി നിവർത്തി
**ഊട്യായ്ററ്**=ഇവിടത്തേക്കു മാത്രമായിട്ട്

കാച്ചിത്തണിഞ്ഞൊരു പാലെടുത്ത്
പാലൂരിക്ക്ണ്ടി വളറിപ്പോയി
കിണ്ടി നറയോളം പാലെടുത്ത്
ചീനഭരണീലെ പഞ്ചസാര
പാലിലും വാരിക്കലക്ക്ന്നമ്മ
വെള്ളിത്തളിക പൊടിതൊടച്ചേ
പൂവൻപഴവും മലരാടിയും[1]
വെള്ളിത്തളികയിലും വാരിവെച്ച്
പാലപ്പടിക്കലും കൊണ്ടുചെന്ന്
പറമ്പുക്കറുക്കാട്ടെ കുഞ്ഞ്യാമറ്
പാല് മാങ്ങിക്കുടിച്ചല്ലോ കുഞ്ഞ്യാമറ്
പൊടിതിന്നിറേറാനത്തണപ്പും വീണു
പഴം തിന്നിറേറാന്ന് വിശപ്പും കെട്ട്
കിണ്ടി എടുത്തമ്മ പോയോണ്ടാരെ
പറയുന്നുണ്ടോമന കുഞ്ഞ്യാമറ്
പറമ്പിക്കറുക്കാട്ടെ നായിമ്മാറെ
എടച്ചേരി പൂക്കോട്ടെ കുഞ്ഞിതരുശ്ശേ
ചെന്ന്പറയിനെ നായിമ്മാറെ
പാല്കുടിച്ചൊരു വായിക്കാന്ന്
ഒരിക്കല് മുറുകാൻ തരുവാൻ പറ
പടിഞ്ഞാററവാത്തുക്കല് ചെല്ലുന്നോല്
പറയുന്നല്ലോമന നായിമ്മാറ്
എടച്ചേരി പൂക്കോട്ടെ ചെറിയാമയെ
പറമ്പിക്കറുക്കാട്ടെല്ല്യങ്ങേക്കാന്ന്
പാല്കുടിച്ചോര് വായിക്കാന്ന്
ഒരിക്കല് മുറുകാൻ കൊടുക്കവാന്ന്
പകരം പറഞ്ഞു ട്ടേ കുഞ്ഞിരുതശ്ശേ
പറമ്പിക്കറുക്കാട്ടെ നായിമ്മാറെ
നടത്തത്തില് വെററിലമുറുക്കണ്ടീക്കേ
അച്ഛനക്കൂട്ടി പറപ്പിക്കേണം
അമ്മേനക്കൂട്ടീററ് ചാപ്പിക്കേണം
പെങ്ങളെക്കൂട്ടി ചിര്ട്ടിക്കണം[2]
ആ വാക്കു കേട്ടുള്ള നായിമ്മാറ്
ഓല് മടങ്ങ്യല്ലേ പോരുന്നത്
ചോദിക്കുന്നോമന കുഞ്ഞ്യാമറ്
പറമ്പുക്കറുക്കാട്ടെ നായിമ്മാറെ
മുറുക്കവാ തന്നോ ചിരുതെയ്യടോ

---

1 മലരാടി = മലർപ്പൊടി
2 ചിര്ട്ടിക്കണം = ചുരുട്ടിക്കണം

പകരം പറഞ്ഞല്ലോ നായിമ്മാറ്
ഒന്നിപ്പം കേക്കണോ അഞ്ഞേക്കോള്ള്യേ
മുറുക്കവാ തന്നില്ല്യേ സങ്കടമുണ്ടോ
ഞാളോടച്ചേരിയാമ[1] പറഞ്ഞത്പോലെ
ആരോടുംതന്നെ പറയില്ല്യേലോ
എന്ത് പറഞ്ഞെന്റെ നായമ്മാറെ
ചെറിയാമ ഞങ്ങളോട പറഞ്ഞത്പോലെ
ഞാക്കിപ്പിവിട[2] പറഞ്ഞുകൂട
പകരംപറഞ്ഞല്ലോ കുഞ്ഞ്യാമറ്
പറമ്പിക്കുറുക്കാട്ടെ നായിമ്മാറെ
ചിരുതയി പറഞ്ഞത്പോലെ യാനിപ്പള്
പട്ടാങ്കം[3] നേര് പറഞ്ഞില്ല്യേങ്കി
അരിയും ചോറ് അങ്ങ് വിലക്കും ഞാനെ
പേടിച്ചോണ്ടാല് പറയുന്നല്ലോ
നടത്തത്തില് വെററില മുറുക്കണ്ടീക്കി
അച്ഛനക്കൂട്ടിപ്പറപ്പിക്കണം
അമ്മേനക്കൂട്ടീററ് ചാപ്പിക്കേണം[4]
പെങ്ങളക്കൂട്ടി ചിരുട്ടിക്കേണം
പേടിച്ചോണ്ടാല് പറയുന്നല്ലോ
കിട്കിട വെറച്ച്ന്ന് രാമറ്ക്ക്
ഈയൊരു വാക്കങ്ങനെ കേക്കന്നേരം
പറയുന്നുണ്ടോമന കുഞ്ഞ്യാമറ്
എടച്ചേരി പൂക്കോട്ട കുഞ്ഞിരുതയ്യേ
അച്ഛനെപ്പറഞ്ഞേനം വേണ്ടല്ല്യാഞ്ഞേ
അമ്മേനപ്പറഞ്ഞേനം വേണ്ടല്ല്യാഞ്ഞേ
ഒടവയറ്കൂട്ടിപ്പറഞ്ഞതിന്
നായരിഞ്ഞും പച്ചേലേല് വെക്കണ്ടീനും
പകരംപറഞ്ഞല്ലോ കുഞ്ഞിരുതയ്യേ
പറമ്പിക്കുറുക്കാട്ട് കുഞ്ഞ്യാമറ്
നായരിഞ്ഞും[5] പച്ചേലേല് വെക്കന്നേരം
കോയ്ക്കോട് വാണുള്ള കുഞ്ഞ്യമ്മോമെ
കൈകൊത്തീററാല്മ്മല് തൂക്കീക്ക്വല്ലോ
പിന്നെയും പറഞ്ഞല്ലോ കുഞ്ഞ്യാമറ്
യോഗംവിധിയെനിക്കുണ്ടെങ്കില്
സംഗതി കല്പനക്കൂട്ട്യേങ്കിലും

---

1 ഞാളോടച്ചേരിയാമ = ഞങ്ങളോട് + ആ + ചെറിയമ്മ
2 ഞാക്കിപ്പിവിട = ഞങ്ങൾക്ക് + ഇപ്പോൾ + ഇവിടെ
3 പട്ടാങ്കം = ഉള്ളതുപോലെ (പറഞ്ഞതുപോലെ)
4 ചാപ്പിക്കണം = ചായ്പിക്കണം
5 നായരിഞ്ഞും = നാവ് + അരിഞ്ഞും

പൊറത്തിട്ടമുണ്ടൊന്നൊരപ്പിച്ചിട്ട്
പറമ്പിക്കറുക്കാട്ടെ തായത്ത്ന്ന്
ചെന്നല്ലീ പുല്ല് പറപ്പിക്കും ഞാൻ
ആര്യപ്പടി കീഞ്ഞി പോരുന്നല്ലോ
പറമ്പിക്കറുക്കാട്ട് കുഞ്ഞ്യാമറ്
അന്നടത്താലെ നടന്നൂട്ടിററ്
പറമ്പിക്കറുക്കാട്ടങ്ങെത്തിപ്പോയി
കററിപ്പടി കാരി പോര്ന്നോനെ
ചെന്നേമ്മലെ ചെന്ന് പടിഞ്ഞാറേല്
പടിഞ്ഞാറേൽ പൊഞ്ചു രക്കട്ട്ന്മേല്
കമ്പ്ട്ടും അയക്കൊണ്ടും വീണ്ടട്ന്ന്
അത്തുതന്നെ കണ്ടല്ലോരമ്മായ്മ്മ
വലിയപറമ്പിലോളമ്മായ്മ്മ
പാഞ്ഞപ്പടിഞ്ഞാററെ ചെല്ലുന്നല്ലോ
പറമ്പ്ക്കറുക്കാട്ടെ കുഞ്ഞ്യാമറെ
നല്ലോണം തെണ്ടക്ക് പോയിററാന്ന്
തന്ന്യാണംകൊണ്ടിങ്ങ് വന്നല്ലോഞ്ഞി[1]
കുളിച്ചിററ് കഞ്ഞി കുടിക്കുഞ്ഞനെ
ഇതെല്ലെന്തെന്റു പുതുമകഥ.
ഇഞ്ഞിയെ[2] ഇതെണ്ടക്ക് പോവ്വാറുള്ള
മററാരും തെണ്ടക്ക് പോവ്വാറില്ല
ഇൻറമ്മോ മെന കണ്ട് തിരിച്ചു
ഞാനത് പണ്ടും പറഞ്ഞിററുണ്ട്
രാമറെ തെണ്ടക്കയക്കരുതെന്ന്
തറോറാരു കററി തെയ്ത്തതേനം
എന്തെല്ലാം വാക്ക് പറഞ്ഞോണ്ടിററും
എന്തെല്ലാം വാക്ക് പറഞ്ഞോണ്ടിററും
ഉത്തരം പകരം ഒന്നും മിണ്ടുന്നില്ല.
മാളിക പടികയറി പോരുന്നോള്
ചിത്തിരത്തൂണുമൊളി മറഞ്ഞ്
മോതിരക്കയ്യാലെ വായും പൊത്തി
പറമ്പ്ക്കറുക്കാട്ടെയങ്ങ്ന്നോട്
ചെന്ന് പറയ്ന്നോളമ്മായ്യമ്മ
ഞാനത് പണ്ടും പറഞ്ഞിററില്ലേ
രാമറെ തെണ്ടക്കയക്കരുതെന്ന്
നല്ലോണം തെണ്ടക്കയച്ചോണ്ടിററ്
തന്ന്യാണം രാമറ് ഊട[3] വന്നിട്ടുണ്ട്

1 വന്നല്ലോ ഞ്ഞി = നീ വന്നല്ലോ
2 ഇഞ്ഞിയെ = നീ മാത്രമാണോ
3 ഊട = ഇവിടെ

എള്ള് വെട്ടിയ കുററി തെയ്ത്തത്പോലെ
തറേറാരു കുററി തെയ്ത്തതേന്വേ
അത്തൂരം വാക്കങ്ങനെ കേക്കുന്നേരം
പറമ്പിക്കുറുക്കാട്ടെ അങ്ങ്ന്നല്ലേ
മാളികക്കോണി കീഞ്ഞ് പോരുന്ന്ണ്ട്
അമ്മോമെ പടിഞ്ഞാറെ ചെല്ലുന്നേരം
എണീററ് ആചാരം ചെയ്യുവായെ
രാമറാലൊട്ടും കൊതം[1]മില്ലാലൊ
എന്തെല്ലാം ജാതി അത്തു ചോയിച്ചിററും
ഏതെല്ലാം ജാതി അത്തു ചോയിച്ചിററും
ഉത്തരം പകരോന്നും കിട്ടീല്ലേലോ
പറമ്പിക്കുറുക്കാട്ടല്ലങ്ങ്ന്നാന്
ആര്യപ്പടിക്കലും പോര്ന്നല്ലോ
നായിമ്മാറങ്ങ് വിളിച്ചോള്ന്ന്
ഇങ്ങളി തെണ്ടക്ക് പോയിററാന്
എവിടെക്കയറീനെ നായിമ്മാറെ
എങ്ങുമൊരുത്തേ കയറീററില്ല
എടച്ചേരി പൂക്കോട്ട് കയറിയനേര്
ഇരിക്കട്ടെയിരിക്കട്ടെ നായിമ്മാറെ
മാണിക്കോത്തുംദൂരം പോയിറേറടോ
ഒതേനനോടിവിട വരുവാമ്പറ
വേഗംതന്നങ്ങനെ വരണങ്ങ്ള്
ഞാനിപ്പടിക്കല് നിക്ക്ന്ന്ണ്ട്
ഒന്നു പറഞ്ഞൊന്ന് നടന്നുംകൊണ്ട്
ഓല്ന്നമ്മേപ്പേല് ചെല്ലുന്നല്ലോ
ഓല്ന്നമ്മേപ്പേല് ചെല്ലുന്നേരം
കാററത്തിരുന്നിക്ക് കുഞ്ഞ്യൊതേനൻ
കാററത്തിരുക്കപ്പുന്തെണേല്
നായ്മ്മാറ് ചെല്ലുന്ന വരവ് കാണുമ്മം
ചോയിക്കുന്നോമന കുഞ്ഞ്യൊതേനെ
എന്തോര് ബദ്ധപ്പാടാണിങ്ങക്ക്
പകരം പറഞ്ഞല്ലോ നായിമ്മാറ്
പറമ്പിക്കുറുക്കാട്ടെല്ലങ്ങ്ന്നാന്
ഞാളപ്പറഞ്ഞിങ്ങയച്ചിക്കല്ലോ
ബദ്ധപ്പെട്ടങ്ങിനയക്കുവായെ
പറമ്പിക്കുറുക്കാട്ട്യല്ലങ്ങ്ന്നാന്
ഞാളിപ്പം ചെല്ല്ന്നോളമ്മേ[2]

---

1 കൊതം = ശേഷി
2 ഞങ്ങൾ തിരിച്ചു ചെല്ലുന്നതുവരെ

പടിക്കന്നു് എടായിക്കളിക്കേ ഉള്ളേ
കുറപ്പിപ്പം ഞാളോടി[1] പോരുവായെ
അത്തുരം വാക്കവൻ കേക്കുന്നേരം
ബെയിലിന്നു് കൊട ഒന്നെടുക്കാതണ്ടു്
ഓലോട[2] കീഞ്ഞും പുറപ്പെട്ടല്ലോ
ഒതേനൻ പടികയറി ചെല്ലുന്നേരം
ഒതേനന പൊത്തിപ്പിടിക്കുന്നല്ലോ
സങ്കടം പറേന്നല്ലങ്ങ്ന്നാനു്
തച്ചോള്യല്ലോമന കുഞ്ഞൊതേന
എൻേറലു് വന്നതു് പൊറുക്കൊതേനാ
തറോറൊരു കുററി തെയ്ത്തെനക്കു്
വലിയപറമ്പിലെ പെണ്ണുങ്ങള്
ഏച്ചൂട്ടം[3] വെലക്കീക്കെ കുഞ്ഞ്യാതേനാ
തറവാട്ടി കുഞ്ഞങ്ങളുണ്ടായാലു്
പടക്കും വെടിക്കോപ്പായക്കണ്ടെന്നു്
നല്ലോണം തെണ്ടക്കയച്ചു് ഞായെ
തന്ന്യേണം വന്നൂട വീണിററുണ്ട്
ഏഴവട്ടം ചെന്നു് ഞാ ചോദിച്ചിററും
ഉത്തരം പകരേത്തും മിണ്ടുന്നില്ല
ഇന്നോട നേരു് പറയായിക്കും[4]
അത്തുരം വാക്കവൻ കേക്കുന്നേരം
രാമറു് കെടക്കും പടിഞ്ഞാറേലു്
കട്ടമ്മ ചെന്നാടയിരുന്നോളു്ന്നു്
പറമ്പിക്കുറുക്കാട്ടു് കുഞ്ഞ്യാമറെ
ഇഞ്ഞിയെ[5] തെണ്ടക്കു് പോവാറുള്ള
ഞാളാരും തെണ്ടക്കു് പോവ്വാറില്ലേ
നാടോ പതിനെട്ട നാട്ടുള്ളതു്
പതിനെട്ട നാട്ടും തയക്കേനിക്കേ[6]
ഏയീററ്പോടെൻെറ കുഞ്ഞാമറെ
കളിച്ചിററ്ക്കഞ്ഞി കുടിക്കുഞ്ഞതെ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറു്
തച്ചോള്യല്ലോമന കുഞ്ഞ്യാതേനാ
ഞാനിന്നക്കഞ്ഞി കുടിക്കണ്ടീക്കി
ഏടച്ചേരി പൂക്കോട്ടെ കുഞ്ഞിരുതൈയേ

1 ഞാളോടി = ഞങ്ങളുടെകൂടെ
2 ഓലോടി = അവരുടെകൂടെ
3 ഏച്ചൂട്ടം = ഏഴ്പ്രാവശ്യവും
4 പറയായിക്കും = പറയുമായിരിക്കും
5 ഇഞ്ഞിയെ = നീ മാത്രമാണോ
6 തയക്കേനിക്കേ = എനിക്കു് തഴക്കമാണു് (പരിചിതമാണു്)

ഓള്വെച്ച കഞ്ഞി കുടിക്കും ഞാനെ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാതേനൻ
ഈനൊരു സങ്കടം വേണ്ടാമറേ
ഞാ പോയിററൂവ്വം[1] കുറിക്കട്ടേടോ
ഇഞ്ഞി പോയി കഞ്ഞി കുടിക്കുഞ്ഞനേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
തച്ചോള്യല്ലോമന കുഞ്ഞോതേനാ
ഊവ്വംകുറിച്ചിഞ്ഞി വന്നല്ലാതെ
ഞാനിന്നക്കഞ്ഞി കുടിക്ക്വേല്ലാലോ
പോര്ന്നല്ലോമന കുഞ്ഞ്യാതേനേ
അങ്ങയോടും ചെന്ന് പറയുന്നല്ലോ
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതൈയേ
ഊവ്വംകുറിക്കുവാൻ പോന്ന് ഞാളും
പറയ്ന്നല്ലന്നേരത്തങ്ങ്ന്നല്ലോ
തച്ചോളി മേപ്പേലെ കുഞ്ഞ്യതേനാ
ഇങ്ങള് നാലാള് പോവ്വവേണം
കൊയിലോത്ത് കുഞ്ഞ്യാമൻ നമ്പിയാറ്
പനങ്ങാടൻ ചന്തുക്കുറുപ്പിനേയും
കിയ്യേ പനങ്ങാടൻ ചന്തുവോട്
ങ്ങ്ളൊര് നാലാള് പോവ്വവേണം
കൊയിക്കോട്ട് വാണ തലശ്ശിരായരോട്[2]
ഉവ്വംകുറിച്ചും തരുവാൻ പറ
ഓല്ന്ന് നാലാളും പോര്ന്നല്ലോ
ഓല്ന്നത്തപ്പാല്[3] പിടിച്ചോള്ന്ന്
ഓല്ന്ന് കോയിക്കോട്ടെത്തിക്കൊണ്ട്
തപ്പാലെറങ്ങ്യോല് ചെല്ല്ന്നേരം
കോയിക്കോട്ട് വാണ തലശ്ശിരായര്
ആര്യപ്പടിക്കലെങ്ങെത്തുന്നേരം
കയ്യേപ്പിടിച്ചും കയററ്ന്നോല
തച്ചോള്യല്ലോമന കുഞ്ഞൊതേനാ
ഇങ്ങള് നാലാളും വന്നതെന്തേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാതേനെ
ഉവ്വംകുറിക്കാനും വന്നത് ഞാള്
ആരിക്കാനാനെന്റെ കുഞ്ഞ്യാതേനാ
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതൈയ്യേ
ഓക്കാനെ[4] ഉവ്വം കുറിക്കണ്ടതെ

---

1 ഊവ്വംകുറിക്കുക = വിവാഹനിശ്ചയം നടത്തുക
2 തലശ്ശിരായരോട് = തഹസീൽദാരോട്
3 തപ്പാല് = കുതിരവണ്ടി
4 ഓക്കാനെ = അവനുക്കാണ്

ബന്ധുവെവിടെയാന്ന് കുഞ്ഞ്യോതേനാ
പറമ്പ്ക്കറുക്കാട്ടെ രാമറ്കുഞ്ഞെ
അത്തുരം വാക്കങ്ങനെ കേക്കുന്നേരം
കമ്പ കുലുക്കിച്ചിരിക്കുന്നല്ലോ
ഇന്നാണെ എന്നാണെ കുഞ്ഞ്യോതേനാ
പറമ്പിക്കറുക്കാട്ടെ രാമറെയാന്ന്
എനക്കായിററങ്ങനെ കിട്ടണമെന്ന്
ഏറെ കൊതിയുണ്ടേ കുഞ്ഞ്യോതേനാ
കണിയാനവാരറ തേട്ന്നല്ലോ
സദ്യൻറാരുക്കല്ലൊരുക്ക്ന്നല്ലോ
മേലില് വരുന്നൊരു ഞാറാഴ്ചക്ക്
ഊവപംകുറിക്കുന്ന വാരിയറ്
വാരിയരിക്കെട്ട പണം കൊടുത്ത്
കണിയാന്ന് നാല് പണം കൊടുത്ത്
ഓല[1] ഒരേലോടെ പറഞ്ഞയച്ച്
എല്ലാക്കും സദ്യ കൊടുത്തോള്ന്നേ
പറയുന്നുണ്ടോമന തലശ്ശിരായര്
മേലില് വരുന്നുള്ള ഞാറാഴ്ചക്ക്
ഇന്നാണെ എന്നാണെ കുഞ്ഞ്യോതേനാ
പതിനെട്ട നമ്പറുണ്ടെനക്ക്[2]
നമ്പറും കയിഞ്ഞ് ഞാ വെരുമ്പളക്ക്
സന്ധ്യവെളക്ക് കൊളുത്തിപ്പോവേ
അരനായിക പോരുവാനേ കുഞ്ഞൊതേനാ
പൂക്കോട്ട വരുവാനും നേരം പോര
ആയിരരി കുത്തി ചേറിക്കേണം
അയിന്ന വേണ്ടും സാമാനൊരുക്കൊതേനാ
ഞാനിന്നപ്പൂക്കോട്ടതില്ലാത്തത്
ഇഞ്ഞത് നിന്ന് കയിപ്പിക്കണം
രണ്ട പെട്ടി പൊന്ന കൊടുക്കുന്നല്ലോ
വേണ്ടുംപോലെല്ലാം ഒരുക്കൊതേനാ
ഞാറാഴ്ചതന്നെ കയിയോളവേ
ഇഞ്ഞിൻെറ മാണിക്കോത്ത് പോയേക്കൊല്ലേ
എടച്ചേരി പൂക്കോട്ട് കുഞ്ഞ്യോതൈയ്യേ
ഓളോടും ചെന്ന പറ ഒതേനാ
ആയിരരി കുത്തി ചേറിക്കൊനേ
ഉവപക്കാറങ്ങ് വരുമ്മളക്ക്
ഞാനുവത്തപ്പാലിലെറങ്ങേയുള്ളേ

---

1 ഓല=അവരെ

2 ഞാൻ വിചാരണനടത്തേണ്ട പതിനെട്ട കേസ്സുകൾ ഉണ്ട്

ഉവ്വം കുറിച്ചോല് പോരുന്നല്ലോ
പറമ്പിക്കുറുക്കാട്ടിങ്ങെത്തിക്കൊണ്ടു്
രാമറ് കളിച്ചും ബയിച്ചിററില്ല
അരിശം നടിക്കുന്നൊാതേനനാണു്
അങ്ങ്ന്നോട്ടും ചെന്ന് പറയ്ന്നല്ലോ
ഉവ്വം കുറിച്ച ഞാൻ പോന്നിക്കോള്ളേ
പറയുന്നല്ലന്നേരയ്യങ്ങ്ന്നാനെ
തച്ചോള്യല്ലോമന കുഞ്ഞ്യാതേനാ
പുത്തം* തെരുവത്തും പോയിററാന്
പതിനാറ് കുത്ത് പൊടക്കാനല്ലോ
അടയാളം കൊടുത്തേക്ക് കുഞ്ഞാതേനാ
തച്ചോള്യല്ലോമന കുഞ്ഞ്യ തേനെ
അന്നടത്താലെ നടന്നോള്ന്ന്
എടച്ചേരി പൂക്കോട്ടിങ്ങെത്തിക്കൊണ്ടു്
എടച്ചേരി പൂക്കോട്ടെ പെറോാരമ്മ
തെളിഞ്ഞൊരുരിയാട്ടും തക്കാരവും
എടയായിനും പോയീനെ കുഞ്ഞ്യാതേനാ
പകരം പറഞ്ഞല്ലൊ കുഞ്ഞാതേനെ
എടച്ചേരി പൂക്കോട്ട് പെറോാരമ്മേ
ഞാള്ന്ന് കോയിക്കോട്ട് പോയീനുവെ
ഊവ്വംകുറിക്കാതെ പെറോാരമ്മേ
ആരക്കാന്യൂവ്വംകുറിച്ചോതേനാ
ഊട്ത്തെ കുഞ്ഞിച്ചിരുതയിക്കേ
ബന്ധു എവിടെയാനെ കുഞ്ഞ്യാതേനാ
പറമ്പ്ക്കുറുക്കാട്ടെ കുഞ്ഞ്യാമറ്
കനകം തെളിഞ്ഞല്ലോ പെററമ്മക്ക്
എട്ടന നന്നക്കൊതിയുണ്ടായ്നും
എനക്കും കനകം കൊതിയുണ്ടായ്നും
രാമറ്കുഞ്ഞന കിട്ടണമെന്ന്
തച്ചോള്യല്ലോമനക്കുഞ്ഞാതേനൻ
പറയുന്നുണ്ടോമനക്കുഞ്ഞാതേനൻ
എടച്ചേരി പൂക്കോട്ടെ പെറോാരമ്മേ
കോയിക്കോട് വാണ തലസ്സിദായര്
എന്നോട്ക്കൂട പറഞ്ഞീററ്ണ്ടു
മേലില് വരുന്ന്ള്ള ഞാററായ്ചക്ക്
ആയിരരി കുത്തി ചേറികാനും
അതിനു വേണ്ടും സാമാനൊരുക്കികാനും
ഞാനിതാ പോന്നാനെ പെറോാരമ്മേ

---

* പുത്തംതെരു = പുത്തൻ തെരു. വില്യാപ്പള്ളിക്കടുത്ത ഒരു ചാലിയത്തെരു

കോയിക്കോട്ട് വാണ തലസ്സീദായര്
ഉവ്വാക്കാരെങ്ങ് വരുമ്പളക്ക്
ഒററുമെ തപ്പാലില് വന്നെറങ്ങും
എല്ലാ ഒരുക്കങ്ങളാനെ അമ്മേ
ഉമ്മള്[1] ചെയ്യാൻ പറഞ്ഞിക്കല്ലോ
പറഞ്ഞേച്ച് പോര്ന്ന് കുഞ്ഞൊതേനൻ
ഒതയനൻ പോയി പൊറം കയിഞ്ഞേരേ
എടച്ചേരി പൂക്കോട്ട് പെറേറാരമ്മ
പടിക്കലെ ചെമ്പനറ തൊറന്ന്
നെല്ലല്ലാം കോരി ഒയിക്കുന്നമ്മ
ആള വിളിച്ചും പുയിങ്ങിക്ക്ന്ന്[2]
അന്നേരത്താലെ നടന്നൊതേനൻ
പറമ്പിക്കറുക്കാട്ട് ചെല്ല്ന്നേരം
രാമറ് കുളിച്ചും ബയിച്ചിററില്ല
ചെന്നേമ്മലെ ചെന്ന് പടിഞ്ഞാറേറല്
പറമ്പിക്കറുക്കാട്ടെ കുഞ്ഞ്യാമറെ
എന്നും കുളിച്ച് ബെയിച്ചി ല്യടോ
ഉവ്വാംകുറിച്ച് ഞാൻ പോന്നിററുണ്ട്
ഉവ്വാംപറഞ്ഞും നടകൃ വേണ്ടേ
പൊടക്കും അടയാളം കൊടുക്കുഞ്ഞനേ
എന്തെല്ലാം ജാതി പറഞ്ഞോണ്ടിററും
ഏതെല്ലാം ജാതി പറഞ്ഞോണ്ടിററും
രാമറ് കുളിച്ച ബെയിച്ചില്ലാലോ
പറമ്പ്ക്കറുക്കാട്ടെ അങ്ങ്ന്നാന്
പറയുന്നുണ്ടോമനയുങ്ങ്നല്ലേ
തച്ചോള്യല്ലോമനക്കുഞ്ഞൊതേനാ
എന്നാലിതൊന്നും കൊതം പോരാലോ
ഒക്കെയും വേണ്ടുന്നത് നീതന്ന്യാനെ
പറയുന്നല്ലന്നേരം കുഞ്ഞൊതേനൻ
പറമ്പ്ക്കറുക്കാട്ടെ അങ്ങ്ന്നോള്യ
കേട്ട ധരിക്കണേ അങ്ങ്ന്നോള്യ
കോയിക്കോട് വന്ന തലസ്സീദായര്
എന്നോടുംകൂട പറഞ്ഞിക്കല്ലോ
പതിനെട്ട് നമ്പറത്തുണ്ടെനക്ക്
അരനായിക പോവ്വാനെ കുഞ്ഞൊതേനാ
എനിക്കിപ്പം തെററാനും നേരം പോരാ
എൻെറ ബതിലാനെ കുഞ്ഞൊതേനാ

---

1 ഉമ്മള്=നമ്മൾ

2 പുയിങ്ങിക്ക്ന്ന്=പുഴുങ്ങിക്കുന്നു

നീയും നിന്നിററങ്ങ് കയിപ്പിക്കേണം
ഉപ്പുക്കാററങ്ങ് വരുമ്പളക്ക്
ഞാന അത്തപ്പാലെറങ്ങേ‍ു എടോ
ഞാനിപ്പളെന്തല്ലാ വേണ്ട്യന്നത്
പറഞ്ഞേച്ച് പോരുന്നേ കുഞ്ഞോതേനൻ
അന്നടത്താലെ നടന്നുട്ടിററ്
ഓനിന്നപ്പൂക്കോട്ടങ്ങെത്തിക്കൊണ്ട്
തോട്ടം മതിച്ച് കൊല കൊത്തിച്ച്
വേണ്ടുന്നൊരുക്കാട* കൂട്ടുന്നല്ലോ
പിന്നെയും കുറുക്കാട്ട് ചെല്ലുന്നോനെ
രാമറ് കുളിച്ച് ബയിച്ചിററില്ല
ചോദിക്കുന്നോമന കുഞ്ഞോതേനൻ
ഊയിയെൻേറാമന കുഞ്ഞാമറേ
ഉവപം പറഞ്ഞെങ്ങും പോയിററില്ലേ?
പൊടക്ക് അടയാളം കൊടുത്തില്ലെടോ
പോരുന്നുണ്ടോമന കുഞ്ഞോതേനൻ
ഊവപംപറഞ്ഞും നടന്നൊതേനൻ
പുത്തംതെരുവിന്ന് പോയിററാന്ന്
പതിനാറ് കുത്ത് പൊടകല്ലൊന്ന്
അടയാളം കൊട്ക്ക്ന്ന് കുഞ്ഞോതേനൻ
ഓനിന്നപ്പൂക്കോട്ട് പോര്ന്നല്ലോ
ഓനിന്നപ്പൂക്കോട്ട് വന്നിററാന്ന്
ഊവപതൊരുക്കല്ലൊരുക്കിപ്പോയി
ഞാററായ്ച വന്നു പൊലന്നുംപോയി
നമ്പൂരിതേ ഉവപം താറുടുത്ത്
തീപ്പൊകേന്നാട്ന്ന് കുഞ്ഞോതേനൻ
സന്ധ്യവെളക്ക് കൊളത്തപാനായി
ഒതയനൻ കുറുക്കാട്ട് ചെല്ലുന്നല്ലോ
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞാമറെ
തേച്ച് കുളിച്ചതെ നീ കുഞ്ഞനെ
ഉവപ ചമയം ചമയവേണം
പറഞ്ഞിററുള്ളാളെല്ലാടെത്തിക്കൂടി
നമ്പ്യാറ് തപ്പാലെറങ്ങപാനായി
കോയിക്കോട് വാണ തലസ്സിദായര്
എൻെറ തലകൊന്തി പോവേപല്ലുള്ള
ഊവപത്തിനിങ്ങതിന്ന് ചെന്നില്ലെങ്കി
എന്തെല്ലാം ജാതി പറഞ്ഞോണ്ടിററും
ഏതെല്ലാം ജാതി പറഞ്ഞോണ്ടിററും

* വേണ്ടുന്നൊരുക്കാട = വേണ്ടുന്ന + ഒരുക്കം + അവിടെ

ഉത്തിരവും ഇല്ല പകരവും ഇല്ല
കിടകിട വിറക്ക്ന്നൊ യന്നല്ലോ
പറമ്പ്ക്കുറുക്കാട്ടെന്റങ്ങ് മുമ്പിലും ചെന്നൊാതേനൻ
പറമ്പ്ക്കുറുക്കാട്ടെല്ലങ്ങ്ന്നോളെ
കേട്ട ധരിക്കണേ അങ്ങ്ന്നോളെ
എടച്ചേരി പൂക്കോട്ടെ തലസ്സ്ദായര്
എന്റെ തല കൊത്തി ചാടെപ്പയുള്ള
പകരം പറയുന്നല്ലങ്ങ്ന്നല്ലോ
ഞാനെന്ത് വേണെന്റെ കുഞ്ഞൊതേനാ
പറമ്പ്ക്കുറുക്കാട്ടെല്ലങ്ങ്ന്നാനെ
മാളികകോണി കീഞ്ഞ് ചെല്ലുന്നല്ലോ
രാമറ് കിടക്കും പടിഞ്ഞാററക്ക്
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞ്യാമറേ
എന്ത് കളിയാനെ കുഞ്ഞ്യാമറേ
നാട് മുടിക്കല്ലെ കുഞ്ഞ്യാമറേ
ഉവ്വത്തിനിന്നിഞ്ഞി ചെന്നില്ലെങ്കി
ഒതയനൻ തലകൊത്തി ചാടെപ്പയുള്ള
മലയോട് കൊണ്ടു തലയെറിയല്ല
എന്തെല്ലാം വാക്ക് പറഞ്ഞൊണ്ടിററും
ഓനോ കളിച്ചും ചമഞ്ഞില്ലാലൊ
പാഞ്ഞങ്ങ് ചെന്നല്ലോ കുഞ്ഞൊതേനൻ
ഊവ്വക്കാരെല്ലാരും വന്നിററാന്
ആടങ്ങിനെ കെട്ടി കൂടീക്കല്ലോ
പാഞ്ഞങ്ങ് ചെന്നല്ലോ കുഞ്ഞൊതേനൻ
ചെക്കൂറ ചാപ്പന വിളിക്കുന്നല്ലോ
ചെക്കൂറെടത്തിലെ കുഞ്ഞിച്ചാപ്പാ
ഞാനൊര് സങ്കടം പറഞ്ഞൊണ്ടാല്
ഇഞ്ഞി എടുക്കണെ കുഞ്ഞിച്ചാപ്പാ
ഉവ്വ ചമയം ചമയവേണം
ഉവ്വ ചമയം ചമയിച്ച് ചാപ്പന
ഊവ്വക്കാരെല്ലാരും കീഴുംമുമ്പെ
ഒതയനൻ പടിതുള്ളി പാഞ്ഞുട്ന്ന്
എടച്ചേരി പൂക്കോട്ടിങ്ങെത്തിക്കൊണ്ട്
രാവ് പകലായി കൊള്ളിക്ക്ന്ന്
വായക്കൊരളില് വെളക്കുണ്ടല്ലോ
ഈന്തും കൊരളില് വെളക്ക്ണ്ടല്ലോ
രാവ് പകലായി കൊണ്ടുപോയി
കോയിക്കോട് വാണെ തലസ്സിദായര്
അപ്പളത്തപ്പാലെറങ്ങിപ്പോയി
അപ്പളക്കും ആളക്കാറങ്ങെത്തിപ്പോയി

ചെക്കുറച്ചാപ്പനങ്ങാന്നിപ്പോള്
പൊത്തിപ്പിടിച്ചല്ലേ കൊണ്ടുവര്ന്ന്
തച്ചോള്യല്ലോമന കുഞ്ഞൊതേനൻ
പടിഞ്ഞാറേറ കൊണ്ടയിര്ത്ത്ന്നല്ലോ
കോയിക്കോട് വാണ തലസിദാരോട്
ചെന്ന് പറയുന്ന് കുഞ്ഞൊതേനൻ
പറമ്പിക്കുറുക്കാട്ട് രാമറ്ക്ക്
എരിച്ചെന്നിക്കുത്ത് തലവേദന
മനിശന്റെ കൂറെറാട്ടും കേട്ടൂടാലൊ
തീയും വെളിച്ചവും കണ്ടൂടാലൊ
ഒരിയാനെ പടിഞ്ഞാറെറ കൂട്ടി ഞാനെ
പുടമുറിയവിടെ കയിഞ്ഞേപ്പിന്നെ
കോര്യ പിടിച്ചല്ലോ കുഞ്ഞ്യാതേനൻ
സദ്യ പൊടിമാനം കൊള്ളിച്ചല്ലോ
പൂവം തലക്കോയി കൂവുന്നേരം
പറയുന്നുണ്ടോമന കുഞ്ഞൊതേനൻ
കോയിക്കോട് വാണ തലസ്സിദാരോട്
സൂര്യനുദിച്ച് നിറം വന്നാല്
രാമറ്ക്കൊര്പൊടി നടന്നൂടാലോ
കുഞ്ഞനെ പടികഴിച്ച് കൊടുക്കവേണം
കോയിക്കോട് വാണ തലസിദായര്
പെട്ടിഃയോടെ പൊന്നു് കൊടുക്കുന്നല്ലോ
പൊന്നു് ചമയിച്ചോ കുഞ്ഞൊതേനാ
പടികഴിച്ചയച്ചോളേ കുഞ്ഞൊതേനാ
പൊന്നും ചമയിച്ച് കുഞ്ഞൊതേനൻ
ഉവക്കാരെല്ലാരും പുറപ്പെട്ടല്ലോ
കുഞ്ഞനെ പടകഴിച്ചയച്ചൂട്ന്ന്
അന്നടത്തോല് നടന്നൂട്ടിററ്
പറമ്പിക്കുറുക്കാട്ടെ തായകീഞ്ഞ്
വലിയ പറമ്പിലോളമ്മായമ്മ
പടിഞ്ഞാററ തൊറന്നും വെളക്ക്വെച്ച്
മുത്തും നെറനാഴി വെക്കുന്നോള്
അരിയും നെറനാഴി വെച്ചിക്കല്ലോ
പാഞ്ഞിങ്ങെണിയീറൊ കുഞ്ഞാമറ്
പാഞ്ഞ് പടിഞ്ഞാറെറ ചെല്ല്ന്നല്ലോ
വിളക്കും തച്ച് നൊത്തിക്കൊണ്ട്
അരിയും ചവിട്ടി മറിക്കുന്നല്ലോ
പടിഞ്ഞാററടച്ചിങ്ങ് പൂട്ടിക്കൊണ്ട്
ചോദിക്ക്നന്നേരോളമ്മായ്യമ്മ
എന്ത് കളിയാനെ കുഞ്ഞാമറേ

പകരം പറഞ്ഞല്ലോ കുഞ്ഞാമറ്
പറമ്പിക്കുറുക്കാട്ടെൻറമ്മായ്യമ്മേ
എൻെറ പടിഞ്ഞാറേറലാനിപ്പോളു്
ഓള കടത്ത്റ1ൻെറ്യമ്മായ്യമ്മേ
വടകപാറം കോനാലും കൂട്ടപവേണം
ഓനോൻെറ ചെക്കുറ കൊണ്ടുപോട്ടെ
ഊട്ത്താരിത്ത്യായി കൂടിക്കോട്ടെ
വടകപാറം കോനാലും കൂട്ടിക്കോളി
ഓളയ്യട്ക്കളെ കൂട്ട്ന്നല്ലോ
അങ്ങനവിട്യാട പാറ്ത്തല്ലോ
ആട്യോര മൂന്നേസം2 കയ്യുന്നേരം
പറമ്പിക്കുറുകാട്ടു് കുഞ്ഞാമറ്
പൊൻചൂരക്കോലും കയിക്കലാക്കി
പറയുന്നല്ലോമനച്ചിരുതേയ്യോട്
എടച്ചേരി പൂക്കോട്ടു് കുഞ്ഞിരുതയ്യേ
പറമ്പിക്കുറുക്കാട്ടെൻറമ്മായ്യമ്മ
ഓറോട്ടം ചെന്നു് പറ ചിരുതയ്യേ
പൊറിത്തട്ട മുണ്ടു് തരുവാം പറ
പറമ്പിക്കുറുക്കാട്ടെ തായെയിന്നു്
ചെന്നല്ലിപ്പുല്ലു് പറികപവേണം
പേടിച്ചു് വെറക്ക്ന്നേ കുഞ്ഞിരുതയ്യേ
പറമ്പിക്കുറുക്കാട്ടെൻറമ്മായ്യമ്മോ
പൊറിത്തട്ടമുണ്ടു് തരണെനക്കു്
ചോദിക്ക്ന്നനോരോളമ്മായ്യമ്മ
എടച്ചേരി പൂക്കോട്ടു് കുഞ്ഞിരുതൈയ്യേ
എന്തിനി പുറത്തിട്ട ചുണ്ടിനിക്കു്
പറമ്പിക്കുറുക്കാട്ടെ തായെയിന്നു്
ചെന്നില്ലിപ്പുല്ലു് ഞാ പറിക്കണംമ്പോലും
പാഞ്ഞങ്ങു് ചെന്നല്ലോ അമ്മായ്യമ്മ
പറമ്പിക്കുറുക്കാട്ടു് കുഞ്ഞാമറെ
പറമ്പിക്കുറുക്കാട്ടുള്ളമ്മേമ്മാറ്
ഓല് വയലില് പണിയില്ലാലോ
പകരം പറഞ്ഞല്ലോ കുഞ്ഞാമറ്
പറമ്പിക്കുറുക്കാട്ടെൻറമ്മായ്യമ്മേ
ഓളട്യ്യരുന്നില്ലെൻറമ്മായ്യമ്മോ
ഓളിന്നപ്പുല്ലു് പറിച്ചില്ലെങ്കി
ഞാനിക്കുറുക്കാട്ടിരിപ്പില്ലാലൊ

1 ഓള കടത്തറ് = അവളെ കടത്തരുത്
2 മൂന്നേസം = മൂന്നു ദിവസം

മുണ്ട് കൊടക്ക്ന്നോളമ്മായ്യമ്മ
പറമ്പിക്കുറുക്കാട്ടെ തായെയിന്ന്
ചെന്നെല്ലിപ്പുല്ല് പറിക്ക്ന്നോള്
ഓളിന്നപ്പുല്ല് പറിക്കുന്നേരം
രാമറ് വയലിലും ചെല്ല്ന്നല്ലോ
ചോദിക്ക്ന്നോമന കുഞ്ഞാമറ്
എടച്ചേരി പൂക്കോട്ടെ കുഞ്ഞിരുതൈയ്യേ
ഇൻെറയൊരമ്മാമനാനിപ്പോള്
എൻെറ കയി കൊത്തീററാനിപ്പോള്
കൈകൊത്തീററാല്മ്മല് തൂക്കു കണ്ടോ
കയ്യാട്ന്നതിഞ്ഞ് കണ്ടിരുതൈയ്യേ
പറമ്പിക്കുറുക്കാട്ടെ തായെനിന്ന്
ഇങ്ങുആണ്ടും പുല്ല് പറപ്പിക്കുവായെ
അതുകൊണ്ടും രാമറ് പറഞ്ഞതേനും
മൂന്നേസം പുല്ല് പറപ്പിച്ചല്ലോ
അങ്ങിനവിടുാട പാറത്തേരെ
പറയുന്നുണ്ടോമനോളമ്മായ്യമ്മ
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതയ്യേ
മൂവാണ്ടക്കാലമല്ലേററായല്ലോ
ഇഞ്ഞിക്കുറുക്കാട്ട് വന്നോണ്ടിററ്
പറമ്പിക്കുറുക്കാട്ട് രാമറ്ക്ക്
കൊണ്ടക്കൊടുക്കെൻെറ കുഞ്ഞിരുതയ്യേ
മായില ചപ്പും കരിപ്പൊടിയും
കിണ്ടീല് വെള്ളവുമെ കുഞ്ഞിരുതയ്യേ
കുഞ്ഞീൻെറ കാലായിക്കുണ്ടെന്നാല്
കുഞ്ഞി കുടികുആൻ പറ കുഞ്ഞനെ
എന്നെയിപ്പം കൊല്ലുല്ലെൻറമ്മായ്യമ്മോ
പറഞ്ഞും പറഞ്ഞും പൊറുതിക്കേട്
ചോദിക്കുന്നോമനോളമ്മായ്യമ്മ
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതയ്യേ
മൂന്നായം കൊല്ലം തല തെകഞ്ഞ്
പെണ്ണാക്കിററിന്നട കൊണ്ടുതീററ്
മണ്ണാക്കിററിട്ടിക്കെ കുഞ്ഞിരുതയ്യേ
പറഞ്ഞും പറഞ്ഞും പൊറുതിക്കേട്
ചോദിക്കുന്നോമന കുഞ്ഞിരുതയ്യേ
പറമ്പിക്കുറുക്കാട്ടെൻറമ്മായ്യമ്മോ
ചെക്കുറ ചാപ്പനതെൻെറ ബന്ധു
ബന്ധു വോടിങ്ങു ട ബന്നിററാന്
കെടാച്ചെവിടാലേ കേട്ട് രാമറ്
മാവില ചപ്പും കരിപ്പൊടിയും

ഒര്കിണ്ടി വെള്ളവും എടുക്കുന്നോള്
ഓളപ്പടിക്കലത് കൊണ്ടേച്ചുമ്മം
ഓളോട്തന്നെ പിടിച്ച് ഏറ്റി
ഓളെ തലയിച്ചെരിയുന്നല്ലോ
വെള്ളം പിടിച്ച്യേറ്റി പാര്ന്നല്ലോ
ഓള് കരഞ്ഞോണ്ടും പേര്ന്നല്ലോ
മനസ്സില് നിനക്ക്ന്നോളമ്മായ്യമ്മ
എങ്ങിനെ കുഞ്ഞനെണക്കണ്ട്യേതേ
ആടക്കൊറഞ്ഞോന്ന് പാറത്താരെ
പറമ്പിക്കുറുക്കാട്ടൊറമ്മായ്യമ്മ
മാളികപ്പടികാരി ചെല്ലുന്നേരം
ചോദിക്ക്ന്നന്നേരത്തങ്ങ്ന്നല്ലേ
വലിയപറമ്പിലെ പെണ്ണ്ങ്ങളെ
മാളികപ്പടികാരി വന്നതെന്ത്?
പകരംപറഞ്ഞല്ലോളമ്മായ്യമ്മ
പറമ്പിക്കുറുക്കാട്ടതെന്റെ ബന്ധോ
മൂവ്വാണ്ടെക്കാലമല്ലോയല്ലോ
ലോകനാറ്കാവില് ഞാ കുളിച്ചൊവവാത്തത്
ലോകനാറ്കാവില് കുളിച്ചൊവ്വായെ!
എനക്കിപ്പൊ പോകണല്ല്യെന്റെ ബന്ധോ
പകരം പറഞ്ഞല്ലയങ്ങ്ന്നല്ലോ
നീയിപ്പം പോടെന്റെ പെണ്ണ്ങ്ങളെ
മാളിക കോണി കീഞ്ഞ് പോര്ന്നോള്
പിറ്റെന്നാ പുല്ലാ പുലരുന്നേരം
ഓക്കേപെങ്ങും നായിമ്മാറ കൂട്ടന്നോള്
ഓക്കേപെങ്ങൊരുത്ത്യേള്യ കൂട്ടന്നോള്
ലോകനാറ്കാവിലും പോര്ന്നല്ലോ
ഓലിന്നവിടുന്നും പോയോണ്ടാരെ
പറമ്പിക്കുറുക്ക ട്ട് കുഞ്ഞ്യാമറ്
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതെയി
ഓനിന്നക്കപ്പേല് പോര്ന്നല്ലോ
മുരിക്കിലിളന്താരി കൊമ്പ് കൊത്തി
പിടിച്ചിടം മുള്ള് തരങ്ങിക്കൊണ്ട്
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതേയി
ഓളപ്പിടിച്ച്യല്ലടിച്ചൂട്ന്ന്
അടിയിന്ന്തൊട്ട് മുടിയോളവേ
ഏയ്പൊളിതോലും പൊളിച്ചോള്ന്ന്
പിറ്റേക്കോത്തുമ്മ പരിയയിച്ചി

* കുളിച്ചൊവ്വായെ = കുളിച്ചുതൊഴാൻ

കണ്ണാലെ കണ്ടപ്പേരിയയച്ചി
അപ്പാച്ചലാട്ന്നും പാഞ്ഞോണ്ടിററ്
ലോകനാറ്കാവിലും പാഞ്ഞു ട്ടിററ്
കന്മതിലിൻറിപ്പുറം നിക്ക്ന്നോള്
അയ്യമ്പിളിച്ചും പറയുന്നല്ലോ
പറമ്പിക്കുറുക്കാട്ട് പെറേറാരമ്മോ
എങ്ങാം തറവാട്ട് കുഞ്ഞനെയാന്
ഇങ്ങിനെ കൊണ്ടന്ന് കൊന്നോണ്ടാല്
അമ്മേന പെങ്ങളെ കൊട്കപ്പൊന്നുണ്ടോ
അത്തുരം വാക്കങ്ങനെ കേക്കുന്നേരം
പറമ്പ്ക്കുറുക്കാട്ട് പെറേറാരമ്മ
പായസച്ചോറ്പാങ്ങിട്ടുണ്ണാതണ്ട്
മടക്കം തൊഴുതിററ് പോരുന്നല്ലൊ.
അപ്പാച്ചിലാട്ന്നും പാഞ്ഞോണ്ടിററ്
പറമ്പിക്കുറുക്കാട്ട് ചെല്ലുന്നേരം
വടപ്പുറം കോനാലത്ത് നോക്കുന്നേരം
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതയ്യേ്യ
ചോരയിന്നാവപ്പയും പൊന്തുകയും
പറമ്പിക്കുറുക്കാട്ടോളമ്മായ്യ്യമ്മ
കഞ്ഞരപ്പാത്തി ബലിക്കുന്നല്ലോ
എണ്ണ കൊയമ്പ് നറക്ക്ന്നല്ലോ
ചിരുതയിന പാത്തീ കെടത്ത്ന്നല്ലോ
തൊണ്ണൂറ്ദിവസവും പാത്തീ ചികിലിസ ചെയ്യുന്നല്ലോ.

# പെരുവാണ്യം കോറോത്ത് കുഞ്ഞാമറ്

കുററ്യാടിക്കൊയിലോത്തെ തമ്പുരായെൻ
അരുളിച്ചെയിതല്ലത്തമ്പുരായൻ
പനമ്പറ നമ്പിക്കുറുപ്പെന്നോനേ
കൈതേരി കണ്ടപ്പൻ കുഞ്ഞ്യണ്ടപ്പൻ
എന്നോടക്കണ്ടപ്പൻ ചെയ്യപോലെ
ആരോടും ചെയ്യല്ലങ്ങാനിപ്പോള്
എണ്ണായിരം നെല്ല് പാട്ടംനെല്ല്
ആറായിരം പണം പാട്ടപ്പണം

കുററ്യാടിക്കൊയിലോത്തെ നാടാല്യേലെ[1]
കാലൊന്നിന്[2] കെട്ടി വരുവാറുണ്ടേ
വലിയമ്മോ[3] സ്വഗ്ഗത്തി തീപ്പെട്ടാരെ
നെല്ലാലൊഴക്കവെൻ തന്നില്ലാലൊ
പയിസ്യാലൊരു് ലേശവൻ തന്നില്ലാലൊ
തന്നില്ലേ സങ്കടെനക്കില്ലാഞ്ഞി
നാല്പത്തിനാലിന ഞാൻ പാടയച്ച്
ഒന്നിന മടക്ക്യോനയച്ചില്ലാലൊ
അയ്യോരു് സങ്കടെനക്കുണ്ടല്ലോ
എൻറുടെ[4] ആളെല്ലൊയിഞ്ഞി പോയി
എങ്കില്വം ബേണ്ടപ്പന്നാനിപ്പോള്
നീയംബടകര[5] പോയിററാനേ
വടകര ചേക്കാലി ചോനോകെൻറ[6]
ആയിരരിമൂടെടുപ്പിക്കേണം
ബേണ്ട്ന്ന ചുണ്ടും മുറിപ്പിക്കേണം
അരിയളവൊന്നു് കയിച്ചി നോക്കു
പനമ്പറ നമ്പിക്കുറുപ്പെന്നോയെ
വേണ്ടും ചൊമട്ട്യാര കൂട്ടുന്നല്ലോ
വടകര ചേക്കാലി ചോനോകൻെറ
ഓൻറുടെ[7] പാണ്ട്യാലെ പോരു്ന്നല്ലോ
ആയിരരിമൂടെടുപ്പിച്ചല്ലോ
വേണ്ടുന്ന മുണ്ടും മുറിപ്പിക്കു്ന്ന്
കുററ്യാടികൊയിലോത്തെ നാടാല്യേലെ
ഒററപ്പൊരയോളരിക്കൂട്ട്ന്ന്
ആനക്കഴു്ത്തോളം മുണ്ടുംകൂട്ടി
അഞ്ചിനവിട്യാട പാററത്തല്ലോ
ഞാറാഴ്ചവന്നും പൊലന്നും അല്ലോ
പനമ്പറനമ്പിക്കുറുപ്പെന്നോയെ
ചെപ്പനെടങ്ങയി[8] കയിക്കലൊക്കി
ചോദിക്കു്ന്നോമനക്കുറുപ്പെന്നോയെ
കുററ്യാടി കൊയിലോത്തെ നാടുവായിച്ചു
അരിയളവിവിട തൊടങ്ങട്ട്യോളെ

---

1 നാടാല്യേലെ = പത്തായപ്പുരയിൽ
2 കാലൊന്നിന് = കാലം + ഒന്നിന്. ഓരോ കാലത്തും (അവുധിക്കു)
3 വലിയമ്മോ = വലിയമ്മോമൻ
4 എൻറുടെ = എൻെറ
5 നീയംബടകര = നീ + ആ + വടകര
6 ചേക്കാലിചോനകൻെറ = ചേക്കാലി എന്ന പേരുള്ള മാപ്പിളയുടെ
7 ഓൻറുടെ = അവൻെറ
8 എടങ്ങയി = ഇടങ്ങഴി

ആ എന്നനുവാദത്തമ്പുരായെ
അരിയളവാട തെടങ്ങി കണ്ട്
മൂവ്വായിരം നായരവിടെത്തിക്കൂടി
ഒററപ്പൊരയോളരിയുള്ളത്
നാനാര്യരിയാട ചേയിപ്പുണ്ട്[1]
ആനക്കഴ്ത്തോളം മുണ്ട്ള്ളത്
ഒര് കണ്ടം മുണ്ടാട ചേയിപ്പുണ്ട്
വന്നോര് നായരൊക്കെ പോയ്യൂട്ടല്ലോ
ദുഃഖിച്ചിരുന്നിക്കത്തമ്പുരായെ
പെരുവാണ്യം കോറോത്തെ പെറേറാരമ്മ
ചോദിക്ക്ന്നോമന പെറേറാരമ്മ
പെരുവാണ്യം കോറോത്ത് കുഞ്ഞ്യാമറേ
കുററ്യാടി കൊയിലോത്ത് കുഞ്ഞ്യാമറേ
അരിയളവുണ്ടോ അക്കൊയിലോത്തെന്ന്
നീയക്കൊയിലോത്ത് ചെല്ലാഞ്ഞാല്
ഇന്ന തിരുളത്തി പേപ്പിക്കല്ലേ[2]
അത് കേട്ട് പോര്ന്നേ കുഞ്ഞ്യാമറ്
ആര്യപ്പടി തുള്ളി പോര്ന്നല്ലോ
കുററ്യാടി കൊയിലോത്ത് ചെല്ല്ന്നേരം
വന്നോര് നായരൊക്കെ പോയിക്കല്ലോ
രാമറ കണ്ടിററും കാണാവുമ്മം
അരുളി ചെയിയിന്നത്തമ്പുരായെ
പനമ്പാനമ്പിക്കറുപ്പെന്നോനെ
രാമറക്കരിയോ കൊടുത്തില്ലേടോ
ചേയിപ്പ് നാനായ്യരിയുള്ളത്
രാമറ്കല്ലേ കൊടുക്ക്ന്നത്
മടിപിടിച്ച് നാനായ്യരിയും വാങ്ങി
കൈനീട്ടി മുണ്ടിങ്ങ് വാങ്ങുന്നേരം
അരുളിചെയിയിന്നത്തമ്പുരായെ
പൊരുവാണ്യം കോറോത്ത് കുഞ്ഞ്യാമറേ
നീ കേക്കാനല്ല പറയുന്നത്
ഞാനെന്റെ ബേദനം[3] പറയ്യാനല്ലോ
കൈതേരി കണ്ടപ്പൻ കുഞ്ഞ്യണ്ടപ്പൻ
എന്നോടക്കണ്ടപ്പൻ ചെയ്യപോലെ
ആരോടും ചെയ്യല്ലേ കുഞ്ഞ്യാമറേ
എണ്ണായിരം നെല്ല് പാട്ടനെല്ല്

---

1 ചേയിപ്പുണ്ട് = ബാക്കിയുണ്ട്
2 നിന്നെ തിരുവുള്ളത്തിൽ പിഴപ്പിക്കുകയില്ലേ? (തമ്പുരാന് നിന്നോട് വിരോധം തോന്നുകയില്ലേ?)
3 ബേദനം = വേദന

ആറായിരം പണം പാട്ടപ്പണം
കാലോന്നിന് കിട്ടിവരുവാറുണ്ട്
വല്യമ്മൊ സ്വഗ്ഗത്തിത്തീപ്പെട്ടരെ
നെല്ലാലൊയക്കവെൻ തന്നില്ലാലൊ
പയിസ്യാലൊര് കാസു വെരുന്നില്ലാലൊ
തന്നില്ലേ (ഢങ്കടേനക്കില്ലാലൊ
നാല്പത്തിനാലിന ഞാൻ പാടയച്ച്
നാല്പത്തിനാലിനേം കൊന്ന് കണ്ടപ്പെൻ
തുമ്പിക്കയ്യിണ്ടെങ്കൊരാന്യാനോയെ
ഉറുമീമ്മലോതിരം ചാടപവനേ
പറക്കം പരുന്തോട്ടം വെട്ടിക്കോളേ
ഒക്കപ്പ ഞാാട തീരുന്നേരം
അരിയോയൻ[1] വാര്യങ്ങ് ചാട്യൂട്ടല്ലോ
മുണ്ടും പറച്ചീന്തി[2] ചാട്യൂട്ടല്ലോ
ചോദിക്ക്ന്നോമന കുഞ്ഞ്യാമറ്
കുറ്റ്യാടി കൊയിലോത്തെ നാട് വായിച്ചെ
മുവ്വായിരം നായരിവിടെത്തില്ലോള്ള്യ
വന്നോര് നായരൊക്കെ പോയോണ്ടാരെ
ആര് കേക്കൊനാനിപ്പറഞ്ഞതോളി
ഉരിയാടാതെ കീഞ്ഞും[3] പോര്ന്നല്ലോ
പെര്വാണ്യം കോറോത്ത് ചെല്ല്ന്നേരം
ചോദിക്ക്ന്നോമന പെറോറാരമ്മ
അരിയളവില്ലാഞ്ഞോ കൊയിലോത്തേനും
അരിയളവ്ണ്ട് കൊയിലോത്തമ്മേ
ഇനിക്കയ്യരീയൊട്ടും കിട്ടീല്ലെടോ
ഞാനക്കൊയിലോത്ത് ചെല്ല്ന്നേരം
അരിയൊക്കളെന്നാട[4] തീറ്ന്ന്ക്ക്
ഞാനോ കുളിച്ചും ബര്മ്മളക്കേ
കഞ്ഞി വേക്കം[5] ബെക്കണേ പെറോറാരമ്മേ
അന്നേരത്തമ്മേല്ലേ ചോദിക്ക്ന്ന്
ഏടപ്പൊറപ്പാടെ കുഞ്ഞ്യാമറേ
എനക്കം ബയനാട്ട്[6] പോണേൻറമ്മേ[7]
കൈതേരി കണ്ടപ്പെ നമ്പ്യാറോടെ

1 അരിയോയൻ = അരി അവൻ
2 പറച്ചീന്തി = പറിച്ചചീന്തി
3 കീഞ്ഞും = ഇറങ്ങി
4 അരിയൊക്കളെന്നാട = അരിയൊക്കെ + അന്ന് + അവിടെ
5 വേക്കം = വേഗം
6 ബയനാട്ട് = വയനാട്
7 പോണേൻറമ്മേ = പോകണം + എൻെറ + അമ്മേ

പാട് പിരിപ്പിക്കാൻ പോരേണേനക്കേ
അയ്യും കൊട്ത്തല്ലോ പെറേറാരമ്മ
കൈതേരി കണ്ടപ്പൻ നമ്പിയാറ്
നാല്പത്തിനാലിന കൊന്നോനാനേ[1]
ഉറുമീമ്മലോതിരം ചാടിക്കേ്ക്കാളേ
തുമ്പിക്കയ്യിണ്ടെങ്കിലാന്യാനെന്ന്
ഞാനും പറഞ്ഞിററ് കേട്ടിക്കല്ലോ
ഇന്നവെ[2] കൊലപല്ലെ കുഞ്ഞ്യാമറേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
അയ്യുംബ്ബ്യിക്കല്ലേ പെറേറാരമ്മേ
ഞാനും ബയനാട്ടി പോവ്വല്ലേലൊ
കൊയിലോത്തോളും പോയി പോരേ ഉള്ളേ
രാമറ് മനസ്സാലെല്ലോറക്ക്ന്ന്
നാലുണ്ടെനക്കിപ്പം പെങ്ങമ്മാറ്
എന്നെയിന്നക്കണ്ടപ്പെ കൊന്നിക്കെങ്കി
ഞാനെൻെറ പെങ്ങമ്മാറ കാണപല്ലാലൊ
ആര്യപ്പടി കീഞ്ഞും പോര്ന്നല്ലോ
അന്നടത്താലെ നടന്ന്യെറ്റിറേ
പനങ്ങാടറ് കേളോത്തും പോര്ന്നോനെ
പനങ്ങാടറ് കേളോത്ത് ചെല്ല്ന്നേരം
പെരുവാണ്യം കോറോത്ത് കുഞ്ഞിമ്മാത്തു
കണ്ണാലെ കണ്ടല്ലോ കുഞ്ഞിമ്മാത്തു
ബലങ്കയ്യാ ബെത്തിലപ്പെട്ട്യെടുത്ത്[3]
ഇടങ്കയ്യാ പൂമന്തിരിയെട്ത്ത്
പെരുവാണ്യം കോറോത്തതെൻെറയേട്ടാ
അമ്മക്കാറേറതാം ബരുത്തോ[4] ഉണ്ടോ
അമ്മക്കിപ്പേത്തും ബരുത്തോ ഇല്ലാ
പനങ്ങാടെ ചന്തുക്കുറുപ്പാനെല്ലോ
ഓറേടെപ്പോയെൻെറ കുഞ്ഞിമ്മാതോ
ബന്ധു കളരിക്കപ്പോയിക്കേട്ടാ
എനക്കിപ്പിരികപാനും നേരം പോര
എനക്ക് മുറുകപാനും നേരം പോര
ചോദിച്ചല്ലന്നേരം കുഞ്ഞിമ്മാത്തു
എന്തൊരു ബദ്ധപ്പാടാനേയേട്ടാ
കുഞ്ഞിക്കൊര്ങ്ങട്ടെ ഞാനെൻേറട്ടാ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്

1 കൊന്നോനാനെ = കൊന്നവൻ + ആണെ = കൊന്നവനാകുന്നു
2 ഇന്നവെ = നിന്നെ അവൻ
3 വലംകൈയാലെ വെററിലപ്പെട്ടി എടുത്തു
4 ബരുത്തം = സുഖക്കേട്

കഞ്ഞിക്കൊരുണ്ടല്ലേ കുഞ്ഞിമ്മാതേയാ
എന്തൊരു ബദ്ധപ്പാടാണേയേട്ടാ
എനക്കും ബയനാട്ട് പോണം മാതേയാ
എന്തിനാ ബയനാട്ട് പോണെൻേറട്ടാ
കൈതേരി കണ്ടപ്പൻ നമ്പ്യാരോട്
പാട് പിരിപ്പിക്കാൻ പോണേ മാതേയാ
അത്തുരം വാക്കോള് കേക്കുന്നേരം
നിന്ന നെലയിന്നും ബീണ്പോയെ
ഞാനും പറഞ്ഞിററ് കേട്ടിക്കേട്ടാ
കൈതേരികണ്ടപ്പ നമ്പിയാറ്
നാല്പത്തിനാലിന കൊന്നിക്കെന്ന്
തുമ്പിക്കയ്യുണ്ടെകൊര്യാന്യാനെന്നും
ഉറുമീമ്മലോതിരം ചാട്ട എന്നും
ഏട്ടെ[1] ബയനാട്ടി പോന്നാനെങ്കി[2]
ഞാൻകൂടെ പോരും ബയനാട്ടില്
രാമറ് പടികീഞ്ഞും പോര്ന്നല്ലോ
പെരുവാണ്യം കോറോത്ത് കുഞ്ഞിമ്മാതു
പത്തും തലച്ചുററിപ്പിടിക്കന്നല്ലോ
ഞാംകൂട[3] പോരും ബയനാട്ടില്
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
ഞാനെൻെറ ദൂഷണം പറഞ്ഞേ മാതേയാ
ഞാനും ബയനാട്ട് പോവ്വല്ലാലോ
പിടിച്ചേയിനും മത്യെഞ്ഞരിഞ്ഞാമറ്[4]
രാമറ് മനസ്സാല്യെ ല്ലാറത്തല്ലോ
നാലുണ്ടെനേക്കിപ്പം പെങ്ങമ്മാറ്
ഒര്ത്തീന കണ്ടത് മതിയെനക്ക്
മൂന്നെട്ടത്തും ഞാനിനി പോന്നില്ലാലൊ
അന്നാടത്താലെ നടന്നൂട്ന്ന്
പെരുവാണ്യംകോറോത്തിഞ്ഞെത്തിക്കൊണ്ട്
കാച്ച്യെണ്ണ കുററി കൊള്ത്തെടുത്ത്
പിഞ്ഞാണിക്കിണ്ണത്തിലെണ്ണെട്ത്ത്
ഇടവട്ടം കോനാലും കൊണ്ടവെച്ചി
ഏറനാട്ടുംപോല്യാരെണ്ണ തേച്ചി
തേച്ചിറെറാരെണ്ണ പിടിക്കോളചായെ
ഏടവട്ടം[5] കോനാന്നെലായിക്കൊണ്ട്

---

1 ഏട്ടെ = ജ്യേഷ്ഠൻ
2 പോന്നാനെങ്കി = പോകുന്നുണ്ടെങ്കിൽ
3 ഞാം = ഞാൻ
4 പിടിപ്പതിനും + മീതെ + അരിഞ്ഞു + രാമറ്
5 കോനാന്നെലായിക്കൊണ്ട് = കോലായയിൽ ഉലാത്തിക്കൊണ്ട്

താളിയും ബാഗെ1യെടുപ്പിക്ക്ന്ന്
ബേകം2 കുളിച്ച് കാറി പോരുന്നല്ലോ
ഓൻെറ കുളിയും കറി കയിഞ്ഞ്
പെരുവാണ്യം കോറോത്ത് പെറേറാരമ്മ
പൂവനെലയും മുറിച്ചുവെച്ച്
പൂമന്തിരികയുമെടുത്ത്വെച്ച്
തുമ്പപ്പൂപ്പോലൊര് ചോറും ബന്ന്
പൊൻപോലൊരേഴ് കറിയും ബന്ന്
പായക്ക, കോവക്ക, കാവെള്ളേരി
ഇഞ്ചി എളമാങ്ങ എളനാരങ്ങ
മഞ്ഞ്വെള്ളംപോലെ ഉരുക്ക്നെയ്യേ
മയവെള്ളംപോലെ നനക്ക്ന്നമ്മ
വായും കയ്യാലെ സുഖം വരുത്തി
എച്ചിലില് വെത്തില തീൻ കയിഞ്ഞ്
തൻെറ പടിഞ്ഞാററകം തൊറന്ന്
പൂമരംപോലെ ചമഞ്ഞോള്ന്ന്
പൂവംകോയിപോലെ നെറന്നോള്ന്ന്
പടിഞ്ഞാററടച്ചിങ്ങ് പൂട്ടിക്കൊണ്ട്
താക്കോല് കൊണ്ടക്കൊട്ക്ക്ന്നല്ലോ
അമ്മേൻെറ കൊണ്ടക്കൊട്ക്ക്ന്നേരം
മൂന്നും പൊറ്ത്തിററനാലിനോട്
പെരുവാണ്യം കോറോത്തിങ്ങെത്തും ഞാനെ
എന്ന നെനച്ചും കരഞ്ഞേക്കറ്
പെരുവാണ്യം കോറോത്തിരിക്കുന്നോലെ
അമ്മേന3ക്കൊളങ്ങര കുളികാനയക്കണ്ടാലൊ
കൊട്ടത്തളത്തിലല്ലാനിപ്പള്
ചെമ്പില് വെള്ളം നിറച്ചിററാനെ
അമ്മ കുളിക്കട്ടെ പെണ്ണുങ്ങളെ
മൂന്ന്നേരം ചോറമ്മക്ക് പോരേങ്കില്
നാല്നേരം ചോറ് കൊട്ത്തേക്കണം.
ചോറുണ്ടൊറക്കിന് പോനേരത്ത്
പാലും കുറുക്കിക്കൊട്ടത്തേക്കണേ
പടിതുള്ളിപ്പോരുന്നേ കുഞ്ഞ്യാമറ്
അന്നാടത്താലെ നടന്നുട്ടിററ്
കുററ്യാടികൊയിലോത്തെ തായ കീഞ്ഞി
തമ്പുരാൻ കണ്ണാലെ കണ്ടിക്കല്ലോ
രാമറ് കൊയിലോത്ത് ചെല്ല്ന്നത്

1 ബാഗെ=വാക
2 ബേകം=വേഗം
3 അമ്മേന=അമ്മയെ

അരുളിച്ചെയ്യിന്നത്തമ്പുരായെ
പനമ്പറനമ്പിക്കുറുപ്പെന്നോനെ
പെരുവാണ്യം കോറോത്ത് കുഞ്ഞ്യാമറ്
വയനാട്ടി പോവ്വാൻ വര്ന്ന്ണ്ടല്ലോ
എങ്ങനെയിക്കഞ്ഞനയക്കണ്ടത്
കൈതേരി കണ്ടപ്പൻ കുഞ്ഞ്യണ്ടപ്പൻ
ഉറുമീമ്മലോതിരം ചാട്ട അല്ലോ
രാമറെക്കൈഞ്ഞെങ്കിലും വന്നേപ്പായെങ്കി
പെററമ്മ ഉണ്ടല്ലോ രാമറ്ക്ക്
നാലുണ്ടപെ ഒപ്പിപ്പം പെങ്ങമ്മാറ്
കൊയിലോം പട്കൊയിലോം ആക്കപ്പെവറ്[1]
തിരുമേനിക്കയ്യറ് മരിക്കപ്പെല്ലുള്ള
പറഞ്ഞിററന്നാത്തല ചേരുംമുമ്പെ
രാമറ് മാളിക കോണ്യാരി ചെല്ല്ന്നല്ലോ
തിരുമേനി കണ്ടും തൊഴ്തോള്ന്ന്
ചോദിക്ക്ന്നോമന കുഞ്ഞ്യാമറ്
ചെമ്പോലക്കണ്ടം തരുവാനുണ്ടോ
പകരം പറയുന്നത്തമ്പുരായെ
പെരുവാണ്യം കോറോത്ത് കുഞ്ഞ്യാമറേ
ഇഞ്ഞ്യം[2] ബയനാട്ടി പോന്നാനെങ്കി
വേണ്ടും ബെടിക്കാറ[3] കൂട്ടിക്കോളെ
വേണ്ടും മരുന്നും എടുപ്പിക്കേണം
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
ഞാനിപ്പവിടുന്ന് പോരന്നേരം
വേണ്ടും മരുന്ന് എടുപ്പിച്ചിക്ക്
എനക്കേപ്പെണ്ടുന്നാളെയും[4] കൂട്ടീക്ക്ണ്ട്
എൻേറാടിപ്പാരപ്പാരും പോരണ്ടാലോ
ചെമ്പോലക്കണ്ടേങ്ങ് വാങ്ങിക്കൊണ്ട്
അയപ്പിച്ച് പോരന്നേ കുഞ്ഞ്യാമറ്
രാമറയപ്പിച്ച് പോരന്നേരം
തൃക്കണ്ണെതിരം കലങ്ങിപ്പോയെ
തിരുമുഖം വാട്ന്നത്തമ്പുരാന്
കണ്ടതും കണ്ടവാറാക്കീല്ലാലൊ
ആര്യപ്പടി തുള്ളി പോരന്നല്ലോ
നാടപ്പാണി കന്ന്കാരി പോരന്നോനെ
അന്നാടത്താലെ നടന്നൂട്ടിററ്

1 ആക്കപ്പെവറ് = ആക്കം + അവർ
2 ഇഞ്ഞ്യം = നീ ആ
3 ബെടിക്കാറ = വെടിവെക്കുന്നവരെ
4 എനക്കേപ്പെണ്ടുന്നാളെയും = എനിക്ക് വേണ്ടുന്ന ആളേയും

കൈതേരി കണ്ടോത്തിങ്ങെത്തിപ്പോയി
ആര്യപ്പടികാരി ചെല്ല്ന്നേരം
കൈതേരി കണ്ടോത്ത് പെറോരമ്മ
പതിനാല് പായില് നെല്ലും ചിക്കി
വെത്തിലപ്പെട്ടിയും കൊണ്ടുവെച്ച്
വെത്തില മുറുകുയും തുപ്പുകയും
നെല്ലിലക്കാക്കേനെ നോക്കുകയും
തോറത്ത്മുണ്ടിട്ടിര്ന്നാമറ്
ചോദിക്ക്ന്നന്നേരം പെറോരമ്മ
ഏട്ന്ന് വന്ന് കയിക്കോനേന്ന്
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
കൈതേരി കണ്ടോത്ത് പെറോരമ്മേ
ഞാനിന്നിക്കീഴ്ന്ന്[1] വരുവാനെല്ലോ
എന്തിന് വന്ന് കയിക്കോനേന്ന്
കുറ്യാടി കൊയിലോത്തെ തമ്പുരാൻെറ
പാട് പിരിപ്പികാൻ വന്ന് ഞാനെ
പകരം പറഞ്ഞല്ലോ പെറോരമ്മ
എൻെറ മകനല്ലെ കുഞ്ഞ്യാണ്ടപ്പൻ
ഇന്നാട്ടിലേക്കോറ് നരിയാനല്ലോ
പണിസ്ഥലത്തെങ്ങാനും പോയിററുണ്ടേ
ഓനോ മടങ്ങിവരുംമുമ്പാനേ
മരികാൻ മനസ്സിനിക്കില്ലെങ്കില്
വേക്കം[2] പടി കീഞ്ഞി പോയിക്കോളെ
നാല്പത്തിനാലാള കൊന്നിക്കല്ലോ
എൻെറ മകനാനിങ്ങാനിപ്പള്
ഉറുമീമ്മേലോതിരം ചാടിക്കോളും
വേഗം പടി കീഞ്ഞി പോയിക്കോളെ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
കൈതേരി കണ്ടോത്ത് പെറോരമ്മേ
മരികാൻ മനസ്സെനക്കുണ്ടായിറേ
നാടാണി കുന്ന് കാരി[3] ഞാൻ പോന്നതമ്മേ
ദായിച്ചോര്[4] വെള്ളം തരുവേ അമ്മേ
പകരം പറഞ്ഞല്ലോ പെറോരമ്മ
ദായിച്ചോര് വെള്ളം തരുവാനാനെ
കെരട്ടിക്കുരുടനൊ ചത്തിക്കല്ലോ[5]

---

1 കീഴ്ന്ന്=കുന്നിൻെറ കീഴിൽനിന്നു്
2 വേക്കം=വേഗം
3 കാരി=കയറി
4 ദായിച്ച=ദാഹിച്ച
5 കിണററിൽ കുരുടൻ (വിഷമുള്ള ഒരു ഇഴജീവി)മരിച്ചിട്ടുണ്ട്

അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
ചെത്ത്കരിക്കൊന്ന് തായെ അമ്മേ
പകരം പറഞ്ഞല്ലോ പെറേറാരമ്മ
പറമ്പ് മുറിച്ചേട്ടി പാട്ടാന്റട1
എന്നാലൊര്കിണ്ടി പാലാനല്ലോ
പാല് തെരണേല്ലോ പെറേറാരമ്മേ
പകരം പറഞ്ഞല്ലോ പെറേറാരമ്മ
ഇന്നലെ പശ്ശനക്കറന്നിക്കില്ല
എന്റെ മകനോ വരുംമുമ്പാനെ
വേക്കം പടി കീഞ്ഞി പോയിക്കോളെ
എന്റെ മകനിന്നങ്ങാനിപ്പള്
ഇന്നാട്ടിലേക്കൊര് നരിയാനല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
ഇന്റെ മകനാനെ പെറേറാരമ്മേ
ഇന്നാട്ടിലേക്കൊര് നരിയാനെങ്കി
ഇമ്പന്ന2 ഞാനൊര് പുലിക്കുട്ട്യാനെ
യോഗം വിധിയെനക്കണ്ടെങ്കിലും
സംഗതി കല്പ്പന3 കൂട്യേങ്കിലും
ഇന്റെ മകന്റെ തല കൊത്തീററ്
ഇന്റെയി4 കൊണ്ടത്തെരുവേ അമ്മേ
പടിക്കന്നിനിക്കാററില് കുളിപ്പിക്കാലൊ
വെള്ളത്തിനും പാരം ദായിച്ചിററ്
രാമറ്ക്ക് നടകാൻ കൊതം പോരാലൊ
ആര്യപ്പടി കീഞ്ഞി പോര്ന്നോയെ
ആട്ന്നൊരൂടുവയി5 നടക്കുന്നേരം
കാളേന മേക്ക്ന്നൊര് ബാണച്ചെക്കെ
കാളേന മേക്ക്ന്നച്ചെക്കനെല്ലേ
പറയുന്നുണ്ടോമന കുഞ്ഞ്യാമറ്
കാളേന മേക്ക്ന്നൊര് ബാണച്ചെക്കാ6
വെള്ളംകുടിവീട് ചൂണ്ട്യേങ്കില്
ചൂണ്ട്യേ വെരക്കം7 പണം തരുവെ
കാളേന മേക്കുന്നൊര് ബാണച്ചെക്കെ

1 പാട്ടാന്റട=പാട്ടമാണ് ഇവിടെ. ഈ പറമ്പ് ഉണ്ടറതിയിലാണ്
2 ഇമ്പന്ന=ഈ വന്ന
3 കല്പ്പന=കല്പന
4 ഇന്റെയി=നിന്നെ കൈയിൽ
5 അവിടെനിന്ന് ഒരു ഊടുവഴി
6 ബാണച്ചെക്കെ=പാണച്ചെക്കൻ
7 ചൂണ്ട്യേ വെരക്കം=ചൂണ്ടുന്ന വിരലിന്

ഏറക്കോല്[1] ചൂണ്ടിക്കാട്ട്ന്നല്ലോ
കീഴ്ന്ന് വന്നുള്ളൊരു് തമ്പുരാനെ
തൊണ്ട്യൂര് കോട്ടേ[2] കയര്യാ പോള്ളേ
ഒര് കിണ്ടി പാലിപ്പം കിട്ടുവല്ലോ
ചൂണ്ട്യ വെരക്കും പണം കൊടുത്ത്
തൊണ്ട്യൂര് കോട്ടേല് ചെല്ല്ന്നല്ലോ
ആര്യപ്പടി കാരി ചെല്ല്ന്നേരം
തൊണ്ട്യൂര് കോട്ടേലെ കുഞ്ഞിക്കങ്കെ
പൊഞ്ചേരിപ്പാഞ്ചി[3] നടക്കകയും
രാമറ് പടി കാരി ചെല്ല്ന്നേരം
കയ്യെ പിടിച്ചും കയററ്ന്നല്ലോ
കീഴ്ന്ന്[4] വന്നുള്ള ചങ്ങാതിയെ
എനിക്കിന്നറഞ്ഞൂടെ ചങ്ങാതിയെ
അന്നേരം രാമറ് പറയുന്നല്ലോ
തൊണ്ട്യൂര് കോട്ടേലെ ചങ്ങാതിയേ
എനക്കിൻെറ[5] പേരൊട്ടുറിഞ്ഞൂടാലോ
പോയതും വന്നതേ ചങ്ങാതിയേ
അതെല്ലോ ഞാനോ പറയണ്ടീക്കി[6]
വെള്ളം കുടിക്കണം ചങ്ങാതിയേ
അത്തുരം വാക്കല്ലും കേക്കന്നേരം
വിളിച്ചി പറഞ്ഞല്ലോ കുഞ്ഞിക്കങ്കെ
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞ്യാത്യേയ്യേ[7]
കീഴ്ന്നൊരു ചങ്ങാതി വന്നിററ്ണ്ടേ
ഒര് കിണ്ടി പാല് വേകം കൊണ്ട്വായെ
തൊണ്ട്യൂര് കോട്ടേലെ കുഞ്ഞ്യാതേയ്യേ
പൂവ്വൻപഴവും മലർപൊടിയും
വെള്ളിത്തളുകേലും[8] വാരിവെച്ച്
കാച്ചിത്തണിഞ്ഞൊരു് പാലെടുത്ത്
കിണ്ടി നെറമാനം പാലെടുത്ത്
ചീനഭരണീലെ പഞ്ചസാര
പാലിലും ബാരി[9] കലക്കിക്കൊണ്ട്
പാല് പടിക്കലും കൊണ്ട് ചെന്ന്

1 ഏറക്കോല് = കാളയെ തെളിക്കുന്ന വടി
2 തൊണ്ടിയൂർ കോട്ടയിൽ കയറിയാൽ
3 പൊഞ്ചേരിപ്പാഞ്ചി = പൊൻചെരിപ്പ ചവുട്ടി
4 കീഴ്ന്ന് = താഴെനിന്നു
5 എനക്കിൻെറ = എനിക്ക് നിൻെറ
6 പറയണ്ടീക്കി = പറയണമെങ്കിൽ
7 കുഞ്ഞ്യാത്യേയ്യേ = കുഞ്ഞിമാധവിയെ
8 തളുകേലും = തളികയിലും
9 ബാരി = വാരി

പാലു് കുടിച്ചോൻെറ1 ദാഹംകെട്ടു്
പയം തിന്നിററോനു് വെശപ്പും കെട്ടു്
പൊടി തിന്നിററോനത്തണപ്പും വീണു്
ചോദിച്ചല്ലന്നേരം കുഞ്ഞിക്കങ്കെ
ഇഞ്ഞേ്യടപ്പോയീനും ചങ്ങാതിയേ
ഇൻറുടെ പേരെന്തേ ചങ്ങാതിയേ
അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യാമറു്
പെരുവാണ്യം കോറോത്തു് രാമറു് ഞാനെ
ഉൻറുടെ2 പേരെന്തേ ചങ്ങാതിയേ
അന്നേരം കങ്കെ പറയുന്നല്ലോ
പെരുവാണ്യം കോറോത്തു് കുഞ്ഞ്യാമറേ
തൊണ്ട്യൂരെ കോട്ടേലെ കങ്കെ ഞാനെ
ഇഞ്ഞേ്യട3 പോന്നെൻെറ കുഞ്ഞ്യാമറേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറു്
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
കൈതേരി കണ്ടപ്പനമ്പ്യാറോടു്
കുററ്യാടി കൊയിലോത്തെ തമ്പുരാൻെറ
പാടു് പിരിപ്പിക്കാൻ വന്നേ ഞാനെ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കങ്കെ
ഊയെൻെററവുലേ കുഞ്ഞ്യാമറേ
ഓററെ ഉറുമിക്കെരയാ ഇഞ്ഞേ
ഉറുമീമ്മലോതിരം ചാടപ്പ്ല്യുള്ള
തുമ്പിക്കയ്യുണ്ടങ്കൊര്യാന്യാനല്ലോ
നാല്പത്തിനാലിന കൊന്നിക്കല്ലോ
തക്കോലോളംപോരും നീയാനല്ലോ
ഇന്നാട്ടിലേക്കൊരു് നരിയാനല്ലോ
അയ്യൊാരു് കുരിപ്പിന പേടിച്ചിററു്
ഞാളെല്ലാം പേടിച്ചി നടക്വാനല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറു്
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
കൈതേരി കണ്ടപ്പെ നമ്പിയാറു്
ഇന്നാട്ടിലേക്കൊരു് നരിയാനെങ്കി
ഇമ്പന്ന4 ഞാനൊരു് പുലിക്കുട്ട്യാനെ
യോഗം വിധിയെനക്കുണ്ടെങ്കില്
ഓൻെറ തല കൊത്ത്യെടുക്കും ഞാനെ

---

1 കുടിച്ചോൻെറ = കുടിച്ച + അവൻെറ
2 ഉൻറുടെ = നിന്നുടെ (നിൻെറ)
3 ഇഞ്ഞേ്യട = നീ എവിടെ
4 ഇമ്പന്ന = ഈ വന്ന

ഇന്നേത്തെ പോന്നില്ലേ[1] ഞാനേ കുങ്കാ
അത്തുരം ബാക്കങ്ങനെ കേട്ടടമ്മം
വിളിച്ച് പറഞ്ഞല്ലോ കുഞ്ഞിക്കങ്കെ
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞ്യാതമ്മേ
കീഴ്ന്ന് വന്നുള്ള ചങ്ങാതിക്ക്
കട്ടപത്തില് വെള്ളവിട കാച്ചവേണം
ഓന് കുളിക്കാനേ കുഞ്ഞ്യാതേമ്മേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
എനിക്കിന്ന ബെള്ളൊട്ടം കാച്ചേണ്ടാലൊ
ഞാനക്കൊളത്തിക്കുളിക്കേ കുങ്കാ
നാടപാണി കുന്ന് കയരേ പിന്ന
ഞാനൊര് സുഖവും നെനച്ചോനല്ല
നാടപാണി കുന്ന് ഞാൻ കീയൊളവേ[2]
ഞാനൊര് സുഖവും നെനകപാല്ലാലോ
ഓലക്കൊളങ്ങര പോര്ന്നല്ലോ
ഓലക്കൊളത്തിക്കുളിച്ചോള്ന്ന്
അത്തായം ചോറവരുണ്ടവര്
വിളിച്ച് പറഞ്ഞല്ലോ കുഞ്ഞിക്കങ്കെ
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞ്യാതമ്മേ
പടിഞ്ഞാററടിച്ചും വിരിക്കാതമ്മേ[3]
കീഴ്ന്ന് വന്നുള്ള ചങ്ങാതിക്ക്
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
പടിഞ്ഞാററടിച്ചും വിരിക്കണ്ടാലൊ
ഞാനിപ്പടിക്കക്കെടക്കേ കുങ്കാ
മന്തിര്യ പായൊന്ന് തായെനക്ക്
പൂമന്തിരികയും പട്ടണയും
രണ്ടാളും പടിക്കക്കെടക്ക്ന്നല്ലോ
പൂവ്വെതലക്കോയി[4] കൂകുന്നേരം
കൈതേരി കണ്ടപ്പെനമ്പിയാറെ
പുത്തരികണ്ടത്തിന്നാനിപ്പള്
നൂറൊറൊന്നേറ്കാള കെട്ടിപ്പൂട്ടി
കാളമണിച്ചും തെളിക്ക്ന്നല്ലോ
ഞെട്ടിയൊണന്നേപായി രാമറോട്

1 ഞാനിന്ന പോകുന്നില്ല
2 കീയൊളവേ = ഇറങ്ങുന്നതുവരെ
3 വിരിക്കാതമ്മെ = വിരിക്ക് + മാധവിയെ. കിടക്ക വിരിക്ക
4 പൂവ്വെതലക്കോയി = പൂവൻകോഴി

പാഞ്ഞിങ്ങെണിയീറേറ കുഞ്ഞ്യാമറ്
പറയുന്നുണ്ടോമന കുഞ്ഞ്യാമറ്
തൊണ്ടൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
കൈതേരി കണ്ടപ്പെനമ്പിയാറു്
എന്നയിപ്പങ്ങിനെ കൊന്നില്ലെങ്കി
മടക്കത്തെിനീലെ വരട്ടെ കുങ്കാ
പടിത്തുള്ളി പാഞ്ഞല്ലോ കുഞ്ഞ്യാമറ്
പൂട്ടേറി പാഞ്ഞു് കയരൂട്ട്ന്ന്
പൂട്ടേറും കൊത്തിയറത്തുട്ന്ന്
പണിച്ചെക്കനൊന്നിന കൊല്ല്ന്നല്ലോ
പോതൊമത്തുള്ള പണിപ്പിള്ളറ്
അയ്യം ബ്ളിച്ചോണ്ടും പാഞ്ഞൂട്ന്ന്
കൈതേരി കണ്ടോത്തും പാഞ്ഞ്ചെന്ന്
അയ്യംബിളികൊണ്ടോരിണ്ടന്തിരി
കൈതേരി കണ്ടപ്പനമ്പിയാറ്
ഞെട്ടിയൊണന്നല്ലനമ്പിയാറ്
ആര്യപ്പടിക്കലും പാഞ്ഞ് ചെന്ന്
എന്തിനിയയ്യമ്പിളിക്കുന്നത്
പകരം പറഞ്ഞ് പണിപ്പിള്ളര്
കൈതേരി കണ്ടോത്ത് തമ്പുരാനെ
കാളമണിച്ചും തെളിക്കുന്നേരം
കീവ്ന്നൊര്[1] തമ്പുരാൻ വന്നിറേറാല്ല്യേ
പൂട്ടേറിപ്പാഞ്ഞ് കയറൂട്ടെല്ലോ
പൂട്ടേറും കൊത്തിയറത്തുട്ടല്ലൊ
പണിച്ചെക്കനൊന്നിന കൊന്ന്പോയി
പകരം പറഞ്ഞ് അന്നമ്പിയാറ്
പാഞ്ഞൂടിം[2] പാഞ്ഞൂടിം പിള്ളറെയിപ്പം
പുളിമാലക്കോട്ടക്ക് പാഞ്ഞ് ചെല്ലേ
പുളിമാലക്കോട്ടേലെ കാടച്ചന്തു
ഏയ്കൊട്ടമ്പും[3] ഒരക്കൈ ബില്ലും[4]
ഓനിന്നെടുപ്പിച്ചും വന്നൊ ഓട്ടേ[5]
പുത്തേരി കണ്ടത്തി പോയിറാന്ന്
മൂട്ടം മുറിച്ച് മൂട്ടം തീയിട്ടിററ്
തീയമ്പ് ചുട്ടങ്ങെയിത്തുടട്ടെ
അപ്പളെ ഞാനും അങ്ങെത്തിക്കോളും

---

1 കീവ്ന്നൊര് = കീഴെനിന്നു് ഒരു
2 പാഞ്ഞൂടിം = ഓടിച്ചെല്ലുവിൻ
3 ഏയ്കൊട്ടമ്പും = ഏഴുകൊട്ട അമ്പും
4 ബില്ല് = വില്ല്
5 വന്നൊ ഓട്ടേ = വന്നോട്ടെ

പുളിമാലകോട്ടേലെ കാടച്ചുന്നു
ഇരുപത്തിരണ്ടെണ്ണം കാടമ്മാറ്
ഓലമ്പയിലിലും[1] ചെല്ല്ന്നല്ലോ
ഏയ്കൊട്ടമ്പും അരക്കെ ബില്ലും
പുത്തരീക്കണ്ടത്തിക്കൊണ്ട്ചെന്ന്
മുട്ടം മുറിച്ചി മുട്ടം തീയിട്ടല്ലോ
തീയ്യുമ്പ് ചുട്ടെല്ലെയിട്ടുട്ന്ന്
നല്ലണം തണക്കൊണ്ടിരുന്നാമറ്
വലങ്കയ്യാലമ്പ് പിടിക്കുകയും
ഇടങ്കയ്യാലമ്പൊക്കെ തട്ടുകയും
ഏയ് കൊട്ടമ്പാട[2] തീര്ന്നന്നേരെ
ഇരുപത്.ിരണ്ടുള്ള കാടമ്മാറ
നെലയിന്നൊരന്തം മറഞ്ഞോണ്ടിററ്
ഇരുപത്തിരണ്ടിന്റെ തലയും കൊത്തി
പിന്നെയും തണകൊണ്ടിരിക്കുന്നോനെ
അങ്ങിന്യവിടാടിരിക്കുന്നേരം
കൈതേരി കണ്ടപ്പനമ്പിയാറ്
കുഞ്ഞ്യാന[3] മിന്നാട്ടംവെക്കുമ്പോലെ
ഓറമ്പയിലിലും[4] ചെല്ലുന്നല്ലോ
വിളിച്ചി പറഞ്ഞല്ലന്നമ്പിയാറ്
കീഴ്ന്നി വന്ന കയിക്കോനേന്ന്
ആണെങ്കീ കീഞ്ഞിങ്ങ് വായെൻേറടോ
ആ വാക്ക് കേട്ടുള്ള കുഞ്ഞാമറ്
എളമാൻ കടവിന് ചാട്ടംപോലെ
കണ്ടത്തി ചാട്യങ്ങനെ വീണോള്ന്ന്
കേക്കും പടിഞ്ഞാറും നിക്ക്ന്നല്ലോ
തമ്മല്[5]കൊണ്ട പൊയിട്ടുട്ന്ന്
കാലപ്പതിററടി നേരാവോളം
തമ്മല് കൊണ്ട കൊണ്ട പൊയിതോണ്ടാരെ
വിളിച്ചീ പറഞ്ഞല്ലന്നമ്പിയാറ്
കീഴ്ന്ന് വന്ന കയിക്കോനെന്ന്
വെള്ളം കുടിച്ചും പൊയിയുമ്മള്
അന്നേരം രാമറ് പറയ്ന്നല്ലോ
കൈതേരി കണ്ടപ്പെനമ്പിയാറെ
ഞാനും പറഞ്ഞിററ് കേട്ടിററുണ്ട്

---

1 ഓലമ്പയിലിലും = അവർ ആ വയലിലും
2 ഏഴുകൊട്ട അമ്പ് അവിടെ
3 കുഞ്ഞ്യാന = ചെറിയ ആന (ആനക്കുട്ടി)
4 ഓറമ്പയിലിലും = അയാാം ആ വയലിലും
5 തമ്മല് = തമ്മിൽ

നാല്പത്തിനാലാളെ കൊന്നിങ്ങള്[1]
തുമ്പികൈയ്യുണ്ടെങ്കൊരാന്യാണെന്നും
ഉറുമീമ്മലോതിരം ചാട്ടുവെന്നും
ഞാനൊര്വെന നെലേ പോയ്യോനല്ലാ
വെള്ളം കുടിച്ചോര് പൊയിത്തില്ലാന്ന്
കൈതേരി കണ്ടപ്പെനമ്പിയാറെ
പൂയിക്കടകനടിക്കും ഞാനെ
നോക്കിത്തട്ക്കണേ നമ്പിയാറെ
കീവ്ന്നൊര് നായര് വന്നിററാന്
എന്നെച്ചതിച്ചെന്ന് ചെല്ലറ്തെ
നെലയിന്നൊര് മുമ്മൊളം[2] പൊന്ത്യാമറ്[3]
കാലടി ഭ്രമീകം[4] ചേര്ന്നേരം
കൈതേരി കണ്ടപ്പനമ്പിയാറ
തെക്കവടക്കായി തള്ളിയിട്ട്
നെഞ്ഞത്ത് കാര്യാട[5]യിരിക്ക്ന്നോനെ
വിളിച്ചീ പറഞ്ഞല്ലനമ്പിയാറ്
കീഴ്ന്ന് വന്നൊര് കുഞ്ഞനെ കേക്ക്
കൊല്ലല്ലെ കൊല്ലല്ലെ ചങ്ങാതിയെ
കുററ്യാടി കൊയിലോത്ത തമ്പുരാൻെറ
എണ്ണായിരം നെല്ല് പാട്ടനെല്ല്
ആറായിരം പണം പാട്ടപ്പണം
കെട്ടിയിരിപ്പാക്കി ഞാൻ വെച്ചിററുണ്ട്
ചോട്ടാള്[6]ററിങ്ങ് വിളിക്കവേണം
തല കൊത്ത്യെടുത്തല്ലോ കുഞ്ഞ്യാമറ്
നാട് നടന്നും പിടിക്ക്ന്നല്ലോ
വയനാടയിമ്പത്തിര കാതന്നാട്[7]
കൊട്ടമാല കുങ്കീൻെറാരുപ്പ്വണ്ട്യോളൊം
തൊണ്ട്യൂരെ കോട്ടേൻെറതിരോളവേ
പിടിച്ചോര് നാട്ടിന് ശരംകുത്ത്ന്ന്
മുഹൂർത്തം മൂന്നുകോലമ്പെയിത്
മുഹൂർത്തം മൂന്ന് വെടിയുംവെച്ച്
തലത്തുക്ക്യെട്ക്ക്ന്ന് കുഞ്ഞ്യാമറ്
കൈതേരി കണ്ടോത്ത് പോര്ന്നല്ലോ

---

1 കൊന്നിങ്ങള് = കൊന്നു + നീങ്ങൾ
2 മുമ്മൊളം = മൂന്നു മുളം
3 പൊന്ത്യാമറ് = പൊന്തി + രാമറ്
4 ഭ്രമീകം = ഭ്രമി + അകം
5 കാര്യാട = കയറി അവിടെ
6 ചോട്ടാളർ = ചുമട്ടുകാർ
7 അയിമ്പത്തിരകാതന്നാട് = അമ്പതര കാതം വിസ്തീർണ്ണമുള്ള നാട്

കൈതേരി കണ്ടോത്ത് ചെല്ല്ന്നേരം
എടവട്ടം കോനാലിരിന്ന്ക്കല്ലോ
തലകൊണ്ട ചാടിക്കൊട്ക്ക്ന്നല്ലോ
കൈതേരി കണ്ടോത്ത് പെറോരമ്മേ
ഇഞ്ഞിപ്പടിക്കലിരിക്ക്ന്നേരം
ആററില് കുളിച്ചോളെ പെറോരമ്മേ
പതിനാലറയേന്റെ പൊൻതാക്കോല്
എട്ത്ത് തരുവാനെടുത്തോളാനോ[1]
പറയ്ന്നല്ലന്നേരം പെറോരമ്മ
കൈതേരി കണ്ടോത്ത് കുഞ്ഞാതയ്യേ്യ
പൊൻതുണിയെടുത്തിററുടുക്കാതയ്യേ്യ
പൊൻമുണ്ടെടുത്തും മെയ്മാടീററ്
താക്കോല് കൊണ്ടകൊട്ക്കാതയ്യേ്യ[2]
പൊൻതുണിയെടുത്തിററുടുക്കാതയ്യേ്യ
പൊൻമുണ്ടെടുത്തും മെയ്മാട്ന്ന്
താക്കോലുംകൊണ്ടോള് ചെല്ലുന്നല്ലോ
അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
ഇത്തിരൊയന്നിങ്ങ് ബെരണ്ടാതയ്യേ്യ[3]
താക്കോല്ചാടിങ്ങ് താവ്വാതേയ്യേ
താക്കോല് ചാടി കൊട്ക്ക്ന്നല്ലോ
അറയെല്ലാം പോയി തൊറന്നാമറ്
ഏയറ[1] തൊറന്നവെ നോക്ക്ന്നേരം
പൊന്നും പണവും നിറച്ചിററുണ്ട്
ഏയറ[4] തൊറന്നവെ നോക്ക്ന്നേരം
ഏലവും ചന്ദനം നിറച്ചിററുണ്ട്
പൊന്നും പണവും നിറച്ചതാന്ന്
ചോട്ടാളറയിങ്ങ് വിളിക്ക്ന്നല്ലോ
ചൊമടാക്കി കെട്ടീററെ കുഞ്ഞ്യാമറ്
പതിനാലറയും അടച്ചുപൂട്ടി
അറക്കൊക്കെ കട്ടയും തോലും[5] ബെച്ചി
ചൊമടാക്കി പൊന്നെല്ലാം കെട്ടിച്ചിക്കെ
പൊന്ന് ചൊമടാക്കി പോരന്നല്ലോ
താക്കോലെടുക്കന്നേ കുഞ്ഞ്യാമറ്
അന്നടത്താലേ നടന്ന്യട്ടീററ്
പേറുമണിച്ചി തെളിപ്പിക്ക്ന്ന്

---

1 എടുത്തു തരുന്നോ അല്ല ഞാൻ എടുക്കണമോ?
2 കൊട്ക്കാതയ്യേ=കൊടുക്കുക + മാധവി
3 മാധവീ നീ ഇത്രയൊന്നും ഇങ്ങോട്ടു വരേണ്ട
4 ഏയറ=ഏഴ് അറ
5 കട്ടയും തോലും=പിടിച്ചടക്കി എന്നു കാണിക്കുന്ന അടയാളം

തൊണ്ട്യൂരെ കോട്ടക്കയെക്കന്നല്ലോ
രാമറ കണ്ടിററും കാണാവുമ്മം
പൊത്തിപ്പിടിക്ക്ന്നേ കുഞ്ഞിക്കങ്കെ
എനിയെന്ന് കാണ്ന്നേ ചങ്ങാതിയേ
താക്കോല് കൊണ്ടക്കൊട്ക്ക്ന്നല്ലോ
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
വയനാടയമ്പത്തിരി കാതം നാട്
ഞാനൊ പിടിച്ചിക്കെ കുഞ്ഞിക്കങ്കോ
കൊട്ടമാല കങ്കീൻെറരുപ്പ്വണ്ടിയോളം
തൊണ്ട്യൂരെ കോട്ടേൻെറ തീരോളൊവ്വേ
നല്ലോണം നോക്കി നടന്നോ കുങ്കാ
കുററ്യാടി കൊയിലോത്തെ തമ്പുരാന്
ഓക്ക് കൊട്ക്കണ്ടതാനെ കുങ്കാ
കാലോന്നിന് കെട്ടിയയച്ചൂടണം
ശേഷം ബകി[1]യും ബകസ്ഥലവും
ഇഞ്ഞിയെട്ടത്തോളെ കുഞ്ഞിക്കങ്കോ
കുങ്കെ കരഞ്ഞ് പറയുന്നല്ലോ
എനിയെന്ന് കാണ്ന്നേ ചങ്ങാതിയേ
ഒടനെ[2] വരട്ടേ ഞാൻ കുഞ്ഞിക്കങ്കോ
പേറ്മണിച്ചോണ്ടും[3] പോര്ന്നല്ലോ
കുററ്യാടി കൊയിലോത്തെ നാടാല്യേലെ
പേറിപ്പം കൊണ്ട നറപ്പിക്ക്ന്ന്
പോര്ന്നല്ലോമന കുഞ്ഞ്യാമറ്
പെര്വാണ്യം കോറോത്ത് ചെല്ലുന്നേരം
അമ്മയിപ്പം കോട്യ്യത്തും കണ്ടൂടാലോ
പനങ്ങാടററ് കേളോത്തെ കുഞ്ഞിമ്മാത്തു
ഓളിപ്പം കോട്യ്യത്തും കണ്ടൂടാലോ
ചെന്ന് വിളിച്ചല്ലോ കുഞ്ഞ്യാമറ്
പാഞ്ഞിങ്ങെണിയിറേറ പെറേറാരമ്മ.

---

1 ബക=വക
2 ഒടനെ=ഉടനെ
3 പേറ്മണിച്ചോണ്ടും=ചമട്ട് എടപ്പിച്ചുകൊണ്ടും

# പനയംകുളങ്ങര കുഞ്ഞിച്ചേരൻ

കുററിപ്പുറം വാണെ തമ്പുരായെ
അരുളി ചെയ്യല്ലത്തമ്പുരായെ
കൈതേരി കുഞ്ഞമ്പു കാര്യക്കാരാ
ലോകനാറ് കാവിലെഴുനള്ളണം
പള്ളിച്ചാമ്മാറ[1] വിളിക്കെൺെറടോ
കൈതേരി കുഞ്ഞ്യമ്പു കാര്യക്കാരൻ
നാലോളെള്ളന്തിരി പള്ളിച്ചാറ്
അവരയും തേട്യവൻ കൊണ്ടുവന്നു്
ചന്ദലപല്ലങ്കി പൊടിതൊടച്ച്
തമ്പുരാൻ പല്ലങ്കീ കാരുന്നല്ലോ
മുന്നൂറകംപടി ചോററുകാറ്[2]
എയുന്നള്ളത്തോ[3]ലോടെ പോരുന്നല്ലോ
അന്നടത്താലെ നടന്നൂട്ടിററ്
പനയംകുളങ്ങര[4] തായ കീഞ്ഞു്
പനയംകുളങ്ങര തായെത്തുമ്മം[5]
പനയംകുളങ്ങര കുഞ്ഞിച്ചേരൻ
പനയംകുളങ്ങര പടിക്കന്നൊന്നു്
കണ്ണുച്ചെരട്ട കലവുമാക്കി
വരിക്കപ്പിലാവില മുറവും കുത്തി
വെളിച്ചിങ്ങ കൊണ്ടോ നടപ്പുംകൂട്ടി
പൂയിത്തെറാടിക്കളിക്കുന്നോയെ[6]
കണ്ണാലെ കണ്ടല്ലത്തമ്പുരായെ
പല്ലങ്ക്യകത്തുന്നും കണ്ടിക്കല്ലോ
അരുളി ചെയിതല്ലത്തമ്പുരായെ
കൈതേരി കുഞ്ഞ്യമ്പു കാര്യക്കാരാ
പനയംകുളങ്ങര പടിക്കന്നൊനു്
തീച്ചാല്ല്യോ[7] പൊഞ്ചാല്ല്യോ[8] അക്കത്തുന്നത്തു്
പകരം പറഞ്ഞല്ലോ കാര്യക്കാരെ
അറിഞ്ഞിററിയായിറെറായിക്കല്പിച്ചത്

---

1 പള്ളിച്ചാമ്മാറ = പള്ളിച്ചാന്മാരെ
2 ചോററുകാറ് = നായർഭടന്മാർ. മുന്നൂറു നായർഭടന്മാരുടെ അകമ്പടിയോടുകൂടിയാണു് തമ്പുരാൻെറ യാത്ര.
3 എയുന്നള്ളത്ത് = എഴുന്നള്ളത്തു്
4 പനയംകുളങ്ങര = ഒരു വീട്ടുപേരു്
5 തായെത്തുമ്മം = താഴെ എത്തുമ്പോഴം
6 കളിക്കുന്നോയെ = കളിക്കുന്ന + അവൻ
7 തീച്ചാല്ല്യോ = തീജ്ജ്വാലയോ
8 പൊഞ്ചാല്ല്യോ = പൊന്നിൻെറ ജ്വാലയോ (പ്രകാശമോ)

അറിയെങ്കിപ്പായ്യാരം[1] ചോായിക്കേപെടോ
മാങ്കുത്തി[2] തീപ്പെട്ട തമ്പുരാൻെറ
തിരുമേനി പാത്യുള്ള കുഞ്ഞനല്ലേ
അത്തുരം വാക്കങ്ങനെ കേക്കുന്നേരം
പല്ലക്കിത്തണ്ട് പിടിച്ചോള്ന്ന്
പല്ലക്കി നിറ്ത്തീതെ പള്ളിച്ചാറെ
പല്ലക്ക്യടലോടെ നിപ്പിക്ക്ന്ന്
ചെന്നിററ് ചോദിക്കേ കാര്യക്കാരാ
പനയംകൊളങ്ങര പെണ്ണുങ്ങള്
പനയംകൊളങ്ങര ചേരനെയാന്ന്
തിരുമേന്യൊരുമിച്ചയകാൻ പറ
അത്തുരം വാക്കല്ലും കേക്കുന്നേരം
കൈതേരി കുഞ്ഞ്യമ്പു കാര്യക്കാരെ
പനയംകുളങ്ങര ചെല്ലുന്നോയെ[3]
പനയംകുളങ്ങര ചെല്ല്ന്നേരം
ചോദിക്കുന്നോമന പെറേറാരമ്മ
കുററിപ്പുറം വാണ രാജാവിൻെറ
തിരുമേന്യണഞ്ഞ്നിക്കും കാര്യക്കാരാ
എന്തായി വന്നതെ കാര്യക്കാരാ
പകരം പറഞ്ഞല്ലക്കാര്യക്കാരെ
പനയംകുളങ്ങരപ്പെറേറാരമ്മോ
കുററിപ്പുറംവാണ നാട്വായിച്ച
എന്നക്കലെപ്പിച്ചയച്ചിക്കല്ലൊ
പനയംകുളങ്ങര ചേരനെയാന്ന്
തിരുമേന്യൊരുമിച്ചയക്കവായെ
പകരം പറഞ്ഞല്ലോ പെറേറാരമ്മ
കൈതേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
ഞാനെൻെറ കുഞ്ഞനയക്കാല്ലാലൊ
കേട്ട് ധരിക്കണെ കാര്യക്കാരാ
രണ്ടരവയസ്സെണ്ണും തെകഞ്ഞിക്കില്ലാ
പെറപ്പ് മുടിയോ പൊലിച്ചിട്ടില്ല[4]
ഊണ്ന്നാ[5] കെട്ടീള്ളൊര് കിങ്കിണിയാന്ന്
അരയിന്നക്കിങ്ങിണി കയിച്ചിക്കില്ല
നേമത്തിന്[6] നികപാനോനായിക്കില്ല

1 പായ്യാരം = തമാശ
2 മാങ്കുത്തി = മൻകത്തി
3 ചെല്ലുന്നോയെ = ചെല്ലുന്ന + അവൻ
4 ജനിക്കുമ്പോഠം ഉള്ള മുടി മുറിച്ചിട്ടുകൂടിയില്ല
5 ഊണ്ന്നാം = ചോറൂൺ ദിവസം
6 നേമത്തിന് = കോവിലകത്തെ ജോലിക്ക്

കേട്ടോണ്ട് പോരൻ്ന് കാര്യക്കാരെ
തിരുമേന്യരികത്തും പോരൻ്നല്ലോ
തിരുമുത്തെളക്കി ഭജനംചെയ്ത്
പനയംകൊളങ്ങര പെണ്ണ്ങ്ങള്
കുഞ്ഞനെ തന്നില്ലേ കാര്യക്കാരാ
അമ്മ പറഞ്ഞത് പറഞ്ഞോള്ന്ന്
അരുളിച്ചെയ്യപ്പുളത്തമ്പുരായെ
എന്ന ഇഞ്ഞി* ചെല്ലെൻെറ കാര്യക്കാരാ
ചെന്ന് പറഞ്ഞേനേ കാര്യക്കാരാ
പനയംകൊളങ്ങര ചേരനെയാന്
നേമത്തിനല്ല ഞാൻ കൂട്ട്ന്നത്
പള്ളിവിരിപ്പിലും പോററ്വാനാനേ
പെററ്പ്മുടി ഞാ പൊലിച്ചോളെചല്ലോ
പിന്നെയും പോരൻ്ന് കാര്യക്കാരെ
ചെന്നുപറഞ്ഞല്ലോ കാര്യക്കാരെ
പനയംകളങ്ങര ചേരനെയാന്
നേമത്തിന് കൂട്ട്ന്നതല്ലപോലും
പള്ളിവിരിപ്പിലും പോററ്വാനാനേ
കേട്ടോണ്ട് പോരൻ്ന് കാര്യക്കാരെ
പകരം പറഞ്ഞല്ലൊ പെററോരമ്മ
കൈതേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
പനയംകളങ്ങര ചേരനാന്
പടിക്കണ്ടതൊന്നും പടിച്ചിക്കില്ല
കയിക്കണ്ടതൊന്നും കയിച്ചിക്കില്ല
അത് കേട്ട് പോരൻ്നക്കാര്യക്കാരെ
തമ്പ്രാനെ ചെന്നല്ലറിയിക്ക്ന്ന്
പിന്നേയ്യരുളിചെയിയുന്നല്ലോ
എന്ന ഇഞ്ഞി ചെല്ലെൻെറ കാര്യക്കാരാ
കുററിപ്പുറത്ത് പടിക്ക് തായ
എഴ്ത്ത്കളരിയത്തുണ്ടെന്നുമേ
എഴ്ത്തും പയററും പടിപ്പികചല്ലോ
കയിക്കണ്ടതൊക്കെ കയിക്കം ഞാനെ
കേട്ടോണ്ട് പോരൻ്ന് കാര്യക്കാരെ
എന്തായി വന്നതേ കാര്യക്കാരാ
കുററിപ്പുറത്ത് പടിക്ക് തായ

---

* എന്ന ഇഞ്ഞി = എനിയും നീ

എഴ്ത്ത് കളരിയുണ്ടേ പെറേറാരമ്മേ
പയററ് കളരിയുണ്ടേ പെറേറാരമ്മേ
എഴ്ത്തും പയററും പടിപ്പിക്കുവല്ലോ
കയിക്കണ്ടതൊക്ക കയിക്കുംപോലും
ഒന്നും പറയണ്ടേ കാര്യക്കാരാ
ഞാനെൻെറ കുഞ്ഞനെയക്കുവല്ലാലൊ
തിരുമേന്യരിയത്തും പോരുന്നോയെ
അമ്മ പറഞ്ഞതറിയിക്ക്ന്ന്
അരുളിച്ചെയ്യിതല്ലത്തമ്പുരായെ
പല്ലക്കി മൂള്ന്ന പള്ളിച്ചാറ്
പനയംകുളങ്ങരപ്പടിക്കലോളം
പല്ലക്കി മൂളിച്ചും പോണെനക്ക്
പല്ലക്കി മൂള്ന്ന് പള്ളിച്ചാറ്
ആര്യപ്പടിക്കലെഴ്നള്ള്ന്ന്
പല്ലക്ക്യകത്ത്ന്നും കീഞ്ഞോള്ന്ന്
എടവട്ടം കോനാലെഴ്നള്ള്ന്ന്
എടവട്ടം കോനാലെഴ്നള്ളമ്മം
പനയംകുളങ്ങര പെറേറാരമ്മ
പൂമന്തിരികയും പട്ടണയും[1]
എടവട്ടം കോനാ[2] പിരിന്റ്ത്ത്
ചിത്തരത്തുണ്യാരി ന്ക്ക്ന്നമ്മ
മോതിരക്കയ്യാലെ വായുംപൊത്തി
പനയംകുളങ്ങര കുഞ്ഞിച്ചേരെ
കണ്ണഞ്ചെരട്ട കലവും ചാടി
വരിക്കപ്പിലാവില മൊററവും[3] ചാടി
തിരുമേനി മടിയിലും ചെല്ലുന്നോയെ
തമ്പ്രാമടിയിലിരിക്കുന്നല്ലോ
തൃക്കൈ വെളയാട്യേട്ടത്തോള്ന്ന്
പല്ലക്ക്യകത്തേച്ച്[4] പോര്ന്നല്ലോ
പൊട്ടിക്കരയ്ന്ന് പെറേറാരമ്മ
നെഞ്ഞത്തലക്ക്ന്നേ പെറേറാരമ്മ
കണ്ടേും കണ്ടവരാക്കില്ലാലോ
അരുളിച്ചെയ്യിതല്ലത്തമ്പുരായെ
കൈതേരി കുഞ്ഞ്യമ്പു കാര്യക്കാരാ
ലോകനാറ്കാവിന് ഞാ പോന്നില്ലാലൊ
കററിപ്പുറത്തേക്കെഴ്ന്നള്ളണം

1 പല്ലായയും പട്ടറയിട്ട തലയണയും
2 കോനാ = കോലായയിൽ
3 മൊററവും = മുററവും
4 പല്ലക്കിക്കകത്ത്വെച്ച്

ലോകനാറ്കാവിന് പോയില്ലാലൊ
മടക്കം കൊയിലോത്തെഴുന്നള്ള്ന്ന്
കുററിപ്പുറത്ത് തായങ്ങെത്തുന്നേരം
കണ്ണാലെ കണ്ടല്ലോ പെറേറാരമ്മ
നെഞ്ഞത്തലക്ക്ന്നേ പെറേറാരമ്മ
കുററിപ്പുറംവാണ കുഞ്ഞുണ്ണ്യാനെ
ലോകനാറ്കാവിനെഴ്നള്ളീററ്
മടക്കം കൊയിലോത്തെഴ്ന്നള്ള്യല്ലോ
ഓനിന്ന കാവിന്ന് പോയില്ലാലോ
പാഞ്ഞപ്പടിക്കലെഴ്നള്ളമ്മം
പല്ലക്കി താത്ത്യാട[1] വെക്ക്ന്നല്ലോ
പല്ലക്ക്യകത്ത്ന്നങ്ങാനിപ്പള്
ചേരെനെടുക്ക്ന്നനാട്വായിച്ച[2]
അമ്മേൻെറക്കൊണ്ട കൊടക്ക്ന്നല്ലോ
കുററിപ്പുറംവാണ പെറേറാരമ്മേ
എന്നപ്പണ്ടങ്ങനെ പോററ്യതമ്മേ
അപ്പോലെ പോററണെകഞ്ഞത്ന്യാനെ
മാങ്കുത്തി തീപ്പട്ട കുഞ്ഞ്യമ്മോമെ
തിരുമേനീപ്പാതീള്ള കുഞ്ഞിച്ചേരെ
അന്നേരം ചോദിച്ച് പെറേറാരമ്മ
കുററിപ്പുറംവാണ കുഞ്ഞുണ്ണിയെ
ഇന്നപ്പണ്ട് ഞാനൊ പോറേറ്യര്ത്ത്
പഞ്ചമൊലയിലെ പാലെനക്ക്
ഇന്നമ്മൊലയിപ്പാലുണ്ടോഞ്ഞാനെ[3]
മൊലയിലപ്പാലൊട്ടും വേണ്ട അമ്മേ
പാലിലും പയത്തിലും പച്ചെണ്ണേലും
കുഞ്ഞന നിച്ച്[4] വളത്തവേണം
കുഞ്ഞനെട്ത്തമ്മ പോറ്ന്നല്ലോ
പാലിലും പയത്തിലും പച്ചെണ്ണേലും
നിച്ച് വളത്ത്ന്നേ[5] പെറേറാരമ്മ
പള്ളിവിരിപ്പിലും പോററ്ന്നമ്മ
കുഞ്ഞനൊരഞ്ച്വയസ്സായല്ലോ
ഏഴ്വയത്തിൻെറ വളറമ്മോണ്ട്[6]
പറയുന്ന്ണ്ടോമന പെറേറാരമ്മ

---

1 താത്ത്യാട = താഴ്ത്തി + അവിടെ
2 നാട്വായിച്ച = നാടുവാഴി
3 പാലുണ്ടോഞ്ഞാനെ = പാലുണ്ടോ കുഞ്ഞനെ (മകനെ)
4 നിച്ച് = താലോലിച്ച്
5 വളത്ത്ന്നേ = വളർത്തുന്നു
6 വളറമ്മോണ്ട് = വളർച്ചയുണ്ട്

കുററിപ്പുറംവാണ കുഞ്ഞുണ്ണിയെ
എൻെറ ചേരനൊരഞ്ച് വയത്തേ[1] ഉള്ളേ
എന്തൊര് വളറ്മ്മയി കുഞ്ഞേ പോള്ള്യ
കുററിപ്പുറത്ത് പടിക്ക്തായ
എഴ്ത്ത്കളരീലും കൂട്ട്ന്നല്ലോ
ഉച്ച്യോളം[2] നല്ല എഴ്ത്താനല്ലോ
ഉച്ചതിരിഞ്ഞാ പയററാനല്ലോ
എയ്ത്ത്കളരീലും കൂട്ട്ന്നല്ലോ
എഴ്തിത്തെളിഞ്ഞും കുരിക്കളായി
പയററിത്തെളിഞ്ഞും പണിക്കരായി
അയ്യംബ്ളിക്ക്ന്നേ[3] പെറേറാരമ്മ
കുററിപ്പുറംവാണെ കുഞ്ഞുണ്ണീനെ
എൻെറ ചേരനൊരൊമ്പത് വയത്തേ ഉള്ളേ
പതിനാറ് വയത്തിൻെറ വളറമ്മയുണ്ടേ
എനക്കിന്നിച്ചേരനെക്കൊണ്ടെത്തല്ലോള്ള്യേ
അരുളിച്ചെയ്യുന്നത്തമ്പുരായെ
ചേരന വിളിച്ചും പറയുന്നല്ലോ
പനയംകുളങ്ങര കുഞ്ഞിച്ചേരാ
ഇന്ക്കൊര് നേമം[4] തരട്ടെ ഞാനെ
നെല്ലിലെ കാക്കേനെ നോക്കേ ചേരാ
അങ്ങേനൊര് നേമം കൊട്ത്തോണ്ടാരെ
ബലിയെടുപ്പാൻ കാക്കേനെ ബച്ചില്ലാലൊ[5]
ഒക്കെയെയ്ത് ചേരെ[6] കൊല്ല്ന്നല്ലൊ
കുററിപ്പുറത്ത് ജനങ്ങളൊക്കെ
ദിവസം ദിവസോള്ളരന്യായപ്പാട്
പനയംകുളങ്ങര കുഞ്ഞിച്ചേരെ
ബലിയെട്ക്കാൻ കാക്കേനെ ബെക്ക്ന്നില്ല
നന്നച്ചിരിക്ക്ന്നത്തമ്പുരായെ
ചേരന വിളിച്ചും പറയ്ന്നല്ലോ
പനയംകുളങ്ങര കുഞ്ഞിച്ചേരാ
അന്നേമിനിക്ക് ഞാൻ ബ്ട്ടേ[7] ചേരാ
അമ്ന്തല[8] മുറിച്ചേനെ ഇഞ്ഞിച്ചേരാ

---

1 വയത്തേ = വയസ്സേ
2 ഉച്ച്യോളം = ഉച്ചയാവോളം
3 അയ്യംബ്ളിക്ക്ന്നേ = നിലവിളിക്കുന്നു
4 നേമം = പ്രവൃത്തി
5 ബച്ചില്ലാലോ = വെച്ചില്ലല്ലൊ
6 ചേരെ = ചേരൻ
7 ബ്ട്ടേ = വിട്ടേ
8 അമ്ന്തല = അമൃതേത്തിനുള്ള ഇല (ഊൺകഴിക്കാനുള്ള ഇല)

അങ്ങനൊര് നേമം കൊട്ക്ക്ന്നല്ലോ
അങ്ങനൊര് നേമം കൊട്ത്തോണ്ടാരെ
കുററിപ്പുറത്ത് തറയിലെങ്ങും
പസ്സമിടാനെലവെച്ചില്ല[1]
കുമ്പൊക്കെ ചേരെ തറച്ചേപായല്ലേ
കുററിപ്പുറത്ത് ജനങ്ങളൊക്ക
ദിവസോം ദിവസേള്ളൊരന്യായപ്പാട്
പനയംകുളങ്ങര കുഞ്ഞിച്ചേരെ
വായെൻെറ[2] കുമ്പ് തറച്ച് പോള്ളെ്യ
അരുളിച്ചെയ്യിന്നത്തമ്പുരായെ
അന്നേമനിക്ക് ഞാ ബിട്ടേ ചേരാ
കുററിപ്പുറംവാണ പെറേറാരമ്മ
അയ്യംബ്ളിക്ക്ന്ന പെറേറാരമ്മ
കുററിപ്പുറംവാണ കുഞ്ഞുണ്ണിയെ
എനിക്കിന്നിച്ചേരനെക്കൊണ്ടെതപ്പ്ലോള്ള്യേ
പതിനാറ് വയസ്സപ്പ്ലെച്ചേരനുള്ളേ
നാല്പത് വയസ്സിൻെറ വളരമ്മോണ്ടേ
പാഞ്ഞ് വളര്ന്ന കുഞ്ഞിച്ചേരെ
എനക്കെൻെറ ചേരനെക്കൊണ്ടെതപ്പ്ലോള്ള്യേ
അരുളിച്ചെയ്യിയുന്നത്തമ്പുരാനെ
കൈ തേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
നാളേത്തിപ്പുല്ല പുലര്ന്നേരം
ലോകനാറ് കാവിലെഴ്ന്നള്ളണം
ചന്ദനപല്ലക്കി രണ്ട് വേണം
എട്ക്ക്ന്ന് പള്ളിച്ചാറെട്ട് വേണം
പിററന്നാ പുല്ല പുലര്ന്നേരം
ചന്ദനപല്ലക്യെട്ടപ്പിച്ചിററ്
രണ്ടോളംപല്ലക്കി പൊടിതൊടച്ച്
എട്ക്ക്ന്ന പള്ളിച്ചാറെട്ട് വന്ന്
തമ്പ്രാനും പല്ലക്കിക്കയരിക്കൊണ്ട്
ചേരനും പല്ലക്കിക്കയരിക്കൊണ്ട്
പല്ലക്കി മൂളിച്ചും പോര്ന്നല്ലോ
അന്നടത്താലെ നടന്നൂട്ടിററ്
മീത്തലെടപ്പള്ള്യെടയ ലെത്തി
മീത്തലെടപ്പള്ള്യെടയിന്നാനു[3]
തമ്പ്രാനെഴ്നള്ളി ചെല്ല്ന്നേരം
രാമത്തിച്ചോമന കുഞ്ഞിച്ചീരു

1 മസ്സം ഇടാൻപോലും ഇലവെച്ചില്ല
2 വായെൻെറ=വാഴയുടെ
3 മീത്തലെ എടപ്പള്ളി എന്ന വീട്ടിൻെറ ഇടവഴിയിലെത്തി

മീത്തലെടപ്പള്ളീന്നാനിപ്പോള്
ഗ്രന്ഥത്തില് വായന കേട്ടോണ്ടിററ്
ചെവിട് കൊടുക്ക്ന്നന്നാട്വായിച്ച
അരുളിച്ചെയ്തിന്നതമ്പുരായെ
കൈതേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
ഏടന്ന് ബന്ധുരം[1] കേക്ക്ന്നതേ
പകരം പറഞ്ഞല്ലോ കാര്യക്കാരെ
മീത്തലെടപ്പള്ളീന്നാനിപ്പോള്ള്യ
പല്ലക്കിത്തണ്ട് പിടിക്ക്ന്നല്ലോ
കൈതേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
മീത്തലെടപ്പള്ളീ പോയിററെടോ
മീത്തലെടപ്പള്ളി കുഞ്ഞ്യേളപ്പൻ
ഓനോട[2]വിട വരുവാം പറ
പോര്ന്നല്ലോമന കാര്യക്കാരെ
മീത്തലെടപ്പള്ളി ചെല്ല്ന്നേരം
ചോദിക്ക്ന്നോമന കുഞ്ഞ്യേളപ്പൻ
കുററിപ്പുറം വാണ തമ്പുരാൻെറ
തിരുമേന്യണഞ്ഞീക്കം[3] കാര്യക്കാരാ
എന്തിന് വന്നതെ കാര്യക്കാരാ
കുററിപ്പുറം വാണ തമ്പുരായെ
എന്നക്കലെപ്പിച്ചയച്ചിക്കല്ലോ
മീത്തലെടപ്പള്ളിക്കുറുപ്പാനല്ലോ
തിരുമേന്യരീയത്ത് ചെല്ലുവായെ
എയ്നള്ളത്തേലോടെ നിന്ന്ററ്ണ്ട്
അത്തുരം വാക്കോറ്[4] കേക്കുന്നേരം
വേകം പുറപ്പെട്ട് ചെല്ലുന്നല്ലോ
തിരുമേന്യരിയത്തും ചെല്ലുന്നല്ലോ
തിരുമേനി കണ്ടും തൊഴ്തോള്ന്ന്
വായിക്കയിപൊത്തി ചോയ്ക്ക്ന്ന്
എന്തിനടിയന ചെല്ല്യൂട്ടത്
അരുളിച്ചെയ്യപ്പള്ളതമ്പുരായെ
മീത്തലെടപ്പള്ളി കുഞ്ഞ്യേളപ്പാ
മീത്തലെടപ്പള്ളീന്നാനെല്ലെടോ
ഗ്രന്ഥത്തിപ്പാടന്ന കുഞ്ഞനാന്
ഏതൊര് കുഞ്ഞനെ കുഞ്ഞ്യേളപ്പാ
പകരം പറഞ്ഞ് കുറുപ്പന്നേരം

---

1 ബന്ധുരം = ശബ്ദം
2 ഓനോട് = അവനോട്
3 തിരുമേന്യണഞ്ഞീക്കം = തിരുമേനി + അണഞ്ഞു + നിൽക്കം
4 വാക്കോറ് = വാക്ക് + ഓറ്. ഓറ് = അവർ, അയാൾ

ഓവായെൻേറാമന നാട്ട്വായിച്ചേ
അടിയൻെറ മരുമകള് കുട്ട്യാനല്ലോ
അരുളി ച്ചെയ്യന്നേരത്തമ്പുരായെ
മീത്തലെടപ്പള്ളി കുഞ്ഞ്യേളപ്പാ
ഉട്ടപ്പാനും തേപ്പാൻ കൊട്ടരേതാലുണ്ടോ
ഞാനൊയിച്ചാരും കൊട്ടത്തോലില്ല
എൻെറ ചേരെ[1] കൊട്ക്കട്ടെ കുഞ്ഞ്യേളപ്പാ
പനയംകുളങ്ങര കുഞ്ഞിച്ചേരെ
ചേരെ കൊട്ക്കട്ടെ കുഞ്ഞ്യേളപ്പാ
'ആ' അനുവാദം കുഞ്ഞ്യേളപ്പൻ
ഊഅ്ാം കുറികപാ[2]മ്മള് കുഞ്ഞ്യേളപ്പാ
മേലില് വരുന്നുള്ള ഞാറാഴ്ചക്ക്
ഊഅ്ാം കുറിച്ചല്ലന്നാട്വായിച്ച
എഴ്ന്നുള്ളത്തേലോടെ പോരന്നല്ലോ
ലോകനാറ്കാവിലും പോരന്നല്ലോ
അവിടം കളിച്ചും കയിതൊഴ്ത്
മടക്കവുമെഴുന്നള്ളിപ്പോരന്നല്ലോ
കുററിപ്പുറത്തേക്കെഴ്ന്നള്ള്ന്
അരുളിച്ചെയ്യോമനതമ്പുരായെ
കൈതേരി കുഞ്ഞമ്പു കാര്യക്കാരാ
ചേരേനെംകൂട്ടീഞ്ഞ് പോയിറെറടോ
പനയംകുളങ്ങര കൊണ്ട്പോട്
പനയംകുളങ്ങര കൊണ്ടോയിററ്
പനയംകുളങ്ങര പെണ്ണ്ങ്ങള്
ഓലോട്ടും ചെന്ന് പറയവേണം
പനയംകുളങ്ങര കുഞ്ഞിച്ചേരെ
ചേരനും ഊഅ്ാംകുറിച്ചിററാനും
ഊഅ്ത്തൊരുക്കേല്ലൊരുക്കവായെ[3]
രണ്ട് പെട്ടി പൊന്നങ്ങെടുകപ വേണം
ഊഅ്ത്തൊരുക്കത്തിനാനിപ്പള്
ഓളോട വയ്യം പറഞ്ഞിററാന്
ചേരേനേം കൂട്ടീററ കാര്യക്കാരാ
ചെമ്മരത്തൂര്കപ്പള്ളി പോണം ഇഞ്ഞി
ചെമ്മരത്തൂര്കപ്പള്ള്യങ്ങാനിപ്പോള്
ഓമന വായേരി ചന്തുവോട്
ഓനോട്ടും ചെന്ന് പറഞ്ഞേക്കണം

---

1 ചേരെ=ചേരൻ
2 ഊഅ്ാം കുറികപ=വിവാഹനിശ്ചയം നടത്തുക
3 വിവാഹത്തിനു വേണ്ട ഒരുക്കങ്ങളും ചെയ്യാൻ

ഊരങ്ങം പറഞ്ഞും നടക്കവായെ
മൂവ്വായിരാളാട ക്കുടചവേണം
നടവെടി വെച്ചിററും വെപ്പിച്ചിററും
ഊരത്തിന്ന് ചേരേനയകചവേണം
രണ്ടു പെട്ടി നല്ല പണവും വാങ്ങി
ചേരേന ക്കുട്ട്യല്ലേ പോര്ന്നത്
പനയംകൊളങ്ങര പോര്ന്നോല്
ആര്യപ്പടി പോയ് കയര്ന്നേരം
പനയംകൊളങ്ങര പെറേറാരമ്മ
കണ്ണാലെ കണ്ടല്ലപ്പെറേറാരമ്മ
പാഞ്ഞങ്ങ് ചെല്ല്ന്നേ പെറേറാരമ്മ
ചേരനെ പൊത്തിപ്പിടിക്ക്ന്നല്ലോ
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
രണ്ടരവയസ്സിനിക്കുള്ളന്നാള്
തിരുമേന്യെട്ത്തിന്നക്കൊണ്ടേചായിക്ക്[1]
എന്നേരെ[2] ഞാനിന്ന കണ്ടില്ലേലൊ
പറയുന്നല്ലന്നേരക്കാര്യക്കാരെ
പനയംകുളങ്ങര പെറേറാരമ്മോ
ചേരനണ്ടൂഅ കുറിച്ചിററാന്
മേലില് വരുന്നുള്ള ഞാററായ്ചക്ക്
ഊരത്തൊര്ക്കേല്ലൊര്കചവേണം
പെട്ടിയും പൊന്നും കൊടുക്കുന്നല്ലോ
അന്നേരം ചോദിച്ച് പെറേറാരമ്മ
കുഞ്ഞനെവിട്യാനെ കാര്യക്കാരൊ
മീത്തലെടപ്പള്ളി കുഞ്ഞിച്ചീരു
കനകം തെളിഞ്ഞല്ലോ പെററമ്മക്ക്
പാലാലെ പാക്കഞ്ഞി വെക്ക്ന്നമ്മ
ഓലിക്കക്കഞ്ഞി[3] കൊട്ത്തോള്ന്ന്
അന്നടത്തോല്[4] നടന്നുട്ടിററ്
ആത്യായവായേരി പോര്ന്നോല്
ആത്യായവായേരി ചെല്ല്ന്നേരം
ആത്യായവായേര്യോളമ്മായ്യമ്മ
പൂമന്തിരിയയും പട്ടണയും
എടവട്ടംകോനാ പിരിന്നുറുത്ത്
വന്നുമെൻേറാമന കുഞ്ഞിച്ചേരാ
അന്നേരം ചോദിച്ചേ കുഞ്ഞിച്ചേരെ

---

1 തിരുമേന്യെട്ത്തിന്ന = തിരുമേനി എടുത്തു നിന്നെ
2 എന്നേരെ = എന്നതിന്നുശേഷം (അതിനുശേഷം)
3 ഓലിക്ക് = അവക്ക്
4 അന്നടത്തോല് = ആ നടത്തം അവർ

ആത്യായെവായേര്യൻറമ്മായ്യമ്മൊ
അമ്മോമനേട്ത്തെ പോയിപ്പള്
പകരം പറഞ്ഞല്ലോളമ്മായ്യമ്മ
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
അമ്മോമെ തലശ്ശേരി പോയിക്കല്ലോ
എന്തിന്ന് തലച്ചേരി പോയിക്കത്
ജമ്മത്തറക്കോണ്ടേ കുഞ്ഞിച്ചേരാ
തില്ലേരികപ്പള്ളേ്യാളായിററാനെ
തില്ലേരികപ്പള്ളിക്കില്ലാജമ്മം
വായേരികപ്പള്ളിക്കുള്ള ജമ്മം
ജമ്മത്തറക്കത്തിന്ന് പോയിക്കല്ലൊ
അത്തുരംവാക്കങ്ങെനെ കേട്ടടമ്മം[1]
കൈതേരി കുഞ്ഞ്യമ്പു കാര്യക്കാരെ
ഒന്ന്യെരെഴ്ത്തിങ്ങെഴ്തിക്കൊണ്ട്
ഓളേയിലല്ലേ[2] കൊട്ക്ക്ന്നത്
കുറുപ്പടവന്നാ കൊട്ത്തേക്കണേ
കഞ്ഞിക്കൊര്ങ്ങട്ടെ ഞ നേ ചേരാ
കഞ്ഞിക്കൊര്ങ്ങണ്ടെൻറമ്മായ്യമ്മോ
കഞ്ഞി കുടിച്ചിററ് പോന്നതാനെ
അയപ്പിച്ച് പോര്ന്നവിട്ന്നാനെ
കുററിപ്പുറത്തേക്കും പോര്ന്നല്ലോ
ചേരെ പടികയറി ചെല്ലുന്നേരം
നെഞ്ഞത്തലക്ക്ന്നേ പെററോരമ്മ
കുററിപ്പുറം വാണ കുഞ്ഞുണ്ണിയേ
എനക്കിന്നിച്ചേരനെക്കൊണ്ടെതപ്പല്ലോള്ളേ്യ
എന്തൊര് വളറ്മ്മയിക്കുഞ്ഞിച്ചേരെ
അങ്ങെന്യവിടാട പാറത്തേരെ
ഞാറാഴ്ച്ച വന്നും പൊലന്നുടമ്മം
കുററിപ്പുറം വാണ നാട്വായിച്ച
പല്ലക്ക്യകത്ത് കയരിക്കൊണ്ട്
ചേരേനും പല്ലങ്കി കയര്ന്നല്ലോ
പനയംകൊളങ്ങരേഴ്നള്ള്ന്ന്
പനയംകൊളങ്ങര ചെല്ലുന്നേരം
ആറായിരാളാട കൂടീററ്ണ്ട്
ഓമനവായെരി കുറുപ്പാനല്ലോ
തിരുമേനി കണ്ടും തൊഴ്ത്ന്നല്ലോ
ആറായിരാള്ള അച്ചേരനുമാനെ

---

1 കേട്ടമ്മേം = കേട്ടപ്പോഠം
2 ഓളേയിലല്ലേ = അവളുടെ കൈയിലല്ലേ

ഊത്തത്തിനായിററയച്ചുട്ന്നു്
നടവെടി വെച്ചിററും വെപ്പിച്ചിററും
ഊത്തക്കാരെല്ലാരും പോയോണ്ടോരെ
കുററിപ്പുറത്തെക്കെഴ്നള്ളുന്ന്
തമ്പുരാൻതന്നെയെഴ്നള്ളുന്ന്
രാമത്തിച്ചേ്യാമന ചീത്രുനെയാനെ
പട്ടും വള കൊട്ത്ത് കൊണ്ടുപോന്ന്
പനയംകൊളങ്ങര കുഞ്ഞിച്ചേരെ
പിറേറന്നാ പുല്ല പുലര്ന്നേരം
കുററിപ്പുറത്തേക്കും പോര്ന്നോനെ
ചേരെ പടികയറി ചെല്ല്ന്നേരം
കുററിപ്പുറം വാണ പെറേറാരമ്മ
കുററിപ്പുറം വാണ കുഞ്ഞുണ്ണിയേ
എനിക്കിന്നിച്ചേരനെക്കൊണ്ടെന്തപല്ലാലൊ
പതിനാറ്വയസ്സെന്റെ ചേരനുള്ളേപ
നാല്പത് വയസ്സ്വളറമ്മേണ്ടേ
അരുളിചെയ്യന്നേരത്തമ്പുരായെ
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
ഇനിക്കൊര് നേമം തര്ന്ന് ഞാനെ
അമറേത്ത് ഇവിട്ന്ന് കയിഞ്ഞിററാനു്
അന്തി ഒറക്കിനേ കുഞ്ഞിച്ചേരാ
പനയംകൊളങ്ങര പോടേ ചേരാ
ഇനിക്കൊര് നേമം തെരാന്ന് ഞാനെ
യാത്ര മണിക്കരു കുന്നായല്ലോ
കുന്ന് കെളച്ചും തയിവെപ്പിക്കെ
പകരം പറഞ്ഞല്ലോ പെറേറാരമ്മ
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
യാത്ര മണിക്കരു കുന്നായല്ലോ
ഇഞ്ഞിന്നനേമത്തിനു് പോന്നേരത്ത്
കുന്നും കെളച്ചും തയി വെപ്പികപാ
എയിലോടി[1] പോവുഞ്ഞി കുഞ്ഞിച്ചേരാ
ചേറുവെററയില്ലത്തെ തായക്കുടി
ഇഞ്ഞപാററം[2] പോകല്ലെ കുഞ്ഞിച്ചേരാ
ചെറുവെററയില്ലം കുടിയമ്മ്യാനേ[3]
പലര്യേം ചെലര്യേം ചതിച്ചോളാനെ
ആ എന്നനുവാദം കുഞ്ഞിച്ചേരെ
പോര്ന്നല്ലോമന കുഞ്ഞിച്ചേരെ

---

1 എയിലോടിപോവുഞ്ഞി = നീ ഏതു വഴിക്കാണു് പോവുക
2 ഇഞ്ഞപാററം = നീയോ മറേറാ
3 കുടിയമ്മ = അന്തർജ്ജനം

യാത്ര മണികെട്ടും കുന്നമ്മലേ
വേണ്ട്ന്നൊരാളയ്യം കൂട്ടിക്കൊണ്ട്
മൂവാണ്ടെടുക്കം പണിയാണല്ലോ
മൂന്ന്മാസംകൊണ്ട് ചേരെ തീറ്ത്തല്ലോ
ഒപയങ്ങള്[1] നാലും നെരത്തിച്ചല്ലോ
അങ്ങന്യവിടാട പാറത്തല്ലോ
ആട കൊറഞ്ഞോന്ന പാറത്തേരെ
ചേരെ മനസ്സാല്യെല്ലോറക്ക്ന്ന്
യാത്രമണികെട്ടും കുന്നാനല്ലോ
കുന്ന് കെളച്ചും തയി വെപ്പിച്ച്
എന്നാരെ[2] ഞാനങ്ങ് പോയില്ലാലൊ
എൻെറ പറമ്പോയി[3] കാണട്ടെ ഞാനെ
അന്നടത്താലെ നടന്നെ ചേരെ
ചെറ്വററയില്ലത്തെ തായെത്തുമ്മം
കണ്ണാലെ കണ്ടുകൂടിയമ്യാനെ
ഒര് കണ്ണ്ക്കോള് മര്ന്ന്മിട്ടേ
ഒര് കണ്ണ്ക്കോള് മഷിയുമിട്ടേ
പച്ചമര്ന്നിങ്ങെടുത്തോള്ന്ന്
കയ്യടിക്കൂട്ടിത്തിരുമ്പികൊണ്ട
പുത്തെങ്കെളച്ച മതില്മ്മല്
മതിലിമ്മക്കാര്യാട നിന്നോള്ന്ന്
കയ്യിട്ടും മാടിവിളിക്ക്ന്നോള്
ഇല്ലത്ത് കാരീററും[4] പോടെ ചേരാ
വെററില മുറ്ക്കീററും പോടെ ചേരാ
പനയംകൊളങ്ങര ചേരനാന്
ഓരടി മുമ്പോട്ടും വെച്ചൂടാലോ
ഓരടി വയ്യോട്ടും വെച്ചൂടാലോ
പിന്നേ്യം ബ്ളിച്ചി പറഞ്ഞവള്
പെരിയക്കല്[5] നിക്കല്ലെ കുഞ്ഞിച്ചേരാ
ആളേള്പോവും പെര്വയ്യാനെ
ആര്യപ്പടികാരി ചെന്ന് ചേരൻ
ചോദിക്ക്ന്നോമന കുടിയമ്മ്യാനെ
പനയംകുളങ്ങര കുഞ്ഞിച്ചേരാ
അരമണ്ണ് വെച്ചുള്ളയിക്കാത്ത്ന്ന്
പച്ചേള് തെററ് കളിക്കുമ്മേള്

---

1 ഒപയങ്ങള് = ഉഭയങ്ങൾ
2 എന്നാരെ = എന്നതിനുശേഷം
3 പറമ്പോയി = പറമ്പ് + പോയി
4 കാരീററും = കയറിയിട്ടും
5 പെരിയക്കല് = പെരുവഴിയിൽ

പകരം പറഞ്ഞല്ലോ കുഞ്ഞിച്ചേരെ
ചെറുവററയില്ലം കുടിയമ്മയോ
എന്നെച്ചതിക്കോ കുടിയമ്മയോ
ഇന്നെച്ചതിക്കല്ലേ കുഞ്ഞിച്ചേരാ
ചെറുവററ ഇല്ലത്തെ നമ്പൂര്യാന്
നമ്പൂര്യെ വീടത്തം പോരീപ്പള്
പകരം പറഞ്ഞകുടിയമ്മ്യാന്
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
ചെറ്വററയില്ലത്തെ നമ്പൂര്യാനേ
ഏയ്മലയും മലക്കരെ
ഏഴ്പൊഴയും പൊയക്കരെ
ശാന്തിയും പൂജക്ക് പോയിക്കല്ലോ
എപ്പം വരുവേ കുടിഅമ്മവോ
നാലഞ്ചും പാത്തും വരുന്നു ഉണ്ടു്
അഞ്ചുപത്തും[1] പാത്തും വരുന്ന ഉണ്ടു്
അരമണ്ണ്വെച്ചുള്ളയിക്കാത്ത്ന്ന്
പച്ചുള്തെററ്[2] കളിക്ക്ന്നോല്
പച്ചുള്തെററ് കളിക്ക്ന്നേരം
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
ചെറുവററയില്ലം കൊളത്തിലാന്
പൂവനും പെടയും രണ്ടു് മീൻപൊന്തീക്ക്
നീയിന്നമ്മീനിന വെടിവെച്ചാലെ
ഞാൻ നീന്ത്യമ്മീനിനെയെടുക്കേ ചേരാ
അന്നേരം ചോദിച്ചേ കുഞ്ഞിച്ചേരെ
ചെറ്വററായില്ലം കുടിയമ്മവോ
എന്നെച്ചതിക്കോ കുടിയമ്മവോ
ഇന്നെച്ചതിക്കല്ലേ കുഞ്ഞിച്ചേരാ
ചെറുവററയില്ലം കുടിയമ്മ്യാനെ
തോക്കിങ്ങ് താങ്ങി നെറച്ചോള്ന്ന്
ചേരൻേറ കൊണ്ടക്കൊട്ക്ക്ന്നല്ലോ
ഓലക്കൊളങ്ങര പോര്ന്നല്ലോ
മീനിനെ വെടിവെച്ചേ കുഞ്ഞിച്ചേരെ
ചെറുവററയില്ലം കുടിയമ്മ്യാനെ
ഓള് നീന്ത്യമ്മീനിനെട്ക്ക്ന്ന്ല്ലോ
മീനിനെട്ടത്തോള് കൊണ്ടേപായിറേറ
ചെതമായ് മുറിച്ചിങ്ങ് വെച്ചോള്ന്ന്
പിന്നയ്യും ചോദിച്ച് കുഞ്ഞിച്ചേരെ

---

1 അഞ്ചുപത്തും = അഞ്ചും പത്തും
2 പച്ചുള്തെററ് = പച്ച ഈള് (ഈക്കിൽ) കൊണ്ടുള്ള ഒരു നാടൻകളി

എന്നെച്ചതിക്ക്വോ കുടിയമ്മവോ
ഇന്നച്ചതിക്കല്ലേ കുഞ്ഞിച്ചേരെ
ചോറൂടക്കലായിററുണ്ടേ ചേരാ
അത്തായം ചോറ് വേക്കം[1] ഉണ്ടോ ചേരാ
പിന്നെയും ചോദിച്ച് കുഞ്ഞിച്ചേരെ
എന്നെച്ചതിക്ക്വൊ കുടിയമ്മവോ
അത്തായം ചോറെല്ലോനുള്ളുന്നത്ത്
എലക്കിരുന്ന ചോറതാ ഉണ്ടോള്ന്ന്
അന്നേരം ചോദിച്ചേ കുഞ്ഞിച്ചേരെ
എന്നേച്ചതിക്ക്വോ കുടിയമ്മവൊ
ഇന്നച്ചതിക്കല്ലേ കുഞ്ഞിച്ചേരാ
ഓലയ്യൊറക്കിന് പോരന്നല്ലോ
ഓലോമതികെട്ടൊറങ്ങ്ന്നല്ലോ
ചെറുവററയില്ലത്തെ നമ്പൂര്യാനേ
ഏയ്പുയയും പുയക്കക്കര
ഏയ്മലയും മലക്കക്കര
ഓറോ മതികെട്ടൊറങ്ങുന്നേരം
ഉറക്കത്ത് കണ്ടല്ലോ നമ്പൂര്യാനേ
ചെറുവററയില്ലത്തെ നമ്പൂരിയേ
ഇവിട കെടന്നിററൊറങ്ങുന്നത്ത്
ഇല്ലം മുടിഞ്ഞില്ലേ നമ്പൂരിയെ
ഇല്ലം മുടിഞ്ഞില്ലേ ബേണ്ടല്ലാഞ്ഞി[2]
കുടിയമ്മ കുള്ളല്ലെ കുഞ്ഞ്യമ്പൂര്യേ
കുടിയമ്മ കുക്കേനം ബേണ്ടല്ലാഞ്ഞു
സ്വരൂപം മുടിഞ്ഞില്ലേ കുഞ്ഞ്യമ്പൂര്യേ
ഞെട്ടിഞ്ഞന്നല്ലന്നമ്പൂര്യാനേ
ചങ്ങലവട്ട തിരിനെറത്തി
മഞ്ഞത്ത് കന്നിപറക്കുംപോലെ
കാററത്തൊണക്കില പാറുംപോലെ
ഏയ്പൊയയും കയിഞ്ഞിപോയി
ഏയ്മലയും കയിഞ്ഞിപോയി
ചെറുവററയില്ലത്തിങ്ങെത്തിപ്പോയി
നമ്പൂര്യ്യില്ലത്ത് ചെല്ലുന്നേരം
കുടിയമ്മ മതികെട്ടുറങ്ങുന്നല്ലോ
ചേരനും മതികെട്ടുറങ്ങുന്നല്ലോ
പടിയും തലക്കാടവെച്ചിററാനെ
നമ്പൂര്യവിടക്കെടന്നോള്ന്ന്

---

1 വേക്കം = വേഗം
2 ബേണ്ടല്ലാഞ്ഞി = സാരമില്ലായിരുന്നു

പൂവംതലക്കോയി ക്കുവേ്യാണ്ടാരെ
പനയംകൊളങ്ങര കുഞ്ഞിച്ചേരെ
പടിഞ്ഞാററവാതില തൊറന്നോള്ന്ന്
ചേരനിതിപ്പുറം കീയ്ന്നേരം
നമ്പൂരിനെഞ്ഞത്ത് ചവിട്ടിപ്പോയി
ചേരൻെറ കാലോട് കുടുങ്ങേ്യാണ്ടിററ്
നമ്പൂരി പൂണൂലതററുംപോയി
പടിതുള്ളി പാഞ്ഞല്ലോ കുഞ്ഞിച്ചേരെ
കുററിപ്പുറത്തേക്കോനെത്തിപ്പോയി
ബയ്യേന്നെ[1] പോരന്നനത്തമ്പൂര്യാനെ
ചെറുവററയില്ലത്തെ നമ്പൂര്യാനേ
ആര്യപ്പടിക്കല് വീണ്ടുട്ന്ന്
നിന്നനെലംകൊള്ള വീണ്ടുട്ന്ന്
നായിക്കണക്കായിക്കോടീക്കല്ലോ
അയ്യംനെലവിളി കൂട്ട്ന്നല്ലോ
അരുളിച്ചെയ്തപ്പളത്തമ്പുരായെ
എന്തൊരു നെലവിളി കേക്ക്ന്നത്
ചെന്നിറററിയീനേ നായിമ്മാറേ
ചെന്നിറററിഞ്ഞല്ലോ നായിമ്മാറ്
തമ്പ്രാനെ ചെന്നല്ലറിയിക്ക്ന്ന്
അത്തുരം വാക്കങ്ങനെ കേക്കന്നേരം
തൃക്കണ്ണുതിരം കലങ്ങിപ്പോയി
തിരുമുഖം ബാട്ന്ന[2]ത്തമ്പുരാന്
മാളികക്കോണീഞ്ഞു ചെല്ലുന്നല്ലോ
തമ്പ്രാൻപടിക്കലെഴ്നള്ള്മ്മം
തമ്പുരാൻ കാക്കോായി[3] ബീണ്ടുട്ന്ന്
അയ്യംബിളിച്ചും പറയുന്നല്ലോ.
കുററിപ്പുറംവാണ നാട്വായിച്ചേ
എന്നെയിപ്പുട്ന്ന്[4] കൊലചവേണം
അല്ലെങ്കിച്ചേരനെ തൂക്കവേണം
പനയംകൊളങ്ങര കുഞ്ഞിച്ചേരെ
ഇല്ലം മുടിച്ചതിനും വേണ്ടല്ലാഞ്ഞി
കടിയമ്മ പുക്ക്യെതിനും വേണ്ടല്ലാഞ്ഞി
സ്വരൂപം മുടിച്ചില്ലെ കുഞ്ഞിച്ചേരെ
അല്ലെങ്കിപ്പിന്ന്യെവിട കൊല്ലവേണം
അല്ലെങ്കിച്ചേരനെ തൂക്കവേണം

---

1 ബയ്യേന്നെ=പിന്നാലെ
2 ബാട്ന്ന്=വാടുന്നു
3 കാക്കോായി=കാല്ക്കൽ പോയി
4 എന്നെയിപ്പുട്ന്ന്=എന്നെ ഇപ്പോൾ ഇവിടെന്ന്

അരുളിച്ചെയ്യപ്പള്ളത്തമ്പുരായെ
ചെറുവററയില്ലത്തെ നമ്പൂരിയേ
ഇല്ലത്തിനില്ലം തരുവേ ഞാനേ
കുടിയമ്മ പോട്ടെൻറ നമ്പൂരിയേ
കുടിയമ്മെനേ വേറെ വരുത്തും ഞാനെ
ചേരനെ തൂക്കി ഞാൻ പോന്ന്തരാം
ചെവിടാലെ കേട്ടല്ലോ പെറേറാരമ്മ
നമ്പൂരി നമ്പിപ്പോയ് വീഴ്ന്നല്ലോ
ചെറുവററയില്ലത്തെ നമ്പൂരിയെ
കുഞ്ഞുണ്ണിതന്നെ തരുന്ന പൊന്ന്
കൂടാതെകണ്ടിട്ടെ നമ്പൂരിയേ
ചേരനെ തൂക്കി ഞാമ്പൊന്ന് തരും
ആരു അറിയണ്ട നമ്പൂരിയെ
പൂനൂലിന് പൂനൂല് കെട്ടാമ്മക്ക്
ഇല്ലത്തിനില്ലം തര്ന്നണ്ടല്ലൊ
വേളി ഞാനാട്യെ കയിപ്പിച്ചോളും
ഒന്ന് പറഞ്ഞിററും കേക്ക്ന്നില്ലേ
തമ്പുരായെ മാളികകോണ്യരി പോര്ന്നല്ലോ
ചേരനെത്തന്നെ വിളിച്ചോള്ന്ന്
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
ഞാനപ്പടിക്കല് നിന്നോണ്ടിററ്
ഇന്ന ഞാനങ്ങ് വിളിക്കേ ചേരാ
നേര്തന്നേം ഞാനങ്ങ് ചോദിക്ക്മ്മം
ഉള്ളതിഞ്ഞില്ലാന്ന് ചെലാവേണം1
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചേരെ
സ്ഥാനത്ത് ജനിച്ചോനടിയൻപോല്യെ
ഉയിതോള്ള2 ചോറടിയനുണ്ടേരത്ത്3
ഉയിതംകെട്ടടങ്ങനെ നികപ്പല്ലാലൊ
കുററിപ്പുറം പാണെ പെറേറാരമ്മ
ഉള്ളതിഞ്ഞില്ലാന്ന് ചെല്ലേ ചേരാ
ഇന്ന അത്തുക്കേറേറ4 കുഞ്ഞിച്ചേരാ
എന്തെല്ലാംജാതി പറഞ്ഞോണ്ടിററും
എന്നെ കുടിയമ്മ ചതിച്ചതിന്
ഉള്ളത് ഞാനില്ലാന്ന് ചെല്ലാല്ലാലൊ
കമ്പിട്ട്വീണിക്കിത്തമ്പുരായെ
കമ്പിട്ട്വീണിക്ക പെറേറാരമ്മ

---

1 ചെലാ=ചൊല്ലുക, പറയുക
2 ഉയിതോള്ള=ഉശിരുള്ള
3 ഉണ്ടേരത്ത്=ഉണ്ട+നേരത്ത്
4 നിന്നെ തൂക്കിലേററും

നമ്പൂരിപടിക്കലും വീണിക്കല്ലോ
ചേരനെത്തുക്കി ഒയിച്ചല്ലാതെ
ഓയിച്ചോര്[1]വെള്ളം കടിക്കചല്ലാന്നു്
ചേരനം കഴപ്പണിയെടപ്പിക്ക്ന്ന്
അരുളിച്ചെയ്യിയിന്നത്തമ്പുരായെ
കൈതേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
എനക്കിന്നച്ചേരൻെറ മോത്തപയിക്കൂടേ[2]
ചേരനോട്ടുംകൂട ചോയിക്കണം
എന്തിനു് കൊതിയുണ്ടു് ചേരനെന്നു്
ചെന്നിററ് ചോദിച്ചു് കാര്യക്കാരെ
എന്തിന് കൊതിയുണ്ടേ കുഞ്ഞിച്ചേരാ
ഒന്നം കൊതിയില്ലേ കാര്യക്കാരാ
യാത്രമണിക്കര കുന്നാനല്ലോ
കുന്ന കെളച്ച്യാൻ തയിവെപ്പിച്ചു്
ഒററകയച്ചി ഞാൻ കണ്ടില്ലാലൊ
ഒററകയച്ചുള്ളെളനീരാനേ
ഞാനോ പറച്ചും കുടിച്ചില്ലാലൊ
രാമത്തിചേച്യാമന കുഞ്ഞിച്ചീര
വളന്നിററയ്യോമന ഞാൻ കണ്ടില്ലാലൊ
ഒററ കയച്ചതയിപൊരിച്ചു്
യാത്രമണിക്കര കുന്നമ്മല്
ആടേയിപ്പം കൊണ്ടോയ് കയിച്ചിട്ടിറേ
എളന്നിമ്പറച്ചേ്യത്തി കൊണ്ടു്വന്ന്
ചേരന് കുടികപാൻ കൊടുക്ക്ന്നല്ലോ
മററിപ്പളെന്ത് കൊതിയേ ചേരാ
മററിപ്പളാനെൻെറ കാര്യക്കാരാ
തൂക്ക്മരത്തിൻെറ ചോട്ട്ന്നാന്
ബ്ര്യാണ്ടിതന്നെ തരണെനക്കേ
കരിങ്കോയ്യേ്യറച്ചി കടികപവേണം
തൂക്ക്മരത്തിൻെറ ചോട്ട്ന്നാന്
ഞാനിപ്പം നോക്ക്യാക്കാണം മതിയിങ്കല്
എന്നെച്ചതിച്ച കുടിയമ്മേന
ഓളെയിപ്പം കൊണ്ടോന്നു് നിപ്പിച്ചിററു്
തൊണ്ടപ്പതപ്പിനു് വെടികൊള്ളേണം
ചേരനെ കൊണ്ടേപായിററാനിപ്പള്
തൂക്ക്മരത്തിൻെറ ചോട്ടിലാന്
ചേരനെ കൊണ്ടാട നിപ്പിച്ചിറേ

---

1 ഓയിച്ച=ദാഹിച്ച
2 മോത്തപയിക്കൂടെ=മുഖമ്മു നോക്കാൻ കഴിയില്ല

ബ്രാണ്ടിതന്നെ കൊടുത്തോള്ന്ന്
ചെറുവററയില്ലും കുടിയമ്മേന
കാണാം മതിയങ്കല് നിപ്പിച്ചല്ലോ
തൊണ്ടപ്പെതപ്പിന് വെടികൊട്ത്ത്
ചേരേന തൂക്കി ഒയിക്ക്ന്നല്ലോ
കുററിപ്പുറം വാണ പെറോരമ്മ
ചേരേന തൂക്കി ഒയിച്ചൂട്ടമ്മം
വെരം മ്ണിങ്ങി മരിക്കുന്നേല്ലോ.

# എടച്ചേരിത്തോട്ടത്തിൽ കുഞ്ഞിക്കേളപ്പൻ

**എടച്ചേരിതോട്ടത്തില്** കുഞ്ഞൻ[1] രൈരു[2]
പാറക്കടവ് വാണ കുഞ്ഞൻവില്ല്യ
മതിലൂർ ഗുരുക്കളെഴുത്ത്പള്ളീല്
രണ്ടാളും തന്ന്യങ്ങനെ പോരുന്നല്ലോ
ചോദിക്കുന്നന്നേരം കുഞ്ഞൻരൈരു
പാറക്കടവ് വാണ വില്ല്യവോട്
താമരമുല്ല്യ കുത്ത്യ പൊന്നെഴുത്താണി
എഴുത്താണി മാറേഠാമ്മള്[3] കുഞ്ഞൻവില്ല്യ
ചോദിക്കുന്നന്നേരം കുഞ്ഞൻവില്ല്യ
നിൻറച്ഛൻ പണ്ടെന്റേൽ[4] തന്നിട്ടുണ്ടോ?
തോട്ടോംദയിരു[5] എന്ന കുഞ്ഞനാനെ
വലത്തെ ചെകിട്ടിനടി കൊട്ത്ത്
വലത്തെ ചെകിട് പൊട്ടി ചോരവന്ന്
പാറക്കടവ് വാണ കുഞ്ഞൻവില്ല്യ
കുഞ്ഞൻ കരഞ്ഞോണ്ടും പോരുന്നല്ലൊ
പാറക്കടവിന്ന് ചെല്ലുന്നേരം
പാറക്കടവ് വാണ വാഴുന്നോറ്[6]

---

1 കുഞ്ഞൻ = കുട്ടി
2 രൈരു = കുട്ടിയുടെ പേരു്
3 മാറേഠാമ്മള് = മാറുക + നമ്മരം. മാറുക = കൈമാറുക
4 പണ്ടെന്റേൽ = പണ്ട് + എന്റെ വശം
5 ദയിരു = രൈരു. സംബോധനസ്ഥപയോഗിക്കുന്ന പദമാണു് ദയിരു. തോട്ടോം ദയിരു = തോട്ടത്തിൽ എന്ന വീട്ടിലെ രൈരു.
6 ഓറ് = അയാറം

ഓറപ്പടിക്കലെ് ഉണ്ടപ്പോള്
വില്ല കരഞ്ഞോണ്ടും ചെല്ലന്നേരം
ചോദിക്കന്നോമന വാഴന്നോറ്
എന്തിന് കരയുന്ന കുഞ്ഞൻവിലോ
ഗുരിക്കളൊററം[1] നിന്നെ അടിച്ചോ എടോ
പറയുന്നല്ലന്നേരം കുഞ്ഞൻവില്ല
ഗുരുക്കളടിച്ചാക്കരയണോച്ഛാ
തോട്ടോം രയിരു ചെയ്യത് കണ്ടോ
എന്തിനടിച്ചതേ കുഞ്ഞൻവില്ലോ
എന്നോടോനങ്ങിനെ ചേദിച്ചല്ലൊ
താമരമുല്ല കുത്ത്യ പൊന്നെഴുത്താണി
എഴുത്താണി മാററെവാമ്മള് കുഞ്ഞൻവില്ലോ
അന്നേരം ഞാനിങ്ങനെ ചോദിച്ചല്ലൊ
നിൻറച്ഛൻ പണ്ടെടന്റേൽ തന്നിട്ടണ്ടോ?
അത് പറഞ്ഞിററടിച്ചതെന്ന
പകരം പറഞ്ഞല്ലൊ വാഴന്നോറ്
തോട്ടോം രയിരു ഇൻെറ[2] കാരണോനേ
അതിനൊരു കുറവില്ലെ കുഞ്ഞൻവില്ലൊ
ആന മനസ്സിൽ കരുതിയപോലെ
അതും മനസ്സിൽ കരുതിയവര്
തോട്ടോം രയിരു വരുന്നുണ്ടല്ലൊ
ചോദിച്ചല്ലന്നേരം നമ്പിയാര്
തോട്ടത്തിലോമന കുഞ്ഞൻദയിരോ
ഇന്ന് എഴുത്തങ്ങിനെ ഉണ്ടായില്ലെ
അപ്പൊ പറഞ്ഞല്ലൊ കുഞ്ഞൻ ദയിരു
എടച്ചേരിതോട്ടത്ത് കുഞ്ഞ്യമ്മോമാ
ഇന്നിങ്ങെഴുതീക്കെ കുഞ്ഞമ്മാമാ
പാറക്കടവത്തെ കുഞ്ഞൻവില്ല
ഞാള്[3]ക്കൊറച്ചൊന്നെടഞ്ഞമ്മോമാ
എന്തായീനോമന കുഞ്ഞൻദൈരോ
പാറക്കടവത്തെ വില്ലവോട്
വില്ലവോട്ട് ഞാനങ്ങനെ ചോദിച്ചല്ലോ
താമരമുല്ല കുത്ത്യ പൊന്നെഴുത്താണി
എഴുത്താണി മാറപോമ്മള് കുഞ്ഞൻവിലോ
അന്നേരം വില്ല പറഞ്ഞെന്നോട്
നിൻറച്ഛൻ പണ്ടെടന്റേല് തന്നിട്ടണ്ടോ?
അതങ്ങനെ വില്ല പറഞ്ഞനേരം

---

1 ഗുരിക്കളൊററം = ഗുരിക്കളാം മാററാ
2 ഇൻെറ = നിൻെറ
3 ഞാള് = ഞങ്ങൾ

വലത്തെ ചെവിട്ടിനടിച്ച് ഞാനും
വലത്തെ ചെവിട് പൊട്ടി ചോരവന്ന്
പകരം പറഞ്ഞല്ലൊ നമ്പിയാറ്
എനക്ക് കയിയല്ലെ കുഞ്ഞങ്ങളെ
നിങ്ങളിത്തോട്ടത്തിത്തീരുംകാലം
ഞാനിന്നിത്തോട്ടത്തിലിരിപ്പില്ലാലൊ
പാറക്കടവ് വാണ വാഴ്ന്നോറ്
ചോരക്കരിങ്കണ്ണൻ വാഴ്ന്നോറ്
ഇന്നല്ല വാഴ്ന്നോറ് കൊതിച്ചതെടോ
എടച്ചേരി തെങ്ങുംതല കണ്ടിററ്
ആന കരിമ്പിന്ന് കൊതിച്ചപോലെ
എന്തെങ്കിലായീനെ കുഞ്ഞുങ്ങളെ
ആടക്കറഞ്ഞൊന്ന് പാറത്താറെ
കൊളവായി[1] അമ്മ മരിച്ചിക്കല്ലൊ
കണ്ണൂക്കിന്ന്[2] തന്ന്യങ്ങനെ പോകവേണം
തോട്ടത്തിൽ കേളപ്പനാനിപ്പള്
കൊളവായി കണ്ണൂക്കിന്ന് പോര്ന്നല്ലൊ
പാതി പെരുവഴിക്കെത്തുന്നേരം
പാറക്കടവത്തെ വാഴ്ന്നോറും
എമ്മിഞ്ഞിക്കങ്കനടിയോടിയും
പടിഞ്ഞാറ്ന്ന് കിഴക്കോട്ട് വരുന്നുവല്ലൊ
പറയുന്നുണ്ടോമന കുഞ്ഞ്യേളപ്പൻ
എടച്ചേരി കണ്ണാ പൊകണാറിയെ
വാഴ്ന്നോറ് പെരുവഴി തെററ്യെങ്കില്
ഞാനും പെരുവഴി തെററും കണ്ണാ
എമ്മിഞ്ഞിക്കങ്കനടിയോടിയും
ഓനത്തലയിൽകെട്ടെട്ടത്തെങ്കില്
ഞ്ഞും[3] തലേക്കെട്ടെട്ടത്തോ കണ്ണാ
അങ്ങിന പറഞ്ഞോലടുത്തെത്ത്യല്ലോ
നെഞ്ഞോട് നെഞ്ഞൊപ്പം ചേരപ്പാനായെ
പറയുന്നല്ലന്നേരം വാഴ്ന്നോറ്
എടച്ചേരിതോട്ടത്ത് കുഞ്ഞ്യേളപ്പാ
ഇൻെറ തൊടരിലെ[4] കത്തികൊണ്ട്
എൻെറ വാരിപ്പാകം[5] പോവ്വായിനും

1 കൊളവായി = കൊളായി. ഒരു വീട്ടുപേര്. അക്കാലത്തെ ഒരു ദേശവാഴിയുടെ വീട്ടുപേര്
2 കണ്ണൂക്കിന് = കണ്ണോഴക്കിന്
3 ഞ്ഞും = നീയും
4 തൊടര് = അരഞ്ഞാണം
5 വാരിപ്പാകം = വാരിഭാഗം

പകരം പറഞ്ഞല്ലൊ കുഞ്ഞ്യേളപ്പൻ
വാഴുന്നോര് തൊടരിലെ കത്തികൊണ്ട്
എൻെറ വാരിപ്പാകം പോവ്വായിനും
അന്നേരം ചോദിച്ച് വാഴുന്നോറ്
നമ്മളിലേതൊരു ഭേതം[1]മില്ലെ?
അന്നേരം ചോദിച്ച് കുഞ്ഞ്യേളപ്പൻ
നമ്മളിലെന്തൊരു ഭേതമാണ്
പിള്ള്യാരി[2] പെററ മോൻ വാഴുന്നോറ്
അക്കമ്മ പെററ മോൻ ഞാനാനല്ലോ
മറേറതും ഭേതേല്ല്യേ കുഞ്ഞ്യേളപ്പാ
മററിപ്പളെന്തൊര് ഭേദമാന്
മലവരായ് വാഴ്ന്നോക്കേറവേങ്കില്
കടല്വരായ് തോട്ടത്തിലമ്മാമന്ന്
മറേറതും ഭേദേല്ല്യെ കുഞ്ഞ്യേളപ്പാ
മററിപ്പളെന്തൊര് ഭേദമാന്
വിത്തേറും പാറക്കടവത്തെങ്കി
നെല്ലേറും തോട്ടത്തിലമ്മാമന്ന്
മറേറതും ഭേദേല്ല്യേ കുഞ്ഞ്യേളപ്പാ
മററിപ്പളെന്തൊര് ഭേദമാന്
പൊന്നേറും പാറക്കടവത്തെങ്കി
പണമേറും തോട്ടത്തിലമ്മാമന്ന്
പറയുന്നല്ലന്നേരം വാഴുന്നോറ്
ഇരിക്കട്ടെരിക്കട്ടെ കുഞ്ഞ്യേളപ്പാ
യോഗംവിധിയെനക്കുണ്ടെങ്കില്
ഞാനിൻെറ തോട്ടത്തില് വന്നോള്ള്യല്ലോ
പകരം പറഞ്ഞല്ലൊ കുഞ്ഞ്യേളപ്പൻ
പാറക്കടവത്തെ വാഴുന്നോറെ
നല്ലോണം തോട്ടത്തില് വന്നെങ്കില്
ആലശ്ശേരില്ലം[3] മൊയിലകത്ത്
സദ്യയും സവ്വാണി കൂട്ടിച്ചോളാം
തോന്ന്യാണം[4] വാഴുന്നോര് വന്നെങ്കില്
ഉണ്ടയും തിന്നാം മരുന്നും തിന്നാം
അന്നേരം ചോദിച്ച് വാഴുന്നോറ്
ഉണ്ടയിച്ചക്കരെ[5] ഉണ്ടോളപ്പാ[6]

---

1 ഭേതം = ഭേദം
2 പിള്ള്യാരി = ഒരു കലമ്പേര്
3 ആലശ്ശേരില്ലം = ആലശ്ശേരി + ഇല്ലം
4 തോന്ന്യാണം = തോന്നിയപോലെ വെടിയുണ്ടയും വെടിമരുന്നും തിന്നാം
5 ഉണ്ടയിച്ചക്കരെ = ഉണ്ടയിൽ ചക്കരെ
6 ഉണ്ടോളപ്പാ = ഉണ്ടോ + കേളപ്പാ

പകരം പറഞ്ഞല്ലൊ കുഞ്ഞ്യേളപ്പൻ
തിന്നാലറിഞ്ഞു ടെ വാഴന്നോറെ
തമ്മില് പറഞ്ഞോലെടഞ്ഞുംപോയി
കേളപ്പൻ തോട്ടത്തി പോരുന്നല്ലൊ
തോട്ടത്തില് നമ്പ്യാര് ചോദിക്ക്ന്ന്
എടച്ചേരിതോട്ടത്ത് കുഞ്ഞ്യേളപ്പാ
ആളേറെ[1] കൂടീനോ കുഞ്ഞ്യേളപ്പാ
നെല്ലേറളന്നിക്കോ കുഞ്ഞ്യേളപ്പാ
പകരം പറയുന്ന് കുഞ്ഞ്യേളപ്പൻ
എടച്ചേരിതോട്ടത്ത് നേരമ്മാമാ.
പാറക്കടവത്തെ വാഴന്നോറും
ഞാള് കൊറച്ചൊന്നെടഞ്ഞമ്മാമാ
എന്തിനെടഞ്ഞത് കുഞ്ഞ്യേളപ്പാ
വത്താനംപോലെ പറഞ്ഞ്യേളപ്പൻ
പറയുന്നല്ലന്നേരം നമ്പിയാറ്
ഓമനത്തോട്ടത്തി കുഞ്ഞ്യേളപ്പാ
എടച്ചേരി തെങ്ങിൻതല കണ്ടിററ്
ഇന്നല്ല വാഴ്ന്നോറ് കൊതിച്ചതെടോ
ആന കരിമ്പിന് കൊതിച്ചപോലെ
ചോരക്കരികണ്ണൻ വാഴന്നോറ്
എടച്ചേരിക്കെട്ട് കടകോല്ലുള്ള
എന്തെങ്കിലായിനേ കുഞ്ഞങ്ങളെ
ആടക്കുറഞ്ഞൊന്ന്[2] പാറത്തേരെ
എടച്ചേരിതോട്ടത്ത് കുഞ്ഞ്യേളപ്പൻ
ഓന്നപ്പടിക്കലും നിന്നേരത്ത്
ചോദിക്കുന്നോമന കുഞ്ഞ്യേളപ്പൻ
എടച്ചേരികണ്ണാ പോക്ണാരിയെ
തുവ്വാടൻ ചാരുത കുന്നുമ്മല്
ആളേറെക്കൂടീക്കെകുന്നുമ്മല്
വാക്കേററം കേക്ക്ന്നക്കുന്ന്മ്മന്ന്
ചെവിടാലെ കേട്ടെല്ലോ നമ്പിയാറ്
പറയുന്നുണ്ടന്നേരം നമ്പിയാറ്
ഓമനത്തോട്ടത്തിക്കുഞ്ഞ്യേളപ്പാ
ഇങ്ങോട്ട് വായെൻെറ കുഞ്ഞ്യേളപ്പാ
ചൊല്ലിത്തരട്ടെ ഞാൻ കുഞ്ഞ്യേളപ്പാ

---

1 ആളേറെ = ആള് + ഏറെ
ചാവടിയന്തിരത്തിനു നെല്ലു കൊടുക്കുക എന്നൊരു ആചാരമുണ്ടായിരുന്നു പണ്ട്

2 കുറച്ചുദിവസങ്ങൾക്കുശേഷം

പറഞ്ഞ്യാണം[1] കേക്കണേ കുഞ്ഞേ്യളപ്പാ
തുവ്വാടൻ ചാരുതക്കുന്ന്മ്മല്
പാറക്കടെവത്തെ വാഴുന്നോറ്
മുവ്വായിരം പണം കോഴപ്പണം
തുവ്വാടൻ നമ്പിക്കുറുപ്പാനല്ലൊ
ഓറ് കൊടുക്കാനുണ്ടേളപ്പാ
കൊവ്വക്കലെ് നമ്പിക്കുറുപ്പുംകൂടി
തുവ്വാടൻനമ്പിക്കുറുപ്പുംകൂടി
തുവ്വാടൻ ചാരുതക്കുന്ന്മ്മന്ന്
തമ്മില് പോര് വെടിവെച്ച്യളപ്പാ[2]
തുവ്വാടൻ നമ്പിക്കുറുപ്പാനല്ലൊ
ഓറിന്നപ്പോര് വെടിയില് വീണോണ്ടിററ്
ഇന്നേക്കൊരു മൂന്ന് ദിവസമായി
വറത്താനറിഞ്ഞിററ്[3] വാഴുന്നോറ്
ശവവും വെലക്കി മുടികുത്തീക്ക്
തുവ്വാടനോമന കുഞ്ഞിക്കേകൻ
ഓനിന്നകുന്നുമ്മല് വന്നിററാന്
ശവമിന്നെടുത്ത് ദഹിപ്പിക്കാനും
വാഴ്ന്നോറ്തന്ന്യങ്ങനെ തമ്മേച്ചില്ല്യ[4]
എന്റെ പണമിപ്പം കിട്ടാതണ്ട്
ശവമിന്നെടുത്ത് ദഹിപ്പിക്കണ്ടാ
പാറക്കടെവത്തെ വാഴുന്നോറ്
തുവ്വാടൻ ചാരുത കുന്നുമ്മന്ന്
കരിങ്കോഴീം മക്കളും കളിക്കുംപോലെ
ഓറിപ്പവിടുന്ന് കളിക്കുന്നുണ്ട്
തുവ്വാടൻ കുങ്കൻ വലഞ്ഞിക്കാടെ[5]
അറിഞ്ഞും അറിയാണ്ടും കുഞ്ഞേ്യളപ്പാ
ഇഞ്ഞൊട്ടും[6] പോകല്ല്യ കുഞ്ഞേ്യളപ്പാ
ഞന്നകുന്നുമ്മല് പോയാണ്ടാല്
പണത്തിന് ജാമിയം[7] നികപവേണം
അമ്മോമൻ കാണാത്ത കണ്ടിററാന്
വടക്ക്ഭാഗം കോണി തുള്ളി പാഞ്ഞേ്യളപ്പൻ
തുവ്വാടൻ ചാരുത കുന്നുമ്മല്

---

1 പറഞ്ഞ്യാണം = പറഞ്ഞതുപോലെ
2 വെച്ച്യളപ്പാ = വെച്ചു + കേളപ്പാ
3 വറത്താനം = വർത്തമാനം
4 തമ്മേച്ചില്ല = സമ്മതിച്ചില്ല
5 വലഞ്ഞിക്കാടെ = വലഞ്ഞിരിക്കുന്ന + അവിടെ
6 ഇഞ്ഞൊട്ടും = നീ ഒട്ടും
7 ജാമിയം = ജാമ്യം

പാഞ്ഞങ്ങ് ചെന്നല്ലൊ കുഞ്ഞ്യേളപ്പൻ
കേളപ്പനങ്ങനെ കാണുന്നേരം
തുവ്വാടനോമന കുഞ്ഞിക്കങ്കൻ
ഓനപ്പിടിച്ചും കരയുന്നല്ലൊ
ഇന്റെ മനസ്സെന്നോട്ടുണ്ടെങ്കില്
ശവമിന്നെടുത്ത് ദഹിപ്പിക്കേണം[1]
മുവ്വായിരം പണം കോഴപ്പണം
വാഴ്ന്നോറക്ക് കൊടുകപാന്ണ്ട്
വാഴന്നോറും ഞാനുമുരിയാട്ടല്ല[2]
എങ്ങിനെ പറയുന്നേ കുഞ്ഞിക്കങ്കാ
ഞെന്ന് ജാമ്യത്തിന് നിന്നെങ്കില്
ശവമിന്നെടുത്ത് ദഹിപ്പിക്കേണം
തുവ്വാടൻ ചാരുത കന്ന്മ്മന്ന്
നടന്ന് കളിക്ക്ന്ന് കുഞ്ഞ്യേളപ്പൻ
എമ്മഞ്ഞിക്കങ്കനടിയോടീന
കേളപ്പനങ്ങനെ വിളിക്കുന്നല്ലൊ
എമ്മഞ്ഞിക്കങ്കനടിയോടിയെ
ചെന്നിററ് ചോദിക്കേ വാഴ്ന്നോറോട്
കേളപ്പൻ ജാമിയം നിക്കാമെന്ന്
ചെന്നിററ് ചോദിച്ചടിയോട്യാന്
മൂവായിരം പണം കോഴപ്പണം
ഓറിന്ന് ജാമിയം നിക്കമെന്ന്
കനകം തെളിഞ്ഞിക്ക് വാഴന്നോക്ക്[3]
ചെന്നു പറഞ്ഞേക്കടിയോടിയേ
ജാമിയക്കച്ചീട്ടെഴുതാൻ പറ
വന്ന് പറയ്ന്നടിയോടിയും
ജാമിയക്കച്ചീട്ടെഴുതുവാനും
എടച്ചേരിത്തോട്ടത്ത് കുഞ്ഞ്യേളപ്പൻ
ജാമിയക്കച്ചീട്ടെഴുതുന്നല്ലൊ
എമ്മിഞ്ഞിക്കങ്കനടിയോടിയോ
ഓൻേറല്ത്തന്നെ[4] കൊട്ക്ക്ന്നല്ലൊ
വാഴ്ന്നോറേൽ കൊണ്ടക്കൊട്ക്ക്ന്നല്ലൊ
കച്ചീട്ടും വാങ്ങ്യോറ് പോരുന്നല്ലൊ
ശവമിങ്ങെടുത്ത് ദഹിപ്പിക്ക്ന്ന്
അങ്ങനെക്കറച്ചാട[5] പാററത്താരെ

---

1 ദഹിപ്പിക്കേണം = ദഹിപ്പിക്കാമായിരുന്നു
2 ഉരിയാട്ടല്ല = ഉരിയാടുകയില്ല. സംസാരിക്കുകയില്ല.
3 വാഴന്നോക്ക് സന്തോഷമായി
4 ഓൻേറല് = അവന്റെ കൈയിൽ
5 കറച്ചാട = കറച്ചു ! അവിടെ

പാറക്കടവത്തെ വാഴന്നോറ്
പറയുന്നുണ്ടോമന വാഴന്നോറ്
പാറക്കടവത്തെ പട്ടമ്മാറെ
തോട്ടത്ത്പാട് ങ്ങള്പോകവേണം
പാറക്കടവത്തെ കെട്ടിലമ്മ
ഒററച്ചെവിടാലെ കേട്ടിക്കല്ലൊ
വാഴ്ന്നോറ് കാണാതെ കണ്ടിററാന്ന്
പട്ടമ്മാറെയങ്ങ് വിളിച്ചോള്ന്ന്
പാറക്കടവത്തെ പട്ടമ്മാറെ
തോട്ടത്തില് പാടിന് പോകണ്ടാലോ
വാഴ്ന്നോറോടിങ്ങള് പറഞ്ഞേക്കീനേ
തോട്ടത്ത്ല്പാട് ഞാള് പോയിക്കൊന്ന്
പിറെറന്നാം പുല്ല പുലരുന്നേരം[1]
പാറക്കടവത്തെ കെട്ടിലമ്മ
ഓളി[2]ന്നത്തോട്ടത്തില് പോരുന്നല്ലൊ
ഓള് പടി കേറി ചെല്ലുന്നേരം
ചോദിക്കുന്നോമന കുഞ്ഞൻറൈരു
പാറക്കടവ് വാണ നേരേട്ടത്തി
എന്ത് വറത്താനെ നേരേട്ടത്തി
ചോദിക്കുന്നോമന കെട്ടിലമ്മ
കേളപ്പനെങ്ങ് പോയ് കുഞ്ഞൻ ദൈരോ
ഏട്ടനമ്മാള്യേമ്മലുണ്ടിപ്പോള്
മാളികപ്പടി കേറി പോരുന്നോള്
ചോദിക്ക്ന്നന്നേരം കുഞ്ഞ്യേളപ്പൻ
എന്ത് വറത്താനെ നേരേട്ടത്തി
ചോദിക്ക്ന്നന്നേരം കെട്ടിലമ്മ
തോട്ടത്തി കേളപ്പാ കുഞ്ഞനെ കെക്ക്
ഇഞ്ഞിന്നൊരത്തൻ മൊതലായിററ്
നാട്ടില് നികപാൻ നെലയില്ലാലൊ
പാറക്കടവത്തെ മാള്യേമ്മന്ന്
നിന്നെക്കൊണ്ടുള്ള സ്തുതി കേളപ്പാ
ഇഞ്ഞെൻെറ തോട്ടത്തില് തീരുംകാലം
തോട്ടത്തില് പാട് വര്ത്തി നീയ്യും
പകരം പറഞ്ഞല്ലൊ കുഞ്ഞ്യേളപ്പൻ
തോട്ടത്തിലമ്മാമനോടാണിപ്പള്
ഇഞ്ഞത് ചെന്ന് ചോദിക്ക് നേരേടത്തി
ഒര്ക്കൂടത്തേങ്ങ ഉരിക്കട്ടേന്ന്

1 പുല്ലപുലരുന്നേരം — നന്ന രാവിലെ
2 ഓള് — അവരം

അമ്മോമൻററികത്തും ചെന്നവള്
എന്ത് പറഞ്ഞാനെ കുഞ്ഞ്യേകമ്മേ
തോട്ടത്തി കേളപ്പനാനിപ്പോള്
ഓനം ചെയിതതറിഞ്ഞമ്മോമാ
തുവ്വാടൻ കുങ്കനിങ്ങാനിപ്പൊള്
പണത്തിന് ജാമിയം നിന്നേളപ്പൻ
പട്ടമ്മാറയിങ്ങ് അയക്കന്നാണ്
പകരം പറഞ്ഞല്ലൊ നമ്പിയാറ്
ഓനോട് ഞാ പണ്ടം ബെലക്കീക്ക്ണ്ട്
ഏഴ് കൂട്ട്യോം ഇഞ്ഞങ്ങരിപ്പിച്ചോളേ
ചെന്ന പറഞ്ഞല്ലൊ കുഞ്ഞ്യേകമ്മ
ഏഴ്കൂട്ട്യേം ഇഞ്ഞങ്ങരിപ്പിച്ചോളേ
ചെന്ന് പറഞ്ഞല്ലൊ കുഞ്ഞ്യേകമ്മ
ഏഴ് കൂടത്തേങ്ങ ഉരുപ്പിക്ക്ന്ന്
കേളപ്പൻ കൊപ്പരൊണക്കിക്ക്ന്ന്[1]
ചൊവ്വക്കാരൻ മൂസ്സക്കേയിയുടെ
പാണ്ട്യാലെ[2]ക്കൊപ്പര കെട്ടിക്ക്ന്ന്
കെട്ട്കക്കട്ട്യാലിച്ചോനകൻെറ[3]
ഓനടെ പീട്യേക്കണ്ടെത്തുന്നേരം
പാറക്കടവത്തെ വാഴന്നോറ്
കൊപ്പര പിടിച്ചങ്ങിനെ കൊണ്ടുപോയി
ഒക്കെയും വാഴന്നോറ് പിടിച്ചോള്ന്ന്
എടച്ചേരി തോട്ടത്തി കുഞ്ഞേ്യളപ്പൻ
ഓനിന്ന് പയ്യറഞ്ഞോട്ട്[4] പോയിക്കല്ലൊ
മൂന്നന്തി പയ്യറഞ്ഞോട്ട് പാറത്തല്ലൊ
പല്ല് തിളക്ക്ന്ന കുഞ്ഞേ്യളപ്പൻ
ഓമനത്തോട്ടത്തിലാനിപ്പോള്
പട്ടാളം വന്ന് നിറഞ്ഞ്പോയി
പറയുന്നുണ്ടോമന കുഞ്ഞേ്യളപ്പൻ
പയ്യറഞ്ഞാട്ടോമന കുഞ്ഞിച്ചീരോ
എടച്ചേരീന്ന്ണ്ട് വെടി കേക്ക്ന്ന്
പകരംപറഞ്ഞല്ലൊ കുഞ്ഞിച്ചീരു
എടച്ചേരീന്നല്ല തലശ്ശേരീന്ന്
ഒന്നും പറയല്ലെ കുഞ്ഞിച്ചീരോ
തോട്ടത്ത് പട്ടാളം കേരിപ്പോയി

1 കൊപ്പരൊണക്കിക്ക്ന്ന് = കൊപ്പര ഉണക്കിക്കുന്നു
2 പാണ്ട്യാല = പാണ്ടികശാല
3 ചോനകൻ = മുസൽമാൻ
4 പയ്യറഞ്ഞോട്ട് - കേളപ്പൻെറ ഭാര്യാഗൃഹത്തിൻെറ പേരു്

മായില[1]ച്ചപ്പ് കരിപ്പൊടിയും
വയ്യോട്ട് ചാട്ന്ന് കുഞ്ഞ്യേളപ്പൻ
പാഞ്ഞപ്പടിഞ്ഞാറേറൽ പോരുന്നല്ലൊ
വെള്ളിപ്പട്ട കെട്ടിയ തോക്കെടുത്ത്
രണ്ടുണ്ട രണ്ട് തിരങ്കിലിട്ട്
വാങ്ങിനിറച്ചിങ്ങെടുത്തേളപ്പൻ
പടിതുള്ളി പായ്ന്ന് കുഞ്ഞ്യേളപ്പൻ
കേളപ്പൻ പടിതുള്ളി പായ്ന്നേരം
പയ്യറങ്ങോട്ടക്കമ്മെ കുഞ്ഞിച്ചീരു
പുടന്തല[2] ചുററിപ്പിടിക്കുന്നോള്
പിടിച്ചേന്നും മീതെ കണ്ടരിഞ്ഞേളപ്പൻ
നിലയ്ന്നോരന്തം മറഞ്ഞോണ്ടിററ്
തോട്ടത്തിപ്പടിക്കലെങ്ങെത്തിപ്പോയി
ഏഴ്തലയുള്ളൊരീന്ത്മ്മല്
ഓനിപ്പവിടയിരിക്കുന്നല്ലൊ
കണ്ടതിന കണ്ടതിന വെടിവെക്ക്ന്ന്
വാഴുന്നോറാളെല്ലാം[3] ഒടുങ്ങിപ്പോയി
ഏട്ന്നാ നീ വെടിവെക്ക്ന്നെന്നും
ആരാ നിന്നീവെടിവെക്ക്ന്നെന്നും
ആരുമൊരുത്തറും കണ്ട്യാലില്ല
വാഴ്ന്നോറങ്ങ് പറയുന്നല്ലൊ
എനക്കെന്താണിവ്വെടി കൊള്ളാത്തത്
എന്നുടെ ആളെല്ലാമൊടുങ്ങിപ്പോയി
വിളിച്ചുപറഞ്ഞല്ലൊ കുഞ്ഞൻവില്ല
പാറക്കടെവത്തത്തെൻറയച്ഛാ
ഏഴ് തലയുള്ളൊരീന്ത്മ്മല്
ഈന്തിമ്മുകളിന്നാങ്ങാനെ അച്ഛാ
ഈവെടി ഒക്കെയും വന്നതച്ഛാ
പാറക്കടെവ് വാണ കുഞ്ഞൻവില്ല
ഈന്തുമ്മുകളില് വെടിയുംവെച്ച്
നെററിത്തടത്തിന് ഉണ്ടകൊണ്ട്
ഈന്തുംമരംചാടി തോക്കും ചാടി
മേപ്പട ചുററ്യുള്ളൊര്[4] കണ്ടം മുണ്ട്
പൂക്കറി[5] അടക്യങ്ങനെ കെട്ടിവെച്ച്
ഈന്തിമ്മുകള്ന്നും കുഞ്ഞ്യേളപ്പൻ

1 മായില=മാവില
2 പുടന്തല=പുടവയുടെ (മുണ്ടിൻെറ) തല
3 വാഴുന്നോറാളെല്ലാം=വാഴുന്നോറുടെ + ആളെല്ലാം
4 ചുററ്യുള്ളൊര്=ചുററിയുള്ള + ഒരു
5 പൂക്കറി=നെററിത്തടത്തിൻെറ മദ്ധ്യം

കേളപ്പനങ്ങനെ കീയുന്നേരം
പാറക്കടവ്വാണ വാഴന്നോറും
പാറക്കടവ് വാണ കുഞ്ഞൻവില്ലും
ഓലപ്പടി ചാടി പോര്ന്നല്ലൊ
തോട്ടോം ദയിരു എന്ന കുഞ്ഞനാന്
ഏട്ടനത്താങ്ങിപ്പിടിക്ക്ന്നല്ലൊ
പടിഞ്ഞാറേൽ പൊഞ്ചൂരക്കട്ട്മ്മല്
ഏട്ടനക്കൊണ്ടക്കെടെത്തിക്കൊണ്ട്
പറയുന്നല്ലോമന കുഞ്ഞേ്യളപ്പൻ
തോട്ടോം ദയിരെന്ന കുഞ്ഞനെ കേക്ക
എടച്ചേരി തോട്ടത്തില് നേരേടത്തി
ഏഴ്‌വയസ്സെനിക്കുള്ളന്നാള്
പാറക്കടവ്വാണ വാഴന്നോറ്
പട്ടുംവള കൊടുത്ത് കൊണ്ടേപായിക്ക്
ഏടത്തീന കൂട്ടീട്ടം കൊണ്ടരണം
ഏടത്തി മടിയില് തലവെക്കട്ടെ
തോട്ടോംദയിരു പറയുന്നല്ലൊ
നെഞ്ഞത്തടിച്ചും പറയുന്നല്ലൊ
എടച്ചേരി തോട്ടത്തില് നായമ്മാറെ
പാഞ്ഞൂടി[1] പാഞ്ഞൂടി നായമ്മാറെ
പാറക്കടവിനും പോയിററാന്
ഏടത്ത്യോട്ടട[2] വരുവാൻ പറ
പാഞ്ഞോണ്ട്പോകുന്നനായമ്മാറ്
പാറക്കടവിന്ന് പോകുന്നേരം
പാറക്കടവ് വാണ കെട്ടിലമ്മ
എടവട്ടം കോനാന്ന് കണ്ടിക്കല്ലൊ
നായമ്മാറ് പാഞ്ഞോണ്ട് ചെല്ലുന്നത്
ഓളപ്പടിക്കലും ചെല്ലുന്നല്ലൊ
ചോദിക്ക്ന്നന്നേരം കെട്ടിലമ്മ
എടച്ചേരിതോട്ടത്തില് നായമ്മാറെ
എന്തൊരു ബദ്ധപ്പാടാണിങ്ങക്ക്[3]
പകരംപറഞ്ഞല്ലോ നായമ്മാറ്
നമ്പ്യാര്ക്ക്ണ്ട് വെടികൊണ്ട്ക്ക്
കെട്ടിലമ്മ ഞാളോടിപ്പോരുവായെ
അത്തരം വാക്കോള്[4] കേക്കന്നേരം
നെഞ്ഞത്തടിച്ചും പറയുന്നല്ലൊ

---

1 പാഞ്ഞൂടി = ഓടിപ്പോകുവിൻ
2 ഏടത്ത്യോട്ട = ഏടത്തിയോട് ഇവിടെ
3 ബദ്ധപ്പാടാണിങ്ങക്ക് = ബദ്ധപ്പാടാണ് നിങ്ങൾക്ക്
4 വാക്കോള് = വാക്ക് [illegible]

പാറക്കടവ് വാണ കുഞ്ഞൻവില്ലോ
ഞാനിന്നൊട് പണ്ടും പറഞ്ഞീക്കില്ലെ
ഇഞ്ഞിൻെറടച്ചേരി പോകണ്ടാന്ന്
അമ്മാമനെ കൊല്ലാനും യോഗോണ്ടെന്ന്
പടിതുള്ളിപ്പായ്ന്ന് കെട്ടിലമ്മ
അപ്പാച്ചിലാട്ന്നും പാഞ്ഞോണ്ടിററ്
ഓളോളെ[1] തോട്ടത്തിലെത്തിപ്പോയി
ചെന്നേമ്മല് ചെന്ന് പടിഞ്ഞാറേല്
പടിഞ്ഞാററകത്തങ്ങ് ചെല്ലുന്നേരം
അലനെലക്കുട്ടന്നേ കുഞ്ഞ്യേകമ്മ
പറയുന്നുണ്ടോമന കുഞ്ഞ്യേളപ്പൻ
തോട്ടത്തിക്കേകമ്മേ നേരേട്ടത്ത്യേ
അലനെലക്കുട്ടല്ലെ നേരേട്ടത്ത്യേ
ഇൻെറ മടിയിത്തലവെക്കട്ടെ
ഓളെ മടിയില് തലവെക്ക്ന്ന്
തോട്ടത്തിക്കേകമ്മേ നേരേട്ടത്തീ
ഇങ്ങനെ കരഞ്ഞാല് നേരേട്ടത്ത്യേ
ഏങ്ങിനെ നിന്നോട് പറഞ്ഞോള്ന്ന്
ചൊല്ലിത്തരട്ടെ ഞാൻ നേരേട്ടത്ത്യേ
പാറക്കടവത്തെ വാഴുന്നോററ്
പൊന്ന് 'ചൊമടാക്കി[2]ക്കൊണ്ടുപന്നാലും.
പാറക്കടവിന്ന് പോയേക്കല്ലേ
എന്നെ കൊതിക്കണ്ട നേരേട്ടത്ത്യേ
പിന്നയും കേക്കണോ നേരേട്ടത്ത്യേ
പയ്യറങ്ങോട്ടക്കമ്മ കുഞ്ഞിച്ചീരു[3]
നാലായംമാസം ഗറഭോളക്ക്[4]
ഇഞ്ഞ്താനും പോയിട്ടേ നേരേട്ടത്ത്യേ
കയിക്കേണ്ടതൊക്കെ കയിപ്പിക്കണം
പിന്നേയും കേക്കണോ നേരേട്ടത്ത്യേ
പയ്യറങ്ങോട്ടക്കമ്മ കുഞ്ഞിച്ചീരു
ഇക്കുറി വക്തീററാറ് പെണ്ണ് പെററെങ്കി
പാറക്കടവത്തെ കുഞ്ഞൻവില്ലു
ലെവില മുറിച്ചട[5] കൊണ്ടുപാന്നോട്ടെ
പകരം പറഞ്ഞല്ലൊ കുഞ്ഞ്യേകമ്മ
തോട്ടത്ത് കേളപ്പാ നേരാങ്ങളേ

---

1 ഓളോളെ = അവരാ അവളുടെ
2 ചൊമടാക്കി = ചുമടാക്കി
3 കുഞ്ഞിച്ചീരു = കുഞ്ഞിക്കേളപ്പൻെറ ഭാര്യ
4 ഗറഭോളക്ക് = ഗർഭം + അവരക്ക്
5 ലെവില മുറിച്ച് = വിവാഹംകഴിച്ച്

പയ്യാറങ്ങോട്ടക്കമ്മെ കുഞ്ഞിച്ചീരു
ഇക്കറി വക്തീററൊരു പെണ്ണു പെററെങ്കി
പാലക്കാട്ടുള്ളൊരു പട്ടമ്മാറ്
ഓലക്ക് ഞാനം കൊടുത്തോണ്ടാലും
വില്ലുന്ന് ഞാനൊ കൊടുക്കുല്ലാലൊ
വില്ലെന്റെ തോട്ടത്തി കേരണ്ടാലോ
പറഞ്ഞും പറഞ്ഞും മരിച്ചേളപ്പൻ
തോട്ടത്തി കേളപ്പന്യാനിപ്പോള്
കേളപ്പന ചുട്ടും ദഹിപ്പിച്ചല്ലോ
പത്തും പതിനൊന്നും ചാവുംകൊണ്ട്
ചാവ് പൊലകുളി കയിഞ്ഞ്യോണ്ടാരെ[1]
പാറക്കടവത്തെ വാഴ്ന്നോറ്
എടച്ചേരി തോട്ടത്തിപ്പോരുന്നല്ലോ
വാഴന്നോറ് തോട്ടത്തി ചെല്ലുന്നേരം
പാറക്കടവ് വാണ കെട്ടിലമ്മ
ഓളെ പടിഞ്ഞാററേൽ പോരുന്നോള്
വാതിലടച്ചാപ്പും ചീപ്പും തട്ടി
പാറക്കടവത്തെ വാഴന്നോറ്
പടിഞ്ഞാററ വാത്ക്കൽ ചെന്നു നിന്ന്
വിളിച്ചുപറയുന്ന് വാഴന്നോറ്
പാറക്കടവ് വാണ കെട്ടിലമ്മോ
വാതില് തൊറക്കെണേ കെട്ടിലമ്മോ
പകരം വിളിച്ച് പറയുന്നോള്
ഞാനെന്റെ വാതില് തൊറക്കണ്ടീക്കി
തോട്ടത്തിൽ കേളപ്പൻ നേരാങ്ങള
ഓനെന്റെ[2] വാതില് വിളിച്ചോണ്ടാല്
ഞാനെന്റെ വാതില് തൊറക്കു അല്ലോ
ബന്ധു നെനിക്കിപ്പോളെന്നും കിട്ടും
ആങ്ങളെനെനക്കിനി കിട്ടുല്ലാലൊ
എന്തെല്ലാം നല്ല കളി കളിച്ചിററും
ഓളോളെ[3] വാതില് തൊറന്നില്ലാലൊ
പിറേറന്ന് പുല്ല പൊലന്നോണ്ടാരെ
പാറക്കടവത്തെ വാഴന്നോറ്
പാറക്കടവിന്ന് പോരുന്നോറ്
പാറക്കടവത്തെ പൊന്നൊക്കെയും
ചാക്കാക്കികെട്ടിച്ച് കൊണ്ടപര്ന്ന്
പറയുന്നുണ്ടോമന വാഴന്നോറ്

---

1 കയിഞ്ഞ്യോണ്ടാരെ = കഴിഞ്ഞതിനുശേഷം
2 ഓനെന്റെ = അവൻ എന്റെ
3 ഓളോളെ = അവരം അവളുടെ

പാറക്കടവത്തെ കെട്ടിലമ്മേ
പൊന്നിതാ ചാക്കാക്കി കൊണ്ടോന്നിക്കേ[1]
പാറക്കടവത്തെ കെട്ടിലമ്മ
പകരം വിളിച്ചുപറയുന്നല്ലോ
എന്ന്യോരൻ[2] ബന്ധു ൻേറ്യാടി[3] പോയിക്കെങ്കി
പൊന്നൊക്കെ ചാക്കാക്കി കിട്ടേനിക്ക്
പാറക്കടവത്തെ പൊന്നൊക്കെയും
തോട്ടത്തില് കെട്ടിച്ച് വാഴന്നോറ്
ഏഴ്ദിവസത്തേക്കാനിപ്പള്
പാടായി തോട്ടത്തില് കൂട്യോണ്ടിററ്
ഓളോലെ വാതില് തൊറന്നില്ലാലോ
പാറക്കടവത്തെ വാഴന്നോറ്
പാറക്കടവിന് പോര്ന്നല്ലൊ
പാറക്കടവിന്ന വന്നോണ്ടിററ്
വൈരം മിണ്ങ്ങി[4] മരിക്കുന്നല്ലോ
ഓറിപ്പംതന്ന്യങ്ങനെ മരിച്ചോണ്ടാലേ
പാറക്കടവ് വാണ കുഞ്ഞൂകമ്മ
പല്ലങ്ക്യകത്ത്[5] കയറിക്കൊണ്ട്
പയ്യറ്ഞ്ഞോട്ടല്ല്യോള് പോര്ന്നത്
പയ്യറഞ്ഞോട്ടക്കമ്മെ ചീരുനാന്
നാലായംമാസം ഗറഭമാണ്
കണിയാനേം വാരരേം തേടിക്കൊണ്ട്
പുളികുടിമുഹൂർത്തം[6] നിശ്ചയിച്ച്
പുളികുട്യോരേലോടെ കൊള്ളിക്ക്ന്ന്
ഓളോളെ തോട്ടത്തിപ്പോര്ന്നല്ലോ
പയ്യറ്ഞ്ഞോട്ടക്കമ്മെ ചീരുനാന്
പത്തായംമാസം[7] തികഞ്ഞോണ്ടാറെ
പ്രസവം കയിഞ്ഞേരം[8] ല്ലാനിപ്പള്
തോട്ടത്തിലാളങ്ങനെ വന്നോണ്ടല്ലോ
തോട്ടത്തിക്കുങ്കമ്മ കെട്ടിലമ്മ
ഈററിന്[9] പണമല്ല്യെ കൊണ്ടേല്ല്യ്ന്ന്

---

1 കൊണ്ടോന്നിക്കേ = കൊണ്ടുവന്നിരിക്കുന്നു
2 എന്ന്യോരൻ = എനിയും ഒരു
3 ബന്ധു ൻേറ്യാടി = ബന്ധുവിൻേറകൂടെ
4 മിണ്ങ്ങി = വിഴുങ്ങി
5 പല്ലങ്ക്യകത്ത് = പല്ലക്കിൽ
6 ഗർഭിണികൾ ഏഴാം മാസത്തിൽ 'പുളികുടി' എന്നൊരു കർമ്മം നിർവ്വഹിക്കാറുണ്ട്.
7 പത്തായം മാസം = പത്താംമാസം
8 കയിഞ്ഞേരം = കഴിഞ്ഞനേരം
9 ഈററിന് = പ്രസവരക്ഷയ്ക്കു്

അക്കറ്യ[1]വളൊരാറ് ആണ്ⁿ പെറേറ
അഞ്ചിന്യവിടാട പാറത്താറെ
കുഞ്ഞനു് മൂന്നു് വയസ്സായാറെ
പല്ലക്ക്യകത്തു് പോര്ന്നോള്
പയ്യറഞ്ഞോട്ടല്ലേ്യാള് പോര്ന്നതു്
കുഞ്ഞനെടുത്തല്ലേ പോരുന്നോള്
ഓളോളെ തോട്ടത്തി കൊണ്ടേപാന്നിററു്
പാലിലും പയത്തിലും[2] പച്ചെണ്ണേലും
കുഞ്ഞന നിച്ച[3] വളത്തുന്നോള്.

# അമ്പാടിയും കരുവഞ്ചേരി എമ്മനും

കാവിലിരിക്കരം[4] പെരുംതട്ടാന—
തട്ടാന തച്ച[5] സ്വരൂപക്കൂട്ടം[6]
നാലു് കോയിലോത്തെ രാജാക്കള്
ലോകനാറ്കാവിത്തിരുമുമ്പില്
മൂപ്പത്താറില്ലം കുറുപ്പമ്മാറ്
നാലില്ലക്കാറോല് നമ്പ്യാമ്മാറ്
പത്തില്ലക്കാറോലടിയേ്യാട്യേള്
പുതുപ്പണത്തഞ്ഞൂറു് തണ്ടമ്മാറു്
കാവിലൊരഞ്ഞൂറു് രാവാര്യേള്
യോഗം മദിച്ച്യാള് കൂട്യോണ്ടിററും
സ്വരൂപക്കറി പറഞ്ഞും തീറ്ന്നില്ല[7]
കുററിപ്പുറം വാണ നാട്വായിച്ച
കണിയാനാ വാര്യര തേട്ന്നല്ലോ
കണിയാന വാര്യറ തേട്യോണ്ടിററ്
രണ്ടു ഒരു് രാശ്യോരു് മൂറുത്തം[8]

---

1 അക്കറ്യവളൊരു് = അക്കറി അവരും ഒരു
2 പയത്തിലും = പഴത്തിലും
3 നിച്ച = താലോലിച്ചു്
4 കാവിൽ = ലോകനാർകാവിൽ
5 തട്ടാന തച്ച = തട്ടാനെ തല്ലിയ
6 സ്വരൂപക്കൂട്ടം = സാമുദായികവഴക്കു്
7 തീറ്ന്നില്ല = തീർന്നില്ല
8 ഒരു് രാശ്യോരു് മൂറുത്തം = ഒരു രാശി ഒരു മുഹൂർത്തം

വിളിച്ച് പറയ്ന്ന് അ വാരിയറ്
സ്വരൂപക്കൂട്ടാങ്ങനെ തീരണ്ടീക്കി
തച്ചോള്ള്യേളൊ ആട വന്നല്ലാതെ[1]
സ്വരൂപക്കാറി പറഞ്ഞും തീരോല്ലാലൊ
വാരിയറുക്കെട്ട് പണം കൊട്ത്ത്
കണിയാന് നാല് പണം കൊട്ട്ത്ത്
ഓലപ്പറഞ്ഞി അയച്ചൂട്ന്ന്
അരുളിച്ചെയ്യപ്പളത്തമ്പുരായെ
കൈതേരി കുഞ്ഞ്യമ്പ്വാ കാര്യക്കാരാ
മാണിക്കോത്തും ദൂരം പോയിററ്ടോ
തച്ചോളി കോമക്കുറുപ്പോടാനേ
കാവിനിവിട വരുവാം പറ
കേട്ടോണ്ട് പോര്ന്നേ കാര്യക്കാരെ
മാണിക്കോത്തും ദൂരം ചെല്ലുന്നേരം
കുറുപ്പ് പടിക്കലിര്ന്നിക്കല്ലോ
ചോദിക്ക്ന്നോമന കുറപ്പാനെല്ലോ
കുററിപ്പുറം വാണ രാജാവിന്റെ
തിരുമേന്യണഞ്ഞു് നിക്കും കാര്യക്കാരാ
എന്തായി വന്നതേ കാര്യക്കാരാ
പകരം പറഞ്ഞല്ലക്കാര്യക്കാരെ
കുററിപ്പുറം വാണ രാജാവാനെ
എന്നെ കല്പ്പിച്ചയച്ചിക്കല്ലോ
കുറുപ്പിന്നക്കാവിന് ചെല്ലുവായെ
പകരം പറഞ്ഞ് കുറുപ്പന്നേരം
കൈതേരി കുഞ്ഞ്യമ്പ്വാ കാര്യക്കാരാ
തുളിയമ്മാക്കുക്കളരിക്ക്ന്നു്
പാച്ചിലപ്പാഞ്ഞും പൊടിപാററീററ്
എന്നുടെ കാലുമ്മലാനിപ്പള്
ആറുംമൂന്നൊമ്പതുണിക്കരു ആയി
ഉണിക്കരു പോയിററച്ചോരക്കരു
ചോരക്കരു പോയി കുങ്കെമ്പണ്ണു്
കുങ്കമ്പണ്ണൊമ്പതും വെച്ച്കെട്ടി
ആത്തേക്കിലിപ്പുറം[2] കീയാറില്ല[3]
കട്ടില് തൊണയായി കൂടാനല്ലോ
എനക്ക് നടകാ കൊതമില്ലാന്ന്
ഇഞ്ഞി പറഞ്ഞേക്ക് കാര്യക്കാരാ
അത് കേട്ട് പോര്ന്ന് കാര്യക്കാരെ

1 തച്ചോളിമാണിക്കോത്തുള്ള ആരെങ്കിലും ഇവിടെ വന്നാലല്ലാതെ
2 ആത്തേക്കിലിപ്പുറം = അകത്തുനിന്ന് പുറത്തു്
3 കീയാറില്ല = ഇറങ്ങാറില്ല

തിരുമേന്യരിയത്തും ചെല്ല്ന്നോനെ
അരുളിചെയ്യന്നേരത്തമ്പുരായെ
കുറുപ്പിന്നിക്കാവിന് വന്നില്യേടോ
കുറുപ്പ് പറഞ്ഞത് പറഞ്ഞോള്ന്ന്
അരുളിചെയ്യപ്പോളത്തമ്പുരായെ
കൈതേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
എന്നെ എട്ക്ക്ന്ന പല്ല്യങ്ക്യാനേ
എന്ന എട്ക്ക്ന്ന പള്ളിച്ചാറ്
മാണിക്കൊത്തും ദൂരം കൊണ്ടേപ്പോയിററ്
കുറുപ്പിനെടുത്തുട കൊണ്ട്വായെ
പല്ല്യങ്ക്യകത്തേച്ചും[1] കൊണ്ടുവായെ
തമ്പ്രാനെട്ക്ക്ന്ന പള്ളിച്ചാറ്
പല്ല്യങ്ക്യേട്ത്തോണ്ടും പോര്ന്നല്ലോ
മാണിക്കോത്തെതല്യോല് കൊണ്ടേപോര്ന്ന്
പറയുന്നുണ്ടോമന കാര്യക്കാരെ
എന്നെക്കല്പ്പിച്ചയച്ചിക്കല്ലോ
തമ്പ്രാനെട്ക്ക്ന്ന പല്ല്യങ്കീല്
കുറുപ്പിനെടുത്തിററും കൊണ്ടെല്ല്യാനെ[2]
അത്തരംവാക്കങ്ങനെ കേക്ക്ന്നേരം
അരിശം നടിച്ച് കുറുപ്പിനാന്
ആവുന്ന കാലം പടപൊയിത്
അരുതാഞ്ഞാ വീട്ടി[3]പ്പൊറുതിക്കേട്
തന്റേച്ചക്കൊണ്ടേപോട്[4] പല്ല്യങ്ക്യാനേ
ചങ്ങലവടിയും കൊടയെട്ത്ത്
കുറുപ്പിന്നക്കാവിന് പോര്ന്നല്ലോ
കുറുപ്പിന്നക്കാവിന്ന് ചെല്ലുന്നേരം
മൂവ്വായിരവുമങ്ങാനിപ്പോള്
എണീററിററാചാരം[5] ചെയ്യ്ന്നല്ലോ
കുററിപ്പുറംവാണ നാട്വായിച്ച
തുപ്പാനെന്നും ചൊല്ല്യി എണീററല്ലോ
കരുവഞ്ചേര്യെമ്മെ[6] പുലിക്കിടാവ്

---

1 പല്ല്യങ്ക്യകത്തേച്ചും = പല്ലക്കിന്റെ അകത്തുവെച്ച്
2 കൊണ്ടെല്ല്യാനെ = കൊണ്ടുചെല്ലുവാൻ
3 വീട്ടി = വീട്ടിൽ
4 തന്റേച്ചക്കൊണ്ടേപോട് = തന്റെ പാട്ടിന് കൊണ്ടുപൊയ്ക്കൊള്ളുക. (തിരിച്ചുകൊണ്ടുപോയ്ക്കൊള്ളുക.) (അദ്ദേഹം തമ്പുരാന്റെ പല്ലക്കിൽ കയറാതെ കാവിലേക്ക നടന്നു.)
5 കടത്തനാട്ടു തമ്പുരാൻകൂടി കോരപ്പക്കുറുപ്പിനെ ബഹുമാനിച്ചു
6 കരുവഞ്ചേര്യെമ്മെ = കരുവഞ്ചേരി എമ്മൻ അക്കാലത്തെ ഒരു പ്രസിദ്ധ നായർപോരാളി

ഓൻെറയളിയെ[1] മുരിക്കഞ്ചേരി
ഒതയനനിരിക്കും തറയമ്മല്
വെററിലപെട്ടിയും കൊണ്ടവെച്ച്
വെററില മുറുകചയും തുപ്പുകയും
കൈചൂണ്ടി ഞായം പറയുകയും
കാതാട്ടി ഞായം പറയുകയും
എല്ലാറവതെല്ലാറും[2] ചോദിക്ക്ന്നു്
കുറുപ്പിന്നക്കാവിനു് വരുന്നേരത്ത്
എയ്യീററിററാചാരം[3] ചെയ്യാഞ്ഞെതന്തേ
പകരം പറഞ്ഞക്കരുവഞ്ചേരി
പരിഹാസംകൊണ്ടു് ചിരിക്ക്ന്നല്ലോ
ഇരുപത്തെട്ടെന്നും[4] കുളിച്ചിട്ടില്ല
മൊലക്കച്ചെിറ്യതെന്നും കയിച്ചിക്കില്ല
എല്ലാറവതെല്ലാരും ചോദിക്ക്ന്ന്
കുറുപ്പിന്നക്കാവിനു് വരുന്നേരത്തേ
എയ്യിററിററാചാരം ചെയ്യാഞ്ഞെതന്തേ
പകരം പറഞ്ഞക്കരുവഞ്ചേരി
കൊമ്പനും[5] പിടിയും രണ്ടുണ്ടായിററ്
കൊമ്പനപ്പൊന്യത്തൊയിഞ്ഞെപായില്ലേ
പിടിക്കെന്തിനാചാരം ചെയ്യ്ന്നതേ
ചെവിടാലെ കേട്ടു് കുറുപ്പല്ലെന്നാന്
കേട്ടതും ാ ട്ടവറാക്കീല്ലാലോ
തിരുമുമ്പിപ്പോയാട നിന്നോള്ന്ന്
തമ്പ്രാന കണ്ടും തൊഴ്തോള്ന്ന്
തട്ടാനടിച്ച[6] സ്വരൂപക്കൂട്ടം
കൂട്ടംപറഞ്ഞാട തീറ്ത്തല്ലോ
മടങ്ങിയമ്മാണിക്കോത്ത് പോര്ന്നല്ലോ
മാണിക്കോത്തങ്ങിനെ ചെന്നോണ്ടാരേ
കുമ്പ്ട്ട്വീണ് കുറുപ്പാനെല്ലോ
കളിച്ചോണ്ടയ്യമ്പാടി ചെല്ല്ന്നല്ലോ
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാടി
മുത്തച്ചൻ പള്ളക്കു[7] ചെല്ല്ന്നല്ലോ
മുത്തച്ചൻ പള്ളക്കു ചെല്ല്ന്നേരം

---

1 ഓൻെറയളിയെ = അവൻെറ അളിയൻ
2 എല്ലാറവതെല്ലാറും = എല്ലാവരും
3 എയ്യീററിററാചാരം = എഴുന്നേററിട്ടു് ആചാരം
4 പ്രസവിച്ചിട്ടു് ഇരുപത്തിയെട്ട ദിവസമായിട്ടില്ല
5 കൊമ്പൻ = തച്ചോളി ഒതേനനെ ഉദ്ദേശിച്ചാണു് പറയുന്നതു്
6 തട്ടാനടിച്ച = തട്ടാനെ + അടിച്ച
7 മുത്തച്ചൻ പള്ളക്കു = മുത്തച്ഛൻെറകൂടെ കിടക്കുന്നതിനുവേണ്ടി

മൂത്തച്ചൻ സങ്കടപ്പെട്ട് വീണിക്കല്ലോ
ചോദിക്ക്ന്നോമന കുഞ്ഞ്യമ്പാടി
എന്തൊരു സങ്കിടമ്മൂത്തച്ചന്
പകരം പറഞ്ഞ് കുറുപ്പാനെല്ലോ
കാവിലെ ചാത്തോത്ത് കുഞ്ഞ്യമ്പാട്യേ
ഇന്നൊട് പറഞ്ഞാ ഫലമില്ലാലൊ
എന്നാലും കേട്ടോട്ടെ മൂത്തച്ചാന്ന്
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാട്യേ
ഇൻെറ്യച്ചെ[1] പൊന്ന്യത്തൊയിഞ്ഞന്നാളെ
എന്നോടുംകൂട പറഞ്ഞിററുണ്ട്
പിള്ളറ്കളിയിലും മീമ്പീടിലും[2]
ഏട്ടനാററം[3] തന്നെ പോയേക്കറ്[4]
ഞാനെങ്ങും പോവ്വാറൊട്ടില്ലമ്പാട്യേ
കുററിപ്പുറം വാണ നാട്വായിച്ച
മൂന്ന്തയ്യാട[5] കയഞ്ഞമ്പാട്യേ
തമ്പ്രാനെടുക്ക്ന്ന പല്ലങ്ക്യാന്
എന്നയെട്ത്തിററുംകൊണ്ട്യല്ലാൊയെ
അരിശം നടിച്ചെ എനക്കമ്പാട്യേ
ഞാനിന്നക്കാവിന് പോയമ്പാട്യേ
ഞാനിന്നക്കാവിന്ന് ചെല്ല്വന്നേരം
കാവിലൊര് മുവ്വായിരം കൂടീററ്ണ്ട്
ഒക്കെയ്യാചാരംചെയ്യുമ്പാട്യേ
കുററിപ്പുറം വാണ നാട്വായിച്ച
തുപ്പ്വാനെന്നും ചൊല്ല്വെഴ്നേററിക്ക്
കുരുവഞ്ചേര്യെമ്മൻ പുലിക്കിടാവ്
ഓൻെറയളിയൻ മുരിക്കഞ്ചേരി
ഇൻറച്ചനിരിക്കും തറയമ്മന്ന്
വെററിലപെട്ടിയും കൊണ്ടവെച്ച്
വെററില മുറുക്വാനും തുപ്പ്വാനും
കൈചൂണ്ടി ഞായം പറയുകയും
ഞാനിന്നക്കാവിന് ചെല്ല്വ്ന്നേരം
പരിഹാസംകൊണ്ടും ചിരിച്ചെമ്മനേ[6]
ഇരുപത്തെട്ടെന്നും കുളിച്ചിട്ടില്ല
മൊലക്കച്ചെയ്യതെന്നും കയിച്ചീററില്ല

1 ഇൻെറ്യച്ചെ = നിൻെറ അച്ഛൻ
2 മീമ്പീടിലും = മീൻ പിടിത്തത്തിലും
3 ഏട്ടനാററം = ഏട്ടനോ മററൊ
4 പോയേക്കറ് = പോകരുത്
5 മൂന്ന്തയ്യാട = മൂന്ന ദിവസം അവിടെ
6 ചിരിച്ചെമ്മനേ = എമ്മൻ ചിരിച്ചു

എല്ലാറും എല്ലാറും[1] ചോദിച്ചല്ലോ
കുറപ്പ്ന്നക്കാവില് വര്ന്നേരത്ത്
എയിററിററാചാരം ചെയ്യാഞ്ഞെന്ത്
അന്നേരത്തോനോ പറഞ്ഞമ്പാട്യേ
കൊമ്പനും പിടിയും രണ്ടുണ്ടായിററ്
കൊമ്പനപ്പൊന്ന്യത്തൊായിഞ്ഞ്യോയില്ലേ
പിടിക്കാരാനാചാരംചെയ്യല്വണ്ടോ
നല്ലോണയ്യമ്പാടി കേട്ടില്ലാലൊ
പടിയുള്ളിപ്പോര്ന്നേ കുഞ്ഞ്യമ്പാടി
അന്നേരം കുറപ്പല്ലേ ചോയിക്ക്ന്ന്
ഇഞ്ഞേട്യടപ്പോനെൻറ[2] കുഞ്ഞ്യമ്പാട്യേ
കാവിലെച്ചാത്തോത്ത് ഞാ പോന്നുത്തച്ചാ[3]
കിട്കിട വിറക്ക്ന്നയ്യമ്പാടിക്ക്
പാഞ്ഞവൻ കാവിനങ്ങെത്തിപ്പോയി
ഓനിന്നക്കാവിന് ചെല്ലുന്നേരം
ഓൻറ്യച്ഛ[4]നിരിക്കും തറയമ്മന്ന്
കരുവഞ്ചേര്യെമ്മെ പുലിക്കിടാവും
ഓന്റെ അളിയൻ മുരിക്കഞ്ചേരിം
വെററിലപ്പെട്ടിയും കൊണ്ടുവെച്ച്
വെററില മുറുകിയും തുപ്പകയും
പാഞ്ഞത്തറയമ്മക്കാര്യമ്പാടി
വെററിലപ്പെട്ടി തട്ടിച്ചാട്യമ്പാടി
എൻെറച്ഛനിരിക്കും തറയമ്മന്ന്
തറയമ്മത്തന്നെയിരുന്നോണ്ടിററ്
കൈചൂണ്ടി ഞായം പറയല്ലെടോ
ചോദിക്കന്നേന്നേരം കരുവഞ്ചേരി
ഏടന്ന് വന്നിക്കി മുട്ടേപൂവ്വേ[5]
പിന്നെം പറഞ്ഞ് കരുവഞ്ചേരി
ഉമ്മളി[6]പ്പോര്ന്നതും പോരത്തതും
ഊട്ന്നി[7]പ്പേത്തും പറയണ്ടാലോ
മേലിലും വരുന്നമ്പും ഞാറായ്ചക്ക്
പൊന്നിയത്തേഴര കണ്ടത്ത്ന്ന്
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി

---

1 എല്ലാറും = എല്ലാവരും
2 ഇഞ്ഞേട്യടപ്പോനെൻറ = നീ എവിടെ പോകുന്നു എൻെറ
3 ഞാ പോന്നുത്തച്ചാ = ഞാൻ പോകുന്നു മുത്തച്ഛാ
4 ഓൻറ്യച്ഛൻ = അവൻെറ അച്ഛൻ
5 മുട്ടേപൂവ്വ = മുട്ടയിൽ പൂവൻ
6 ഉമ്മളി = നമ്മൾ തമ്മിൽ
7 ഊട്ന്ന് = ഇവിടെനിന്നു

കരുവഞ്ചേര്യെമ്മാ പുലിക്കിടാവേ
യോഗം വിധിയെനക്കുണ്ടെങ്കില്
ഇൻെറ[1] തല കൊത്തീററാനിപ്പള്
മൂവായിരം തുപ്പുന്ന തുപ്പൂണ്ടില്
ഇൻെറ തല കൊത്തി ചാടും ഞാനെ
അത്തുരം വാക്ക് പറയുന്നേരം
കുററിപ്പുറം വാണ നാട്വായിച്ച
തൃക്കയി വെളയാട്യെട്ത്തോള്ന്ന്
എന്ത് പറഞ്ഞതേ നീയമ്പാട്യേ
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാട്യേ
പതിനാറ് വയസ്സുള്ളൊരെമ്മനോട്
ഇനിക്കിന്നവനോടൊട്ടെതല്ലാ ചലാ
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
ഓവ[2] എൻേറാമന നാട്വായിച്ചെ
തിരുമനസ്സുവേണടിയനോട്
ഭഗവതിമനസ്സെന്നോടുണ്ടെങ്കിലും
മൂത്തച്ചൻതൻെറ മനസ്സ്ണ്ടെങ്കും
എൻറ്യച്ചൻ[3]തൻെറ മനസ്സ്ണ്ടെങ്കും
കരുവഞ്ചേര്യെമ്മൻെറ വാളും കയ്യും
തിരുമേനിമുമ്പാകെ കൊയ്യും ഞാനെ
അരുളിച്ചെയ്യപ്പളത്തമ്പുരായെ
കാവില ചാത്തോത്ത് കുഞ്ഞ്യമ്പാട്യേ
ഇൻെറ തൻറച്ചനോടാനമ്പാട്യേ
ഇന്നക്കൊയിലോത്ത് കൊണ്ട്വരുവായെ
ഇനിക്ക് തരുവാനെ കുഞ്ഞ്യമ്പാട്യേ
അരയിലക്കിങ്ങിണി തീറ്പ്പിച്ച്[4]
ഞാനുണ്ട്വെച്ചിറേറ കുഞ്ഞ്യമ്പാട്യേ
പുത്തെപൊയ്ത്ത്[5] കുറിച്ചതിഞ്ഞ്
നാല് കൊയിലോത്തറിയിക്കേണം
മുപ്പത്താറില്ലം കുറുപ്പമ്മാറ
പുതുപ്പണത്തഞ്ഞൂറ് തണ്ടമ്മാറ
പത്തില്ലത്തുള്ളോരടയിയോട്യേള
നാലില്ലക്കാറോല് നമ്പ്യാമ്മാറ
ഒക്കയ്യെറിയിച്ചി പോണമ്പാട്യേ
എഴ്ന്നൂറ് പണത്തിനു കുഞ്ഞ്യമ്പാട്യേ

---

1 ഇൻെറ = നിൻെറ
2 ഓവ = സംബോധനചെയ്യാനുപയോഗിക്കുന്ന പദം
3 എൻറ്യച്ചൻ = എൻെറ അച്ഛൻ
4 തീറ്പ്പിച്ച് = തീർപ്പിച്ച (ഉണ്ടാക്കിച്ച)
5 പുത്തെപൊയ്ത്ത് = ഒന്നാമത്തെ പൊയ്ത്ത്

പുത്തൻചരക്കെല്ലം വേണമ്പാട്യേ
കോയിക്കോട്ടങ്ങാടി പോണമ്പാട്യേ
പട്ടായിററും പട്ട്നൂലായിററും
വാളിനു കണ്ടംചരടായിററും
കരക്കെ വെള്ളിയുണ്ട മുറിപ്പിക്കേണം
ഉണ്ട ഉരുട്ടെന്നൊരു് പാത്ത്ന്ന്[1]
മര്ന്ന് പൊടിക്ക്ന്നൊരു് പാത്ത്ന്ന്
ആറായിരാളാട കൂടവേണം
ഈനെല്ലം[2] ഇന്നാക്കയിയ[3]മ്പാട്യേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
തിരുമനസ്സ് വേണടിയനോട്
ഭഗവതി മനസ്സ് വേണടിയനോട്
എൻറ്യച്ഛൻ തന്റെ മനസ്സ്ണ്ടെങ്കി
കരുവഞ്ചേര്യെമ്മന്റെ വാളും കയ്യും
ഞാനിപ്പം കൊത്തിയെടുക്കും പോള്യെ
കുററിപ്പുറം വാണ നാട്വായിച്ച
ഒരു പെട്ടി പൊന്ന് കൊട്ക്ക്ന്നല്ലോ
അരുളിചെയ്യിയിന്നത്തമ്പുരായെ
പോരാത്തതൊക്കെ തരുവമ്പാട്യേ
ഇഞ്ഞി കൊയിലോത്ത് വാ അമ്പാട്യേ
അമ്പാടി മടങ്ങ്യല്ലേ പോര്ന്നതു്
മാണിക്കോത്തും ദൂരം ചെല്ല്ന്നേരം
ചോദിക്ക്ന്നോമന മൂത്തച്ഛനോ
ഇഞ്ഞ്യേട[4]പ്പോയിനേ കുഞ്ഞ്യമ്പാട്യേ
ബെയിലും[5] കൊണ്ടിങ്ങിനെ നടക്കരുതേ
പകരം പറയ്ന്ന് കുഞ്ഞ്യമ്പാടി
മാണിക്കോത്തോമന മൂത്തച്ഛാന്ന്
കരുവഞ്ചേര്യെമ്മനും ഞാനുമായിററ്[6]
പുത്തെൻപൊയിത്ത് കുറിച്ചിററുണ്ട്
മേലില് വരുന്നുള്ള ഞായറാഴ്ചക്ക്
അത്തുരം വാക്കങ്ങനെ കേക്ക്ന്നേരം
നെഞ്ഞത്തടിച്ചും നെലത്തടിച്ചും
കുറുപ്പ് നെലംകൊള്ള വീഴ്ന്നല്ലോ

---

1 പാത്ത്ന്ന് ഭാഗത്തുനിന്നു്
2 ഈനെല്ലം = ഇതിനെല്ലാം
3 ഇന്നാക്കയിയ = നിന്നെക്കൊണ്ടാവുമോ?
4 ഇഞ്ഞ്യേട = നീ എവിടെ
5 ബെയിലും = വെയിലും
6 ഞാനുമായിററ് = ഞാനുമായിട്ടു്

ഊയന്റെ റവൂലെ[1] കുഞ്ഞ്യമ്പാട്യേ
ഇന്റച്ഛൻ പൊന്ന്യത്തൊയിഞ്ഞന്നാളെ
ഞാനും മനസ്സാലെല്യോറത്തീനും[2]
ഇന്നേങ്കും[3] കണ്ടു മരിക്കായെന്ന്
അയിനുമെട ഇഞ്ഞി[4] തന്നില്ല്യോ
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാട്യേ
പതിനാറ് വയസ്സുള്ളോരെമ്മനോട്
ഇനിക്കിന്നയ്യെമ്മനോടെത്താല്ല്യാലൊ
എന്നാരിലും[5] വെച്ചിറ്റും പോന്നമ്പാട്യേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
ഒന്നിപ്പം കേക്കണോ മൂത്തച്ഛന്
മൂത്തച്ചെ മനസ്സെന്നോടുണ്ടെങ്കില്
എന്റെതന്റച്ഛൻ മനസ്സുണ്ടെങ്കും[6]
കരുവഞ്ചേര്യെമ്മന്റെ വാളും കയ്യും
കൊണ്ടത്തരും ഞാനൊ മൂത്തച്ഛന്
ഊയെന്റെ റവൂലെ കുഞ്ഞ്യമ്പാട്യേ
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാട്യേ
പുത്തൻ പൊയിത്തിന് പോകണ്ടീക്കി[7]
നാല് കൊയിലോത്തറിയിക്കേണം
മുപ്പത്താറില്ലം കുറുപ്പമ്മാറ
ഓലയുംതന്നെ അറിയിക്കേണം
നാലില്ലക്കാറോല് നമ്പ്യാമ്മാറ
പത്തില്ലക്കാറോലട്യോട്യേള
പുത്തപ്പണത്തഞ്ഞൂറ് തങ്ങമ്മാറ
ഒക്കെയ്യെറിയിച്ചി പോണമ്പാട്യേ
എഴ്ന്നൂറ് പണത്തിന് ചരക്ക് വേണം
പട്ടായിട്ടും പട്ട് നൂലായിട്ടും
വാളായിറ്റും വാളിന് കണ്ടം ചരടായിറ്റും
കറക്കം വെള്ളിയുണ്ട മുറുപ്പിക്കേണം
മരുന്ന് പൊടിക്കണോര് പാത്ത്ന്ന്
തോക്ക് വെളക്കണോര് പാത്ത്ന്ന്
പടനോറ്റിരിക്കണം പടനായര്
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി

---

1 ഊയന്റെ റവൂലെ = എന്റെ ദൈവമേ
2 മനസ്സാലെല്യോറത്തീനും = മനസ്സിൽ വിചാരിച്ചിരുന്നു
3 ഇന്നേങ്കും = നിന്നെയെങ്കിലും
4 അയിനുമെട ഇഞ്ഞി = അതിനും + ഇട + നീ
5 എന്നാരിലും = എന്നെ + ആരിൽ
6 മനസ്സുണ്ടെങ്കും = മനസ്സുണ്ടെങ്കിലും
7 പോകണ്ടീക്കി = പോകണമെങ്കിൽ

മൂത്തച്ചെ മനസ്സെന്നോടുണ്ടെങ്കിലും
എൻറ്യച്ചൻതൻെറ മനസ്സുണ്ടെങ്കും
ഒക്കെയ്യേറിയിച്ച് പോകും ഞാനെ
കാവിലെ ചാത്തോത്ത് ഞാ പോയ്യേരട്ടേ[1]
അന്നടത്താലെ നടന്നൂട്ന്ന്
കാവില ചാത്തോത്തും ചെല്ലുന്നേരം
കാവില ചാത്തോത്ത് കുഞ്ഞിക്കങ്കി
പുത്തെ കെളച്ച മതിലിമ്മലെ
വയതും തിരുമ്പി നടക്കുന്നല്ലോ
അമ്പാടീന കണ്ടും കാണാവുമ്മം
പാഞ്ഞ് പടിതുള്ളി പോര്ന്നോള്[2]
പൊട്ടിക്കരയ്യേയും പറയുകയും
എന്തൊര് നടത്താനെ കുഞ്ഞ്യമ്പാട്യേ
വെയില് കൊണ്ടിററല്ലേയി നടക്കുന്നത്
ഇൻറ്യച്ചൻതൻെറ നടത്തമ്പാട്യേ
എൻെറ കൊതക്കാററ് മേനിക്കാററ്
എല്ലാറൈ[3] കുപ്പേല്[4] പുല്ല്ണ്ടല്ലോ
എന്നുടെ കുപ്പേല് പുല്ലില്ലാലൊ
അന്നേരത്തിഞ്ഞ്യങ്ങനെ ചോദിച്ചോളും
അമ്മേൻെറ[5] പുല്ലേട[6] പോയെന്നാന്
ഇൻറ്യച്ചന്നൂട്ന്ന്[7] പോയോണ്ടാല്
അന്ന് പോയിററന്ന വരുന്നു ഉണ്ട്[8]
രണ്ടും മൂന്നും പാത്ത് വരുന്നു ഉണ്ട്
അത്തായം ചോറൂട[9] കാലായാല്
കുട്ടത്തില് വെള്ളവു മടപ്പത്താക്കി
പായിട്ടൊറക്കില്ല്യെനക്കമ്പൊട്യേ
ചിരയിട്ടൊറക്കാതെനക്കമ്പൊട്യേ
കുങ്കിയേന്നൊന്ന് വിളിക്ക്ന്നേരം
പടിവാതില് ചെന്ന് തൊറന്നില്ലേങ്കി
നായിത്തോലിട്ടൊര് പൊന്ത്യകൊണ്ട്
എന്ന ഞെരിവട്ടടിക്കമ്പാട്യേ
പേടിച്ചിററൊറക്കെനിക്കില്ല്യമ്പാട്യേ

---

1 പോയ്യേരട്ടെ = പോയ് വരട്ടെ
2 പോര്ന്നോള് = പോരുന്ന + അവൾ
3 എല്ലാറൈ = എല്ലാവരുടേയും
4 കുപ്പേല് = കുപ്പയിൽ
5 അമ്മേൻെറ = അമ്മയുടെ
6 പുല്ലേട = പുല്ല് എവിടെ
7 ഇൻറ്യച്ചന്നൂട്ന്ന് = നിൻെറ അച്ഛൻ ഇവിടെനിന്ന്
8 വരുന്നു ഉണ്ട് = വരുന്നുണ്ട്
9 ചോറൂട = ചോറ് + ഇവിടെ

നേരം പൊലന്നേപായാലാനമ്പാട്യേ
കട്ടപത്തില് വെള്ളമെട്ത്തിററാന്
എന്നടെ കപ്പേല് മറിക്കം ഞായെ
അതുകൊണ്ട് കപ്പേല് പുല്ലിപ്പാലൊ
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
പായ്യാരം1 പറയല്ലേ പെറേറാരമ്മേ
മാണിക്കോത്തോമന മൂത്തച്ചന്
പാരം ബെര്ത്താന്2 മൂത്തച്ചന്
അരനായ്യ്യ3 ഞാനിങ്ങ് തെററ്ന്നേരം
അച്ചന നെനച്ചം കരയ്ന്നല്ലോ
മൂത്തച്ചൻ പള്ളക്ക് ക്കൂടെ ഞാനെ
അത്തുരം വാക്കോള് കേക്ക്ന്നേരം
പകരം പറഞ്ഞല്ലോ കുഞ്ഞിക്കങ്കി
ഏട്ടൻെറ പള്ളക്കുള്ളടമ്പാട്യേ
ഏട്ടൻെറ ജോഗം4കൊണ്ടായിരിക്കം
അത്രേങ്കം5 നിന്ന ഞാൻ കാണുന്നത്
തേച്ച് കുളപ്പിച്ച് കങ്കിയാന്
കഞ്ഞീം കൊട്ത്തല്ലോ കുഞ്ഞിക്കങ്കി
ഏട്ടൻെറ പള്ളക്കുള്ളടിക്കോളേ
പശുക്കള് കുത്തല്ലേ കുഞ്ഞ്യമ്പാട്യേ
നായ്ക്കള് കടിക്കല്ലേ കുഞ്ഞ്യമ്പാട്യേ
അയപ്പിച്ച് പോര്ന്ന് കുഞ്ഞ്യമ്പാടി
മാണിക്കോത്തും ദൂരം പോന്നോള്ന്ന്
പോയിവരട്ടേ ഞാൻ മൂത്തച്ചാന്ന്
ചാപ്പനേയിഞ്ഞൊപ്പം കൂട്ടിക്കൊണ്ട്
നാല് കൊയ്ലോത്തും പോര്ന്നോയെ6
നാല് പെട്ടി പൊന്നിങ്ങ് വാങ്ങ്യമ്പാടി
കുററിപ്പുറം വാണ നാട്വായിച്ച
അരയിലക്കിങ്ങിണി കൊട്ത്തോള്ന്ന്
രണ്ടു പെട്ടി പൊന്നും കൊട്ത്തോള്ന്ന്
പറയുന്നുണ്ടോമന കുഞ്ഞ്യമ്പാടി
കുററിപ്പുറം വാണ നാടുവായിച്ചേ
മേലില് വരുന്നുള്ള ഞാറാഴ്ചക്ക്
അടിയനപ്പൊന്യത്ത് കൊണ്ടേപായി കൊണ്ടപരണം

---

1 പായ്യാരം = തമാശ
2 ബെര്ത്താന് = രോഗമാണ്
3 അരനായ്യ്യ = അരനാഴിക
4 ജോഗം = യോഗം
5 അത്രേങ്കം = അത്രയെങ്കിലും
6 പോര്ന്നോയെ = പോരുന്നു | അവൾ

അയപ്പിച്ച് പോര്ന്ന് കുഞ്ഞ്യമ്പാടി
മുപ്പത്താറില്ലം കുറുപ്പമ്മാറ
ഓലപ്പൊയിത്ത[1]ങ്ങറിയിക്ക്ന്ന്
നാലില്ലക്കാറോല് നമ്പ്യാമ്മാറ
പുത്തെ പൊയിത്തങ്ങറിയിക്ക്ന്ന്
പത്തില്ലത്തുള്ളൊരടിയോട്യേള
ഓലയും പൊയിത്തങ്ങറിയിച്ചല്ലോ
പുതുപ്പണത്തഞ്ഞൂറ് തണ്ടമ്മാറ
ഓലയും പൊയിത്തങ്ങറിയിച്ചല്ലോ
ചോദിക്ക്ന്നോമന കുഞ്ഞ്യമ്പാടി
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
കരുവഞ്ചേരി നാട്ടിപ്പോയി കീയ്യുമ്മള്[2]
ആ എന്നനുവാദം ചാപ്പനാന്
കരുവഞ്ചേരി നാട്ടിപ്പോയ് കീയ്ന്നല്ലോ
കരുവഞ്ചേരി നാട്ടിപ്പോയ് കീയ്ന്നേരം
നടമപ്പതിനാറ് തെങ്ങ് കണ്ട്
ചോദിച്ചല്ലോമന കുഞ്ഞ്യമ്പാടി
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
നടമപ്പതിനാറ് തെങ്ങ് കണ്ടോ
എന്തൊര് തെങ്ങാനിത്തെങ്ങ് ചാപ്പാ
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചാപ്പെ
കാവിലെ ചാത്തോത്ത് കുഞ്ഞ്യമ്പാട്യേ
ഇന്റെതന്റെച്ചനങ്ങ്ള്ള കാലം
മാണിക്കോത്തങ്ങും ബകയായീനും[3]
എയ്ത്തേള്ളി[4] പോരുമ്മവും പോവുമ്മവുവേ
ഇനിക്കയ്യെള്ളന്നീ കുടികപാനും നീക്യതേനും
ഇന്റ്യച്ചെ പൊന്ന്യത്തൊയിഞ്ഞേ പിന്ന
കരുവഞ്ചേര്യെമ്മെ പിടിച്ചടക്കി
അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
ഊട[5] തണക്കൊണ്ടിരിക ചാപ്പാ
കൊലയോട്യെളന്നിമ്മൂറിപ്പിക്കേണം
ആടത്തണക്കൊണ്ടിരിക്ക്ന്നല്ലോ
ആടത്തണക്കൊണ്ടിരുന്നേരത്ത്
കരുവഞ്ചേര്യെമ്മന്റെ മൂരിക്കാരെ
മൂരീനേം കൊണ്ടങ്ങനെ പോര്ന്നല്ലോ

1 ഓലപ്പൊയിത്ത്=അവരെ പൊയ്ത്ത്. (പൊയ്ത്ത് നടക്കുന്ന വിവരം)
2 കീയ്യുമ്മള്=ഇറങ്ങുക+നമ്മൾ
3 മാണിക്കോത്തേക്ക് അവകാശപ്പെട്ടതായിരുന്നു
4 എയ്ത്തേള്ളി=എഴുത്തുപള്ളി
5 ഊട=ഇവിടെ

വിളിച്ചിപറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
കരുവഞ്ചേര്യെമ്മൻെറ മൂരിക്കാരാ
മൂരീനിതിലോടി കൊണ്ട്വായെ
പകരംപറഞ്ഞല്ല മൂരിക്കാരെ
മൂരീനിതിലെയും കൊണ്ടച്ചൂല്ല[1]
കരുവഞ്ചേര്യെമ്മ കുറുപ്പാളാനെ
ഓറിപ്പംതന്നെയറിഞ്ഞോണ്ടാല്
എൻെറ തല കൊത്തി ചാടിപ്പോകും
നെലയിന്നൊരന്തം മറഞ്ഞമ്പാടി
ഓൻെറ തല കൊത്തി ചാട്ന്നല്ലോ
മൂരി പിടിച്ചിങ്ങ് കൊണ്ടുംപോന്ന്
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
കണ്ടം മുണ്ടൊണ്ടും[2] തള കെട്ടീട്ടും
ഇളന്നി കൊലയോടെ മുറിക്കേ ചാപ്പാ
കണ്ട മുണ്ടൊണ്ടും തള കെട്ട്ന്ന്
ഇളന്നികൊലയോടെ മുറിച്ച് ചാപ്പൻ
പറയുന്നുണ്ടോമന കുഞ്ഞ്യമ്പാടി
കരുവഞ്ചേരി എമ്മന് പൊറ്ക്കായെങ്കി
പൊറുക്കായെങ്കിലെമ്മൻ പൊറുത്തുംകോട്ടെ
എളന്നി കുടിച്ചാട്യരിക്കുന്നല്ലോ
പിന്നെയ്യവിടയിരിക്കുന്നേരം
കരുവഞ്ചേര്യെമ്മൻേറാരാനക്കാരെ
ആനേന തന്ന്യേങ്ങനെ കൊണ്ട്പോന്ന്
വിളിച്ചിപറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
കരുവഞ്ചേര്യെമ്മൻേറ്യാരാനക്കാരാ
ആനേനയിവിടെയും കൊണ്ട്വാഅ്[3]
പകരം പറഞ്ഞ് വിളിച്ചവനേ
ആനേനയതിലോടി കൊണ്ടച്ചൂല്ല
കരുവഞ്ചേര്യെമ്മനറിഞ്ഞിക്കെങ്കി
എൻെറ തല കൊത്തി ചാടിപ്പോവും
നെലയിന്നൊരന്തം മറഞ്ഞോണ്ടിററ്
ഓൻെറ തല കൊത്തി ചാട്ന്നല്ലോ
ആനെന പിടിച്ചങ്ങ് കൊണ്ടുംപോന്ന്
പിന്നേയും തണക്കൊണ്ടിരിക്ക്ന്നല്ലോ
കരുവഞ്ചേര്യെമ്മൻെറ കുതിരക്കാരെ
കണ്ണാലെ കണ്ടല്ലോ കുഞ്ഞ്യമ്പാടി
കരുവഞ്ചേരിയെമ്മൻെറ കുതിരക്കാരാ

---

1 കൊണ്ടച്ചൂല്ല = കൊണ്ടുവരികയില്ല
2 മുണ്ടൊണ്ടും = മുണ്ടുകൊണ്ടും
3 കൊണ്ട്വാഅ് = കൊണ്ടുവാ

കുതിരേനയീലേഞ്ഞ്[1] കൊണ്ടുവായെ
കുതിരേനതിലോടി കൊണ്ടുവരല്ല
കരുവഞ്ചേര്യെമ്മനറിഞ്ഞെങ്കില്
എന്റെ തല കൊത്തി ചാടിപ്പോകും
നെലയിന്നോരന്തം മറഞ്ഞിററാനെ
ഓന്റെ തല കൊത്തി ചാടുന്നോനെ
കുതിര പിടിച്ചിങ്ങ് കൊണ്ടുംവന്ന്
ആനപ്പുറംക്കൂടീററിഞ്ഞേ ചാപ്പാ
കുതിരപ്പുറക്കൂടി ഞാനും ചാപ്പാ
പോര്മ്മംതന്നെ പറയുന്നല്ലോ
പൊറുക്കാങ്കിലെമ്മെ പൊറുത്തുംകോട്ടെ
പൊറുത്തേങ്കി എമ്മെനിങ്ങ് കൊണ്ടുവരട്ടെ
അന്നടത്താലെ നടന്നൂട്ടിററ്
എടച്ചേരി പൂക്കോട്ടെ തായക്കീഞ്ഞു്
എടച്ചേരി പൂക്കോട്ടെ തായേത്തുമ്മം
കണ്ണാലെ കണ്ടല്ലോ കുഞ്ഞുണിച്ചാറ
ആളപാറ കെട്ട്യ[2] കെനട്ട്യേരേ്ന്ന്
വെള്ളം വലിക്ക്ന്നേ കുഞ്ഞുണിച്ചാറ
പാഞ്ഞപ്പടിക്കലും ചെല്ല്ന്നോള്
ഓളപ്പടിക്കലും ചെല്ല്ന്നേരം
ആന കുതിര തളക്ക്ന്നോല്
ചോദിക്ക്ന്നോമന കുഞ്ഞുണിച്ചാറ
കാവിലെ ചാത്തോത്ത് കുഞ്ഞ്യമ്പാട്യേ
ഇന്റെതൻറച്ചനേ കുഞ്ഞ്യമ്പാട്യേ
മുപ്പത്തിരണ്ട് വയസ്സായിനും
ഇന്റെതൻറച്ചനേ കുഞ്ഞ്യമ്പാട്യേ
മുപ്പത്തിരണ്ട് വയസ്സെടേല്
അറുപത്തിനാല് പട ജയിച്ച്
ആന കുതിര പിടിച്ചില്ലേലോ
ഇഞ്ഞെന്റെ മാണിക്കോത്ത് തീരുംകാലും
ആന കുതിര പിടിച്ചമ്പാട്യേ
പായ്യാരം പോട്ടെന്റെ ഇളയമ്മാവോ
എളയച്ചനില്ലേ ഇവിടെയെന്നേ
എളയച്ചെ മാള്യേമ്മലുണ്ടമ്പാട്യേ
കുഞ്ഞെനെട്ക്ക്ന്ന് കുഞ്ഞുണിച്ചാറ
മാളികകോണ്യാററി[3] കൊണ്ടും പോന്ന്
മാളികകോണ്യാററി കൊണ്ടെ്യല്ലമ്മം

---

1 കുതിരേനയീലേഞ്ഞ് = കുതിരയെ + ഇതിലെ + നീ
2 ആളപാറ = ആമ്പാമാ
3 കോണ്യാററി = കോണികയററി

എടച്ചേരി പൂക്കോട്ടെ നമ്പിയാററ്
കുഞ്ഞനെ വാങ്ങീങ്ങെടുക്ക്ന്നല്ലോ
ഇഞ്ഞ്യേട[1]പ്പോയിനേ കുഞ്ഞ്യമ്പാട്യേ
എന്തൊര് വെര്ത്താനെ കുഞ്ഞ്യമ്പാട്യേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
എടച്ചേരി പൂക്കോട്ടെളയച്ചാന്ന്
പുത്തംപൊയിത്തങ്ങറിയിച്ചിററ്
ഞാനിപ്പംതന്ന്യങ്ങനെ പോയതാനെ
ആരപ്പായിററാനെന്റെ കുഞ്ഞ്യമ്പാട്യേ
കരുവഞ്ചേര്യെമ്മനും ഞാനപ്പായിററ്
പകരം പറഞ്ഞല്ലന്നമ്പിയാര്
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാട്യേ
പതിനാറ് വയസ്സുള്ളൊരെമ്മനോട്
ഇനിക്കിന്നയ്യെമ്മനോടെത്തപ്പല്ലാലോ
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
ഞാറാഴ്ച, നല്ല ദിവസത്തിന്
എളയച്ചെ മാണിക്കോത്ത് വന്നോളണം
എന്നെയിന്ന് പൊന്ന്യത്ത് കൊണ്ടോപ്പായി
അത്തരം വാക്കങ്ങെനെ കേക്ക്ന്നേരം [കൊണ്ടോപ്പാരണം
നിന്ന നെലയിന്നും വീണ്വോയല്ലോ
ഊയിവിധിഫലം കുഞ്ഞ്യമ്പാട്യേ
ഇൻെറ്യച്ചെ പൊന്ന്യത്തൊയിഞ്ഞ നാളെ
ഞാനും മനസ്സാല്യെല്ലോറത്തീനും
ഇന്നേങ്കും[2] കണ്ടിട്ട് മരിക്കായെന്ന്
എമ്മെന്റെറുമ്മിക്കെരയാ ഇഞ്ഞി
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
എളയച്ചെതൻെറ മനസ്സുണ്ടെങ്കും
എളയമ്മതൻെറ മനസ്സുണ്ടെങ്കും
മൂത്തച്ചൻതൻെറ മനസ്സുണ്ടെങ്കും
എൻെറച്ചൻതൻെറ മനസ്സുണ്ടെങ്കും
കരുവഞ്ചേര്യെമ്മൻെറ വാളും കയ്യും
കൊത്തിയെടുക്കേപ്പല്ല്യെ ഞാനിപ്പളേ
എടച്ചേരി പൂക്കോട്ടെ ഇളയമ്മുവോ
ഇൻെറ വെളവുംകൊണ്ടും[3] വിദ്യകൊണ്ടേപ്പ
അമ്മേന മാണിക്കോത്ത് കൂട്ടവേണം
ഇൻെറ മനസ്സെന്നോടുണ്ടെങ്കിലേ
അമ്മേൻെറ കാലും പിടിച്ചീ പൊറപ്പെടാ

1 ഇഞ്ഞ്യേട=നീ എവിടെ
2 ഇന്നേങ്കം=നിന്നെയെങ്കിലും
3 വെളവ്=സൂത്രം

പകരം പറഞ്ഞല്ലോ കുഞ്ഞുണിച്ചാറ
അനങ്ങല്ലനങ്ങല്ലെ കുഞ്ഞ്യമ്പാട്യേ
കാവിലെ ചാത്തോത്തെൻേറടത്ത്യമ്മ
ഇൻെറച്ചെ[1] പൊന്ന്യത്തൊായിഞ്ഞന്നാളെ
വടക്കപറം[2] കോണീഞ്ഞ്[3] പോന്നിക്കല്ലോ
എന്നേര[4]മ്മാണിക്കോത്ത് വന്നിക്കില്ല
എങ്ങനെ കൂട്ടി ഞാ ബന്നോ‌ാനെ
ഇൻെറ ബളവുകൊണ്ടും വിദ്യകൊണ്ടും
അമ്മേനെ മാണിക്കോത്ത് കൂട്ട്വേണം
കുഞ്ഞനട്ക്കളെ കൂട്ടന്നോള്
പാക്കഞ്ഞിവെച്ചും തണിച്ചിക്കോള്
അമ്പാടിക്ക് കഞ്ഞി കൊട്ത്തോള്ന്ന്
അയപ്പിച്ച്പോര്ന്ന് കുഞ്ഞ്യമ്പാടി
മാണിക്കോത്തും ദൂരം പോര്ന്നല്ലോ
കോയിക്കോട്ടങ്ങാടീ പോര്ന്നാല്
എഴ്നൂറു പണത്തിന് ചരക്കും വാങ്ങി
ഞാറാഴ്ച വന്നും പൊലന്നൂട്ടമ്മം[5]
മൂവ്വായിരാളാടങ്ങെത്തിക്കൂടി
നാല് കൊയിലോത്തെ രാജാക്കളും
ഓല്ല്[6] എഴുനള്ളി കൂട്ടന്നല്ലോ
മൂവ്വായിരാളാട കൂടിപ്പോയി
കരക്കുംവെള്ളിയുണ്ട മുറിക്കുന്നുണ്ട്
മര്ന്ന് പൊടിക്ക്ന്നൊര് പാത്ത്ന്ന്
തോക്ക്വെളങ്ങ്ന്നൊര് പാത്ത്ന്ന്
പറയുന്ന് ഓമന മൂത്തച്ചനെ
പടക്കാത്ത്[7] പോടെൻെറ കുഞ്ഞ്യമ്പാട്യേ
പടനോററിരുന്നനേ കുഞ്ഞ്യമ്പാട്യേ
പടക്കാത്ത് പോന്നല്ലോ കുഞ്ഞ്യമ്പാടി
പടനോററിരുന്നല്ലോ കുഞ്ഞ്യമ്പാടി
തച്ചോ്യാളിച്ചുണിച്ചാറ കുഞ്ഞനാന്
ഓളെ ചമയം ചമഞ്ഞോള്ന്ന്
ഓക്കാണ്ടും[8] നായിമ്മാറ കൂട്ടിക്കോള്ന്ന്

---

1 ഇൻെറച്ചെ = നിൻെറ അച്ഛൻ
2 വടക്കപറം = വടക്കഭാഗം
3 കോണീഞ്ഞ് = കോണിയിറങ്ങി
4 എന്നേര = അതിനുശേഷം
5 പൊലന്നൂട്ടമ്മം = പുലർന്നപ്പോഠം
6 ഓല്ല് = അവർ
7 പടക്കാത്ത് = പടനോററിരിക്കേണ്ട അകത്തേക്ക്
8 ഓക്കാണ്ടും = അവഠംക്ക വേണ്ടുന്ന

കാവിലും ചാത്തോത്തും ചെല്ല്ന്നല്ലോ
കാവില് ചാത്തോത്ത് ചെല്ല്ന്നേരം
കാവിലെ ചാത്തോത്ത് കുഞ്ഞിക്കുങ്കി
തെളിഞ്ഞൊരുരിയാട്ടോം തക്കാരവും[1]
കയ്യേ പിടിച്ചിററിരുത്തുവായെ
പറയുന്നല്ലന്നേരം കുഞ്ഞുണിച്ചാറ
കാവിലെ ചാത്തോത്തെൻേറടത്ത്യമ്മോ
എനക്കിപ്പിരിക്കാനും നേരം പോരാ
നീ എട്ട പോന്നെൻെറ കുഞ്ഞുണിച്ചാറേ
ഇങ്ങളറിയല്ലൻേറടത്ത്യമ്മോ
മാണിക്കോത്തോമന വലിയേട്ടന്
പാരം ബര്ത്തേല്ലെൻേറടത്ത്യമ്മോ
അമ്പാടികുഞ്ഞെ പറഞ്ഞിററില്ലേ
കരഞ്ഞി പറയ്ന്നയ്യേട്ടനാന്
കുങ്കീനൊരു് നോക്ക് കാണണ്ടീനും
കുങ്കി വെച്ച കഞ്ഞി കുടിക്കണ്ടീനും
കുങ്കിമടിയിത്തലവെക്കണം
കീങ്ങിതം[2] പറയ്ന്നയ്യേട്ടനാന്
അന്നേരം ചോദിച്ചേ കുഞ്ഞിക്കുങ്കി
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെ കേക്ക
ഇൻേറ്യട്ടെ[3] പൊന്ന്യത്തൊയിഞ്ഞന്നാള്
വടക്കപാറം കോണീഞ്ഞ്യാൻ[4] പോന്നിററില്ലേ
എങ്ങിന്യമ്മാണിക്കോത്ത് ചെല്ലണ്ടത്
അങ്ങനെ പറയരുതെൻേറട്ടത്ത്യമ്മോ
ഏട്ടൻ കൊതിച്ച കൊതിയാനല്ലോ
ഇങ്ങളൊരു് നോക്ക് കാണവായെ
ഇങ്ങളെ മടിയിത്തലവെകാനും
പൊട്ടിക്കരയുന്നേ കുഞ്ഞിക്കുങ്കീ
എടവട്ടയല്യമ്മന്നാനിപ്പോള്
തോററത്മുണ്ടൊന്നെടുക്കുന്നോള്
ഓളോടി[5] കീഞ്ഞും പൊറപ്പെട്ന്ന്
അന്നേരം പറഞ്ഞല്ലോ കുഞ്ഞുണിച്ചാറ
ഇങ്ങനെ പോരറെ[6]ൻേറടത്ത്യമ്മോ
പൊന്ന് ചമയണെൻേറടത്ത്യമ്മോ

---

1 തക്കാരവും = സൽക്കാരവും
2 കീങ്ങിതം = ചെറിയ കുട്ടികളെപ്പോലെ സംസാരിക്കുക
3 ഇൻേറ്യട്ടെ = നിൻെറ ജ്യേഷ്ഠൻ
4 കോണീഞ്ഞ്യാൻ = കോണി + ഇറങ്ങി + ഞാൻ
5 ഓളോടി = അവളോടുകൂടി
6 പോരറെൻെറ = പോരരുത് + എൻെറ

പട്ടെടുത്തുടുക്കണെന്റേടത്ത്യമ്മോ
അന്നേരം പറഞ്ഞല്ലോ കുഞ്ഞിക്കങ്കി
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെ കേക്കെ
പൊന്നു ചമഞ്ഞു ഞാൻ പോയിട്ടില്ലേ
എനിയെന്തൊര് പൊന്നാനെനിക്കണിച്ചാറെ
ഒന്നുണ്ടോ കേക്കണെന്റേട്ടത്ത്യമ്മോ
ഏട്ടനെപ്പോലത്തെ ചങ്ങാത്യേള്[1]
ഏറിയൊരാളാട കൂടീററ്ണ്ടേ
പരിഹാസംകൊണ്ടും ചിരിക്ക ഓല്[2]
ഇമ്മള് കയറ്യങ്ങ് ചെല്ല്ന്നേരം
കേള്യേട്ടൊതെയനനെന്റാളോ[3] ഇത്
കങ്കൻറ്യരയിന്നങ്ങാനിപ്പള്
താക്കോല് കയിച്ചെങ്ങെടുത്തുണിച്ചാറ
പൊന്നിട്ട പെട്ടി തൊറക്ക്ന്നല്ലോ
കങ്കീന പൊന്ന് ചമയിക്ക്ന്ന്
കങ്കീന പട്ടിങ്ങുടുപ്പിക്ക്ന്ന്
മുമ്പില് നടത്തിച്ചും കൂട്ടുന്നല്ലോ
അന്നടത്തോല്[4] നടന്നൂട്ടീററ്
മാണിക്കോത്ത് തായ കീയ്ന്നേരം
കരക്കംവെള്ളിയുണ്ട മുറിക്ക്ന്ന്ണ്ട്
മര്ന്ന് പൊടിക്ക്ന്നോപാം കേക്കൊന്ണ്ട്
തോക്ക്വെളക്ക്ന്നൊര് പാത്ത്ന്ന്[5]
ചോദിച്ചല്ലോമന കുഞ്ഞിക്കങ്കി
ഊയ്യെന്റെ റവ്ലെ കുഞ്ഞുണിച്ചാറെ
മുയ്യായിരാളാട കൂട്യേത് കണ്ട്
ഇന്റേ്യട്ടെ[6] പൊന്ന്യെത്തായിഞ്ഞേ പിന്ന
പുത്തെപൊയിത്തിന്നൊരുക്കൊറില്ല
ഏട്ടന് പൊയിത്തിന് പോയിക്കൂടാ
ആരിപ്പൊയിത്തിന് പോന്നുഞ്ഞനെ
കങ്കീങ്ങ് താളം മറഞ്ഞോയല്ലോ[7]
കങ്കീങ്ങ് താളം മറയിന്നേരം
ഉള്ളംകൈ മാമ്പയയിങ്ങ്[8] ഏക്കമ്പോലെ

---

1 ചങ്ങാത്യേള് = ചങ്ങാതിമാർ
2 ചിരിക്ക ഓല് = അവർ ചിരിക്കും
3 കേളികേട്ട ഒതേനന്റെ ഭാര്യയാണോ ഇതു്?
4 അന്നടത്തോല് = ആ നടത്തം അവർ
5 പാത്ത്ന്ന് = ഭാഗത്തുനിന്നു്
6 ഇന്റേ്യട്ടെ = നിന്റെ ജ്യേഷ്ഠൻ
7 കങ്കി ബോധംകെട്ട വീണു
8 മാമ്പയം = മാമ്പഴം

ഉണിച്ചാറേങ്ങേററ് പിടിച്ചോള്ന്ന്
അത്തന്നെ കണ്ട് കുറുപ്പന്നേരം
പടിത്തുള്ളി പാഞ്ഞ് കുറുപ്പാനല്ലോ
കുങ്കീനെടുത്തങ്ങനെ കൊണ്ടപര്മ്മം
കാവിലെ ചാത്തോത്തല്ലമ്പാടിക്കേ
ഓൻറൂടെ മുമ്പിലുറുമ്മിവീണേ
വീണെ ഉറുമിങ്ങെടുത്തമ്പാടി
പാഞ്ഞിററും കുഞ്ഞൻേറ്യാടെത്ത്ന്നില്ലേ
നട.ന്നിററും കുഞ്ഞൻേറ്യാട്യെത്ത്ന്നില്ലേ
മൂവായിരം ആള്ളൂടി[1] ക്കൂടീററാന്ന്
കുഞ്ഞൻെറ ബയ്യേന്നെ പായ്ന്നാന്
കുങ്കീന പറഞ്ഞും തണുപ്പിക്ക്ന്ന്
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്ക്യേ
ഈനൊററ് സങ്കടം വേണ്ടെനിക്കേ
ഇൻെറ ബലത്താലൊട്ടല്ല കുങ്ക്യേ
ഓൻറച്ചൻ[2] ബെലത്താലെ പോയതാനേ
ഓൻറച്ചെ കൊണ്ടേപായി കൊണ്ടപോരും
അപ്പാച്ചലാട്ന്നും പാഞ്ഞു ട്ടിററ്
പൊന്നിയത്താലുംക്കുലെത്തിപ്പോയെ
ആല്ക്കുലങ്ങിനെ നോക്കുന്നേരം
അരയാത്തറേമന്നും നോക്കുന്നേരം
കരുവഞ്ചേര്യെമ്മനും ആളുംക്കൂടി
പൊന്നിയത്തേയരകണ്ടത്തില്
എടങ്കണ്ണാക്കണ്ടിക്കേ കുഞ്ഞ്യമ്പാടി
പുള്ളിമാൻ കടവിന് ചാട്മ്പോലെ
പൊന്നിയത്തേയരകണ്ടത്തില്
ചാട്യങ്ങ് വീണല്ലോ കുഞ്ഞ്യമ്പാടി
തമ്മല് കൊണ്ടപോയിട്ടുട്ന്ന്
തമ്മല് കൊണ്ടപോയിതോണ്ടിററ്
കരുവഞ്ചേരെമ്മൻെറങ്ങാന്നിപ്പോള്
തല കൊത്ത്യേട്ത്തല്ലോ കുഞ്ഞ്യമ്പാടി
പീച്ചിപ്പലിശയിക്കോരിക്കൊണ്ട്
മൂവ്വായിരാളക്കൊണ്ടാശ കാട്ടി
മൂവ്വായിരം തുപ്പന്ന തുപ്പൂണ്ടീല്
തലകൊണ്ട ചാട്യല്ലോ കുഞ്ഞ്യമ്പാടി
വാളൂം കൈകൊത്തീങ്ങെടുത്തോളൂന്ന്

1 ആള്ളൂടി = ആ൦ക്കൂടി
2 ഓൻറച്ചൻ = അവൻെറ അച്ഛൻ

അപ്പാച്ചിലാട്ന്നും പാഞ്ഞു ട്ടിററ്
മാണിക്കോത്തും ദൂരെയിങ്ങെത്തിക്കൊണ്ടു്
വിളിച്ച്പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
ആര്യപ്പടിപോയ് കയര്ന്നേരം
പിടിപിടി മുത്തച്ഛാ വാളും കയ്യും
കരുവഞ്ചേര്യേമ്മൻെറ വാളും കയ്യും.

# ഒതേനനും അരുണാതിരിക്കോട്ടേലെ കുഞ്ഞിക്കന്നിയും

തച്ചോള്യല്ലോമന കുഞ്ഞൊതേനൻ
കതിരൂരെ തെണ്ടക്ക്[1] പോവാനാണെ
കണ്ടാച്ചേര്യോമന ചാപ്പനമാനെ
ഓലിപ്പം[2]തന്ന്യങ്ങനെ പോരുന്നേരം
കതിരൂര് കൊയിലോത്തെ താഴേത്തുമ്മം[3]
കതിരൂര് കൊയിലോത്തെ തമ്പുരാനോ
കണ്ണാലെ കണ്ടല്ലോ തമ്പുരാനോ
ഏഴ തട്ടും ഗോപുരമാള്യേമ്മന്ന്
ചോദിച്ചല്ലന്നേരം തമ്പുരായൻ
കതിരൂർ കൊയിലോത്തെ നായന്മാരെ
ഏതൊരു നായരപ്പോകുന്നതെ
ആശാരോം ഓശാരോം ചെയ്യാതണ്ടു്[4]
നായര പിടിച്ച്കെട്ടി കൊണ്ടരീനെ[5]
നായര പിടിച്ചിവിടക്കൊണ്ടരണം
ആ വാക്ക് കേട്ടുള്ള നായന്മാര്
നായരച്ചെന്ന് തടുക്കുന്നല്ലോ
ചോദിച്ചല്ലന്നേരം കുഞ്ഞൊതേനൻ
കതിരൂർ കൊയിലോത്തെ നായന്മാരെ
എന്തിനായിററെന്നെ തടുക്കുന്നതു്?
പകരം പറഞ്ഞല്ലന്നായന്മാര്

---

1 കതിരൂരെ തെണ്ടക്ക് = കതിരൂർ എന്ന പ്രദേശത്തിലെ തെണ്ടൽ
2 ഓലിപ്പം = അവർ + ഇപ്പോഠം
3 താഴേത്തുമ്മം = താഴെ എത്തുമ്പോഠം
4 യാതോരു ബഹുമാനാദരവും കാണിക്കാതെ
5 കൊണ്ടരീനെ = കൊണ്ടു വരുവിൻ

കതിരൂർ കൊയിലോത്തെ തമ്പുരായെ[1]
ഞാളെ[2] കല്പിച്ചയച്ചിക്കല്ലോ
കൊയിലോംപടി കേരി ചെല്ലുവായെ[3]
പകരം പറയുന്ന കുഞ്ഞൊതേനൻ
തൻേറച്ഛൻ[4] പോയീന്നെ നായന്മാരെ
തമ്പുരാന് ഞാനേത്തും കൊടുക്കാനില്ല
തമ്പുരാനെനക്കേത്തും തരുവാനില്ല
അത് കേട്ട് പോരുന്നന്നായന്മാറ്
ആട്'ന്നൊരുടായി[5] നടക്കുന്നേരം
പറയുന്നുണ്ടോമന കുഞ്ഞൊതേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
നാടുവായിച്ചല്ലേ വിളിച്ചമ്മള[6]
എന്തിന് വിളിച്ചെന്ന് ചോദിക്കാഞ്ഞാൽ
അതൊരു മൊയിക്കേട്[7] വന്നേക്കണ്ടാ
മ്മളൊന്ന് കൊയിലോംപടി കേരിച്ചെല്ല
കതിരൂർക്കൊയിലോംപടി കേരിച്ചെന്നൊതേനൻ
ആര്യപ്പടികേരി ചെല്ലുന്നേരം
തലേക്കെട്ടാചാരം[8] ചെയ്യൊതേനൻ
ചോദിച്ചല്ലോമന കുഞ്ഞൊതേനൻ
എന്തിനായ്റെന്നെ വിളിച്ചതെന്ന്
പകരം പറയുന്നത്തമ്പുരായെ
നിൻെറ കുലപ്പെരങ്ങില്ല പേര്
ഞാനിങ്ങറിയായ്റ് വിളച്ചതാന്
പകരം പറഞ്ഞല്ലോ കുഞ്ഞൊതേനൻ
തച്ചോളൈ്യാതയനൻ ഞാനാകുന്നു
മനസ്സില് നിനച്ചല്ലോ തമ്പുരായൻ
എനിക്കിന്നിന്നായരച്ചതിക്കണോന്ന്
അരുളിച്ചെയ്യുന്നല്ലോ തമ്പുരായെൻ
തച്ചോള്യല്ലോമന കുഞ്ഞൊതേനാ
നിൻെറ ഉറുമി പരിശയാന്[9]
ആര്യപ്പടിക്കല് വെച്ചിററാന്
മാളികപ്പടികേരി വാ ഒതേനാ

---

1 തമ്പുരായെ = തമ്പുരാൻ
2 ഞാളെ = ഞങ്ങളെ
3 ചെല്ലുവായെ = ചെല്ലുവാൻ
4 തൻേറച്ഛൻ = തൻെറ പാട്ടിന്ന്
5 ആട്'ന്നൊരുടായി = അവിടെനിന്ന് ഒരു ഊടുവഴി
6 വിളിച്ചമ്മള = വിളിച്ചു + നമ്മളെ
7 മൊയിക്കേട് = മൊഴിക്കേട്, ഗുരുത്വമില്ലായ്മ
8 തലേക്കെട്ടാചാരം = തലയിൽ കെട്ടിയ മുണ്ടെടുത്ത് ആചാരംചെയ്ത
9 പരിശ = പരിച

പകരം പറഞ്ഞല്ലോ കുഞ്ഞോതേനൻ
എന്റെ ഉറുമി പരിശയാന്
ഇവിടുത്തെ പടിക്കല് വെക്കാനല്ല
എന്റെ കൊയിലോത്തെ രാജാവെങ്കി
ആടത്തെ പടിക്കല് വെക്കും ഞാനെ
അരുളിച്ചെയ്യുന്നേരം തമ്പുരായൻ
ഉറുമിപരിശ്യോടെ വാ ഒതേനാ
ഉറുമിപരിശ്യോടെ ചെന്നവനെ
അരുളിച്ചെയ്യുന്നത്തമ്പുരായൻ
കനകം[1] കൊതിയെനക്കുണ്ടൊതേനാ
വാത്വെച്ചിന്നോടെ[2] കുഞ്ഞോതേനാ
ഇൻേറാടൊരുകളം ചൂതാണല്ലോ
എനക്ക് തനക്ക്[3] കളിക്കണെമെന്ന്
അന്നേരം ചോദിച്ച് കുഞ്ഞ്യോതേനൻ
എന്താനിപ്പാതങ്ങനെ വെക്ക്ന്നത്
ഞാനിന്നിച്ചൂതില് ജയിച്ചോണ്ടാല്
ഇന്റെ ഉറുമിവാളെ കുഞ്ഞോതേനാ
എനക്കിന്ന് ഇഞ്ഞിങ്ങ്[4] തന്നേക്കണം
ഞ്ഞ്ന്ന്[5] ചൂതില് ജയിച്ചോണ്ടാല്
എന്റെ ചെറുവിരക്കെ പൊന്മോതിരം
എന്റെ തടികാക്കും പൊന്മോതിരം
നിന്റെ തടി കാക്കാൻ തന്നേക്കല്ലോ
പകരം പറഞ്ഞല്ലൊ കുഞ്ഞോതേനൻ
എന്നാല് പടവും നിരത്വ[6]വേണം
ചൂതും പടവും നിരത്തുന്നല്ലൊ
ഒതയനൻ പടത്തിലിരിക്കുന്നല്ലൊ
തമ്പുരാനും പടത്തിലിരിക്കുന്നല്ലൊ
ഏഴ്കളം ചൂതുകളിച്ചോള്ന്ന്
ഏഴ്കളം ചൂത് ജയിച്ചൊതേനൻ
ചൂതും പടൊവല്ലാം തട്ട്യോതേനൻ
കതിരൂർ കൊയിലോത്തെ തമ്പുരാനെ
മോതിരം കിട്ടണം തമ്പുരാനെ
മോതിരം വാങ്ങ്യല്ലെ പോരുന്നത്

---

1 കനകം കൊതി = വളരെ കൊതി (ആഗ്രഹം)
2 വാത്വെച്ചിന്നോടെ = വാതുവെച്ച് (പന്തയംവെച്ച്) നിന്നോട്
3 എനക്ക് തനക്ക് = എനിക്കും നിനക്കും
4 എനക്കിന്ന് ഇഞ്ഞിങ്ങ് = എനിക്ക് + ഇന്ന് + ഇഞ്ഞി + ഇങ്ങ്
5 ഇഞ്ഞി = നീ ഞ്ഞ്ന്ന = നീ ഇന്ന്
6 നിരത്വ = നിരത്തുക

തമ്മടക്കിങ്ങ്[1] മടങ്ങ്യാതേനൻ
ആര്യപ്പടി കീഞ്ഞ്[2] പോരുന്നേരം
ചോദിക്കുന്നോമന കുഞ്ഞൊതേനൻ
കണ്ടോച്ചേര്യോമന കുഞ്ഞിച്ചാപ്പാ
കതിരൂർ കൊയിലോം പടികയറി
അങ്ങോട്ടുമ്മള്[3] പോന്നേരത്ത്
കതിരൂർ കൊയിലോം ചിറക്കടവ്
പൊന്നുകൊണ്ടൊട്ടങ്ങനെ കെട്ടീക്കില്ല
ഇങ്ങോട്ടുമ്മള് പോരുന്നേരം
കതിരൂർ കൊയിലോം ചിറക്കടവ്
പൊൻനിറം പാഞ്ഞതങ്ങെന്താ ചാപ്പാ
അന്നേരം ചോദിച്ച് കുഞ്ഞിച്ചാപ്പൻ
അറിഞ്ഞിററിയ്യായ്റോ[4] ചോദിച്ചത്
പകരം പറഞ്ഞല്ലൊ കുഞ്ഞൊതേനൻ
അറിയങ്കിൽ പായ്യാരം[5] ചോദികേടോ?
പിന്ന്യേം പറഞ്ഞല്ലൊ കുഞ്ഞിച്ചാപ്പൻ
ചിറക്കടവ് പൊൻനിറം പാഞ്ഞതല്ല
അരുണാതിരിക്കോട്ടേലെ കുഞ്ഞിക്കന്നി
കുഞ്ഞൻ കുളിക്ക്ന്ന് താനെ അത്
പകരം പറഞ്ഞല്ലൊ കുഞ്ഞൊതേനൻ
കണ്ടോച്ചേര്യോമന കുഞ്ഞിച്ചാപ്പാ
അരുണാതിരിക്കോട്ടേലെ കന്നിക്കാന്
ഉടുപ്പാനും തേപ്പാനും കൊടുത്തോലുണ്ടോ[6]
അരുണാതിരി കോട്ടേലെ കന്നിക്കോളി
ഏഴ്വയസ്സൊക്കുന്നുള്ളേരത്ത്[7]
കല്യാണപന്തലില് വെച്ചിററാന്
കോട്ടയത്ത്കുഞ്ഞുണ്ണി തമ്പുരായൻ
പട്ടും വളയും കൊടുത്തിക്കല്ലൊ
അന്നുതന്ന്യെത്തമ്പുരാൻ കൊടുത്തിക്കല്ലൊ
വിശ്വാസപൊൻവള കൊടുത്തിട്ടുണ്ട്
അമ്മാനക്കാതില[8] കൊടുത്തിട്ടുണ്ട്
വിശ്വാസക്കേടേ[9]താൻ കാട്ട്യെങ്കില്

---

1 തമ്മടക്കിങ്ങ് = അവിടെനിന്ന് അങ്ങനെതന്നെ
2 കീഞ്ഞ് = ഇറങ്ങി
3 ഉമ്മള് = നമ്മാം
4 അറിഞ്ഞിററിയ്യായ്റോ = അറിഞ്ഞിട്ടോ അറിയാഞ്ഞിട്ടോ
5 പായ്യാരം = തമാശ
6 അവാം വിവാഹിതയാണോ?
7 അവാംക്ക് ഏഴുവയസ്സ് പ്രായമുള്ളപ്പോൾ
8 കാതില = കാതിലോല
9 വിശ്വാസക്കേട് = വിശ്വാസവഞ്ചന

വിശ്വാസപൊൻവള പൊട്ടിപ്പോകും
അമ്മാനക്കാതില ചളുങ്ങിപ്പോകും
ഒന്നും പറയല്ലെ കുഞ്ഞിച്ചാപ്പാ
അരുണാതിരി കോട്ടേലെ കന്നിയോട്
ഒരിക്കല് മുറുക്വാനിരക്വേണം[1]
അന്നേരം പറഞ്ഞല്ലൊ കുഞ്ഞിച്ചാപ്പൻ
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്നി
വാക്കിലടിച്ചും പറയേ്യല്ലുള്ളു[2]
അയിന്[3] മയക്കില്ല കുഞ്ഞിച്ചാപ്പാ
ഞ്ഞ് പോയെരെന്നനെ കുഞ്ഞിച്ചാപ്പാ
കേട്ടോണ്ട് പോരുന്ന് കുഞ്ഞിച്ചാപ്പൻ
കതിരൂർ കൊയിലോം ചിറക്കടേല്
ചാപ്പൻ ചിറക്കടേ[4]ച്ചെല്ലുന്നേരം
ചോദിക്കന്നേന്നേരം കുഞ്ഞിക്കന്നി
എന്തായി വന്നതെ കണ്ടാച്ചേരി
പറയുന്നല്ലന്നേരം കുഞ്ഞിച്ചാപ്പൻ
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്ന്യേ
എൻെറ കുറുപ്പിനു് കുഞ്ഞിക്കന്ന്യേ
ഒരിക്കല് മുറുക്കാൻ കൊടുക്കവാഎ[5]
അന്നേരം പറഞ്ഞല്ലൊ കുഞ്ഞിക്കന്നി
ഇൻെറ കുറുപ്പാര് കണ്ടാച്ചേരീ?
വണ്ണത്താക്കുറുപ്പോ പരക്കുറുപ്പോ[6]
പകരം പറഞ്ഞല്ലൊ കണ്ടാച്ചേരി
എൻെറ കുറുപ്പിന്നങ്ങോലാരല്ലെ[7]
തച്ചോള്ളൈലയ കുറുപ്പാനല്ലൊ
പതിനെട്ടു നാട്ടിലും കേളിയുണ്ട്
പതിനെട്ടു നാട്ടിലും കേളുണ്ടെങ്കി
നടത്തത്തില് വെററില മുറുക്കണ്ടീക്കി[8]
അച്ഛന[9]ക്കൂടി പറപ്പിക്കണം
അമ്മേനക്കൂടീങ്ങ് ചാപ്പിക്കണം
പെങ്ങളക്കൂടി ചിരുട്ടിക്കണം

---

1 ഇരക്വേണം = ഇരക്കണം (യാചിക്കണം)
2 അവരം അപമാനിക്കും എന്നർത്ഥം
3 അയിന് = അതിനു്
4 ചിറക്കടേ = ചിറക്കടെവിലേക്കു്
5 കൊടുക്കവാഎ = കൊടുക്കവാൻ
6 അലക്കകാരൻ കുറുപ്പോ, പെരുതേരി (കല്ലണിക്കാരൻ) കുറുപ്പോ?
7 എൻെറ കുറുപ്പ് അവരാരുമല്ല
8 മുറുക്കണ്ടീക്കി = മുറുക്കണമെങ്കിൽ
9 അച്ഛന = അച്ഛനെ

ആ വാക്ക് കേട്ടുള്ള കുഞ്ഞൊതേനൻ
ഓനക്കൊളക്കടേ[1] ചെല്ലുന്നല്ലോ
പറയുന്നുണ്ടോമന കുഞ്ഞ്യോതേനൻ
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്ന്യേ
അച്ഛനപ്പറഞ്ഞേനും സങ്കടമില്ല
അമ്മേനപ്പറഞ്ഞേനും സങ്കടമില്ല
ഒടവയറ്[2] കൂടിപ്പറഞ്ഞതിന്ന്
ഏഴ്ചുരുള് വെററില കുഞ്ഞിക്കന്ന്യേ
ഇന്നെക്കൊണ്ടും ഞാഎ[3] ചുററികപ്പല്ലൊ
അന്നേരം പറഞ്ഞല്ലൊ കുഞ്ഞിക്കന്നി
തച്ചോള്യേല്ലോമന കുഞ്ഞ്യോതേനാ
എന്നോടിഞ്ഞെന്താകപ്പാൻ മന്താകപ്പാനൊ?[4]
അരുണാതിരി കോട്ടക്കെ കുഞ്ഞോതേനാ
ഏഴ്നിര കോട്ടക്കെ കുഞ്ഞൊതേനാ
ഏഴ്നിര കോട്ട ഇരുമ്പഴിക്കോട്ട
ഏഴ്നിരക്കോട്ട്യേൻറടിക്കോട്ടേല്
ഒന്നൊരു ചെമ്പറ[5]യുണ്ടൊതേന
ചെമ്പറൻറുള്ളിലൊരു പൊന്നറയുണ്ട്
പൊന്നറ[6]കത്തെൻറാറൊക്കൊതേനാ
ആനമരം തഉത്തും[7] കെട്ടും പൂട്ടും
പതിനെട്ട് ചില്ലക്കും[8] കാവക്കാര്
പതിനെട്ടല്ലായുധക്കോപ്പുമുണ്ട്
എന്നോടിഞ്ഞെന്താകപ്പാൻ മന്താകപ്പാനോ?
കോട്ടക്ക് നാലുപൊറൊവേപാതേന
ഏഴ്നിരക്കായല്[9] നിരത്തീട്ടുണ്ട്
ഈച്ചക്കപറുമ്പി[10]നൊരാവതില്ല
തമ്മില് പറഞ്ഞ്യാലെടഞ്ഞും പോയി
കതിരൂരെ തെണ്ടക്ക് പോയില്ലാലൊ
തമ്മടക്കിങ്ങ് മടങ്ങ്യോതേനൻ
അന്നടത്താലെ നടന്നൂട്ടിററ്
ലോകനാറ് കാവിലിങ്ങെത്തിപ്പോയി

---

1 ഓനക്കൊളക്കടേ = അവൻ ആ കുളക്കടവിലേക്ക്
2 ഒടവയറ് = കൂടപ്പിറപ്പ് (ഇവിടെ പെങ്ങൾ)
3 ഞാഎ = ഞാൻ
4 എന്നെ നിനക്കൊന്നും ചെയ്യാനാവുകയില്ല
5 ചെമ്പറ = ചെമ്പ് + അറ. ചെമ്പുകൊണ്ടുണ്ടാക്കിയ അറ (മുറി).
6 പൊന്നറ = പൊന്നുകൊണ്ടുണ്ടാക്കിയ (പൊൻപൂശിയ) അറ (മുറി)
7 തഉത്തും = തഴുതും
8 ചില്ലക്കും = ഭാഗത്തും
9 കായല് = മുള
10 ഈച്ചക്കും ഉറുമ്പിനും

വലിയ ചിറയില് കുളി കയിഞ്ഞ്
ചെറിയ ചിറയില് കാലും മുക്കി
തിരുമുമ്പില് വന്നാട നിന്നൊതേനൻ
തയ്യില് നമ്പൂര്യല്ലണ്ണ്യമ്പൂര്യേ
ശ്രീവാതി[1]ലേറി തുറക്കവേണം
തൃപ്പടീൽ ഭണ്ഡാരം കൊണ്ട വെക്ക്
തയ്യില് നമ്പൂര്യല്ലണ്ണ്യമ്പൂരി
ശ്രീവാതിലേറി തുറന്നോള്ന്ന്
ദീപം നിറത്തുന്നന്നമ്പൂര്യാണെ
തൃപ്പടീൽ[2] ഭണ്ഡാരം കൊണ്ട വെച്ച്
ഈറ്മ്മൽ[3] കോന്തല കെട്ടയിച്ച്
പതിനാല് വെള്ളിപ്പണമെടുത്ത്
ഭണ്ഡാരം ബുക്ക് പെരുക്യൊതേനൻ
നിന്ന ഒതയനൻ വീണ്ടട്ന്ന്
തിരുമുമ്പിലാടങ്ങനെ വീണ്ടട്ന്ന്
നൂലിട്ടൊരുണ്ണിക്ക് മെയ്യല്വന്ന്
വെട്ടിയുറഞ്ഞുള്ളരുളപ്പാട്
തച്ചോള്യപ്ലോമന കുഞ്ഞ്യൊതേനാ
കതിരൂരെ തെണ്ടല് കയിഞ്ഞോതേനാ[4]
എണീററ് നിക്ക്ഞ്ഞ്[5] കുഞ്ഞൊതേനാ
ചൊല്ലിത്തരട്ടെ ഞാൻ കുഞ്ഞൊതേനാ
പെണ്ണുങ്ങള് മാനംകെട്ടത്ത്യോ ഇന്ന[6]
ചെവിട് തുറന്നെല്ലാം കേക്കൊതേനാ[7]
ഒന്നും മറക്കൊല്ലെ കുഞ്ഞ്യൊതേനാ
അരുണാതിരി കോട്ടക്ക് പോണോന്നുണ്ടോ[8]
ഒട്ടും മടിക്കണ്ട കുഞ്ഞ്യൊതേനാ
സന്ധ്യവിളക്ക് കൊളുത്തുന്നേരം
അരുണാതിരി കോട്ടക്ക് എത്തവേണം
ഞത്ന്ന കോട്ടേലങ്ങെത്ത്യോണ്ടാല്
കോട്ട്യോട് കോട്ട നടന്ന് നോക്ക്
കോട്ട്യോട് കോട്ട നടന്നോണ്ടാല്
കോട്ട വടക്ക്പുറം നിന്നൊതേനാ

1 ശ്രീവാതിൽ = ശ്രീകോവിൽ
2 തൃപ്പടീൽ = തൃപ്പടിയിൻ
3 ഈറ്മ്മൽ = ഈറൻ
4 കയിഞ്ഞോതേനാ = കഴിഞ്ഞോ + ഒതേനാ
5 നിക്ക്ഞ്ഞ് = നീ നില്ക്കുക
6 ഇന്ന = നിന്നെ
7 കേക്കൊതേനാ = കേൾക്ക + ഒതേനാ
8 പോണോന്നുണ്ടോ = പോകണമെന്നുണ്ടോ

വടക്കുറം[1] കായല് നീക്കും ഞാഏ
കോട്ടേന്റെ കായല് നീക്കും ഞാഏ
മോള്ളോട്ട്[2] നീയങ്ങനെ നോക്കുന്നേരം
പച്ചനിറത്തിലൊരു പക്ഷി വരും
കോട്ടേന്റയീമ്മല്[3] വീണേപ്പാളല്ലോ
പക്ഷീന കാണുമ്പൊ കുഞ്ഞൊതേനാ
പേടിക്കേണ്ട ഞ്ഞ്[4] ഭയപ്പെടേണ്ട
കായലും തുച്ചോന്നു[5] ചാഞ്ഞുവരും
കായലും തുച്ചുഞ്ഞ്[6] പിടിച്ചോതേനാ
ഞ്ഞ്ന്നക്കായല് പിടിക്കുന്നേരം
ഇന്റെയത്തുക്കനെ കുഞ്ഞൊതേനാ
ചാപ്പൻ പിടിച്ചോട്ടെ കുഞ്ഞൊതേനാ
പതിനെട്ട് കോട്ടേന്റടിക്കോട്ടേല്
ഇന്ന[7]ക്കയെററ്യങ്ങിട്ടവേ ഞാനേ
പതിനെട്ട് ചില്ലേലെ[8] കാവക്കാറ
ഞാ പോയൊറക്കേപ്പെന[9] കുഞ്ഞൊതേന
പതിനെട്ടുല്ലായുധക്കോപ്പുള്ളേല്[10]
ഉണ്ട്യും മരുന്നും[11] നിറക്കുമോല്
ഞ്ഞപ്പും[12] പോയിറേറ കുഞ്ഞ്യോതേനാ
ഉണ്ട്യും മരുന്നും ചെരിഞ്ഞോണ്ടിററ്
ആയുധത്തില് വെള്ളം നിറച്ച് വെക്കേ
പതിനെട്ട് കച്ചൂരവാതിലുണ്ട്
പതിനെട്ടും ഞാപോയ്തുറന്ന്‌വെക്കും
പൊന്നറവാതിക്കൽ ചെല്ലും ഞാനെ
ആനമരം തഴുത്തും കെട്ടും പൂട്ടും
പൊന്നറവാതിൽ തുറക്കും ഞാനെ
പൊന്നറവാതില് തുറന്നൊണ്ടാല്
പൊന്നറകത്തിഞ്ഞ് കടന്നൊണ്ടാല്
ഞ്ഞ്ന്നപ്പൊന്നറേലാന്നൊതേന

---

1 വടക്കുറം = വടക്കേപ്പുറം
2 മോള്ളോട്ട് = മുകളിലോട്ട്
3 കോട്ടേന്റയീമ്മല് = കോട്ടയുടെ അഴിയിന്മേൽ
4 പേടിക്കേണ്ട ഞ്ഞ് = നീ പേടിക്കേണ്ട
5 തുച്ചം = അററം. കായലും തുച്ചം = മുളയുടെ അററം
6 കായലും തുച്ചുഞ്ഞ് കായലിന്റെ തുച്ചം + നീ
7 ഇന്ന = നിന്നെ
8 ചില്ലേലെ = ഭാഗത്തെ
9 ഞാ പോയൊറക്കേപ്പെന ഞാൻ പോയി ഉറക്കും.
10 കോപ്പുള്ളേല് = കോപ്പ് ഉള്ളതിൽ
11 ഉണ്ട്യും മരുന്നും = ഉണ്ടയും മരുന്നും
12 ഞ്ഞപ്പും = നീ അപ്പോഴും

ഞ്ഞ് കടന്നാലെ കുഞ്ഞ്യോതേന
ഇൻെറ മനസ്സിലു് ധരിച്ചോളണം
ഭഗവതികോട്ടേന്ന് പോയെന്നാന്
പൊന്നറക്കോട്ടേൽ കടന്നോണ്ടാല്
ഞാനിന്നക്കോട്ടേല് നിപ്പില്ലാലൊ
അരുളപ്പാടാടത്തളന്നോണ്ടല്ലോ
മടക്കം തൊഴുതല്ലൊ കുഞ്ഞാതേനൻ
മടക്കംതൊഴുതവൻ പോരുന്നല്ലോ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
ഇൻെറ വെളക്കൊണ്ടും[1] വിദ്യകൊണ്ടും
കാവിലും ചാത്തോത്തെ കുങ്കിയോട്
അത്താഴച്ചോറങ്ങിനെ വാങ്ങവേണം
ഓലിന്നമ്മാണിക്കോത്തെത്ത്യോണ്ടാലെ
ചാപ്പനടുക്കളെപ്പോരുന്നല്ലൊ
ചെന്നു പറഞ്ഞല്ലൊ കുഞ്ഞിച്ചാപ്പൻ
കാവിലെച്ചാത്തോത്ത് കുങ്കിയമ്മോ
കുറുപ്പ് പറഞ്ഞതും കേട്ടോ ഇപ്പം
ഒന്നരക്കൊല്ലം തല[2]തേഞ്ഞിക്കെ
രാപ്പന്നീന വെടിവെകാൻ പോകാത്തത്
കുറുപ്പിനിന്നങ്ങിനെ പോണംപോലും
നേരത്തൊരത്താഴം ചോറുവേണോന്ന്
എന്നെ പറഞ്ഞിററ യച്ചിക്കല്ലൊ
നേരത്ത്യൊരത്താഴം ചോറുമുണ്ടെ
തച്ചോള്യല്ലോമന കുഞ്ഞാതേനൻ
കണ്ടാച്ചേര്യോമന ചാപ്പനമാന്
രണ്ടാളുംകൂടി പുറപ്പെട്ടല്ലൊ
സന്ധ്യവിളക്കു കൊളുത്തുന്നേരം
അരുണാതിരി കോട്ടക്കലെത്തിപ്പോയി
കോട്ട്യോട് കോട്ട നടന്നു നോക്കി
കോട്ട്യോടൊരാവതും കൊതവുമില്ല
മുക്കാതം കോട്ട ഇരുമ്പഴി കോട്ട
കാക്കാതം കോട്ടയച്ചെമ്പയികൊണ്ട്
ഏഴ്നിര കായല് നിരത്ത്യോണ്ടിററ്
കായലിലൊക്കെ പടന്നുകൂടി
കോട്ട്യോടൊരാവതും കൊതവുല്ലാലൊ
കോട്ട്യോട് കോട്ട നടന്നോണ്ടിററ്
കോട്ട വടക്കപറം[3] നിന്നൊതേനൻ

1 വെളക് = സാമർത്ഥ്യം
2 തലതേഞ്ഞിക്കേ = തികഞ്ഞിരിക്കുന്നു
3 വടക്കപറം = വടക്കുഭാഗം

കോട്ട വടക്കുപുറം നിന്നിററാണ്
ഭഗവതീനങ്ങ് നിനക്കകയും
അങ്ങിനവിടാട നിക്കുന്നേരം
നീലനിറത്തിലൊരു പക്ഷി വന്ന്
കോട്ടേൻറയിമ്മല് വീണിററ്ണ്ട്
പിന്നേയും മോള്ളോട്ട[1] നോക്ക്യോതേനൻ
പിന്നേയും മോളെളാന്നു നോക്കുന്നേരം
കായലും തുച്ചൊന്ന് താണ്‌വന്ന്
കായലും തുച്ചം പിടിച്ചോളുന്ന്
ഒതേനൻെറ ഉക്കിനങ്ങാണിപ്പോള്
ചാപ്പനും തന്നെ പിടിച്ചോണ്ടല്ലോ
കോട്ടേൽ[2] കയറ്യോല്[3] ചെല്ലുന്നേരം
പതിനെട്ട് കച്ചൂരവാതിലുണ്ട്
പതിനെട്ട് കച്ചൂരവാതിലിനു്
ഒററച്ചെരടാണ് വാതിലിനു്
പതിനെട്ടുവിടെ തുറന്നത് കണ്ട്
കോട്ടേൻറകത്ത് കയറ്യോതേനൻ
പതിനെട്ട് ചില്ലേലും[4] കാവക്കാററ്
പതിനെട്ടല്ലായുധമുള്ളതാണ്
ഉണ്ട്യം മരുന്നും നിറച്ചിട്ടുണ്ട്
മരുന്നൊക്കെട്ടുത്തു ചെരിഞ്ഞൊതേനൻ
ആയുധത്തില്‌വെള്ളം നിറച്ചുവെച്ച്
പതിനെട്ട് ചില്ലേലെ കാവക്കാറെ
കുടമ്യോക്കെ[5] ഒന്നായി കെട്ടിയിട്ട്
പതിനെട്ട് കോട്ടേൻറടിക്കോട്ടേല്
കല്ലറവാതിക്ക്[6] ചെന്നൊതേനൻ
കല്ലറവാതിക്ക് ചെല്ലുന്നേരം
കല്ലറവാതില് തൊറന്നിട്ടിക്ക്
കല്ലറകത്ത് കടന്നോണ്ടിററ്
പൊന്നറവാതിക്കൽ ചെന്നൊതേനൻ
പൊന്നറവാതില് തൊറന്നത് കണ്ട്
പൊന്നറകത്ത് കടാന്നാതേനൻ
പൊന്നറകത്ത് കടക്കുന്നേരം
മനസ്സില് നിനച്ചല്ലൊ കുഞ്ഞ്യോതേനൻ

---

1 മോള്ളോട്ട് = മേൽപ്പോട്ട് (മുകളിലോട്ട്)
2 കോട്ടേൽ = കോട്ടയിൽ
3 കയറ്യോല് = കയറി + അവർ
4 ചില്ലേലും = ഭാഗത്തും
5 കുടമ = തലമരോമം. പ[illegible]ള്ളവർ തലയിലെ രോമം വളർത്താറുണ്ടായിരുന്നു
6 വാതിക്ക് = വാതിൽക്കൽ

ഭഗവതി കോട്ടെന്ന് പോയല്ലപ്പാ
എനിക്കെനിയാരും സഖിയില്ലാലൊ
പൊന്നറകത്തൊരു പൊൻകട്ടില്
കട്ടിലിൽ ചെന്നിററിരുന്നൊരതേനൻ
കട്ടുമ്മ[1]ച്ചെന്നിററിരിക്കുന്നേരം
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്നി
ആരെൻെറ കട്ടിമ്മലിരുന്നതെന്ന്
പകരംപറഞ്ഞല്ലൊ കുഞ്ഞ്യോതേനൻ
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്ന്യേ
തച്ചോളിളയക്കുറുപ്പ് ഞാനെ
അന്നേരം പറഞ്ഞല്ലോ കുഞ്ഞിക്കന്നി
തച്ചോള്യെളയകുറുപ്പെ പോള്ളേ[2]
പൊന്നറകത്തുടവന്നത് നേര്
കട്ടുമ്മല് വന്നുടയിരുന്നത് നേര്
എന്നെ തൊടറ് മെയി തൊടറ്
കേട്ട ധരിക്കണം കുറുപ്പാനല്ലൊ
ഏഴ്വയസ്സെനിക്കുള്ളന്നാള്
കോട്ട്യത്ത്[3] കുഞ്ഞുണ്ണിത്തമ്പുരായൻ
കല്യാണച്ചേല്യാലെ പൊൻമുടിയാലെ[4]
കല്യാണപന്തലില് പൊട[5]തന്നിക്ക്
അന്ന്തന്ന്യത്തമ്പുരാൻ തന്നിക്കല്ലൊ
വിശ്വാസപൊൻവള തന്നിട്ടുണ്ട്
അമ്മാനക്കാതില[6] തന്നിട്ടുണ്ട്
വിശ്വാസപൊൻവള പൊട്ട്യേങ്കിലും
അമ്മാനക്കാതില ചതഞ്ഞേങ്കിലും
കോട്ട്യത്ത് കുഞ്ഞുണ്ണിത്തമ്പുരായൻ
താൻ പോററും കോയീന[7]റക്കുംപോലെ
എന്നെയാക്കാക്ക്വെച്ച[8]റകപ്പുള്ള
പകരം പറഞ്ഞല്ലൊ കുഞ്ഞൊതേനൻ
പായ്യാരൊയിച്ചൂടെ[9] കുഞ്ഞിക്കന്ന്യേ
ഏഴ്ചുരുള് വെററില ചുരുട്ടില്ലെങ്കി

---

1 കട്ടുമ്മ = കട്ടിലിന്മേൽ
2 പോളേ = ഓളേ്യ = ബഹുമാനസൂചകമായി ഉപയോഗിക്കുന്ന പദം
3 കോട്ട്യത്ത് = കോട്ടയത്തു്
4 പൊൻമുടി = മുടിക്കണിയുന്ന പൊന്നുകൊണ്ടുണ്ടാക്കിയ മുടിപ്പിന്ന്. കല്യാണപ്പെണ്ണിനെ അണിയിക്കാറുള്ളതു്.
5 പൊട = പുടവ
6 കാതില = കാതിലണിയുന്ന ആഭരണം (കാതിലോല)
7 കോയീന — കോഴിയെ
8 കാക്ക്വെച്ചു് = കാല്ക്കൽവെച്ചു്
9 പായ്യാരൊയിച്ചൂടെ = തമാശ പറയുന്നതു് ഒഴിവാക്കുക

എന്റെ ഉറുമിക്കിരയാവൂഞ്ഞ്[1]
പേടിച്ചുവിറച്ചല്ലൊ കുഞ്ഞിക്കന്നി
ഏഴ്ചുരുള് വെററില ചുരുട്ടുന്നോള്
ആട മതികെട്ടുറങ്ങുന്നേരം[2]
കോട്ട്യത്ത് കുഞ്ഞുണ്ണിത്തമ്പുരായൻ
പള്ളിച്ചാൻമാറ്[3] വെച്ചിട്ടോടിക്ക്ന്ന്
പല്ലങ്കിമേൽ വള്ളത്തണ്ടിമ്മലെ[4]
ആര്യപ്പടിക്കലെത്തെത്തുന്നേരം
പതിനെട്ട്കച്ചൂരവാതില്ണ്ട്
പതിനെട്ടുവിട തുറന്നത് കണ്ട്
കോട്ടേൽ പതിനെട്ട് കാവക്കാറ്
തമ്മിപ്പിണഞ്ഞു് കളിക്ക്ന്നല്ലൊ
എന്നെയിങ്ങിട്ടൂടെ ചങ്ങാതിയെ
എന്നെയിങ്ങിട്ടൂടെ ചങ്ങാത്യേന്ന്
തമ്പുരാൻ തന്ന്യങ്ങനെ നോക്കുന്നേരം
കുട്ടമേ്യാക്കത്തൊന്നായി കെട്ടീട്ടിക്ക്
കുട്ടമക്കെട്ടൊക്കെ കയിച്ചോള്ന്ന്
തമ്പുരാൻതന്നെ കയിച്ചോള്ന്ന്
പതിനെട്ടുപല്ലായുധമുള്ളതാണ്
ഉണ്ട്യം മരുന്നും ചെരിഞ്ഞിട്ടാണ്
ആയുധത്തില് വെള്ളം നിറച്ചത് കണ്ട്
തമ്പുരാൻവന്നതിങ്ങാനിപ്പോള്
കന്നിയപ്പൊന്നറേലറിഞ്ഞോയല്ലൊ
പൊട്ടിക്കരഞ്ഞല്ലൊ കുഞ്ഞിക്കന്നി
തച്ചോള്ള്യേളയ കുറുപ്പേ പോളി
ഞാനിത്തു പണ്ടും പറഞ്ഞിക്കില്ല്യേ
വിശ്വാസപൊൻവള പൊട്ടീട്ടുണ്ട്
അമ്മാന കാതില ചത്തുങ്ങീററ്ണ്ട്
ബന്ധു[5]ന്നിപ്പള്ള്യറലെത്തിപ്പോയെ
എന്നെപ്പം[6] കാക്ക്വെച്ചറക്കേയുള്ള
പകരംപറഞ്ഞല്ലൊ കുഞ്ഞൊതേനൻ
നിന്നോടത്തമ്പുരാൻ ചോദിച്ചോളും
വിശ്വാസപൊൻവള പൊട്ട്യേതെന്ത്
അമ്മാനക്കാതില ചതഞ്ഞതെന്ത്

1 ഇരയാവൂഞ്ഞ് = നീ ഇരയാവും
2 ആട = അവിടെ
3 പള്ളിച്ചാൻമാറ് = പല്ലക്ക് ചുമക്കുന്നവർ
4 പല്ലങ്കി = പല്ലക്ക്
5 ബന്ധു = ഭർത്താവ്
6 എന്നെപ്പം = എന്നെ + ഇപ്പോൾ

അന്നേരത്തിഞ്ഞ് പറഞ്ഞോ കന്യേ
കോട്ടയകം വാണോരെൻെറ ബന്ധു
കാച്ച്യെണ്ണേനിക്കീട1 തീറുന്നീനം
പച്ചെണ്ണതേച്ച് കുളിച്ച് ഞാനെ
ഞാനൊ മതികെട്ടറങ്ങിപ്പോയി
ഞാനൊ മതികെട്ടറങ്ങുന്നേരം
മച്ചുംപുറത്ത്ന്നൊരു പൂച്ച തുള്ളി
അമ്മാനക്കാതില ചത്ങ്ങിപ്പോയി
ഞാനിന്നപ്പൂച്ചേനത്തക്കന്നേരം
കുഞ്ഞിക്കയ്യിയും വളയുംക്കൂടി
കട്ടിലും കാലോട്കൊണ്ടേ ബന്ധോ
വിശ്വാസപൊൻവള പൊട്ടിപ്പോയി
അത്തിര2പറയാനെ നേരമുള്ളെ
തമ്പുരാൻ പൊന്നറേലെത്തിപ്പോയെ
തമ്പുരാൻ പൊന്നറക്ക് കടക്കന്നേരം
തൃക്കാലോട്ടം പൂച്ചയുരുങ്ങുന്നുണ്ട്
തൃക്കാലോട്ടം പൂച്ചയുരുങ്ങുന്നേരം
അരുളിച്ചെയ്യുന്നേരം തമ്പുരായെൻ
എട്ട്ന്ന്വന്നിക്കി വേട്ടപൂച്ച
പൂച്ചേനതന്നെ വെടിവെക്കണം
തോക്കിങ്ങെടുക്കീനെ നായന്മാരെ
അത്തുരം3 വാക്ക് പൂച്ച കേക്കന്നേരം
മച്ചുംപുറത്തു് കയറി പോയുട്ടല്ലൊ
കോട്ട്യത്ത് കുഞ്ഞുണ്ണിതമ്പുരായൻ
കട്ട്മ്മ4ച്ചെന്നാട്യരിക്കന്നല്ലൊ
കന്നിമുഖത്തൊന്നു നോക്കന്നേരം
ചോദിക്കന്നന്നേരം തമ്പുരായൻ
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്യേ
വിശ്വാസപൊൻവള പൊട്ട്യേതെന്ത്?
അമ്മാനക്കാതില ചത്തുങ്ങ്യേതെന്ത്?
പകരം പറഞ്ഞല്ലോ കുഞ്ഞിക്കന്നി
കോട്ടയകംവാണതെൻെറ ബന്ധോ
കാച്ച്യെണ്ണ എനക്കുടത്തീറുന്നീനം
പച്ചെണ്ണ തേച്ച് കുളിച്ച് ഞാനെ

---

1 കാച്ചിയ എണ്ണ എനിക്കിവിടെ തീന്നിരുന്നു
2 അത്തിര = അത്രമാത്രം
ഒതേനൻ പൂച്ചയുടെ വേഷമെടുത്തുവെന്നാണ് സൂചന. ഇത്തരത്തിലുള്ള വിദ്യകളെല്ലാം ഒതേനന്ന് സ്വായത്തമായിരുന്നുവെന്നാണ് ഐതിഹ്യം.
3 അത്തുരം = ആ തരത്തിലുള്ള
4 കട്ട്മ്മ = കട്ടിലിൻമേൽ

എന്നോട് മതികെട്ടറങ്ങിപ്പോയി
ഞാനൊ മതികെട്ടറങ്ങുന്നേരം
മച്ചുംപുറത്തുന്നൊരു പൂച്ച തുള്ളേ്യ
അമ്മാനക്കാതില ചതുങ്ങിപ്പോയേ
ഞാനിന്നപ്പച്ചേന തക്കന്നേരം
കുഞ്ഞിക്കയ്യിയും വളയുംകൂടി
കട്ടിലുംകാലോട്കൊണ്ടേ ബന്ധോപാ
പകരംപറഞ്ഞല്ലൊ തമ്പുരായൻ
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്ന്യേ
മറിമായം പറയല്ലെ കുഞ്ഞിക്കന്ന്യേ
ഇൻെറ മറിമായം തിരിഞ്ഞെനിക്കെ[1]
മേലില് വരുന്നൊരു ഞാറാഴ്ചക്ക്
തീക്കഴിമാടപ്പറമ്പത്താന്
തീമാടം മേലേരി ഞാ കൂട്ടിക്കപ്ലോ
മേലേരിച്ചാടാനും വന്നോ കന്ന്യ
ഇന്നെ ഞാൻ മേലേരീച്ചാടികപ്ലോ
ഞെരിവട്ടം[2] കന്നി നടിച്ചോണ്ടിററ്
തമ്പുരാൻ കീഞ്ഞല്ലേ പോരുന്നത്
തമ്പുരാൻ പോയി പുറംകയിഞ്ഞേരെ
മച്ചുംപുറത്ത്ന്ന പൂച്ച തുള്ളി
ഒതേനനപ്പടിഞ്ഞാറെത്തുള്ള്യോണ്ടാലേ
അരുണാതിരിക്കോട്ടേലെ കുഞ്ഞിക്കന്നി
കുമ്പിട്ട് വീണിട്ടുള്ളൊരയ്യമ്പിളി[3]
പറഞ്ഞ് തണുപ്പിച്ച് കുഞ്ഞൊതേനൻ
അരുണാതിരിക്കോട്ടേലെ കുഞ്ഞിക്കന്ന്യേ
കോട്ട്യത്ത് കുഞ്ഞുണ്ണിത്തമ്പുരായൻ
ഇന്ന അടിച്ചൊരടിയൊക്കെയെ
എൻെറ വലഭാഗം നോക്കേ കന്ന്യേ
ഇനക്കണ്ടോ[4] കന്ന്യേ അടികൊണ്ടിററ്
എനക്കല്ലെ കന്ന്യേ അടികൊണ്ടത്
ഇതിന്ന് കരയണ്ട കുഞ്ഞിക്കന്ന്യേ
മേലില്‌വരുന്നുള്ള ഞാറാഴ്ചക്ക്
തീക്കഴിമാടപ്പറമ്പത്താണ്
മേലരിച്ചാടാനും പോന്നേരത്ത്
ഏഴ്‌വല്ലം വെററില എടുപ്പിച്ചോളെ
ആയിരം അടക്ക കരിംപഴക്കെ

1 കുഞ്ഞിക്കന്നി പറഞ്ഞതു് തമ്പുരാന്നു വിശ്വാസമായില്ല
2 ഞെരിവട്ടം = കഠിനമായി
3 അയ്യമ്പിളി = നിലവിളി
4 ഇനക്കണ്ടോ = നിനക്കണ്ടോ

അതും എടുപ്പിച്ചൊ കുഞ്ഞിക്കന്ന്യേ
തീക്കഴിമാടപ്പറമ്പത്താന്
ഞത്പ്പതങ്ങിനെ ചെല്ലുന്നേരം
ഏതാണ്ടൊരു മൂവായിരംകൂടേ[1] കന്ന്യേ
മേലരി ചാടുന്നത് കാണ്വാന്
കോട്ട്യേത്ത് കുഞ്ഞുണ്ണിതമ്പുരായൻ
തമ്പുരാനും തമ്പുരാൻെറയാളുംകൂടി
ഓലുമവിടങ്ങനെ കൂടേ കന്ന്യേ
ഏഴ്വല്ലം വെററില കൊണ്ടേപായിററ്
ആടങ്ങിന്യുള്ള[2] ജനങ്ങക്കൊക്കെ
വെററില കൊടുത്താടത്തീറ്ന്നാല്
ഒന്ന്യൊരു വെററില കുഞ്ഞിക്കന്ന്യേ
ഇൻറ കയിമ്മൽ പിടിച്ചോളണം
ഇൻെറ കയിമ്മൽ പിടിച്ചോണ്ടാല്
മൂവായിരാളോട് ചെന്നിട്ടാണ്
ഞതിപ്പോളങ്ങനെ പറഞ്ഞോ കന്ന്യേ
എല്ലാരോടും ചെന്ന് ചോദിക്കണം
ഈടൃപ്പം[3]കൂടിയ മൂവായിരേ
മേലേരിൽ ചാടപാനും പോന്ന് ഞാനെ
ഒരിക്കല് മുറുക്കീറും ചാടിക്കോട്ടെ
ഇത്തിര നൂറ്[4] തരേനിക്ക്
ഇനിക്കാരും നൂറ് തരുവല്ലാലൊ
സന്യാസിവേഷം ധരിക്കും ഞാഎ
സന്യാസിവേഷം ധരിച്ചോണ്ടിററ്
ചൂണ്ടൻവിരലു[5]മ്മല് നൂറും തൊട്ട്
ദൂരെയകലത്തില് നിക്കും ഞാഎ
എന്നോടും വന്നിററ് ചോദിക്കണം
ഭിക്ഷയിരക്കുന്ന സന്യാസിയെ
വായിലിട്ട വെററിലക്ക് നൂറേപരോന്ന്
എന്നോട് വന്നിഞ്ഞ് ചോദിക്കുമ്മം
ഇൻെറ കയിയൊ പിടിക്കും ഞാനെ
വെററിലേത്തൊട്ട് തരുന്നുണ്ടല്ലോ
വെററിലേതൊട്ടിങ്ങനെ തന്നോണ്ടാല്
കവിളടക്കം വെററില മുറുക്കേ കന്ന്യേ
വെററില മുറുക്കീററങ്ങാനിപ്പോള്

---

1 അവിടെ മൂവ്വായിരം ജനങ്ങൾ കൂടും. അധികം ആളുകളുണ്ടാവുമെന്നർത്ഥം
2 ആടങ്ങിന്യുള്ള = അവിടെ അങ്ങനെ ഉള്ള
3 ഈടൃപ്പം = ഇവിടെ + ഇപ്പോൾ
4 നൂറ് = ചുണ്ണാമ്പ്
5 ചൂണ്ടൻവിരൽ = ചൂണ്ടുവിരൽ

തീമാടം തന്ന്യങ്ങനെ ചെല്ലുന്നേരം
തീമാടം മൂന്നങ്ങനെ വന്ദിച്ചോളെ
ഞ്ഞ്ച് പറഞ്ഞോളെ കുഞ്ഞിക്കന്ന്യേ
തീമാടം മൂന്നങ്ങനെ വന്ദിച്ചിട്ട്
കോട്ടയത്ത് കുഞ്ഞുണ്ണി തമ്പുരായൻ
തമ്പുരാനതന്നെ[1]യല്ലാണ്ടിററാന്ന്
ന്നൂറ് വാങ്ങ്യ സന്യാസി തൊട്ടത് നേര്
മററിപ്പതാരാനും തൊട്ടിക്കെങ്കി
ഞാനിന്നിത്തീയ്യിൽ കരിഞ്ഞും പോണം
തീമാട മോളിലും ചാടിക്കോളെ
ഞാനിനിപ്പോട്ടെൻെറ കുഞ്ഞിക്കന്ന്യേ
തീക്കുഴിമാടപ്പറമ്പത്താനെ
ആടവെച്ചുമ്മക്ക്[2] കാണാമെനി
ഒതയനൻ പോയി പുറം കയിഞ്ഞ്
അങ്ങിന്യവിടാട പാറത്താലെ
ഞാറാച്ച[3] വന്നും പുലരുന്നല്ലോ
കോട്ട്യത്ത് കുഞ്ഞുണ്ണി തമ്പുരായൻ
ഏഴ് കുററി നല്ല പിലാവ് കൊത്തിച്ച്
തീക്കുഴിമാടപ്പറമ്പത്താന്ന്
മേലേരി കൂട്ടിച്ചത്തമ്പുരായൻ
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്നി
ഏഴ് വല്ലം വെററിലെടുപ്പിക്ക്ന്ന്
ആയിരടക്ക കരിംപഴക്ക
അതുവുമവളങ്ങെടുപ്പിച്ചല്ലോ
തീക്കുഴിമാടപ്പറമ്പത്താന്ന്
ഒളിപ്പാതന്ന്യങ്ങനെ ചെല്ലുന്നേരം
തീക്കുഴിമാടപ്പറമ്പത്താന്ന്
ഏതാൻ പതിനായിരം കൂടീട്ടുണ്ട്
കോട്ട്യത്ത് കുഞ്ഞുണ്ണി തമ്പുരാനും
ഓറുടെ[4] ആളാട കൂടീട്ടുണ്ട്
ഏഴ വല്ലം വെററിലെടുത്തോണ്ടിററ്
ആട്യേപ്പം[5] കൂടീററുള്ളാറക്കൊക്കെയും
വെററിലടക്ക കൊടുത്തവള്
ഒന്ന്യാര് വെററിലങ്ങാനിപ്പള്

1 തമ്പുരാനെയല്ലാതെ
2 ആടവെച്ചുമ്മക്ക് = അവിടെവെച്ച നമ്മാക്ക്
3 ഞാറാച്ച = ഞായറാഴ്ച
4 ഓറുടെ = അയാളുടെ
5 ആട്യേപ്പം = അവിടെ അപ്പോൾ

ഓളൂ്ടെ1 കൈമേൽ പിടിച്ചോളൂ്ന്ന്
ചോദിക്ക്ന്നോമന കുഞ്ഞിക്കന്നി
മൂവായിരത്തോടും ചോദിച്ചല്ലോ
ഏതായാലും തീയില് മറിയും ഞാഎ
ഒരിക്കലു് മുറുക്കീററിങ്ങാണിപ്പോളു്
ഞാനിങ്ങിമ്മേലേരിച്ചാടിക്കോട്ടെ
ഇത്തിരി നൂറ് തരോങ്ങളു്2
ആരൊരും നൂറ് കൊടുത്തില്ലാലൊ
ഭിക്ഷയിരക്കുന്നൊരു സന്യാസ്യാന്
ചൂണ്ടൻവിരലിമ്മല് നൂറും തൊട്ട്
സന്യാസ്യരികത്തും ചെന്നവളു്
ഭിക്ഷയിരക്കുന്ന സന്യാസിയെ
ഇത്തിര നൂറ് തരുവോ ഇഞ്ഞ്
അത്തുരം വാക്കങ്ങെനെ കേക്കുന്നേരം
ഭിക്ഷയിരക്കുന്ന സന്യാസ്യാന്
ഓളെ3 കയിയൊ പിടിച്ചോളൂ്ന്ന്
വെററിലേത്തോട്ട് കൊടുക്കുന്നല്ലൊ
നൂറിപ്പംതന്നെ കൊടുത്തോളൂ്ന്ന്
കവിളടക്കംവെററില മുറുക്കി കന്നി
തീമാടം മുന്നീട്4 വന്ദിച്ചല്ലോ
വിളിച്ചുപറഞ്ഞല്ലൊ കുഞ്ഞിക്കന്നി
കോട്ട്യത്ത് കുഞ്ഞുണ്ണി തമ്പുരായൻ
തമ്പുരാനെന്ന്യപ്പം തൊട്ടേപ്പിന്ന
നൂറ് തന്ന സന്യാസി തൊട്ടത് നേര്
മററിപ്പളാരാനും തൊട്ടിക്കെങ്കി
ഞാനിപ്പത്തീയ്യില് കരിഞ്ഞുംപോണം
തീയ്യില് മറിഞ്ഞല്ലൊ കുഞ്ഞിക്കന്നി
ഏഴ് വട്ടം ചാടം5 കയറുകയും
എട്ടാമത് കന്നി മറഞ്ഞോണ്ടിററ്
തീമാടമോളിലിര്ന്ന് കന്നി
കോട്ട്യേത്ത് കുഞ്ഞുണ്ണി തമ്പുരായൻ
തീമാട മോളൂ്നങ്ങൊനിപ്പൊളു്
കന്നീനത്തന്നെ പിടിച്ചോളൂ്ന്ന്
ആനപ്പുറത്ത് വെച്ച് കൊണ്ടുംപോയി.

---

1 ഓളൂ്ടെ=അവളുടെ
2 തരോങ്ങളു്=തരുമോ നിങ്ങൾ?
3 ഓളെ=അവളുടെ
4 മുന്നീട്=മുന്നപ്രാവശ്യം
5 ചാടം=ചാടുകയും

# ഒതേനനും ഇരുട്ടമലം
# കൊയിലോം തമ്പുരാനും

ഇരുട്ടമലം കൊയിലോം[1] തമ്പുരാനോ
അരുളിച്ചെയ്യുന്നല്ലോ തമ്പുരാനോ
ഇരുട്ടമലം കൊയിലോം നായന്മാറെ
ചന്ദനച്ചോലയിൽ പോയിട്ടാണ്
ചന്ദനച്ചോലയിൽ കുങ്ക്യമ്മേ്യാട്
ഇരുട്ടമലം കൊയിലോം വരുവാൻ പറ
കേട്ടോണ്ട് പോരുന്ന നായന്മാറ്
ചന്ദനച്ചോലയിൽ ചെല്ലുന്നല്ലൊ
ചന്ദനച്ചോലയിൽ ചെല്ലുന്നേരം
ചോദിക്കുന്നോമന കുഞ്ഞ്യുകമ്മ
ഇരുട്ടമലം കൊയിലോം നായന്മാരെ
എന്തായി വന്നതെ നായന്മാരെ
പകരം പറഞ്ഞല്ലൊ നായന്മാറ്
ചന്ദനച്ചോലേൽ ചെറിയാമയോ[2]
ഇരുട്ടമലം കൊയിലോം തമ്പുരാന്റെ
ഞാള കല്പിച്ചയച്ചിക്കല്ലൊ
ഇരുട്ടമലം കൊയിലോം ചെല്ലുവാന്റെ
ഞാളോടിത്തന്ന്യങ്ങനെ ചെല്ലുവാന്റെ
അത്തുരം വാക്കോള് കേക്കുന്നേരം
ചന്ദനച്ചോലേലെ കുഞ്ഞ്യുകമ്മ
ഓലോട്യൊരുങ്ങിപ്പുറപ്പെട്ടല്ലൊ
ഇരുട്ടമലം കൊയിലോം പോരുന്നല്ലൊ
ചെന്നേമ്മല് ചെന്നോളമ്മാളേ്യമ്മല്
വായിക്കയിപൊത്തി ചോദിക്കുന്ന്
ഇരുട്ടമലം കൊയിലോം നാടുവായിച്ചേ
എന്തിനിപ്പെന്ന്യങ്ങനെ ചെല്ല്യൂട്ടത്?
പകരം പറയുന്നത്തമ്പുരാന്റെ
ചന്ദനച്ചോലേലെ കുഞ്ഞ്യുകമ്മെ
മററൊന്നുമല്ല ഞാൻ ചെല്ല്യൂട്ടത്[3]
നാലാന വെള്ളാന കുട്ട്യുണ്ടായ്‌ററ്[4]

---

1 ഇരുട്ടമല കൊയിലോം = അക്കാലത്തുണ്ടായിരുന്ന നാടുവാഴികളിലൊരാളുടെ കോവിലകം

2 ചെറിയാമയോ = ചെറിയമ്മേ. നായർസ്ത്രീകളെ സംബോധനചെയ്യാനുപയോഗിക്കുന്ന പദം

3 ചെല്ല്യൂട്ടത് = വരാൻ പറഞ്ഞതു്

4 കുട്ട്യുണ്ടായ്‌ററ് = കുട്ടി ഉണ്ടായിട്ടു്

ഒരാന വീണു പടിഞ്ഞുപോയി
ഒരാന വിററ് ഞാ മടിച്ചില[1]കെട്ടി
ഒരാന്യാതയനൻ കട്ടപോയി
പിന്ന്യോര് വെള്ളാന കുട്ട്യുണ്ടായ്ററ്
ആന മദിച്ചാന കാടും കേറി
തച്ചോള്യല്ലോമന കുഞ്ഞാതേനൻ
ഓന വലച്ചിഞ്ഞ്[2] തന്നെങ്കില്
ഇരുട്മലം കൊയിലോം മാള്യേമ്മല്
കെട്ടിലമ്മ്യാക്കിന്ന വെക്കും ഞാനെ
നിത്യം പതിപ്പത്ത് ഞാൻ കുത്തികേവനേ[3]
ആയിച്ചേ കോട്ട്യാൻ മുറിപ്പികേവനേ
പകരം പറഞ്ഞല്ലൊ കുഞ്ഞ്യുങ്കമ്മ
ഇരുട്മലം കൊയിലോം നാട്ടുവായിച്ചെ
ബന്ധൂന[4] വലച്ചും തരണെങ്കില്
ഉറക്കം മരുന്നും തരണെനിക്ക്
പറയണ്ട താമസല്ല്യുണ്ടായുള്ള
ഒറക്കം മരുന്ന് കൊടുക്കുന്നല്ലൊ
ഒറക്കം മരുന്ന് വാങ്ങി പോരുന്നോള്
ചന്ദനച്ചോലയിൽ പോരുന്നല്ലൊ
പറയുന്നുണ്ടോമന കുഞ്ഞ്യുങ്കമ്മ
ചന്ദനച്ചോലേലെ നായമ്മാറെ
മാണിക്കോത്തും ദൂരം പോണേങ്ങള്[5]
ഇങ്ങളെ വെളവ്[6]കൊണ്ടും വിദ്യകൊണ്ടും
ബന്ധൂന കൂട്ടീററ നായമ്മാറെ
ചന്ദനച്ചോലയി കൊണ്ടോരീനെ
കുരുമുളകരച്ചിററ നായമ്മാറെ
ങ്ങള് കയിമ്മൽ പിടിച്ചോണ്ടിററ്
മാണിക്കോത്തും തായങ്ങെത്തുന്നേരം
ങ്ങളെ കണ്ണിലെഴുതവേണം
ബദ്ധപ്പെട്ടിങ്ങള് ചെന്നിററാണ്
നന്നക്കരയണം നായമ്മാറെ
ങ്ങളോട് ബന്ധു ചോദിച്ചോളും

---

1 മടിച്ചില = മടിശ്ശീല
2 വലച്ചിഞ്ഞ് = നീ വലച്ച്
3 നിത്യവും പത്തിടങ്ങഴി നെല്ല് വീതം ഞാൻ കുത്തിക്കും. ഓരോ ആഴ്ചയും കോടിവസ്ത്രം ഞാൻ വാങ്ങിത്തരും.
4 ബന്ധൂന = ഭർത്താവിനെ. ഒതേനന് ധാരാളം ഭാര്യമാരുണ്ടായിരുന്നു. അവളിലൊരുവളായിരുന്നു കുഞ്ഞ്യുങ്കമ്മ
5 പോണേങ്ങള് = നിങ്ങൾ പോകുന്നു
6 വെളവ് = സാമർത്ഥ്യം

എന്തിന് കരയുന്ന് നായമ്മാറെ
അന്നേരത്തിങ്ങള് പറഞ്ഞോളീനെ
ചന്ദനച്ചോലേൽ ചെരിയാമക്ക്
കുതിരമരപ്പനും മീമ്പാച്ചിലും
ഞാളോട്ടംകൂട പറഞ്ഞിക്കല്ലൊ
ബന്ധൂന കണ്ടും മരിക്കണ്ടീനും
ങ്ങള് പറഞ്ഞേക്കി നായമ്മാറെ
കേട്ടോണ്ട് പോരുന്നന്നായമ്മാറ്
മാണിക്കോത്തും തായങ്ങെത്തുന്നേരം
ഒതയനൻ പടിക്കലിരുന്നത് കണ്ട്
കണ്ണിക്കുരുമുളകുമെഴുതീററാന്
ഓലപ്പടി കേറിച്ചെല്ലുന്നല്ലൊ.
നായമ്മാറ് പടികാരി ചെല്ലുന്നല്ലൊ
ബദ്ധപ്പെട്ടോലല്ലെ ചെല്ലുന്നത്
ചോദിച്ചല്ലന്നേരം കുഞ്ഞ്യോതേനൻ
ചന്ദനച്ചോലേലെ നായമ്മാറെ
എന്തൊരു ബദ്ധപ്പാടാണിങ്ങക്ക്
എന്തിന് കരയുന്നേ നായമ്മാറെ
പകരം പറഞ്ഞല്ലൊ നായമ്മാറ്
ഒന്നിപ്പം കേക്കണൊ കുറുപ്പിന്പോളി
ചന്ദനച്ചോലേൽ ചെരിയാമക്ക്
കുതിരമരപ്പനും മീമ്പാച്ചിലും
ഞാളോട്ടംകൂടപ്പറഞ്ഞൂട്ടല്ലൊ
ബന്ധൂനൊരുനോക്ക് കാണണ്ടീനും
ആ വാക്ക് കേട്ടുള്ള കുഞ്ഞ്യോതേനൻ
വെയിലത്ത് കുടയൊന്നെടുത്തില്ലാലൊ
അന്നടത്താലെ[1] നടന്നൂട്ടീററ്
ചന്ദനച്ചോലയിൽ ചെല്ലുന്നേരം
കുങ്കമ്മ പടിക്കല് നിന്നിക്കല്ലൊ
ചോദിച്ചല്ലന്നേരം കുഞ്ഞൊതേനൻ
ചന്ദനച്ചോലേലെ കുഞ്ഞ്യുങ്കമ്മെ
എന്തിനിപ്പുളഞ്ഞ്[2] ചെല്ലുട്ടത്
അന്നേരം പറഞ്ഞല്ലൊ കുഞ്ഞ്യുങ്കമ്മ
ബന്ധൂന കാണപാൻ കൊതിച്ചിട്ടാണെ
ഒതയന്റെ കയ്യെ പിടിക്കുന്നോള്
ഓളെപ്പടിഞ്ഞാറേറൽ കൊണ്ടുംപോന്ന്
ഓക്ക് കാച്ച്യുള്ള[3] എണ്ണ കുഴമ്പെടുത്ത്

1 അന്നടത്താലെ = ആ നടത്തത്താലെ
2 പുളഞ്ഞ് = പുളം | നീ. പുളം - കുളമ്
3 ഓക്ക് കാച്ച്യുള്ള — അവൾക്കു കാച്ചിയ

ഒതേനനെ തേച്ച് കുളിപ്പിച്ചിററ്
നേരത്ത്യോരത്താഴം ചോറുമാനെ
ഒതേനന്ന്തന്നെ കൊടുക്കുന്നല്ലൊ
ഓലയ്യൊറക്കിന് പോകുന്നല്ലൊ
മതികെട്ടൊറങ്ങ്ന്ന് കുഞ്ഞ്യോതേനൻ
ഒതേനൻ മതികെട്ടുറങ്ങുന്നേരം
ഒറക്കംമരുന്നു കൊണ്ടപ്പാറുന്നോള്
ഒതേനൻ മയങ്ങിയൊറങ്ങിപ്പോയി
പറയുന്നല്ലന്നേരം കുഞ്ഞ്യുങ്കമ്മ
ചന്ദനച്ചോലേലെ നായമ്മാറെ
ഒന്ന് പാഞ്ഞൊന്നു നടന്നുംകൊണ്ട്
ഇരുട്മലം കൊയിലോം പോയിററാന്
തമ്പുരാനെ ചെന്നല്ലറിയിക്കണം
ഒതേനനെത്തന്നെ മയക്കിയെന്ന്.
അത്തരം വാക്കങ്ങനെ കേക്കുന്നേരം
പാഞ്ഞോണ്ട് പോകുന്ന് നായമ്മാറ്
ഇരുട്മലം കൊയിലോം ചെന്നിററാന്
തമ്പുരാനെ ചെന്നല്ലറിയ്ക്ക്ന്ന്
ഒതേനനത്തന്നങ്ങനെ മയക്കിയെന്ന്
അതുതാനെ കേട്ടോരു തമ്പുരായൻ
കാക്കും[1] കയിക്കുമച്ചങ്ങലയാന്
നായമ്മാറേലല്ലെ കൊടുക്കുന്നത്
നാലാള് പോയീനെ നായമ്മാറെ
കാക്കും കയിക്കുമെച്ചങ്ങലവെച്ച്
ഓന്യപ്പം കൂട്ട്യട[2] കൊണ്ടപരീനെ
നാലാള് പോരുന്നന്നായമ്മാറ്
ചന്ദനച്ചോലേല് വന്നോള്ന്ന്
കാക്കും കയിക്കുമെച്ചങ്ങലവെച്ച്
ചങ്ങല കുടുക്ക്യാടിടുന്നേരത്ത്
ഒതേനനോട് ഞെട്ടിയുണന്നോപായല്ലോ
നായമ്മാറ് കൂട്ട്യല്ലെ പോരുന്നത്
ഇരുട്മലം കൊയിലോം കൊണ്ട്വന്ന്
ഇരുട്മലം കൊയിലോം കൊണ്ടോന്നിററ്
കല്ലറേലിട്ടങ്ങനെ പൂട്ടുന്നല്ലൊ
ഇരുട്മലം കൊയിലോം തമ്പുരായൻ
വേണ്ടും മഴക്കാറ വിളിക്കുന്നല്ലൊ
വേണ്ടും മരവും മുറിപ്പിക്കുന്ന്

1 കാക്കും=കാലിനും
2 ഓന്യപ്പം കൂട്ട്യട—അവനെ ഇപ്പോൾ കൂട്ടി ഇവിടെ

ഇരുപത്തിരണ്ടു് നല്ലാശാരേ്യള
കഴപ്പണ്യെ[1]ടപ്പിക്കാനൊനിപ്പോള്
ഓലയും[2] തേടി വരുത്ത്യോണ്ടിററ്
ഒതയനന് കഴപ്പണ്യെടപ്പിക്കുന്ന്
പാലക്കാട്ടുള്ളൊരു പട്ടമ്മാറ്
കാവിലെച്ചാത്തോത്തെ താഴക്കുടി
ഊട്ട്മടം[3] നോക്കി പോന്നവര്
കാവിലെച്ചാത്തോത്ത് കുഞ്ഞിക്കങ്കി
എടവട്ടം കോലൃായടിക്കുന്നോള്
തമ്മില് പറഞ്ഞോണ്ടും പോന്നവര്
അയ്യോ പടച്ചോനെ തമ്പുരാനെ
കാവിലെ ചാത്തോത്തെ താഴക്കുടി
നമ്മളിപ്പങ്ങിനെ പോന്നേരത്ത്
മ്മള[4] വിളിച്ചും കയററ്വാറുണ്ട്
മ്മളക്കെട്ട്[5] പണം തരുവെ
ഇനിയുമ്മക്കാര്[6] തരുവാനാനെ
കുറുപ്പിൻെറ കഴപ്പണി തീരവാനായി
ഒററച്ചെവിടാലെ കേട്ട കങ്കി
ചൂല്വഴിയോട്ടം ചാടുന്നോള്
പാഞ്ഞ്പ്പടിക്ക് തായ തുള്ളുന്നല്ലൊ
പാലക്കാട്ടേരുള്ള പട്ടമ്മാറെ
എന്ത് പറഞ്ഞത് പട്ടമ്മാറെ
പകരം പറഞ്ഞല്ലൊ പട്ടമ്മാറ്
കാവിലെ ചാത്തോത്ത് കങ്കിയമ്മോ
ഞാള് ഞാളെ വേദന പറഞ്ഞതാനെ
എന്തൊരു വേദന പട്ടമ്മാറെ
നേരായവണ്ണം പറഞ്ഞെങ്കില്
നാലാള്ക്കെട്ട് പണം തരുവെ
കഞ്ഞിക്കരിയും തരുന്നുണ്ടല്ലോ
നേരായവണ്ണം പറയുന്നോല്
ഇരുട്മലം കൊയിലോം തമ്പുരായൻ
കുറുപ്പിന കല്ലറേൽ പൂട്ടീട്ടുണ്ട്

---

1 കഴപ്പണി — കഴമരത്തിൻെറ പണി

2 ഓലയും — അവരേയും

3 ഊട്ടമടം — ഊട്ടുമഠം. ബ്രാഹ്മണർക്ക് സൗജന്യമായി ഭക്ഷണം കൊടുക്കുന്ന സ്ഥലം. മുമ്പ്, നാട്ടിൻപുറങ്ങളിൽ ഇത്തരത്തിലുള്ള ഊട്ടുപുരകളുണ്ടായിരുന്നു.

4 മ്മള — നമ്മളെ

5 മ്മളക്കെട്ട് — നമ്മൾക്ക് + എട്ട്

6 ഇനിയുമ്മക്കാര് — ഇനി നമ്മൾക്ക് ആര്

കഴപ്പണി കുററാടത്തീരാനായി
പട്ടമ്മാറക്കൂട്ട്ന്ന് കുഞ്ഞിക്കുങ്കി
നാലാള്‌ക്കെട്ട് പണം കൊടുത്ത്
കൂട്ടാൻ[1] കരിച്ചുള്ള് വെള്ളേരിക്ക
കഞ്ഞിക്കരിയും കൊടുക്കുന്നല്ലൊ
ഓലപ്പറഞ്ഞിററയച്ചൂട്ന്ന്
പടിതുള്ളിപ്പോര്ന്ന് കുഞ്ഞിക്കുങ്കി
അപ്പാച്ചലാടുന്നും പാഞ്ഞു ട്ടിററ്
കേക്കൻമലക്കല്ലെ പോരുന്നത്
കേക്കൻമലക്കങ്ങെനെ ചെല്ലുന്നേരം
കേക്കൻമലയില് മലംകൊറത്തി
കേക്കൻമലയില് കൊറവനുമാന്
ഓല് വയനാട്ടിൽ പോയിക്കല്ലൊ
ചൂരല് കൊത്താനും പോയിക്കോല്[2]
ചോദിക്കുന്നോമന കുഞ്ഞിക്കുങ്കി
കേക്കൻമലയില് കൊറത്തിപ്പെണ്ണേ
കേക്കൻമലയില് മലംകൊറത്തി
ഓളിപ്പോളേടുത്തേൽ[3] പോയെൻറടോ
പകരം പറഞ്ഞ് കുറത്തിപ്പെണ്ണ്
ഒന്നിപ്പം കേക്കണോ തമ്പുരാട്ട്യേ
എൻെറ തൻറച്ചനുമമ്മയുമാന്
ഓലവ്വയനാട്ടിൽ പോയിക്കോള്ള്യേ
ചൂരല് കൊത്താനും പോയിക്കല്ല്യോ
പകരം പറഞ്ഞല്ലൊ കുഞ്ഞിക്കുങ്കി
കേക്കൻമലയിൽ കുറത്തിപ്പെണ്ണേ
ഇൻെറ തൻറമ്മേൻെറ ചേലയാന്
ഇൻെറതൻറമ്മേൻെറ കുട്ട്യം വടിം[4]
ഇരുപത്തൊന്നുള്ളൊരു കോഴ്യാനല്ല്യോ
മൂന്നും പൊറുത്തിററന്നാലിനോട്
ശീലയും കുട്ട്യം ഞാനെത്തിച്ചോളും
വേഗമെടുത്തു കൊടുത്തു പെണ്ണ്
ഇരുപത്തൊന്നുള്ളൊരു കോഴ്യാനല്ല്യോ
കോഴയും ചാടിക്കൊടുത്തു പെണ്ണ്
ഒന്ന് പാഞ്ഞൊന്ന് നടന്നോണ്ടിററ്
കാവിലെ ചാത്തോത്തിങ്ങെത്ത്യോണ്ടിററ്
ചേലയുടുക്ക്ന്ന് കുഞ്ഞിക്കുങ്കി

---

1 കൂട്ടാൻ = കറി. ഇവിടെ കറിവെക്കുന്നതിനു് എന്നർത്ഥം
2 പോയിക്കോല് = പോയിരിക്കുന്നു | അവർ
3 ഓളിപ്പോളേടുത്തേൽ = അവർ ഇപ്പോൾ എവിടുത്തേക്കു്
4 കുട്ട്യം വടിം = കുട്ടയും വടിയും

ഒട്ടചേലകൊണ്ടോളുടത്തോള്ന്ന്
ഒട്ടചേലകൊണ്ടവളുത്തരീയവും കെട്ടി
കാവിലച്ചാത്തോത്തല്യമ്പാടീന[1]
ഉത്തരീയം[2] കെട്ട്യല്ലോള്ട്ടോള്ന്ന്
ഉറുമിപരിശ്യോള് ക്കൂട്ടേലാക്കി
ഒന്നൊരു പൊതിക്കെട്ടും വെക്കുന്നോള്.
ഉറുമീന്റെ മീത്ത്യോള്[3] വെച്ചോള്ന്ന്
കുറത്ത്യായി പോരുന്നേ കുഞ്ഞിക്കങ്കി
കൊറത്തീന്റെ[4] നല്ല വടിയുമുണ്ട്
അന്നടത്താലെ നടന്നൂട്ടിറ്റ്
ചന്ദലച്ചോലേലെ തായക്കീഞ്ഞത്[5]
കണ്ണാലെ കണ്ടല്ലൊ കുഞ്ഞ്യൂങ്കമ്മ
പാഞ്ഞപ്പടിക്കലും ചെല്ലുന്നല്ലോ
കേക്കെഞ്ഞാനുള്ള വനങ്കുറത്തി
ഈലോടെ[6] വായെ വനങ്കുറത്തി
വിളിച്ച്പറഞ്ഞ് വനങ്കുറത്തി
എനക്ക് വരുവാനും നേരം പോരാ
ഇന്നലെ രാത്രിയങ്ങാണിപ്പോള്
എന്റെ കൊറവനും ഞാനുംക്കൂടി
ഞൊളിക്കൊറച്ചൊന്നെടഞ്ഞേത്ത്യാണ്ടിറ്റ്
എന്റെ കുറവനെ കാണുന്നില്ല
കൊറവന്റെ ചോറുണ്ടിക്കൂട്ടയില്
ചോറുംകൊണ്ടിങ്ങ് നടക്ക്ന്ന് ഞാനെ
അയിന് മയക്കില്ല വനംകൊറത്തി
വേഗത്തില് പോകാം വനംകൊറത്തി
ഒത്തത് പറഞ്ഞേത്ത്യങ്കിലാനിപ്പള്
പട്ടചരടിമ്മേലൊറ്റപ്പൊന്ന്
സമ്മാനം ഞാനോ തരുന്ന്ണ്ടല്ലൊ
പറയുന്നല്ല്യന്നേരം വനങ്കുറത്തി
വേഗം കയി കാട്ടീ തമ്പ്രാട്ടി
പോവ്വാൻ വഴക്കേണ്ടെനക്കിന്നോളി
വേഗം കയികാട്ടി കുഞ്ഞ്യൂങ്കമ്മ
കൈ നോക്കി ലക്ഷണം പറയുന്നല്ലൊ
ചന്ദനച്ചോലേലെ തമ്പ്രാട്ടി

---

1 അമ്പാടീന = അമ്പാടിയെ. അമ്പാടി ഒതേനന്റെ മനകാണ്
2 ഉത്തരീയം = മാറാപ്പ്
3 മീത്ത്യോള് = മീതെ + അവള്
4 കൊറത്തീന്റെ = കുറത്തിയുടെ
5 കീഞ്ഞത് = ഇറങ്ങി
6 ഈലോടെ = ഇതിലെ[illegible]

കടത്തുവൈനാട്ടെ പടനായര്
ഇരുട്ടമലം കൊയിലോംതമ്പുരാന്
ങ്ങള് ചതിച്ചും കൊടുത്തിട്ടുണ്ട്
ചന്ദനച്ചോലേലെ തമ്പുരാട്ടി
ഇരുട്ടമലം കൊയിലോം മാളേ്യമ്മല്
അമ്മ്യായിരിക്കാനും[1] യോഗമുണ്ട്
നിത്യം പത്തുപ്പത്തു കത്തിക്കാനും
ആഴ്ച്ചേല് കോടി മുറപ്പികാനും
അതിനൊരു യോഗം ഞാൻ കാണ്ന്ന്ണ്ട്
ഒത്തത് പറഞ്ഞ് വനംകുറത്തി
പട്ട്ചരടിമ്മേലൊററപ്പൊന്ന്
കൊററത്തിക്ക് സമ്മാനം കൊടുത്തോള്ന്ന്
വേഗം പുറപ്പെട്ടു പോരുന്നല്ലൊ
അന്നടത്താലെ നടന്നുട്ടിററ്
ഇരുട്ടമലം കൊയിലോം തായ[2]ക്കീഞ്ഞ്
മണ്ടിനടന്ന് വനകുറത്തി
അത്തന്നെ കണ്ടല്ലൊ തമ്പുരായൻ
ഏഴ്ത്തട്ടും ഗോപുരമാളേ്യമ്മന്ന്
അരുളിച്ചെയ്യുന്നത്തമ്പുരാഎ
ഇരുട്ടമലം കൊയിലൊം നായന്മാറെ
കേക്കെണ്ടാനുള്ള വനകുറത്തി
ബദ്ധപ്പെട്ടങ്ങനെ പോന്നത് കണ്ടോ
കുറത്തീന്യങ്ങീലെ[3] വിളിക്കീനെടോ
ഇരുട്ടമലം കൊയിലോം നായന്മാറ്
കൊററത്തീന പോയി വിളിക്ക്ന്നല്ലൊ
പറയുന്നല്ലോമന വനകുറത്തി
ഇരുട്ടമലം കൊയിലോം നായന്മാറെ
കൊയിലോരത്ത് കയറവാനും നേരം പോരാ
ഇന്നലെ രാത്തീല്യ[4]ങ്ങാണിപ്പോള്
എൻെറ കൊററവനും ഞാനുംകൂടി
വാക്ക്പറഞ്ഞങ്ങെടഞ്ഞ്പോയി
എൻെറ കൊററവന കാണുന്നില്ല
കൊററവന നോക്കി നടക്ക്ന്ന് ഞാന്
കൊററവൻെറ ചോറ്ണ്ടിക്കൂട്ടയില്
കേട്ടോണ്ട്പോന്നല്ലൊ നായന്മാറ്

---

1 അമ്മ്യായിരിക്കാനും = അമ്മയായിരിക്കുവാനും. കെട്ടിലമ്മ (തമ്പുരാൻെറ ഭാര്യ) യാകുവാൻ.
2 തായ = താഴെ
3 കുറത്തീന്യങ്ങീലെ = കുറത്തിയെ ഇങ്ങ് ഇതിലെ
4 രാത്തീല് = രാത്രിയിൽ

തമ്പുരാനെ ചെന്നല്ലറയിക്ക്ന്ന്
കൊറത്തിക്ക് കയറ്റാനും നേരം പോരാ
ഓള കൊറവനും ഓളുംകൂടി
കൊറച്ചോര് വാക്ക് പറഞ്ഞോണ്ടിററ്
തമ്മിലെടഞ്ഞും പറഞ്ഞ്യോയിററ്
കൊറവനൊരുത്തേലും കാണ്ന്നില്ല
കൊറവനെ നോക്കി നടക്കന്നോള്
കൊറവന്റെ ചോറ്ണ്ട് കൂട്ടയില്
അരുളിച്ചെയ്യപ്പോളത്തമ്പുരായൻ
വേഗംതന്യങ്ങനെ പോവാവരംക്ക്*
ഒത്തത് കൊറത്തി പറഞ്ഞെങ്കില്
പട്ടുചരട്ടുമ്മലൊററപ്പൊന്ന്
ഞാനിപ്പവരംക്ക് കൊട്ക്ക എന്ന്
ചെന്നുപറയീനെ നായമ്മാറെ
ചെന്നുപറഞ്ഞല്ലൊ നായമ്മാറ്
അത്തുരം വാക്കൊന്ന് കേട്ടോണ്ടാലെ
ഇരുട്മലം കൊയിലോം ചെല്ലുന്നോള്
കൊറത്തി പടികേറി ചെല്ലുന്നേരം
ഏഴ്തട്ടും ഗോപുരമ്മാളേ്യമ്മന്ന്
അരുളിച്ചെയ്യുന്നുണ്ടത്തമ്പുരായൻ
ഒത്തത് പറയോ വനങ്കുറത്ത്യേ
ഒത്തത് പറഞ്ഞെങ്കിലാനിപ്പോള്
പട്ടുചരട്ടുമ്മലൊററപ്പൊന്ന്
ഇന്ക്കിന്ന് ഞാനൊ തരുന്ന്ണ്ടല്ലൊ
പറയുന്നുണ്ടോമന വനങ്കുറത്തി
ഇരുട്മലം കൊയിലോം നാട്വായ്ച്ചേ
കൈനോക്കി ലക്ഷണം പറയും ഞാനെ
അത്തുരം വാക്കത് കേട്ടോണ്ടാരെ
മാളികപ്പടി കീഞ്ഞത് പോരുന്നല്ലൊ
കൊറത്തീന്റെ മുമ്പിലും ചെന്നോള്ന്ന്
കൈകാട്ടിത്തന്നെ കൊട്ക്ക്ന്നല്ലൊ
കൈനോക്കി ലക്ഷണം പറയുന്നോള്
ഇരുട്മലം കൊയിലോത്താന്പോളീ
നാലാന വെള്ളാനക്കട്ട്യേണ്ടനും
ഒരാന വീണ് പടിഞ്ഞ്പോയി
ഒരാന വിററും മടിച്ചീലകെട്ടി
ഒന്ന്യോര് വെള്ളാന കട്ടിയാന്
ആന മദിച്ചാന കാട്ടും കേറി

* പോവാവരംക്ക് = പോകാം+അവരംക്ക്

പിന്ന്യോര് വെള്ളാന കട്ട്യുണ്ടായ്റ്റ്[1]
കടത്തുവൈനാട്ടെ പടനായര്
ഓനിപ്പം കട്ടോണ്ട് പോയിറ്റാന്
ചൊവ്വക്കാരൻ മൂസ്സക്കേയിക്കാന്
സമ്മാനംവെച്ചല്ലക്കള്ളനാന്
അയ്യോര് കള്ളനെങ്ങാന്ന്പോളെ്യ
കല്ലറലിട്ടട[2] പൂട്ടീക്ക്ണ്ട്
കഴപ്പണിക്കററം തീര്ന്ന്ണ്ട്
നാളേത്തേമിന്നേരമാവുന്നേരം
ഓന്യേപ്പം[3] തൂക്കിയൊഴിക്കമല്ലൊ
കൊയിലോത്തും ദോഷങ്ങനെ തട്ട്യോല്ലള്ള
തമ്പ്രാനും ദോഷങ്ങനെ തട്ട്യോല്ലള്ള
അയ്യോര് ദേഷാടത്തീരണ്ടീക്കി
കള്ളനെ കീച്ചിപ്പം[4] കൊണ്ടോന്നിററ്
കള്ളന് ചോററ് കൊടുകപവേണം
കള്ളൻ വെയിച്ചേൻെറ[5] ബാക്കിച്ചോററ്
എൻെറ കൊറച്ചെക്കനൊന്ന് പോളി
ചെക്കനിതിപ്പങ്ങനെ കൊടുത്തെങ്കില്
എന്നാലിദ്ദോഷം തീരുമല്ലൊ
അത്തുരം വാക്കങ്ങനെ കേട്ടുടമ്പൊ
പട്ടാങ്ങം നേരത്തത്തമ്പുരാഎൾ
കല്ലറ പോയിത്തൊറക്ക്ന്നല്ലൊ
ഒതേനനെ കീച്ചല്ലെ കൊണ്ടര്ന്ന്
കല്ലറക്കോനാലിര്ത്ത്ന്നല്ലൊ
എലവെച്ചം ചോററ് കൊടുക്ക്ന്നല്ലൊ
ഒതയനനച്ചോററ് കൊയക്കന്നേരം
കേക്ക്ന്ന് വന്ന വനങ്കുറത്തി
അമ്പാടീന നുള്ളിക്കരയിച്ചല്ലൊ
അമ്പാടിക്കഞ്ഞൻ കരയുന്നേരം
പടുവാഴത്തോട്ടത്തില് നോക്കന്നേരം
കാവിലെ ചാത്തോത്തെ കുഞ്ഞിക്കങ്കി
അമ്പാടിക്കഞ്ഞനങ്ങാന്നിപ്പള്
മടിയില് വെച്ചാടുര്ന്നത് കണ്ട്[7]

---

1 കട്ട്യുണ്ടായ്റ്റ് — കട്ടി ഉണ്ടായിട്ട്
2 കല്ലറലിട്ടട = കല്ലറയിലിട്ട ഇവിടെ
3 ഓന്യേപ്പം = അവനെ + ഇപ്പോൾ
4 കീച്ചിപ്പം = ഇറക്കി + ഇപ്പോൾ
5 വെയിച്ചേൻെറ = ഭക്ഷിച്ചതിൻെറ
6 തമ്പുരാൻ സത്യമാണെന്ന ധരിച്ചു
7 മടിയിൽവെച്ച് അവിടെ ഇരുന്നതു കണ്ടു

കൈയിലെ ചോറ് കൊടഞ്ഞൊതേനൻ
അരുളിച്ചെയ്യപ്പുള്ളത്തമ്പുരായൻ
തച്ചോള്യ്യല്ലോമന കുഞ്ഞൊതേനാ
എന്താനിച്ചോറ് ബെയിക്കാഞ്ഞത്
പകരം പറഞ്ഞല്ലൊ കുഞ്ഞൊതേനൻ
ചെറിയന്നെടുക്കും വയററ് നൊമ്പലം[1]
എനിക്കിന്നച്ചോറ് ബെയിച്ചൂടാലൊ
അരുളിച്ചെയ്യുന്ന തമ്പുരായൻ
ചോറിങ്ങെടുത്തിററെ കുഞ്ഞ്യൊതേനാ
ചോറുമെലയുമെടുത്തിററാന്
കൊറച്ചെക്കന് കൊണ്ടക്കൊടുക്കെൻെറടോ
ചോറു എലയുങ്ങെടുത്തൊതേനൻ
കൊറച്ചെക്കന് കൊണ്ടക്കൊടുക്കുന്നല്ലൊ
ചോറ് എലയ്യാട[2] വെക്കുന്നേരം
കൂട്ടവലിച്ചിററങ്ങാനിപ്പോള്
ഒതയനൻമുമ്പില്‌വെച്ച് കുങ്കി
കൂട്ട വലിച്ചോള് വെകും[3] ചെയ്യ്
കയ്യാമെടുത്തുട്ടെ കുഞ്ഞിക്കുങ്കി
കയ്യാമം കുങ്ക്യങ്ങെടുത്തുടമ്മം
കാലാമൊതേനൻ[4]നെടുത്തോണ്ടാലെ
കൂട്ടേന്നുറുമി വലിച്ചെടുത്ത്
കൂട്ടേന്നുറുമി വലിച്ചോണ്ടാരേ
തച്ചോളി ചുവടൊന്ന് വെച്ചോള്ന്ന്
എടംപിരി വലംപിരി വീട്ടുട്ടല്ലൊ
ഇരുട്ടമലം കൊയിലോം തമ്പുരാഎ
പാഞ്ഞല്ലെ മാള്യേമ്മല് കാര്യ്ട്ന്ന്
കണ്ടേനേ[5] കണ്ടേന കൊത്ത്ന്നല്ലൊ
പടുവാഴ തോട്ടത്ത് കേര്യപോലെ
തിരിഞ്ഞും മറിഞ്ഞപല്ല്യങ്ങാഞ്ഞ്യട്ന്ന്
ഒക്കെയുമോനാടത്തീറ്ത്തേരെ
ഉപ്പുചെരട്ടയതാത്യായിട്ട
ചോട്ടാളർ[6] കൂട്ടീട്ട് കെട്ടിക്ക്ന്ന്
മാണിക്കോത്തും ദൂരെ കെട്ടിച്ചല്ലൊ
അമ്പാടിക്കുഞ്ഞനൃങ്ങുക്കലെ്‌വെച്ച്

---

1 വയററ്നൊമ്പലം = വയറുവേദന
2 എലയ്യാട = എലയും + അവിടെ
3 വെകും = വെക്കുകയും
4 കാലാമൊതേനൻ = കാലാമം + ഒതേനൻ
5 കണ്ടേനേ = കണ്ടതിനെ
6 ചോട്ടാളർ = ചുമട്ടുകാർ

കുങ്കീന്യങ്ങൊപ്പരം കൂട്ടിക്കൊണ്ട്
അന്നാടത്താലെ നടന്നൂട്ന്ന്
അന്നാടത്താലെ നടന്നൂട്ടിററ്
ചന്ദനച്ചോലേലെ താഴക്കൂടി
ചന്ദനച്ചോലേലെ താഴെത്തുമ്മം
കണ്ണാലെ കണ്ടല്ലൊ കുഞ്ഞ്യുങ്കമ്മ
ഒതയനനക്കണ്ടിട്ടും കാണാവുമ്മം
പായ്ന്നൊളിക്ക്ന്ന് കുഞ്ഞ്യുങ്കമ്മ
ചന്ദനച്ചോലയിൽ പാഞ്ഞ്കേരി
പായേണ്ടൊളിക്കേണ്ടേറും കുത്തിച്ച്യേ
ഓളയും കൊത്ത്യാട കൊന്നോള്ന്ന്
തിരിഞ്ഞുംമറിഞ്ഞ്യാല്പ്പങ്ങാഞ്ഞൂ ട്ന്നു്
തിരിഞ്ഞുംമറിഞ്ഞ്യാല്പ്പങ്ങാഞ്ഞൂ ട്ടിററ്
ഉപ്പുചെരട്ടയതത്ത്യായിട്ടും
ചോട്ടാളറക്കൂട്ടീങ്ങ് കെട്ടിക്ക്ന്ന്
കുങ്കീന മുമ്പില് നടത്തിക്ക്ന്നു്
അമ്പാടീനക്കില് തട്ടിക്കൊണ്ട്
കാവിലുംചാത്തോത്തിങ്ങെത്ത്യൂട്ന്നു്....



# മണിയൂരിടം വാഴും കുഞ്ഞിമങ്ക

കച്ചൂരം കണ്ടീലെ കുഞ്ഞിക്കണ്ണൻ
ഓനോ1 കിടന്നങ്ങുറങ്ങുന്നേരം
ഒറക്കത്തരങ്കിനാ2 കണ്ടു കണ്ണൻ
മണിയൂരെടം വാഴും കുഞ്ഞിമങ്ക
മാലേട്ടും3 മാറോടടുക്ക കണ്ടു
ഏഴുവട്ടം വെററില ചുരുട്ടിക്കണ്ടു
ഏഴൂട4രങ്കിനാ കണ്ടു കണ്ണൻ
മാളികപ്പടി കീഞ്ഞ് പോരുന്നോനും
അമ്മ കിടക്കും മുറിവാത്തുക്കൽ
വാത്തുക്കൽ ചെന്നു വിളിച്ചു കണ്ണൻ
ആരാണ്ട് വാത്തുക്ക് വിളിക്കുന്നത്

1 ഓനോ = അവനോ
2 ഒറക്കത്തരങ്കിനാ = ഉറക്കിൽ സ്വപ്നം
3 മാലേട്ടും = മാലയിട്ടും
4 ഏഴൂട് = ഏഴുപ്രാവശ്യം

ഞാനല്ലെ ഞാനല്ലെ പെററോരമ്മേ
ഈരും കുരുനട്ട പാതിരക്ക്
എന്തായി വിളിച്ചത് പൊന്മകനെ
കച്ചൂരം കണ്ടീലേ പെററോരമ്മെ
ഞാനോ കിടന്നങ്ങുറങ്ങുന്നേരം
ഉറക്കത്തെരങ്കീന കണ്ടെൻറമ്മേ
മണിയൂരെടം വാഴും കുഞ്ഞിമങ്ക
മാലേട്ടും മാറോടടുക്ക കണ്ടു
ഏഴ്വട്ടം വെററില ചുരുട്ടിക്കണ്ടു
എനിക്കിപ്പം പോണെൻെറ പെററോരമ്മേ
അച്ഛൻ ചെറുപ്പത്തില് കുത്ത്യ മാല
അമ്മ ചെറുപ്പത്തിൽ പൂണ്ട മാല
മാല എടുത്തുതരണേൻറമ്മേ
പിന്നെയും പറഞ്ഞല്ലോ കുഞ്ഞിക്കണ്ണൻ
ഞാനൊന്നെരന്നാ[1] തരുവോൻറമ്മേ[2]
അച്ഛൻ കണികാണും പെങ്കുതിര
മാണിക്ക ചോക്ക മണിക്കുതിര
കുതിരേനത്തന്നെ തരുവവേണം
അച്ഛൻ കണികാണാൻ എത്തവേണം
കുതിരപ്പന്തീലല്ലേ പോകുന്നത്
കുതിരചെവിട്ട പറയുന്നോയൻ[3]
മാണിക്യച്ചോക്ക മണിക്കുതിരേ
തൊട്ടെണ്ണൂൽ തൊണ്ണൂറ് കാതംള്ളത്
മതിലോട്ടം തിണ്ടോടലക്കാതണ്ടു
തൊണ്ണൂറടിയാക്കി ചാടുകവേണം
എല്ലാന്നും രണ്ടര പുയിങ്ങുന്നത്[4]
ഇന്നിനക്കഞ്ചു തരും കുതിരേ
പച്ചമുരിക്കിലും ചക്കരെയും
കുതിരക്ക് നഞ്ഞ് പിടിപ്പിക്ക്ന്ന്
പോരുന്നല്ലോമന കുഞ്ഞിക്കണ്ണൻ
ഓൻെറ ചമയം ചമഞ്ഞൊരുങ്ങി
ആള മയങ്ങും മരുന്നെടുത്ത്
ഓനിപ്പംതന്നെ കരുതുന്നല്ലോ
മാലയെടുത്തങ്ങു വാങ്ങുന്നോനും
നായക്കിറച്ചി[5] കരുതുന്നോനും

1 ഞാനൊന്നെരന്നാ=ഞാൻ ഒന്ന് ഇരന്നാൽ
2 തരുവോൻറമ്മേ=തരുമോ എൻെറ അമ്മേ
3 പറയുന്നോയൻ=പറയുന്നു+അവൻ
4 എല്ലാ ദിവസവും രണ്ടര ഇടങ്ങഴി മുതിര പുഴുങ്ങുന്നത്
5 നായക്കിറച്ചി=നായയുടെ മാംസം

തത്തക്ക് പഴവും കരുതുന്നോനും
അമ്മ്യോടയപ്പിച്ചു പോരുന്നോനും
കുതിരപ്പുറത്തല്ലേ കേരുന്നത്
മാണിക്യ ചോക്ക മണിക്കുതിര
തൊട്ടെണ്ണൂൽ തൊണ്ണൂറ് കാതള്ളത്
തൊണ്ണൂറടിയാക്കി ചാടുന്നല്ലോ
മതിലോടും തിണ്ടോടും അലക്കാതണ്ട്
മണിയൂരിടത്തിലും തായെത്ത്യല്ലോ[1]
ആര്യപടിക്കല്ലേ പോരുന്നത്
കുതിരേനവിട തളക്കുന്നല്ലോ
ആര്യപ്പടി കാരി പോരുന്നോനും
വീട്ടിലും പോററിയുള്ളൊരു നായാണല്ലോ
നായും കുതിച്ചോണ്ട് പായുന്നേരം
നായിക്കിറച്ചി കൊടുക്കുന്നോനും
ഇടവട്ടം കോനാലത്തു ചെല്ലുന്നേരം
ചെറിയന്നേ പോററിയുള്ളൊരാര്യാതത്ത
തത്തക്ക് പഴവും കൊടുക്കുന്നോനും
മണിയൂരെടം വാഴും കുഞ്ഞിക്കുങ്കൻ
ലോകനാറ്കാവിലും പോയീനല്ലോ
വലിയാട്ടളം[2] പായസം കഴികാനല്ലോ
മണിയൂരെടം വാഴും കുഞ്ഞിക്കുങ്കൻ
ഇരുപത്തിരണ്ടാളും പട്ടാളവും
തോക്കും നിറച്ചാട[3] കാവല്വെച്ച്
ഓനിപ്പംതന്നെങ്ങിനെ പോയതാണ്
പട്ടാളം ഉറക്കിന്ന് കാലായിന്ന്[4]
കച്ചൂരം കണ്ടീലെ കുഞ്ഞിക്കണ്ണൻ
ഓലെ അരിയത്ത് ചെല്ലുന്നേരം
ഓലിപ്പുറങ്ങിക്കിടന്നത് കണ്ട്
ആള് മയങ്ങും മരുന്നെടുത്ത്
ഓലെ മുഖത്തല്ലേ കാട്ടുന്നത്
ഓല് മയങ്ങി ഉറങ്ങിപ്പോയി
കച്ചൂരം കണ്ടീലെ കുഞ്ഞിക്കണ്ണൻ
വാതിലിന്റെ നേരെയങ്ങ് ചെന്നോണ്ടിററ്
വാതിലടച്ചാപ്പും ചീപ്പും തട്ടി
മാളികപ്പടിക്കല്ലേ ചെല്ലുന്നത്
ഭദ്രകാളി നല്ല ജപം ജപിച്ച്

1 തായെത്ത്യല്ലോ=താഴെ എത്തിയല്ലോ
2 വലിയാട്ടളം=വലിയ വട്ടളം
3 നിറച്ചാട=നിറച്ചു+അവിടെ
4 കാലായിന്ന്=കാലമായിരിക്കുന്നു (സമയമായിരിക്കുന്നു)

വാതില്യ തനിയെ തുറന്നപോയി
മാളികപ്പടി കാറി പോരുന്നോനും
പടിഞ്ഞാറേറൽ പൊൻചൂരൽ കട്ടമ്മേല്
ഏഴ കിടക്കവിരി നീറുത്ത്[1]
ഓളക്കിടക്കേല്യുറങ്ങുന്നല്ലോ
ഞെട്ടിയുണരുന്ന കുഞ്ഞിമങ്ക
ഏതൊരു നായര് കടന്നിവിടെ
ഞാനല്ലെ ഞാനല്ലെ കുഞ്ഞിമങ്കേ
കച്ചൂരം കണ്ടീലെ കണ്ണനല്ലേ
എങ്ങനെ കടന്നിതേ നായരോട്
തത്തേന കാവല് വെച്ചിക്കല്ലോ
നായിന കെട്ട കയിച്ചിക്കല്ലോ
ഇരുപത്തിരണ്ടോളം പട്ടാളവും
തോക്കും നെറച്ചട[2] വെച്ചിക്കല്ലോ
പട്ടാളംതന്നെ കിടപ്പുണ്ടല്ലോ
മണിയ്യൂരെടം വാഴും നേരാങ്ങിള
ലോകനാറ്കാവിലും പോന്നേരത്ത്
കാവക്കാരേയും നിറുത്തീക്കല്ലൊ[3]
എങ്ങനെ കടന്നിതേ നായരോട്
നായക്കിറച്ചി കരുതീക്കല്ലോ
തത്തക്ക് പഴവും കരുതീക്കല്ലോ
ആള മയങ്ങും മരുന്നെടുത്ത്
ഓലെ മുഖത്തങ്ങ കാട്ടീക്കല്ലോ
ഓല് മയങ്ങിക്കിടന്നീനല്ലോ
പൊട്ടിക്കരഞ്ഞല്ലോ കുഞ്ഞിമങ്ക
ആങ്ങളതന്നെ അറിഞ്ഞെങ്കില്
ആളാലെ വെട്ടിയെന്നെ കൊല്ലുമല്ലോ
വെടിവെച്ച് എന്നേയും കൊല്ലുമല്ലോ
മണിയ്യൂരെടം വാഴും കുഞ്ഞിമങ്കേ
ഞാനെന്ന് ഇഞ്ഞി പറക വേണ്ട
ഏതാനോ കുററം പറഞ്ഞെങ്കില്
ഞാൻ വന്ന് കാര്യങ്ങ് തീർത്തോളാലോ
ഒന്നുണ്ടോ കേക്കണോ കുഞ്ഞിമങ്കേ
ഏഴവട്ടം വെററില ചുരുട്ട മങ്കേ
പറഞ്ഞ് പറഞ്ഞ് പൊറുതിക്കേട്
ഏഴ്‌വട്ടം വെററില ചുരുട്ടുന്നോള്
മേലോട്ടും കയ്യോ പിടിക്കുന്നോനേ

1 **നീറുത്ത്**=നിവർത്തി
2 **നെറച്ചട**=നിറച്ച+ഇവിടെ
3 **നിറുത്തീക്കല്ലൊ**=നിർത്തിയിട്ടുണ്ടല്ലോ

അന്നന്തി അവിട പുലരുന്നല്ലോ
പുലരുവാനേഴര രാവുള്ളപ്പോൾ
ഞെട്ടി എഴുന്നേററു കുഞ്ഞിക്കണ്ണൻ
മങ്കേനത്തന്നെ വിളിക്കുന്നല്ലോ
മണിയൂരെടം വാഴും കുഞ്ഞിമങ്കേ
ഞാനിത പോകുന്നേ കുഞ്ഞിമങ്കേ
അച്ഛൻ കണികാണും പെൺകുതിര
അച്ഛൻ കണികാണ്വാനെത്തുക വേണം
പൊട്ടിക്കരഞ്ഞല്ലോ കുഞ്ഞിമങ്ക
മുണ്ടിൻെറ കോന്തല പിടിക്കുന്നോള്
കയ്യും തെററ്പ്പിച്ച കുഞ്ഞിക്കണ്ണൻ
മാളികപ്പടി കീഞ്ഞ് പോരുന്നേരം
ഓനിപ്പം പൊറം കയിഞ്ഞേരെ
മാലയുംതന്നെ കയിക്കുന്നോള്
ഏഴ കിടക്കേൻെറ ഉള്ളിലിട്ട
അങ്ങിനെ അവിട കിടന്ന് ഓള്
ഓള മനംകൊണ്ടങ്ങോർത്താനല്ലോ
ആങ്ങിള ഇവിട വരുന്നേരത്ത്
എന്തെങ്കിത്തന്നെ അറിഞ്ഞെങ്കില്
എന്തോന്ന് ഞാനോ പറയേണ്ടത്
അങ്ങിന നിനച്ചാട ഒറങ്ങിപ്പോയി
നേരവും നന്ന പുലന്നോണ്ടേരേ
ഓളയ്യൊറക്ക് തെളിഞ്ഞില്ലല്ലോ
മണിയൂരെടത്തിലെ ദാസികള്
മാളിക അടിച്ച്വാരാൻ പോരുന്നല്ലോ
പടിഞ്ഞാറെററ തന്നങ്ങിനെ ചെല്ലുന്നേരം
മണിയൂരെടം വാഴും കുഞ്ഞിമങ്ക
ഓളയ്യൊറക്ക് തെളിഞ്ഞിക്കില്ല
തൊട്ടുവിളിച്ചല്ലൊ പെണ്ണുങ്ങള്
എന്തൊരുറക്കാണ് കുഞ്ഞിമങ്കേ
ഓലയ്യുകത്തൊന്ന് നോക്കുന്നേരം
മൂവക്ക്വെററില നാക്കും മൂക്കും
ആഴക്കടക്ക ചുണ്ണാമ്പുമുണ്ടേ
കോളാമ്പിമുള തുപ്പലുണ്ടേ
ചോദിച്ചല്ലന്നേരം പെണ്ണുങ്ങള്
മണിയൂരെടം വാഴും കുഞ്ഞിമങ്കെ
ഏതൊര് നായര് വന്നിവിടെ
മിണ്ടുന്നതില്ല ഉരിയാട്ടല്ല
മാളികപ്പടി കീഞ്ഞ് പോരുന്നോല്
മാളികപ്പടി കീഞ്ഞ് പോന്നോണ്ടിററ്

അമ്മയോട് ചെന്ന് പറയുന്നോല്
പോരുന്നല്ലോമന പെറേറാരമ്മ
മാളികതന്നിലും പോരുന്നത്
മങ്കേ്യാടും[1] തന്നങ്ങിനെ ചോദിച്ചല്ലോ
മിണ്ടുന്നതില്ല ഉരിയാട്ടല്ല
ഏഴ് കിടക്കയും മുട്ടുന്നമ്മ
ഏഴ് കിടക്കയും മുട്ടുന്നേരം
ഒന്ന്യോരു മാലയും കണ്ടു അമ്മ
മാലയും എടുത്തമ്മ പോരുന്നല്ലോ
മാളികപ്പടി കീഞ്ഞ് പോരുന്നോള്
അങ്ങിനെ അവിട ഇരിക്കുന്നേരം
മണിയൂരെടം വാഴും കുഞ്ഞിക്കങ്കൻ
വലിയാട്ടളം[2] പായസം കയിച്ചോണ്ടിററ്
ഓനിപ്പംതന്നെ വരുന്നുണ്ടല്ലോ
ഓനിപ്പവിട ഇരിക്കുന്നേരം
പറയുന്നല്ലോമന പെറേറാരമ്മ
ഒന്നുണ്ടോ കേക്കണം പൊന്മകനെ
ഏതോ ഒരു നായര് കടന്നിവിടെ
ഒന്ന് ഒരു മാലയും കിട്ടീററുണ്ട്
മാലയും എടുത്തങ്ങിനെ കൊണ്ടുവന്ന്
കങ്കൻെറ കൈയിൽ കൊടുക്കുന്നല്ലോ
മങ്കേനേത്തന്നെ വിളിക്കുന്നല്ലോ
ചോദിച്ചല്ലോമന കുഞ്ഞിക്കങ്കൻ
ഏതൊരു് നായര് വന്നിവിടെ
മണിയൂരെടം വാഴും കുഞ്ഞിമങ്കെ
മിണ്ടുന്നതില്ല ഉരിയാട്ടല്ല[3]
വാളും വലിച്ചല്ലൊ കുഞ്ഞിക്കങ്കൻ
വാളും പിടിച്ചങ്ങു നിൎത്തുന്നമ്മ
തോക്കും എടുത്തല്ലോ കുഞ്ഞിക്കങ്കൻ
തോക്കും പിടിച്ചങ്ങ് നിൎത്തുന്നമ്മ
പോരുന്നല്ലോമന കുഞ്ഞിക്കങ്കൻ
തച്ചോളിമേപ്പേലും ചെല്ലുന്നല്ലോ
തച്ചോളി ഒതേനകുറുപ്പോടാണേ
സംഗതിതന്നെ പറയുന്നല്ലോ
മാലയും എടുത്തങ്ങിനെ കാണിച്ചല്ലോ
മാലയും വാങ്ങിയല്ലോ കുഞ്ഞിഒതേനൻ

---

1 മങ്കേ്യാടും = മങ്കയോടും
2 വലിയാട്ടളം = വലിയ വട്ടളം
3 ഉരിയാട്ടല്ല = ഉരിയാട്ടമില്ല (സംസാരമില്ല)

മാല തിരിച്ചും മറിച്ചും നോക്കി
പറയുന്നല്ലോമന കുഞ്ഞ്യാതേനൻ
ഒന്നുണ്ടോ കേഠക്കണോ കുഞ്ഞികുങ്കാ
നാട്ടില് നാലല്ലേ മാല ഉള്ളത്
പൊന്മല നാടവറ് കുങ്കൻേറല്
ഒന്നങ്ങ് കുഞ്ഞാലിമരക്കാറേല്
ഒന്നുള്ളത് ചീനംവീട്ട് തങ്ങളേല്
ഒന്നുള്ളത് കച്ചൂരം കണ്ടീലാണെ
കോട്ടക്കൽ കുഞ്ഞാലിമരയ്ക്കയാറെ[1]
മാലയിതല്ലെൻേറ കുഞ്ഞിക്കങ്കാ
അപരാധംപൂക്കീന് കുഞ്ഞിമങ്ക
ഒന്നുണ്ടോ കേഠക്കണോ കുഞ്ഞികുങ്കാ
തീക്കയിമാടപ്പറമ്പത്താണ്
ഏഴുകുററി നല്ല പിലാവ്വ് കൊത്തി
തീഓമം[2] കൂട്ടേണം കുഞ്ഞിക്കങ്കാ
നേരായവണ്ണം പറയിക്കേണം
'ആ' എന്നനുവാദം മൂളി കുങ്കൻ
പോരുന്നല്ലോമന കുഞ്ഞിക്കങ്കൻ
മണിയൂരെടത്തില് വന്നോണ്ടല്ലോ
പെറേറാരു അമ്മേനേ[3] വിളിച്ചോണ്ടല്ലോ
അമ്മ്യോട്[4]തന്നെ പറയുന്നോനും
ഒന്നുണ്ടോ കേഠക്കണം പെറേറാരമ്മേ
തീക്കയിമാട പറമ്പത്താണ്
ഏഴുകുററി നല്ല പിലാവു കൊത്തി
തീയോമംകൂട്ടണം പെറേറാരമ്മേ
നേരായവണ്ണം പറഞ്ഞില്ലെങ്കിൽ
ചെവിടോത്തുനിന്നല്ലോ കുഞ്ഞിമങ്ക
പോരുന്നല്ലോമന കുഞ്ഞിമങ്ക
നീലക്കരിമ്പനക്കൂട്ടത്തില്
ചവിട്ടിത്തിരുളോല വാരിയെടുത്ത്
തോളൊപ്പിച്ചോല മുറിച്ചെടുത്ത്
ഓലേല് വാചകം വെക്കുന്നല്ലോ
തത്തേൻററികത്തും പോരുന്നോള്
തത്തേന ഏന്തിപ്പിടിക്കുന്നോള്
തത്തചെവിട്ട[5] പറയുന്നോള്

---

1 മരയ്ക്കയാറെ = മരക്കാരുടെ
2 തീഓമം = തീ ഹോമം
3 പെറേറാരു അമ്മേന = പെററമ്മയെ
4 അമ്മ്യോട് = അമ്മയോട്
5 ചെവിട്ട = ചെവിട്ടിൽ

ചെറിയന്നേ പോററിയുള്ളൊരാര്യ തത്തേ
കച്ചൂരംകണ്ടീലും പോണം നീയേ
എകന്ന പറക്കറെൻറാര്യതത്തേ
താണുപറക്കണ്ടേൻറാര്യതത്തേ
താണ്പറന്നാലങ്ങാണ് തത്തേ
വീട്ടുകരിമ്പൂച്ച പിടിക്കും നിന്നെ
എകന്ന് പറന്നാലങ്ങാര്യതത്തേ
നിന്നെ പരുന്ത് പിടിച്ചുപോകും
ഒത്താണം[1] കണ്ടു പറന്നോ നീയും
കച്ചൂരംകണ്ടീലും കണ്ടില്ലെങ്കിൽ
വാഴണ്ണൂരങ്ങാടി പോകുകവേണം
കച്ചൂരം കണ്ടീലും ചെന്നോണ്ടാലേ
കെരട്ടിൻ[2]തടത്തിലൊരു മുല്ലയുണ്ട്
മുല്ലപ്പൂ കൊത്തി തൊയിച്ചോ ഇഞ്ഞ്യേ
ചെവിടോത്ത്കേട്ടല്ലോ ആര്യത്തത്ത
തത്തേനത്തന്നെ പറപ്പിച്ചല്ലോ
ഒത്താണം കണ്ടു പറന്നു തത്ത
കച്ചൂരംകണ്ടീലും ചെല്ലുന്നല്ലൊ
കെരട്ടുംതടത്തിലെ മുല്ലേമ്മല്
മുല്ലേമ്മ പോയങ്ങിരുന്നു തത്ത
കച്ചൂരംകണ്ടീലെ കണ്ണനാന്
പല്ലുതേച്ച് മീട്[3] കഴകാനാണ്
കോലായി തെമ്പത്തി[4]രുപ്പുണ്ടല്ലോ
കണ്ണാലെ കണ്ടല്ലോ കുഞ്ഞിക്കണ്ണൻ
തത്തകഴുത്തിലൊരോല കണ്ടു
മുല്ലത്തടത്തിലും പോരുന്നോനോ
തത്തേനെ എന്തിപ്പിടിക്കുന്നോനോ
തത്തക്കഴുത്ത്ന്നയ്യോലേടുത്ത്
തത്തേനതന്നെ പറപ്പിച്ചല്ലോ
ഓലയുംകൊണ്ടിങ്ങു പോന്നു കണ്ണൻ
ഓലേലെ വാചകം നോക്കുന്നേരം
പുഞ്ചിരികൊണ്ടു ചിരിച്ചു കണ്ണൻ
മറുപുറം ഓലേല് നോക്കുന്നേരം
മാറത്തൊലിച്ചത് ചോരതുള്ളി
കണ്ണില് നിറഞ്ഞത് കണ്ണ്നീര്
തീക്കുഴിമാടപ്പറമ്പത്താണ്

1 ഒത്താണം = ഒത്തവണ്ണം
2 കെരട്ടിൻ = കിണറിൻ
3 മീട് = മുഖം
4 തെമ്പത്ത് — അററത്തു്

ഏഴ കുററി നല്ല പിലാവ് കൊത്തി
തീക്കഴി ഓമങ്ങനെ കൂട്ടീനല്ലൊ
മങ്കേന കുട്ട്യല്ലേ പോരുന്നത്
പറയുന്നല്ലോമന കുഞ്ഞിമങ്ക
തച്ചോളി ഒതേന കുറുപ്പെന്നോറെ[1]
ഇവിടേപ്പം[2] കൂടിയുള്ളോര് മൂവ്വായിരം
ഒരു വല്ലം വെററില വേണോനിക്ക്
വെററില കൊണ്ടക്കൊടുക്കുന്നല്ലോ
വെററില കൊണ്ട കൊടുത്തോണ്ടാരേ
എല്ലാക്കും വെററില കൊടുക്കുന്നോള്
കച്ചൂരംകണ്ടീലെ കുഞ്ഞിക്കണ്ണൻ
ആനപ്പുറത്ത് വരുന്നുണ്ടല്ലോ
തീക്കടി മാടപ്പുറമ്പത്താണ്
ആനപ്പുറത്തുന്നും കീയുന്നോനും[3]
ആനപ്പുറത്തുന്നും കീഞ്ഞോണ്ടാരേ
മണിയൂരെടംവാഴം കുഞ്ഞിമങ്ക
കൈ തൊട്ട വെററില കൊടുക്കുന്നല്ലോ
അന്നേരത്താനല്ലോ കുഞ്ഞിക്കണ്ണൻ
മങ്കേനതന്നെ എടുക്കുന്നല്ലോ
പറയുന്നല്ലന്നേരം കുഞ്ഞ്യൊതേനൻ
അയ്യോ ചതിച്ചല്ലോ പൊൻചങ്ങാതി
ഈററാലൊര്[4] വത്താനറിഞ്ഞെങ്കില്
ഞാനിപ്പണി ഉണ്ടൊടുപ്പിക്കേനോ
മണിയൂരെടം വാഴം പെറേറാരമ്മേ
ചോതിച്ചല്ലന്നേരം പെറേറാരമ്മ
ഒന്നുണ്ടോ കേക്കണം പൊൻമകളേ
എപ്പം[5] വരും മോളേ കുഞ്ഞിമങ്കേ
കെരട്ടിലിട്ടമ്മീങ്ങ്[6] പൊന്തുംകാലം
അരച്ചുരുട്ട്യ[7] തേങ്ങ പൊടിക്കുംകാലം
പോരുന്നല്ലോമന കുഞ്ഞിക്കണ്ണൻ
ആനപ്പുറത്ത് കേററുന്നല്ലോ
പോരുന്നല്ലോമന കുഞ്ഞിക്കണ്ണൻ
അന്നടത്താലെ നടന്നവര്

---

1 കുറുപ്പെന്നോറെ = കുറുപ്പെന്നവരെ
2 ഇവിടേപ്പം = ഇവിടെ ഇപ്പോം
3 കീയുന്നോനും = ഇറങ്ങുന്ന + അവനും. കീയുന്ന = ഇറങ്ങുന്ന
4 ഈററാലൊര് = ഇങ്ങനെയുള്ള ഒരു
5 എപ്പം = എപ്പോം
6 അമ്മീങ്ങ = അമ്മി + ഇങ്ങ്
7 അരച്ചുരുട്ട്യ = അരച്ച + ഉരുട്ടിയ

കച്ചൂരംകണ്ടീലെ താഴ എത്തിയല്ലോ
കണ്ണാലെ കണ്ടല്ലോ പെററാരമ്മ
പോരുന്നല്ലോമന പെററാരമ്മ
വിളക്കും നിറനാഴി എടുക്കുന്നോള്
മുത്തും നരിച്ചിങ്ങെടുക്കുന്നോള്
പടിക്കലും തന്നേല്ലേ പോരുന്നത്
കച്ചൂരംകണ്ടീലെ കണ്ണനാണ്
ആനപ്പുറത്തുന്നും കീക്കുന്നോള[1]
കച്ചൂരംകണ്ടീലെ പെററാരമ്മ
അരിയും എറിഞ്ഞു കയ്യിപിടിച്ച
മുത്തും നരിച്ചങ്ങു കൂട്ടുന്നമ്മ
മധുരം തൊടുവാൻ കൊടുക്കുന്നമ്മ
അങ്ങിനവിടാട പാറത്തേരേ
പറയുന്നല്ലോമന കുഞ്ഞിക്കണ്ണൻ
ഒന്നുണ്ടോ കേൾക്കണോ പെററാരമ്മേ
ഇന്നേക്കൊരേഴ ദിവസായല്ലോ
വാഴണ്ണൂരങ്ങാടി പോവാത്തത്
ഏഴ മുറി പീടിക അടച്ചും പൂട്ടി
പീടിക തുറന്നിറേറ പെററാരമ്മേ
പൊന്നു തൂക്കി പൊൻപണി എടുപ്പിക്കണ്ടേ
ഞാ പോയപ്പണീന്നെടുപ്പിക്കട്ടെ
പോരുന്നല്ലോമന കുഞ്ഞിക്കണ്ണൻ
ഏഴ് മുറി പീടിക തുറന്നുംവെച്ച്
പൊന്നവും വെള്ളിയും തൂക്കുന്നല്ലോ
പൊന്നു തൂക്കി പൊൻപണി എടുപ്പിക്കുന്നു
അങ്ങിനവിടാട പാറത്തേരേ
കുഞ്ഞ്യേക്കൻ നല്ല ചെറിയ പെണ്ണ്
ചെന്നിക്കവിളിൽ തലയുംകെട്ടി
കണ്ണിൽ കവിള മഷിയുംതൊട്ടു
പീട്യേലും[2] തന്നല്ലേ പോരുന്നത്
പെണ്ണിനെ കണ്ടു കൊതിച്ച കണ്ണൻ
കുളിച്ചും ബയിച്ചാട[3] കൂടുന്നേനോ
അങ്ങിനെ അവിടാട പാറത്തേരെ
ചോദിച്ചല്ലോമന കുഞ്ഞിമങ്ക
കച്ചൂരംകണ്ടീലെ പെററാരമ്മെ
ബന്ധു ഇവിടുന്ന് പോയോണ്ടാല്
അന്തിക്കിവിടെ വരുവാറില്ലേ

1 കീക്കുന്നോള = അവളെ ഇറക്കുന്നു
2 പീട്യേലും = പീടികയിലും
3 ബയിച്ചാട — ഭക്ഷിച്ച് + അവിടെ

'ആ' എന്നനുവാദം മൂളി അമ്മ
അങ്ങിനവിടാട പാറത്തേരെ
പറയുന്നല്ലോമന കുഞ്ഞിമങ്ക
ഒന്നുണ്ടോ കേക്കണം പെറേറാരമ്മേ
മണിയൂരെടത്തിലും പോണേനിക്ക്
അതിനാരത്തുണക്കൂട്ടി പോന്നു് ഞാനോ
ഒന്നുണ്ടോ കേക്കണം കുഞ്ഞിമങ്കേ
കച്ചൂരംകണ്ടീലെ കുഞ്ഞ്യനന്തൻ
അനന്തന തുണക്കൂട്ടി പോട് പെണ്ണേ
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
അനന്തന തുണക്കൂട്ടി പോണെങ്കില്
ആര്യപ്പടിക്കലും നിന്നോളണം
മണിയൂരെടത്തിലും കാര്യക്കാര്
പോവാനുംതന്നെ പുറപ്പെട്ടല്ലോ
അനന്തനെ കൂട്ടി അല്ലേ പോരുന്നത്
അന്നടത്താലെ നടന്നവര്
മണിയൂരെടത്തിലും താഴെ എത്ത്യല്ലോ
അനന്തനെ പടിക്കലും നിർത്തുന്നോള്
ആര്യപ്പടി കാരി പോരുന്നോള്
ഭദ്രകാളി നല്ല ജപം ജപിച്ച്
ആരു ഒരുത്തരും കാണാനുണ്ട്
മാളികപ്പടി കാരി പോരുന്നോള്
കങ്കൻ ചമയം ചമയുന്നോള്
ആര്യപ്പടി കീഞ്ഞ് പോരുന്നോള്
അനന്തനെ കൂട്ട്യല്ലേ പോരുന്നത്
അന്നടത്താലെ നടന്നവള്
എലച്ചോരം കൊയിലോം പോരുന്നല്ലോ
ആര്യപ്പടികാരിപ്പോരുന്നോള്
തിരുമുററംതന്നിലും ചെല്ലന്നേരം
തമ്പുരാനെ കണ്ടങ്ങും മെയ് കാണിച്ചു
അടിക്കും മുടിക്കും തിരുമേനിക്കും
വളരെ കൈക്കൂപ്പി തൊഴുതവള്
ചോദിച്ചല്ലന്നേരം തമ്പുരാനോ
മണിയൂരെടം വാഴും കുഞ്ഞികങ്കാ
കാണപ്പാൻ കൊതിച്ചിററും ചെല്ല്യൂട്ടിററും*
തിരുവെഴത്തോലൊന്നെഴുത്യോണ്ടിററും
ചെല്ല്യൂട്ട നാളൊന്നും വന്നില്ലാലോ
പിന്നേയും കേരക്കണോ കുഞ്ഞികങ്കാ

* ചെല്ല്യൂട്ടിററും = ചൊല്ലിയയച്ചിട്ടും

ഏലച്ചോരത്തില് മണിക്കെരെട്ട്ന്ന്
പാമ്പിനെടക്കട കോയിക്കുയീറും
കോയിക്കെടക്കെട പാമ്പുയീറും
എനിക്കി കൊയിലോത്തിരുന്നൂടാലോ
പാമ്പിനെപ്പിടിച്ചങ്ങെടുത്തെങ്കില്
നാടാലും പാതി തരുന്നുണ്ടല്ലോ
വീടാലും പാതി തരുന്നുണ്ടല്ലോ
ഏഴോളം പൊൻകുടമുള്ളതാണ്
അതിലുന്നും പാതി തരുന്നുണ്ടല്ലോ
മോളും മരുമകള രണ്ട കന്നി
പോതിച്ച കന്നീന മാലേട്ടോ നീ
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
ഏലച്ചോരം കൊയിലോം തമ്പുരാനെ
ഒന്നുണ്ടോ കേക്കണോ തമ്പുരാനെ
പൊൻചൂരക്കോലും തരണേനിക്ക്
പോരുന്നല്ലോമന കുഞ്ഞിമങ്ക
അനിയന ഒപ്പരം കൂട്ടിക്കൊണ്ട്
ഏലച്ചോരത്തില് മണികെരട്ടില്
കെരട്ടിൻ്റരിയത്തും പോരുന്നല്ലോ
അനന്തനെ കെരട്ട്യേര* നിപ്പിച്ചല്ലോ
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
കച്ചൂരംകണ്ടീലെ കുഞ്ഞിഅനന്ത
പേടിക്കേണ്ടെഞ്ഞി ഭയപ്പെടേണ്ട
ഇന്നേയും ഞാനത് കൊല്ലിക്കല്ല
ഏഴ് മണിക്കല്ല് ജപിച്ചെറിഞ്ഞ്
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
ഏഴ പടമുള്ള പാമ്പുംകുഞ്ഞ
ഇഞ്ഞി കെരട്ട്ന്ന് കാരവേണം
ഏഴ് പടമുള്ള പാമ്പുംകുഞ്ഞൻ
പതിനാല് പടംവിരിച്ചാടുന്നല്ലോ
പൊൻചൂരക്കോലും ജപിച്ചടിച്ച്
ഏഴ് മണിക്കല്ല് ജപിച്ചെറിഞ്ഞ്
ഓളക്കെരെട്ടില് കീയുന്നല്ലോ
പട്ടുകുട്ടി പാമ്പിനെ പിടിക്കുന്നോള്
പാമ്പിനെ പിടിച്ചങ്ങ് കേറുന്നോള്
അനന്തനെ കൂട്ടിയല്ലേ പോരുന്നത്
ഏലച്ചോരം കൊയിലോം പോരുന്നല്ലോ
കണ്ണാലെ കണ്ടല്ലോ കുഞ്ഞങ്ങള്

* കെരട്ട്യേര = കിണറിന്നരുത്ത് (കിണറിന്റെ കര)

മോളും മരുമകള് രണ്ടു കന്നി
പറയുന്നല്ലന്നേരം കന്നികള്
ഏലച്ചോരം കൊയിലോത്തച്ചനോട്
നായര് വരുന്ന വരുവ് കണ്ടോ
നായര് കെണിക്കാതെ പോവ്വല്ലാലൊ
നടുമിററംതന്നിലും ചെന്നു മങ്ക
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
ഏലച്ചോരം കൊയിലോം തമ്പുരാനെ
ചൊല്ലിയതെല്ലാം തരണെനക്ക്
ഏലച്ചോരം കൊയിലോം തമ്പുരാനെ
ചൊല്ലിയതെല്ലാം കൊടുക്കുന്നല്ലോ
നാടാലും പാതി കൊടുക്കുന്നല്ലോ
വീടാലും പാതി കൊടുക്കുന്നല്ലോ
ഏഴോളം പൊൻകുടമുള്ളതാണ്
അതിലിന്നും1 പാതി കൊടുക്കുന്നല്ലോ
മോളും മരുമകള് രണ്ടു കന്നി
ഏലച്ചോരം കൊയിലോം കുഞ്ഞിക്കന്നി
കന്നീനത്തന്നെയും കൊടുക്കുന്നല്ലോ
മണിയൂരെടം വാഴും കുഞ്ഞിമങ്ക
പാമ്പിനെ മുററത്തും കൊണ്ടു വെച്ച്
പാമ്പിനടിച്ചങ്ങ് കൊല്ലുന്നോള്
കന്നീനയും2 കൂട്ടിയല്ലേ പോരുന്നത്
അന്നടത്താലെ നടന്നോണ്ടിററ്
കച്ചൂരംകണ്ടീലും താഴ എത്തിയല്ലോ
കണ്ണാലെ കണ്ടല്ലോ പെറേറാരമ്മ
പോരുന്നല്ലോമന പെറേറാരമ്മ
വെളക്കും നെറനാഴി എടുക്കുന്നമ്മ
മുത്തും നരിച്ചിങ്ങെടുക്കുന്നമ്മ
പടിക്കലുംതന്നേല്ലേ പോരുന്നത്
പെണ്ണിനെ കണ്ടൊരു നേരത്താണ്
വളരെ തെളിഞ്ഞല്ലോ പെറേറാരമ്മ
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
കച്ചൂരംകണ്ടീലെ പെറേറാരമ്മേ
അരിയും എറിഞ്ഞങ്ങ് കൈപിടിക്ക്
മുത്തും നരിച്ചങ്ങു കൂട്ടുന്നമ്മ
കച്ചൂരംകണ്ടീലെ കുഞ്ഞ്യനന്ത
മാലേട്ടും കയ്യെ പിടിക്കനന്താ

1 അതിലിന്നും = അതിൽനിന്നും
2 കന്നീനയും = കന്നിയെയും

ഇനിക്കിന്നൊരമ്മാറ കൊണ്ടോന്നത്
അങ്ങിനവടാട പാത്തേരെ
പറയുന്നല്ലോമന കുഞ്ഞിമങ്ക
കച്ചൂരംകണ്ടീലെ കുഞ്ഞ്യനന്താ
ഒന്നുണ്ടോ കേക്കണോ കുഞ്ഞ്യനന്താ
അമ്മാമൻ ചമയങ്ങ് വാങ്ങചാനാണ്
ഇമ്മക്ക് പോണേൻെറ കുഞ്ഞ്യനന്താ
പോരുന്നല്ലോമന കുഞ്ഞ്യനന്തൻ
അമ്മാമൻ ചമയത്തിന് പോരുന്നോല്
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
കച്ചൂരംകണ്ടീലെ പെറേറാരമ്മേ
കായണ്ണൂരങ്ങാടി പോണേനിക്ക്
കായണ്ണൂരങ്ങാടി ചെല്ലുന്നേരം
കച്ചൂരംകണ്ടീലെ കണ്ണനാണ്
ഏഴുമുറിപ്പീടിക തുറന്നുവെച്ചി
പൊന്നുരുക്കി പൊൻപണി എടപ്പിക്കുന്നു
അമ്മാമന കണ്ടൊരു നേരത്താണ്
ആചാരം കൊതിച്ചാട നിന്നു കണ്ണൻ
പറയുന്നല്ലന്നേരം അമ്മാമനും
കച്ചൂരംകണ്ടീലെ കുഞ്ഞി കണ്ണാ
കച്ചൂരംകണ്ടീലും പോകാറില്ലേ
അന്നേരത്തോനോ പറയുന്നല്ലോ
അന്തിക്ക് ഞാനങ്ങു പോകാറുണ്ട്
അരിശം പൊടിക്കുന്നു കുഞ്ഞിമങ്ക
നിലയിന്നൊരന്തം മറഞ്ഞി മങ്ക
കുഞ്ഞേത്യക്കൻ നല്ല വെളുത്ത പെണ്ണ്
പെണ്ണിൻെറ വീട്ടിലും ചെന്നുതുള്ളി
കുഞ്ഞേത്യക്കൻ നല്ല ചെറിയ പെണ്ണേ
ഏഴ കിടക്കേൻെറ ഉള്ളിലാണ്
ഒളിച്ചുകൊണ്ടങ്ങിനെ കെടകച ആണ്
ഉറുമിയൊന്നു വീശ്യല്ലൊ കുഞ്ഞിമങ്ക
ഏഴ കെടക്കേൻെറ ഉള്ള്ന്നാണ്
കുഞ്ഞേത്യക്കൻ നല്ല ചെറിയ പെണ്ണ്
രണ്ടുമുറിയായി വീഴുന്നല്ലോ
അവിടുന്നൊരന്തം മറിഞ്ഞു മങ്ക
വാഴണ്ണൂറങ്ങാടി ചെല്ലുന്നോള്
അമ്മാമനെ കണ്ടൊരു നേരത്താണ്
എലിപോലെ നിന്നു വിറച്ചു കണ്ണൻ
പിന്നെയും ചോദിച്ചല്ലൊ കുഞ്ഞിമങ്ക
കച്ചൂരംകണ്ടീലെ കുഞ്ഞി കണ്ണാ

കച്ചൂരംകണ്ടീലും പോരുന്നില്ലേ
വാഴുന്നൂരങ്ങാടി കൊടിയും കുത്തി
കണ്ണനേയും കൂട്ടി അല്ലേ പോരുന്നത്
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
മുമ്പില് നടക്കെടോ കുഞ്ഞിക്കണ്ണാ
പറയുന്നല്ലന്നേരം കുഞ്ഞിക്കണ്ണൻ
അമ്മാമൻ മുന്നില് നടക്കവേണം
ഞാനിന്ന് മുന്നില് നടന്നോണ്ടാല്
ഇഞ്ഞി അങ്ങ് ബെയ്യിന്ന് തെറേറ്യാണ്ടാലോ
മുമ്പില് നടത്തിച്ച് കൂട്ടുന്നല്ലോ
കച്ചൂരംകണ്ടീലും ചെല്ലുന്നോല്
ആര്യപടി കാരി പോരുന്നല്ലോ
എടവട്ടം കോലാലത് ചെല്ലുന്നേരം
തലയിലെ തൊപ്പി അങ്ങ് തട്ടി മങ്ക
കണ്ണന്റെ മോത്തത്[1] നോക്കി മങ്ക
കച്ചൂരംകണ്ടീലെ കുഞ്ഞ്യനന്താ
ഇപ്പം ഞാനാരോട്ടേ[2] കുഞ്ഞിഅനന്താ
മണിയൂരെടം വാഴും എന്റേടത്ത്യമ്മ
മാളിമയങ്ങ്യല്ലോ കണ്ണനാണ്
ബോധംകെട്ടാടങ്ങനെ വീണു കണ്ണൻ
വെള്ളം കുടിക്കാൻ കൊടുക്കുന്നോള്
വെള്ളം കുടിച്ചങ്ങ് ബോധംവന്നു
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
കച്ചൂരംകണ്ടീലങ്ങേന്റെ ബന്ധു
ഏലച്ചോരം കൊയിലോം പോയിററാണ്
ഒത്ത്യൊരു കന്നീന കൊണ്ടോനിക്കേ
അനന്തനു മാലേട്ടു[3] കൊടുക്കവേണം
അനന്തനു മാലേട്ടു കൊടുക്കുന്നോല്ലോ.

---

1 മോത്തത് = മുഖത്തു്
2 ഞാനാരോട്ടേ = ഞാൻ ആരെപ്പോലെ
3 മാലേട്ടു = മാലയിട്ടു

# അമ്പാടിയും രാവാരി ചാത്തുവും

തച്ചോളില്യേല്ലോമന കുഞ്ഞൊതേനൻ
പെങ്ങള വിളിച്ചും പറയുന്നല്ലോ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെ കേക്ക്
പറവാല[1] തെണ്ടക്ക് പോന്ന് ഞാനെ
കാവില ചാത്തോത്തും മാണിക്കോത്തും
ചിലവിനും ബല്ലി[2]ക്കുതില്ലെങ്കില്
വടകരനഗരത്തി പോയിററാന്
വയ്യില്ലപ്പീട്യേലിലാമതിന്റെ
ഓൻറൂടെ[3] പാണ്ട്യേലിപ്പോയിററാന്
ഇരുപതരിമൂടെട്ടപ്പിച്ചോട്ടെ
പറഞ്ഞേച്ച് പോര്ന്ന് കുഞ്ഞൊതേനൻ
ഒതയനൻ പോയി പുറം കയിഞ്ഞേരേ
കാവില ചാത്തോത്ത് കുഞ്ഞമ്പാടി
തച്ചോളി ചൊമടങ്ങനെ വെക്കകയും
മാണിക്കോത്തെക്കല്ലെ ചെല്ലുന്നത്
ചെന്നേമ്മലെ ചെന്നോനട്ക്കളേല്
മാണിക്കോത്തോമനിളയമ്മവോ
കഞ്ഞ്യൂടെ[4] കാലായിററില്ലേ എന്ന്
അന്നേരം ചോദിച്ച് കുഞ്ഞുണിച്ചാറ
തന്നേന്ന്യ[5]വന്നതോ കഞ്ഞ്യമ്പാട്യേ
പശ്ശുക്കള് കുത്തല്ലേ കുഞ്ഞമ്പാട്യേ
നായ്ക്കള് കടികല്ലേ കുഞ്ഞമ്പാട്യേ
താനേതാനിങ്ങനെ പോന്നോണ്ടാല്
കഞ്ഞ്യൂടകാലാവാനായമ്പാട്യേ
ഇൻറച്ചെ[6]നാനെന്റെ കുഞ്ഞ്യമ്പാട്യേ
പറവാലതെണ്ടക്ക് പോയിക്കല്ലൊ
ഇൻറ്യച്ചനിവിട്ന്ന് പോന്നേരത്ത്
എന്നോട്ട പറഞ്ഞ്യേച്ചും[7] പോയിററുണ്ട്
കാവിലെ ചാത്തോത്തും മാണിക്കോത്തും
ചെലവിനും ബല്ലിക്കേത്തെല്ലേങ്കില്

---

1 പറവാല = ഒരു സ്ഥലത്തിന്റെ പേരു
2 ബല്ലി = വല്ലി. നെല്ല് കൂലിയായി കൊടുക്കുന്നതിനാണ് വല്ലി എന്നു പറയുക.
3 ഓൻറൂടെ = അവന്റെ
4 കഞ്ഞ്യൂടെ = കഞ്ഞി + ഇവിടെ
5 തന്നേന്ന്യ = തനിയെ
6 ഇൻറച്ചെ = നിന്റെ അച്ഛൻ
7 പറഞ്ഞ്യേച്ചും = പറഞ്ഞുവെച്ചും

വടകരനഗരത്തി പോയിററാന്
ബയിലിപ്പീട്യേലിലാമതിൻെറ[1]
ഓന്റെ[2] പാണ്ട്യാലെ[3] പോയിററാന്
ഇരുപതരി മൂടെട്ടപ്പീകപായെ
ആര[4]അയകപാനെ ഞാനമ്പാട്യേ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പൻ
ഇൻെറച്ഛൻെറാരുമിച്ച് പോയമ്പാട്യേ
ചെലവിന് ഞെരുക്കവുമിവിടമ്പാട്യേ
അത്തുരം വാക്കല്ലം കേക്കുന്നേരം
തച്ചോളി ചൊമടൊന്ന് വെച്ചമ്പാടി
ആര്യപ്പടിതുള്ളി പോന്നമ്പാടി
കാവിലെ ചാത്തോത്തിങ്ങെത്തിക്കൊണ്ട്
ചോദിക്കുന്നന്നേരം കുഞ്ഞിക്കങ്കി
കാവിലെ ചാത്തോത്തെ കുഞ്ഞമ്പാട്യേ
താനേതനിവന്നോ കുഞ്ഞമ്പാട്യേ
പശുക്കള് കുത്വല്ലേ ഇന്നമ്പാട്യേ[5]
കേട്ടതും കേട്ടവാറാക്കീല്ലാലൊ
കുഞ്ഞിമ്മുണ്ടൊന്നിങ്ങുടുത്തോള്ന്ന്
കുഞ്ഞിമുണ്ടൊന്ന് തലയി കെട്ടി
ആര്യപ്പടി തുള്ളി പോരന്നല്ലോ
അയ്യമ്പിളിച്ചല്ലോ കുഞ്ഞിക്കങ്കി
ഇഞ്ഞേട[6]പ്പോനെൻെറ കുഞ്ഞമ്പാട്യേ
പശുക്കള് കുത്തുവേ കുഞ്ഞമ്പാട്യേ
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
കാവിലെ ചാത്തോത്ത് പെററോരമ്മേ
അച്ഛൻ പറമല പോയിക്കമ്മേ
മൂത്തച്ഛൻതന്നെ പറഞ്ഞിക്കല്ലോ
പൊലുമക്ക് ചെല്ല്വാ പറഞ്ഞിക്ക് ഞായെ
പശുക്കള് കുത്തല്ലേ കുഞ്ഞമ്പാട്യേ
നായ്ക്കള് കടിക്കല്ലെ കുഞ്ഞമ്പാട്യേ
അന്നടത്താലെ[7] നടന്നമ്പാടി
അന്നടത്താലെ നടന്നുട്ടിററ്
വടകരനഗരത്തി കീയുന്നോനെ

1 വയലിൽ പീടികയിൽ അമ്മതിൻെറ
2 ഓന്റെ=അവൻെറ
3 പാണ്ട്യാലെ = പാണ്ടികശാലയിൽ
4 ആര=ആരെ
5 ഇന്നമ്പാട്യേ=നിന്നെ+അമ്പാടിയെ
6 ഇഞ്ഞേട=നീ എവിടെ
7 അന്നടത്താലെ=ആ നടത്തത്താലെ

വടകരനഗരത്തി കീയുന്നേരം
ചോനോമ്മാരെല്ലാരും[1] ചോയിക്ക്ന്ന്
ഇത്തിര നല്ലോര് കുഞ്ഞനുണ്ടോ
ഏട്ന്ന് വരുന്നൊര് കുഞ്ഞനാന്
ഇഞ്ഞേ്യട[2]പ്പോന്നെന്റെ കുഞ്ഞനെയിപ്പം
ചോനോമ്മാരെല്ലാരും ചോയ്ക്ക്ന്ന്
അന്നേരം പറഞ്ഞല്ലൊ കുഞ്ഞമ്പാടി
നഗരത്തിലുള്ളൊരു ചോനോമ്മാറെ
വയ്യില്ലപ്പീട്യേലെലാമതിന്റെ
ആമതിന്റെ പീടിക ഏതാക്ന്ന്
ചൂണ്ടിക്കൊട്ക്ക്ന്നച്ചോനോമ്മാര്
ആമതിന്റെ പീട്യേക്ക് ചെല്ല്ന്നല്ലോ
ചോദിക്ക്ന്നന്നേരം കുഞ്ഞ്യാമത്
ഏട്ന്ന് വന്നിക്ക് നീ കുഞ്ഞനെ
എന്തിന് വന്നത് നീ കുഞ്ഞനെ
പകരം പറഞ്ഞല്ലൊ കുഞ്ഞ്യമ്പാടി
വയ്യില്ല പീട്യേലെ കുഞ്ഞ്യാമതേ
മാണിക്കോത്ത്ന്ന് വരുവാനല്ലോ
എൻറ്യച്ചൻ പൊറമല പോയിക്കല്ലോ
അച്ചം[3] പൊറമല പോന്നേരത്ത്
അച്ചൻ പറഞ്ഞേച്ച് പോയിക്കല്ലോ
ഇന്നുടെ പാണ്ട്യാലേല് വന്നിററാന്
ഇരുപതരിമൂടെട്ടപ്പീകപായെ
തച്ചോളി പേരാണ്ട് കേക്കുന്നേരം
വയ്യില്ലപ്പീട്യേലെല്ലാമതിന്റെ
ഇരുന്നടം ചന്ത്യങ്ങ് പൊന്തിപ്പോയി
കയരിയിര്ന്നേനേ കുഞ്ഞ്യമ്പാട്യേ
എട്ടടിമൂടേമ്മല് കയരീരിക്കേ
അഞ്ചടിമൂടേമ്മല് കാലുംവെക്ക്
കയരി ഇരുന്നല്ലൊ കുഞ്ഞമ്പാടി
വയ്യില്ലപ്പീട്യേലെ കുഞ്ഞാമത്
ഏഴ്മുറിപീടിക തുറന്നുവെച്ച്
പാണ്ട്യാലകത്താട ന്ന്നാമത്[4]
വിളിച്ച്പറയ്ന്ന കുഞ്ഞാമത്
പാണ്ട്യാലകത്തിങ്ങ് വാ അമ്പാട്യേ

---

1 ചോനോമ്മാർ=മാപ്പിളമാർ
2 ഇഞ്ഞേ്യട=നീ എവിടെ
3 അച്ചം=അച്ഛൻ
4 ന്ന്നാമത്=നിന്നു+അമ്മത്

പോതിച്ച[1]രി മൂടെടുക്കമ്പാട്യേ
ഇരുപതരിമൂടെടുപ്പിച്ചല്ലോ
ചോട്ടാള[2]രിങ്ങ് വിളിച്ചാമത്
ഇരുപതരിമൂടെടുപ്പിച്ചല്ലോ
അയപ്പിച്ച്പോര്ന്ന് കുഞ്ഞ്യമ്പാടി
നേര്വരമ്പിനിങ്ങ് എത്തുന്നേരം
പതുക്കപ്പറയുന്ന് കുഞ്ഞ്യാമത്
തച്ചോളീലുള്ള കുറുപ്പന്മാറ്
എന്റെ മരവീലരിയുണ്ടെങ്കി
ഏമ്മ[3]വും കാട്ടീങ്ങ് വരുന്നോളല്ലോ
ഓല്[4] ചൊമടാക്കി കൊണ്ട്പോവും
ഞാനൊര്കാര്യം പറഞ്ഞോണ്ടാലും
ഓലിന്ന കാര്യവുമെടുകപല്ലാലൊ
ഒററച്ചെവിടാലേ കേട്ടമ്പാടി
പറയുന്നുണ്ടോമന കുഞ്ഞമ്പാടി
അരിച്ചൊമടെടുത്ത ചൊമട്ട്കാറെ
മാണിക്കൊത്തിച്ചൊമട് കൊണ്ടെപല്ലുമ്മൊ
മൂത്തച്ചൻ നിങ്ങളോട് ചോദിച്ചോളും
അമ്പാട്യെവിടുത്തപന്നാനിപ്പോള്
അന്നേരത്തിങ്ങള് പറഞ്ഞോളണം
കളിച്ചോണ്ടക്കൊത്തമ്പരുന്നുണ്ടെന്ന്
കാവിലെ ചാത്തോത്ത് കൊണ്ടെപല്ലുമ്മം[5]
പെററമ്മ നിങ്ങളോട് ചോദിച്ചോളും
അമ്പാട്യെവിടുത്തപന്നാനിപ്പോള്
അന്നേരത്തിങ്ങള് പറഞ്ഞേക്കണേ
മാണിക്കോത്തുംതന്ന്യങ്ങുണ്ടിപ്പള്
മൂത്തച്ചൻമടിയിലിര്ന്നിക്കെന്ന്
മടങ്ങ്യങ്ങ്ചെന്നല്ലൊ കുഞ്ഞമ്പാടി
ആമതിന്റെ പാണ്ട്യലെ ചെല്ല്ന്നല്ലോ
എന്ത് പറഞ്ഞതേ നീയാമതേ
പകരംപറഞ്ഞല്ലോ കുഞ്ഞ്യാമത്
ഞാനിപ്പളൊന്നും പറഞ്ഞിററില്ല
കരിങ്കണ്ണുതിരം മറിയിക്ക്ന്ന്
കരിന്തുടരാമം ബെറപ്പികപയും
പട്ടാങ്കം നേര്പറാ ആമതേ

---

1 പോതിച്ച = ഇഷ്ടപ്പെട്ട
2 ചോട്ടാളർ = ചുമട്ടുകാർ
3 ഏമ്മം = ഊക്ക്
4 ഓല് = അവത്
5 കൊണ്ടെപല്ലുമ്മം = കൊണ്ടുചെല്ലമ്പോഴം

പേടിച്ച് ബെറക്ക്ന്ന് കുഞ്ഞ്യാമത്
ക്കാവിലെ ചാത്തോത്തെ കുഞ്ഞമ്പാട്യേ
ഞാനെൻെറ വേദന പറഞ്ഞതാനെ
ഏന്തൊര് വേദനിനക്കാമതേ[1]
താമസം തന്നേങ്ങ് താ അമ്പാട്യേ
കീണിതം[2] പാരം പറയാന്ണ്ട്
കാലം ചെറ്പ്പത്തിക്കുട്ടികാലം
രാവാരി ചാത്തുവും ഞാനുംകൂടി
വെത്തിലക്കച്ചോടം ചെയ്യമ്പാട്യേ
ഏറ്റ്യോര്[3]കാലവും ചെയ്ത്യോണ്ടിററ്
ഏറ്റ്യ പയിശയും കിട്ടി ഞാക്ക്
വെററിലകച്ചോടം ബ്ട്ട് ഞാള്
കൊപ്പരകച്ചോടം ചെയ്യമ്പാട്യേ
ഏറ്റ്യോര്കച്ചോടം ചെയ്ത് ഞാള്
ഏറ്റ്യോര് ഉറുപ്യയും കിട്ടി ഞാക്ക്
കൊപ്പരകച്ചോടം ബ്ട്ട് ഞാള്
പൊൻതുക്കി കാച്ചോടംചെയ്ത് ഞാള്
ഏറ്റ്യോര് പൊന്നമറത്യായ്[4] കിട്ടി
പൊന്നൊക്കെ ചാക്കായി കെട്ട്ന്നേരം
മതിരാശീന്നും കത്ത് കിട്ട്യനിക്ക്
കാനായ്യെടനായ്യ[5]നേരം പോരാ
ഞാനമ്മതിരാശി ചെല്ലവായെ
ഞാനമ്മതിരാശീ പോയമ്പാട്യേ
ചാക്കാക്കികെട്ട്യോര് പൊന്നൊക്കയേ
ഓനോൻെറ[6] കോട്ടക്ക് കെട്ടിച്ചല്ലോ
രാവാരി ചാത്തുൻെറ കോട്ട്യാനല്ലോ
മുക്കാതം കോട്ട ഇരുമ്പയികോട്ട
കാക്കാതം കോട്ട അ ചെമ്പയികൊണ്ട്
ചാത്തു കെടക്ക്ന്ന കട്ടിലാന്
പൊന്ന്കൊണ്ടാനല്ലോ കുഞ്ഞമ്പാട്യേ
ചാത്തു കെടക്കും കെടക്കയുമാനേ
പൊന്ന്കൊണ്ടാനല്ലോ കുഞ്ഞമ്പാട്യേ
തന്നില്ലേ സങ്കടമെനിക്കി[illegible]ാഞ്ഞു
നാല്പത്തിന ലാളെ പാടയച്ച്

1 വേദനിനക്കാമതേ = വേദന + നിനക്ക് + ആമതേ
2 കീണിതം = കാര്യം
3 ഏറ്റ്യോര് = ഏറിയ + ഒരു. ഏറ്റ്യ = അധികം
4 അറത്യായ് = പണയമായി
5 കാനായ്യെടനായ്യ = കാൽനാഴിക ഇടനാഴിക
6 ഓനോൻെറ = അവൻ അവൻെറ

ഒന്നിന മടകേ്യാനയച്ചില്ലാലൊ
നാല്പത്തിനാലിന്യേം കൊന്ന് ചാത്തു
ഇന്റെതന്റേ അച്ഛനോടാ നമ്പാട്യേ
ഏയ്വട്ടം[1] സങ്കടം പറഞ്ഞ് ഞാനെ
ആ എന്നനുവാദം മൂളെ ഉള്ളേ
അത്തുരം വാക്കല്ലം കേട്ടോണ്ടാരേ
പറയുന്നുണ്ടോമന കുഞ്ഞ്യമ്പാടി
എന്നാലിപ്പാണ്ട്യാലടക്കമ്മെതേ
അന്നരം പറഞ്ഞല്ലോ കുഞ്ഞ്യാമത്
ഊയി എന്റോമന കുഞ്ഞമ്പാട്യേ
ചാത്തുന്റെ പാട് പിരിക്കവായെ
ഇഞ്ഞൊട്ടം പോവരുതേ കുഞ്ഞമ്പാട്യേ
അന്നേരം ചോദിച്ച് കുഞ്ഞ്യമ്പാടി
ഇരിക്കട്ടിരിക്കട്ടെ കുഞ്ഞ്യാമതേ
രാവാരി ചാത്തുന്റെ പാടാനല്ലോ
ഞാനോ പിരപ്പിച്ചുംകൊണ്ടൊന്നാല്
എനിക്കിപ്പളെന്ത് തര്ന്നതിഞ്ഞ്
അന്നേരം പറഞ്ഞല്ലൊ കുഞ്ഞ്യാമത്
പാട് മുയിമനഞ്ഞായിക്കോളെ[2]
ഒന്നുണ്ടോ കേക്കണോ കുഞ്ഞമ്പാട്യേ
ഇഞ്ഞൊട്ടം[3] പോവരുതേ കുഞ്ഞമ്പാട്യേ
നാല്പത്തിനാലാള് കൊന്ന ചാത്തു
ഓന്റെ ഉറുമിക്കെരയാ ഇഞ്ഞ്
ഇനിക്കിപ്പളെന്തെങ്കും ബന്നേപായെങ്കേ
ഇന്റെതന്റച്ഛനേ കുഞ്ഞമ്പാട്യേ
ളുണോട്കൂട്ടിത്തറിക്ക എന്ന
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
പായ്യാരം ഒട്ടം പറയണ്ടാലോ
പാണ്ട്യാല അടക്കയും പോരവേണം
രേക[4]കളൊക്കെയും കിട്ടവേണം
പാണ്ട്യാല അടക്ക്ന്ന് കുഞ്ഞ്യാമത്
അമ്പാടീന കൂട്ടി പോര്ന്നല്ലോ
ബയ്യല്ലെ പീട്യേലും ചെല്ലന്നേരം
ബയ്യില്ല പീട്യേലെ ചുത്താ ഉമ്മ
കുഞ്ഞേന കാണായിററും കാണാവുമ്മം

1 ഏയ്വട്ടം=ഏഴവട്ടം
2 എനിക്ക കിട്ടാനുള്ളത് മുഴുവനും നിനക്കെടുക്കാം
3 ഇഞ്ഞൊട്ടം=നീ+ഒട്ടും. ഇഞ്ഞ്=നീ
4 രേക=രേഖ

ചോതിക്ക്ന്നന്നേരം ചുത്താ ഉമ്മ
ഇക്കഞ്ഞനേതാനേ കുഞ്ഞാമമ്മേ
തച്ചോളെല്യാത്തേനക്കുറുപ്പിന്റെ മോനാനല്ലോ
ഇക്കഞ്ഞനെന്തിന്ന് വന്നാമമ്മേ
രാവാരി ചാത്തുന്റെ കോട്ടക്കാന്ന്
കോട്ടക്ക് പോവ്വാനും ബന്നതാന്ന്
പകരം പറഞ്ഞല്ലച്ചുത്താ ഉമ്മ
എന്ത് പറയുന്നേ കുഞ്ഞാമമ്മേ
നാല്പത്ത്നാലാളെ കൊന്നേ ചാത്തു
കുഞ്ഞനെ കൊല്ലൂലെ കുഞ്ഞാമമ്മേ
പിന്നേയും പറഞ്ഞല്ലോ കുഞ്ഞാമത്
കുഞ്ഞനിറ്റ്പ്പാനല്ലോ പെറേറാരുമ്മോ
പയിക്ക്ന്നേനെന്ത്[1] കൊടുക്ക്ന്നുമ്മോ
പുത്തൻകലത്തിലെ പുത്തവില്
അവില് തിരുമ്പി ഉമ്മ ചേറുന്നല്ലോ
എളന്നി പറച്ച് ചെത്തി കൊണ്ട്വന്ന്
ചീനഭരണീലെ പഞ്ചസാര
ഭരണ്യോടെട്ടത്തിങ്ങ് കൊണ്ട്വന്ന്
മാടം കയററ്യല്ലേ കൊണ്ടര്ന്ന്
അവില് കൊയച്ചേനെ കുഞ്ഞ്യമ്പാട്യേ
അവില് കൊയക്ക്ന്ന് കുഞ്ഞ്യമ്പാടി
അവില് കൊയച്ചവൻ തിന്നുന്നേരം
മോള്ളോട്ടൊന്നമ്പാടി നോക്ക്ന്നേരം
അയിലുമ്പുറുമി പെടക്ക്ന്ന്ണ്ട്
പറയുന്നുണ്ടോമന കുഞ്ഞ്യമ്പാടി
വയീല്യപ്പീട്യലെ കുഞ്ഞ്യാമമ്മേ
രാവാരി ചാത്തുന്റെ കോട്ടക്കാന്ന്
മാണിക്കോത്തുള്ളൊരുറുമീള്ളത്
അച്ചൻ പൊറമാല പോന്നേരത്ത്
അച്ചൻ പൊറമാല കൊണ്ട്പോയി
ഉറുമീല്ലാണ്ടങ്ങനെ ഞാ പോവേണ്ടത്
നായീന കൊല്ലുമ്പോല്യാനിപ്പോള്
എന്നെയിന്ന രാവാരി കൊല്ലുമല്ലോ
പകരം പറയുന്ന് കുഞ്ഞ്യാമത്
ഊടൊരു[2]റുമിണ്ട് കുഞ്ഞമ്പാട്യേ
പെരുവന്നച്ചേരീലെ കന്നോനാന്ന്
കന്നോയെ ചാപ്പക്കുറുപ്പാനല്ലോ

---

1 പയിക്ക്ന്നേന്ന് = വിശക്കുന്നതിന്ന്
2 ഊടൊരു = ഇവിടെ + ഒരു

എഴുന്നൂറ് പൊന്നിനെ കുഞ്ഞമ്പാട്യേ
എഴുന്നൂറ് പൊന്നിന് പണയാനല്ലോ
ഉറുമിയെടുത്ത് ഞാ തന്നോണ്ടാല്
ഉറുമി പിടിയൂരി പോയെങ്കിലും
ഉറുമി തരത്തില് മുറിഞ്ഞെങ്കിലും
കാര്യേമ്മലെ കീഴ്യില്ലക്കുന്നോമ്മാറ്
എന്റെ തലകൊത്തിച്ചാടുവല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
വയ്യീലെ പീട്യേലെ കുഞ്ഞ്യാമതേ
പെരുവന്നച്ചേരീലെ കുന്നോമാറ്
ഇന്റെ തലകൊത്തി ചാടുന്നേരം
എന്റെ തലകൊത്തി മുമ്പ് ചാടും
വേക്ക1മെടുത്തും കൊടുത്താമത്
രണ്ട് കയി കെട്ടി വാങ്ങ്ന്നല്ലോ
വേണ്ട്ന്ന പിലൊക്കെ തിന്നോള്ന്ന്
രേകകളെല്ലങ്ങ് വാങ്ങിക്കൊണ്ട്
പോയിവരട്ടെ ഞാ കുഞ്ഞ്യാമതേ
രാവാരി ചാത്തേന്നെ കൊന്നില്ലെങ്കി
മടക്കത്തിനിതിലെ വരട്ട്യാമതേ
വയ്യില്ലെ പീട്യേലെ ചുത്താ ഉമ്മാ
പോയിവരട്ടെ ഞാ ചുത്താ ഉമ്മാ
രാവാരി ചാത്തേപാന്നെ കൊന്നില്ലെങ്കി
മടക്കത്തിനിതിലെ വരട്ടെ ഞാനെ
അന്നടത്താലെ നടന്നൂട്ന്നേ
പെരുങ്ങോട്ടാളോ നാവുംപൊയക്ക്വന്ന്
ഓടം തൊഴയും മൊയചെറുക്കാ2
ഓടം തൊഴന്നൂട കൊണ്ട്വാഎ
ഓടം തൊഴന്നൂട3 കൊണ്ട്വന്ന്
എളമാൻ കടവിന് ചാടുംപോലെ
ഓടത്തി ചാട്യങ്ങ് വീണോള്ന്ന്
പാതിനടപ്പുഴേലെത്തുന്നേരം
ദിക്കും പൊനവ്വൊന്നും കാണപാനില്ല
ചോദിക്കുന്നോമന കുഞ്ഞമ്പാടി
ഓടം തൊയയും മൊയച്ചെറുക്കാ
ദിക്കും പൊതവ്വൊന്നും കാണുന്നില്ല
അങ്ങൊര് ഗോപുരം കാണ്ന്നത്
ഏട്യാനെന്റോമന മൊയച്ചെറുക്കാ

---

1 വേക്ക=വേഗം
2 മൊയചെറുക്കാ=മുഷവെച്ചെറുക്കാ
3 തൊഴന്നൂട=തുഴന്ന് + ഇവിടെ

പറയുന്നുണ്ടോമന മൊയച്ചെറുക്കൻ
ഒന്നുണ്ടോ കേക്കണോ തമ്പുരാന്ന്
പോയ്യേ കൊയിലാന്ന് കാണ്ന്നത്
ആട്ത്തേക്കോടം തൊയന്നന ചെക്കാ
ആട്ത്തേക്കോടം തൊയന്ന് ചെക്കൻ
ആട്ത്തേക്കോടമട്പ്പിക്ക്ന്ന്
പൊയ്യയ് കൊയിലോത്ത്കാര്ന്നോനെ
ആര്യപ്പടികാരി ചെല്ലുന്നേരം
കല്ലുകൊത്തി താണ നടുമിറ്റോണ്ടേ
നടുമിറ്റം കഴിഞ്ഞോയെ[1] ചെല്ലുന്നേരം
പള്ക്ക്ട്ടടിച്ച തിരുമുറ്റാനെ
തിരുമിറ്റത്തോനിന്നങ്ങെത്തുന്നേരം
തമ്പുരാൻ മാള്യേമ്മന്ന് കണ്ടുപോയല്ലോ
അരുളിചെയിതല്ലോ തമ്പുരായെ
പൊയ്യയി കൊയിലോത്തെ നായിമ്മാരെ
കല്ല് കൊത്തി താണ നടുമിറ്റത്ത്
ഇവിട്യോര് നായര് വരുവാറില്ല
കല്ല് കൊത്തി താണ നടുമിറ്റം കഴിഞ്ഞ്
പള്ക്ക്ട്ടടിച്ച തിരുമുറ്റത്ത്
ആള് ചെറുപ്പം കനകംതന്നെ
ചെന്നിറ്റ് ചോയിക്കീ നായമ്മാരെ
നായരെ ഉമ്മക്ക്[2] വലകം വേണം
എന്തിന് വന്നെന്ന് ചോദിക്കീനെ
ഏട്ന്ന് വന്നെന്ന് ചോദിക്കീനെ
ഉമ്മക്കൊക്കെടോ [illegible] ചതിക്കവേണം
ചെന്നിറ്റ് ചോദിച്ച് നായമ്മാറ്
എന്തിന് വന്നിക്ക് ഇഞ്ഞിപ്പള്
ഏട്ന്ന് വന്നിത്തെ ഇഞ്ഞിപ്പള്
പറയുന്നല്ലുന്നേരം കുഞ്ഞ്യമ്പാടി
ഞാനക്കടെലൂട്ടെ വന്നതാനേ
വെള്ളത്തിനും പാരം ദായിച്ചിറ്റ്
കൊയിലോംപടി കാരി വന്നത് ഞാനെ
തമ്പ്രാനെ ചെന്നല്ല്യറിയിക്ക്ന്ന്
ഓനക്കടെലൂട്ടെ വന്നോനാന്ന്
വെള്ളത്തിനും പാരം ദായിച്ചിറ്റ്
അരുളിചെയ്യുന്നേരം തമ്പുരായെ
ഓനിത്തിരി[3] വെള്ളം കൊടുക്കണ്ടീക്കി
ഓന്റെ ഉറുമിപരിചയാന്ന്

---

1 കഴിഞ്ഞോയെ = കഴിഞ്ഞു + അവൻ
2 ഉമ്മക്ക് = നമ്മക്ക്. 3 ഓനിത്തിരി = അവന്ന് കുറച്ച്

ആര്യപ്പടിക്കല് വെച്ചിററാന്
മാളൃപടി കാരി വന്നോണ്ടാല്
ഓനിന്ന് വെള്ളം കൊട്ടക്കേ എന്ന്
ചെന്ന് പറയീനെ നായിമ്മാറെ
ചെന്ന് പറഞ്ഞല്ലോ നായമ്മാറ്
നിൻെറ ഉറുമി പലിശയാന്
ഊട്ത്ത[1] പടിക്കല് വെച്ചിററാന്
കൊയിലോംപടി കാരി ചെല്ലവാഎ
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
എൻെറ ഉറുമി പലിശയാന്
എൻെറ കൊയിലോരത്ത് രാജാവിൻെറ
ആട്ത്ത[2] പടിക്കല് വെകല്ലാതെ
ഇവറെ പടിക്കല് ഞാ വെക്കുന്നില്ല
ചെന്ന് പറഞ്ഞല്ലോ നായമ്മാറ്
ഓൻെറ കൊയിലോത്തെ രാജാവെങ്കി
ഓൻെറ പടിക്കലെ വെക്കുംപോലും
ഊട്ത്തപ്പടിക്കല് വെകല്ലാലോ
അന്നേരരുളി ചെയിയുന്നല്ലോ
ഓൻെറ ഉറുമി പരിശയോടെ
മാളികപടി കാരി വെരാൻ പറ
തമ്പ്രാൻ മനസ്സാലല്ലോറക്കുകയും
ഇക്കിടാവിനിപ്പം ചതിക്കണമെന്ന്
ഓൻെറ ഉറുമി പരിശയോടെ
മാളികപടി കാരി ചെല്ലുന്നോയെ
തമ്പ്രാനെ കണ്ടിററും കാണാവുമ്മം
തമ്പ്രാനെതന്നെയും തൊഴുതോള്ന്ന്
അരുളി ചെയ്യുന്നല്ലോ തമ്പുരായെ
ഇഞ്ഞിപ്പളേട്യാനെ നായരെ എന്ന്
അടിയൻ കടത്തെനാട്ടാണിപ്പള്
കടത്തനാട്ടേട്യാനെ നീ നായരെ
കടത്തനാട്ടേട അറിയാം പോള്ളേ്യ
അരുളി ചെയ്യന്നേരത്തമ്പുരായെ
കടത്തനാട്ടേട്യം[3] അറഞ്ഞു ടാലോ
എനക്കൊരു് നാലാള കേ൦വിയുണ്ട്
ഓലിപ്പളാരാനോ നീ നായരേ
ആരെല്ലൊണ്ടാനെൻെറ തമ്പുരാനെ
തച്ചോള്ളേ്യളേട്ടനനിയൻ രണ്ട്

---

1 ഊട്ത്ത = ഇവിടത്തെ
2 ആട്ത്ത = അവിടത്തെ
3 കടത്തനാട്ടേട്യം = കടത്തനാട്ട് എവിടേയും

കൊയിലോത്ത് കുഞ്ഞാമൻനമ്പിയാറ
പനങ്ങാടൻ ചന്തുക്കുറുപ്പിനേയും
ഓലയിപ്പം നാലാള കേളിയുണ്ട്
ഓലിപ്പളാരാനോ നീ നായരേ
അടിയനിപ്പോലാരപ്പേ ഓള്ളേ
അടിയനച്ചാത്ത്യലം കങ്കനാനെ[1]
അരുളി ചെയ്യുന്നേരത്തമ്പുരായെ
ഇഞ്ഞ്യേട[2]പ്പോനെന്റെ കുഞ്ഞിക്കങ്കാ
രാവാരി ചാത്തുവെന്റെ കോട്ടക്കാനെ
അടിയനപ്പാട് പിരിപ്പിക്കവായെ
അത്തുരം വാക്ക് പറയുന്നേരം
തമ്പുരാൻ മനസ്സാലെ ഓറക്ക്ന്ന്
നാല്പത്ത്നാലാള കൊന്ന ചാത്തു
ഇക്ക്ടായിനോണ്ടോ[3] മടക്ക്ന്നെന്ന്
ചോദിക്കന്നോമന തമ്പുരായെ
ചാത്ത്യേലേനോമന കുഞ്ഞിക്കങ്കാ
എനക്കൊര് കനകം കൊതി ന്ക്ക്ന്ന്
ഇന്റെറാട്ട്യോര് കളം ചൂത് എനിക്ക്
ബാത്[4] വെച്ചിററങ്ങ് കളിക്കണമെന്ന്
കനകം കൊതിയെനക്കണ്ടായിന്
പകരം പറഞ്ഞല്ലോ കുഞ്ഞിക്കങ്കെ
ഒന്നിപ്പം കേക്കണോ നാട്വായിച്ചെ
തിരുമേനിക്ക് നാല്പത് വയസ്സ്പോരും
അടിയനൊരഞ്ചര വയസ്സ്ല്ലുള്ള
ചൂത്ന്നടിയനോ കേട്ടിട്ടണ്ട്
അടിയന് ചൂത് അറിഞ്ഞൂടാലോ
അങ്ങനെ പറയല്ലേ കുഞ്ഞിക്കങ്കാ
അന്നേരം ചോദിച്ച് കുഞ്ഞിക്കങ്കൻ
എന്താന് ബാദ[5]ങ്ങനെ വെക്ക്ന്നത്
പകരം പറഞ്ഞല്ലത്തമ്പുരാഎ
ഇഞ്ഞിന്നിച്ചൂതില് ജയിച്ചോണ്ടാല്
എന്റെ തടി കാക്കം പൊന്നോതിരം
ഇന്റെ തടി കാക്കാൻ തന്നോക്കം ഞാഎ
ഞാനിന്നിച്ചൂതില് ജയിച്ചെന്നാല്
ഇന്റെ ഉറുമിവാളെനിക്ക് തരണം

1 കങ്കൻ = അമ്പാടിയുടെ മറെറാരു പേര്
2 ഇഞ്ഞ്യേട = നീ എവിടെ
3 ഇക്ക്ടായിനോണ്ടോ = ഈ കിടാവിനെ ഉണ്ടോ
4 ബാത് = പന്തയം
5 ബാദ് = പന്തയം

അന്നേരം ചോദിച്ച് കുഞ്ഞിക്കങ്കൻ
മററിപ്പളെന്ത് തര്ന്നടിയന്
തമ്പുരാൻ മനസ്സില് ഓറ്ക്ക്ന്ന്[1]
ഇക്കിടാവിനെന്ത് ഞാ ചെല്യാലെന്ത്?
ഇക്കിടാവൊട്ടും ജയിക്കല്ലാലോ
പിന്നെയും ചോദിച്ചു കുഞ്ഞിക്കങ്കൻ
മററിപ്പളെന്ത് തര്ന്നടിയന്
തമ്പ്രാൻ മനസ്സില് ഓറ്ക്ക്ന്ന്
ഇച്ചെക്കനെന്ത് ഞാ ചെല്ല്യാലെന്ത്?
ഇക്കിടാവൊട്ടും ജയിക്കൊല്ലാലോ
നാല്പതരക്കണ്ടി പറമ്പ് ജമ്മം
ചെമ്പോലക്കണ്ടം തര്ന്ന് ഞാനെ
പിന്നെയും ചോദിച്ച് കുഞ്ഞിക്കങ്കൻ
മററിപ്പളെന്ത് തര്ന്നടിയന്
തമ്പ്രാൻ മനസ്സില് ഓറക്കയും[2]
ഇക്കിടായ്നെന്ത് ഞാ ചെല്ല്യാലെന്ത്?
ഏഴ്ണ്ണായിരം ബത്തിൻെറ ജമ്മനെലം
ചെമ്പോലെ കണ്ടം തരുന്നേ കങ്കാ
മററിപ്പളെന്ത് തര്ന്നടിയന്
പിന്നേയും ചോദിച്ച് കുഞ്ഞിക്കങ്കൻ
കൊയിലോം ബയങ്ങ്ന്ന[3] കുഞ്ഞിക്കങ്കാ
ഇഞ്ഞിന്നിച്ചൂതില് ജയിച്ചോണ്ടാല്
പായുന്നണ്ടോമന കുഞ്ഞിക്കങ്കൻ
എന്നാലച്ചൂത് നിരത്തവേണം
കമ്പ കലുക്കി ചിരിക്കുകയും
ഏയ് കളം ചൂത് നിരത്ത്ന്നല്ലോ
ചൂതിൻെറ മുമ്പില് ഇരുന്നേ കങ്കൻ
ഏയ് കളം ചൂതില് ജയിച്ചേ കങ്കൻ
ചൂതും കരുവെല്ലം തട്ടിക്കൊണ്ട്
പോവ്വാം ബളക്കണ്ടേ തമ്പുരാനെ
അടിയന് ചെല്യത് കിട്ടവേണം
അരുളിചെയിയുന്നത്തമ്പുരായെ
രാവാരി ചാത്തുൻെറ കോട്ടക്കാണ്
കോട്ടക്ക് പോയിറേറ കുഞ്ഞിക്കങ്കാ
മടക്കത്തി നീലോടി ബാഏ്[4] കങ്കാ
അരിശം നടിക്കുന്നുക്കങ്കനല്ലേ

---

1 ഓറ്ക്ക്ന്ന് — വിചാരിക്കുന്നു
2 ഓറക്കയും — ഓർക്കുകയും
3 ബയങ്ങ്ന്ന — വഴങ്ങുന്ന
4 ബാഏ് — വായേ

അങ്ങനെ മുമ്പ് പറഞ്ഞിററുണ്ടോ
ചെല്യത് കിട്ടേണം നാടുവായിച്ചേ
പോവ്വാൻ ബളക്കണ്ടേ[1] നാടുവായിച്ചേ
അത്തുരം വാക്കങ്ങനെ കേക്കുന്നേരം
മോതിരമൂരി എറിഞ്ഞൂട്ന്ന്
കങ്കൻെറ മുമ്പില് എറിഞ്ഞൂട്ടല്ലോ
പോവ്വാൻ ബളക്കേണ്ടേ നാടുവായിച്ചേ
അടിയന് ചെല്ലിയത് ഒക്കെ കിട്ടീല്ലെങ്കി
അടിയനിക്കോണിപ്പം[2] കീയ്യല്ലാലോ
ഒന്ന്യാര് മരുമകള് കന്നീള്ളത്
ഏഴ് തട്ടും ഗോപുരമാളേ്യമ്മന്ന്
പൊങ്ങുഞ്ചലാടലും പാടുകയും
മാളിക പടികാരി ചെല്ലുന്നല്ലോ
പൊയ്യൂ കൊയിലോത്ത് കുഞ്ഞിക്കന്ന്യേ
ഇഞ്ഞി ഒരുത്തി മൊതലായിററ്
കടലൂട്ടെ പോന്നോനം കപ്പക്കാരൻ
ഇന്നെയങ്ങോന് കൊടുക്കാൻപോലും
അത്തുരം വാക്കോള്[3] കേക്കുന്നേരം
പൊങ്ങുഞ്ചലയും തണ്ടും താത്തിവെച്ച്
മാളിക കോണി കീഞ്ഞ് ചെല്ല്ന്നോള്
ഓളയ്യെട ഭാഗം നിപ്പിച്ചോനെ
പിന്നെയും പറഞ്ഞല്ലോ കുഞ്ഞിക്കങ്കൻ
പോവ്വാൻ ബളക്കേണ്ടേ തമ്പുരാനെ
ചെല്ലിയതൊക്കെയിപ്പം കിട്ടവേണം
എണ്ണായിരം വിത്തിൻെറ ജമ്മനെലം
നാല്പതര കണ്ടി പറമ്പ് ജമ്മം
ചെമ്പോല കണ്ടെടുത്തോള്ന്ന്
കങ്കൻെറ മുമ്പിലെറിഞ്ഞോള്ന്ന്
പോവ്വാൻ ബളക്കേണ്ടേ തമ്പുരാനെ
ചെല്ലിയതൊക്കെ തരണെനിക്ക്
പതിനെട്ട ചെപ്പൂടം പൊന്ന്ള്ളത്
പതിനെട്ടെടുത്ത് നെരത്തിക്കൊട്ത്ത്
വേഗേങ്ങെട്ക്ക്ന്ന് കുഞ്ഞിക്കങ്കൻ
കന്നീൻെറ മുമ്പില് വെക്ക്ന്നല്ലോ
പോവ്വാൻ ബളക്കേണ്ടേ തമ്പുരാനേ
അടിയന് പോവ്വാൻ ബളക്കത്തുണ്ടേ
പൊയ്യയിക്കൊയിലോത്തെ തമ്പുരായെ

1 ബളക്കണ്ടേ — ധൃതിയുണ്ടേ
2 കോണിപ്പം — കോണി ഇപ്പോൾ
3 വാക്കോള് — വാക്ക് — അവരം

നാലഞ്ചൊറേറ്യപ്പയിതങ്ങളും[1]
ഓററുടെ കെട്ടിലമ്മയാനിപ്പോള്
ആര്യപ്പടി കീഞ്ഞ് പോവപ്പംചെയ്യ്
പറയുന്നുണ്ടോമന കുഞ്ഞിക്കുങ്കൻ
കന്നീന മാള്യേമ്മ കൂട്ടുന്നല്ലോ
പറയുന്നുണ്ടോമന കുഞ്ഞ്യമ്പാടി
പയ്യയിക്കൊയിലേത്ത് കുഞ്ഞിക്കന്ന്യേ
ഇൻെറ ബകയും ബകത്തലയും
രാവാരി ചാത്തുൻെറ കോട്ടക്കാനെ
ഞാനിപ്പം പോയി മടക്കത്തിന്
തച്ചോള്യനന്തരം കേളേട്ടന
ഏട്ടനോട് മാലേഞ്ഞ് മാങ്ങിക്കോളേ
പൊട്ടിക്കരയ്ന്ന് കുഞ്ഞിക്കന്നി
ഏന്തിന് കരയിന്നേ കുഞ്ഞിക്കന്ന്യേ
രാവാരി ചാത്തു എന്നെ കൊന്നില്ലെങ്കി
മടക്കത്തിലീലെ[2] വരട്ടെ കന്ന്യേ
രാവാരി ചാത്തുൻെറ കോട്ടക്കാന്
പോര്ന്നല്ലോമന കുഞ്ഞ്യമ്പാടി
ഓനുമക്കടപ്പറം കീഞ്ഞോള്ന്ന്
പച്ചക്കൊട്ട ഒന്നു മടഞ്ഞെടുത്ത്
മത്തിക്കും പോയി വെലപറേന്ന്
ചെക്കനായിററങ്ങ് പുറപ്പെട്ടല്ലോ
കോട്ട്യോട് കോട്ട നടന്ന് കണ്ടു്
മുക്കാതം കോട്ട ഇരുമ്പയിക്കോട്ട
കാക്കാതം കോട്ടഅ ചെമ്പയിക്കൊണ്ട്
ഏയ്നെലകായല് നെരത്തീററുണ്ട്
കായലിലൊക്ക പൊടിച്ചുകൂടി
ഇല്ലിക്കെട്ട്യാക്ക പടനുകൂടി
കോട്ട്യോടൊരാവത്തും കൊതവുമില്ല
സന്ധ്യവെളക്ക് കൊളുത്തുന്നേരം
കോട്ടക്കടുത്തല്ലോ കുഞ്ഞിക്കുങ്കൻ
കുന്നോഎ ചാപ്പക്കുറുപ്പിൻ്റ്യാനെ
ഉറുമികൊണ്ട് കായലൊക്കെ ചെത്തിനീക്കി
പതിനാറ് നായികം[3] രാവാവുമ്പൊ
ചാത്തുൻ്റ്യകത്തേക്കങ്ങെത്തിപ്പോയി
കുട്ടമക്കെട്ടല്ലേ പിടിക്കുന്നത്
കട്ടിലും കാലോട് കെട്ട്ന്നല്ലോ

1 അയാളുടെ നാലഞ്ചു കട്ടിലുകളും
2 മടക്കത്തിലീലെ = മടക്കത്തിൽ ഇതിലെ
3 നായിക = നാഴിക

ഞെട്ടി ഒണന്നല്ലോ കുഞ്ഞിച്ചാത്തു
കോട്ടേ പതിനെട്ട് കാവക്കാറെ
കോട്ടക്ക് കള്ളറ് പുക്കിയല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
കള്ളറ് പുക്കിയതൊട്ടെല്ല ചാത്തു
വയ്യില്ലപ്പീട്യേലല്ലാമതിന്റെ
പാട് പിരികാനം വന്നത് ഞാനെ
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചാത്തു
കൊല്ലര്തേ കൊല്ലര്തേ നായര്പോള്യേ
വയ്യില്ലപ്പീട്യേലെ ആമതിന്റെ
പൊന്നുട ചാക്കാക്കിരുപ്പാനല്ലോ
ചൊമട്ട്യാ[1]യതിങ്ങ് വിളിച്ചിക്കെങ്കി
പൊന്ന ചൊമടാക്കി കൊണ്ട്പോട്ടെ
ചാത്തുൻറപ്പമ്മയും പെണ്ണന്മാരും
അയ്യന്നെലവിളിക്കൂടുന്നല്ലോ
പറയുന്നുണ്ടോമന കുഞ്ഞ്യമ്പാടി
അയ്യംബിളി[2]ക്കെണ്ട പെണ്ണ്ങ്ങളെ
ഞാനിങ്ങളെ ചാത്തുനെ കൊല്ലചല്ലാലൊ
ചോട്ടാളറിങ്ങ് വിളിച്ചോള്ന്ന്
പൊന്ന് ചൊമടാക്കിക്കെട്ട്ന്നല്ലോ
പറയുന്നുണ്ടോമന കുഞ്ഞമ്പാടി
ഒന്നിപ്പം കേക്കണൊ ചൊമട്ട്കാറെ
എയിലെ[3] ഇച്ചൊമടിങ്ങള് കൊണ്ട്പോകം
എയിച്ചിക്കയി പട്ടറെ ചുങ്കത്തുടെ
ഇങ്ങള് ചൊമടങ്ങിനെ കൊണ്ടോവുമ്മം
ഇങ്ങളോടപ്പട്ടറ് ചോയിച്ചോളും
എന്ത് ചൊമടാ ചൊമട്ടാറെന്ന്
അന്നേരത്തിങ്ങള് പറഞ്ഞോളണം
എന്ത് ചൊമടൊന്നും ഞാളറിയല്ല
ആര് തന്നിറുള്ള ചൊമടാനെന്ന്
നിങ്ങളോടപ്പട്ടറ് ചോയിക്കല്ലോ
അന്നേരത്തിങ്ങള് പറഞ്ഞോളണം
തച്ചോളി എളയ കുറുപ്പാനെല്ലോ
അന്നേരത്തോറ് പറയുമല്ലോ
ചൊമട്ടത്തി[4] ശോതന[5] നോക്കണമെന്ന

1 ചൊമട്ട്യാ = ചുമട്ടുകാരെ
2 അയ്യംബിളി = നിലവിളി
3 എയിലെ = എതിലെ
4 ചൊമട്ടത്തി = ചുമട് [illegible]
5 ശോതന = ശോധന (പരിശോധന)

അന്നേരത്തിങ്ങള് പറഞ്ഞോളണം
ചൊമട്ടത്തി ശോതന നോക്യേങ്കില്
ഇച്ചൊമട് മാണിക്കോത്ത് കൊണ്ടുപോവല്ല
എച്ചിക്കൈ പട്ടറെ ചുങ്കത്തിലെ
ഞാളിപ്പയിവിടെ മറിക്കേവ ഉള്ളേവ
എച്ചിക്കൈപ്പട്ടറെ ചുങ്കത്തില്
ചുമടുംകൊണ്ടോലങ്ങനെ ചെല്ലുന്നേരം
എച്ചിക്കൈപ്പട്ടറ് ചോദിക്ക്ന്ന്
എന്ത് ചൊമടാ ചൊമട്ട്കാറെ
പകരം പറഞ്ഞ് ചൊമട്ട്കാറ്
ആര് തന്നിററുള്ള ചൊമടാനിത്
തച്ചോള്യേളയ കുറുപ്പാനെല്ലോ
ഓര് തന്നിററുള്ള ചൊമടാനല്ലോ
ചൊമട്ടത്തി ശോതന നോകവ വേണം
പകരം പറഞ്ഞ് ചൊമട്ട്കാറ്
ചൊമട്ടത്തി ശോതന നോക്ക്യേങ്കില്
മാണിക്കോത്തിച്ചൊമട് കൊണ്ടോവല്ലാലൊ
എച്ചിക്കൈ പട്ടറെ ചുങ്കത്തിലേ
ഇവിടെ മറിച്ചി ഞാള് പോവേവ ഉള്ളേവ
വെലക്കിയതപ്പട്ടറ് കേട്ടില്ലാലൊ
എച്ചിക്കൈപ്പട്ടറെ ചുങ്കത്തിലേ
ആട ചൊമട് മറിക്ക്ന്നല്ലോ
ഓല് മടങ്ങ്യല്ലേ പോരന്നത്
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാട്യേ
രാവാരി ചാത്തുന്നെ കൂട്ടിക്കൊണ്ടേ
ബയ്യീലെപ്പീട്യേലെ ആമതിൻെറ
ഓൻകൂടെ പോണ്ട്യേലെ കൊണ്ട്യേല്ലമ്മൊ*
തച്ചോള്യല്ലോമന കുഞ്ഞ്യൊതേനൻ
പൊറമല തെണ്ടലും തെണ്ട്യോണ്ടിററ്
മാണിക്കോത്തുംതന്നെ ചെല്ലുന്നേരം
മാണിക്കോത്തമ്പാടിന കണ്ടില്ലാലൊ
അന്നാടത്താലെ നടന്നൂട്ടിററ്
കാവിലെ ചാത്തോത്തും ചെല്ലുന്നേരം
നെലംകൊള്ള വീണിക്ക് കുഞ്ഞിക്കങ്കി
കണ്ടതും കണ്ടവാറാക്കാതങ്ങ്
വയ്യിപ്പീട്യേലും വന്നോള്ന്ന്
ഒതയനനെ കാണാഞ്ഞിററും കാണാവുമ്മം
കിടുകിട വിറക്ക്ന്ന് ആമതിന്ന്

* കൊണ്ട്യല്ലമ്മൊ - കൊണ്ടുചെല്ലുമ്പോഴം

അപ്പളക്കമ്പൊടിം എത്തിക്കൂടേ്യ
അച്ചൻകൈ പോയി പിടിക്കുന്നല്ലോ
ആമതിനൊരവസ്ഥം ചെയ്യരുതച്ചാ
ആമത് പറഞ്ഞിററും പോയതല്ല
രാവാരി ചാത്തുവും ആമത്തുമാനെ
ഓലിക്കണക്കം[1] കൈനോക്കിയല്ലോ
രാവാരിച്ചാത്തുനങ്ങാനിപ്പോള്
പേരിങ്ങോളമങ്ങ് കടത്ത്യൂടന്ന്
വേഗത്തി പോടെന്റെ കുഞ്ഞിച്ചാത്തു
നിന്റെയുമമ്മയും പെങ്ങമ്മാറ്യേം
നെലവിളി കണ്ടൂടെനക്ക് ചാത്തു
ഒന്നുണ്ടോ കേക്കണെന്റച്ചന്പോളീ
രാവാരിചാത്തുന്റെ പൊന്നൊക്കെയും
പൊന്നുചൊമടാക്കിക്കൊണ്ടുപരുമ്മം
എച്ചിക്കൈ പട്ടറ് പിടിച്ചിററുണ്ട്
അത്തുരം വാക്കല്ലും കേക്കുന്നേരം
എച്ചിക്കൈ പട്ടറെ ചുങ്കത്തില്
മണ്ടിനടന്നല്ലോ കുഞ്ഞ്യൊതേനൻ
എച്ചിക്കൈ പട്ടറെ ചുങ്കത്തിന്ന്
ഉപ്പ്ചൊരട്ടയതാത്യായിട്ടും
ഒക്കെ പെറുപ്പിച്ചു കുഞ്ഞ്യൊതേനൻ
ചൊമടാക്കി മാണിക്കോത്ത് കെട്ടിക്കുന്ന്

## ഒതേനനും പറമ്പ്കുറുക്കാട്ട് ചേരനും

തച്ചോളിയോമന കുഞ്ഞോതേനൻ
പറയുന്നല്ലോമന കുഞ്ഞോതേനൻ
തച്ചോളി കോമക്കുറുപ്പെൻേറട്ടാ
പറമ്പിലെ[2] തെണ്ടക്ക്[3] പോണെനക്ക്
പകരം പറഞ്ഞക്കുറുപ്പന്നേരം
തച്ചോളി നല്ലോമന കുഞ്ഞോതേനാ

---

1 ഓലിക്കണക്കം = അവർ തമ്മിലുള്ള കണക്കം
2 പറമ്പിൽ = വില്ല്യാപ്പള്ളിക്കടുത്ത ഒരു സ്ഥലം. "കുറുക്കാട്ട് കുറുപ്പ്" എന്ന നാടുവാഴിയുടെ ആധിപത്യം നിലനിന്നിരുന്ന പ്രദേശത്തിൽപ്പെട്ടതാണ് ഈ സ്ഥലം.
3 തെണ്ടക്ക് = തെണ്ടലിന്ന്, നാട്ടതെണ്ടലിന്ന്

അറിഞ്ഞും അറിയാണ്ടേ കുഞ്ഞോതേനാ
പറമ്പിലെ തെണ്ടക്ക് പോയോണ്ടാല്[1]
ചെത്ത്കരിക്കൊന്ന് കിട്ടോല്ലാലോ
ഒരിക്കല്് മുറുകാനും കിട്ടോല്ലാലോ
കല്ലേരിതണ്ടായൻ[2] തീയ്യനാണ്
ഓന്റെ പടികയറി ചെല്ലുന്നേരം
മുക്കാലിപീഠേറിരിക്കും തീയ്യൻ
വെററിലപ്പെട്ടിയും കൊണ്ടവെക്കും
വെററിലമുറുകായും തുപ്പകയും
നീയപ്പടികയറി ചെല്ലുന്നേരം
എണീററ് ആചാരം ചെയ്യില്ലോനെ[3]
അത്ഇപ്പം കാണമ്മൊ[4] കുഞ്ഞൊതേനാ
നിനക്കത് കണ്ടാൽ പൊറുക്കല്ലാലൊ
നിന്റെ വലംകൈക്കും ചൊവ്വയുണ്ട്[5]
പറമ്പ്ക്കുറുക്കാട്ടെക്കാണോതേനാ
വല്ലികൾ[6] ചിലവിനളക്കും തീയ്യൻ
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞിച്ചേരൻ
ആററലായി[7]പ്പോററുന്ന തീയ്യനാണെ
ഇനിക്കിന്ന[8]ച്ചേരനോടെത്തല്ലാലൊ
ആരക്കും[9] ചേരനോടെത്തല്ലാലൊ
നിന്റെ തല കൊത്തിപ്പോവോതേനാ
വെലക്യതെയനൻ[10] കേട്ടില്ലാലൊ
പറമ്പിലെ തെണ്ടക്ക് പോരുന്നല്ലൊ
മൂന്നദിവസത്തെ കാലവുമാന്
പറമ്പിലെ തെണ്ടല് തെണ്ട്യോണ്ടിററ്

1 പോയോണ്ടാല് = പോയാൽ
2 തണ്ടായൻ = തണ്ടാൻ. തീയ്യരുടെ (ഈഴവർ) ഇടയിലുള്ള ഒരു സ്ഥാനപ്പേര്. കടത്തനാട്ടുള്ള ചില അമ്പലങ്ങളിൽ ചില പ്രത്യേക ചടങ്ങുകൾ നിർവ്വഹിക്കാനധികാരമുള്ളവരാണ് തണ്ടാന്മാർ. ഇവക്ക് സൗജന്യമായി നാടുവാഴികൾ ഭൂസ്വത്ത് നല്കാറുണ്ട്. ആരോമൽ ചേകവരുടെ കാലം മുതല്ക്കേ ഈ തണ്ടാൻസ്ഥാനം നിലവിലുണ്ടായിരുന്നതായി കാണുന്നുണ്ട്.
3 ചെയ്യില്ലോനെ = അവൻ ചെയ്യില്ല
4 കാണമ്മൊ = കാണുമ്പോൾ
5 ചൊവ്വയുണ്ട് = ചൊവ്വാദോഷമുണ്ട്. നീ ഉറുമി കൈയിലെടുത്താൽ ആരെയെങ്കിലും കൊല്ലുമെന്നർത്ഥം.
6 വല്ലി = കൂലി നെല്ലായി കൊടുക്കുന്നതിനു പറയുന്ന പേർ
7 ആററലായി = സ്നേഹിച്ച്
8 ഇനിക്കിന്ന = നിനക്ക് + ഇന്ന്
9 ആരക്കും = ആക്കും
10 വെലക്യതെയനൻ = വിലക്കിയത് + തെയനൻ. ഒതേനനെ തെയനൻ എന്നും വിളിക്കാറുണ്ട്.

ചെത്ത്കരിക്കൊന്ന്[1] കിട്ടീല്ലാലൊ
ഒരുചിന്നം[2] വെററില കിട്ടീല്ലാലൊ
തെണ്ടിമടക്കത്തിന് പോരുന്നല്ലൊ
കല്ലേരി തണ്ടായൻ[3] തീയ്യനാണ്
ഓൻെറ[4] പടിക്കലെത്തുന്നേരം
ചോദിക്ക്ന്നോമന കുഞ്ഞ്യോതേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
ഇക്കാണും കോണിയതേതാ ചാപ്പാ
പകരം പറഞ്ഞല്ലൊ കുഞ്ഞിച്ചാപ്പൻ
കല്ലേരി തണ്ടായൻ തീയ്യനാണെ
ഓനടെ[5] കോണ്യാണിക്കാണുന്നതു്
ഇക്കോണി ഒട്ടും കയരണ്ടാലോ
അതിപ്പളെന്താണ് കുഞ്ഞിച്ചാപ്പാ
മുക്കാലിപ്പീഠേറിരിക്കും തീയ്യൻ
അത് കണ്ടാൽ കുറുപ്പിനൊട്ടും പിടിക്കൂല്ലാലൊ
വെലകൃതൊതയനൻ കേട്ടീല്ലാലൊ
ആര്യപ്പടികേറി ചെല്ലുന്നോനും[6]
ആര്യപ്പടികേറി ചെല്ലുന്നേരം
കല്ലേരി തണ്ടായൻ തീയ്യനാന്
മുക്കാലിപ്പീഠേറിരിക്കുന്നോനും
വെററില മുറുകായും തുപ്പുകയും
ഒതയനതന്ന്യങ്ങനെ കാണുന്നേരം
കണ്ടതും കണ്ടവാറാക്കീല്ലാലോ
ഏടന്ന് വന്നെന്നും ചോദിച്ചില്ല
എന്തിന് വന്നെന്നും ചോദിച്ചില്ല
എള്നേററി[7]ററാചാരം ചെയ്യുല്ല
തച്ചോളിഓമന കുഞ്ഞ്യോതേനൻ
ഉള്ളരിശം[8] പല്ലാൽ ഞെറിക്കുകയും
പറയുന്നുണ്ടോമന കുഞ്ഞോതേനൻ
കല്ലേരി തണ്ടായൻ തീയ്യാ കേക്ക[9]
ഒരിക്കല് മുറുകാൻ കൊണ്ടുവായെ

---

1 ചെത്ത്കരിക്ക് = ഇളനീർ
2 ചിന്നം = ചീന്ത് (കഷണം)
3 കാല്ലരി = ഇവിടെ ഒരു കുട്ടിച്ചാത്തൻെറ അമ്പലമുണ്ട്. വില്യാപ്പള്ളിക്കടുത്ത ഒരു സ്ഥലം.
4 ഓൻെറ = അവൻെറ
5 ഓനടെ = അവൻെറ
6 ചെല്ലുന്നോനും = ചെല്ലുന്നു + അവനും (അവൻ ചെല്ലുന്നു)
7 എള്നേററിററ് = എഴുന്നേററിട്ട്
8 ഉള്ളരിശം = ഉള്ളിലുള്ള (മനസ്സിലുള്ള) അരിശം
9 കേക്ക = കേൾക്കുക

പകരംപറയുന്നു തീയ്യനല്ലൊ
ഏടുന്ന് വന്നിക്കരിന്തടിയൻ
ഞാനൊരു മുറുകാൻ കൊടുക്കാറില്ല
ഞാനൊരു മുറുക്കാൻ കൊടുക്കണേങ്കി
എൻെറ കുറുക്കാട്ടെ തമ്പുരാനെ[1]
എൻെറ പടിക്കല് എള്ന്നള്ള്യാല്
കെട്ടോടെ വെററില കൊണ്ടവെക്കും
ചൂടോടെ പൊകയില കൊണ്ടവെക്കും
പറയുന്നുണ്ടോമന കുഞ്ഞോതേനൻ
കല്ലേരി തണ്ടായൻ തീയ്യാ കേക്ക്
കെട്ടോടെ വെററില കൊണ്ടവെക്ക്
ചൂടോടെ പൊകയില കൊണ്ടവെക്ക്
കണ്ണോടെ കരിമ്പയ്ക്ക[2] കൊണ്ടവെക്ക്
പകരം പറയുന്ന് തീയ്യനല്ലൊ
ഏടുന്ന് വന്നിക്കരിന്തടിയൻ?
തച്ചോളിഓമന കുഞ്ഞോതേനൻ
ഉറുമി തിരിച്ചൊരടികൊടുത്ത്
തീയ്യനോ രണ്ട്കണ്ടം വീണ്പോയി
തച്ചോളിഓമന കുഞ്ഞ്യോതേനൻ
ആര്യപ്പടിതുള്ളി പോരുന്നല്ലൊ
അന്നേരം പറയുന്നു കുഞ്ഞോതേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
എന്ന കൊതിച്ചൊട്ടും പോരണ്ടാലോ
എതിലേങ്കും[3] പോയിക്കോ കുഞ്ഞിച്ചാപ്പാ
കല്ലേരിതണ്ടാൻെറ തീയ്യത്ത്യാനെ[4]
തലയും കയിച്ചിട്ട് പായുന്നല്ലോ
പറമ്പ്ക്കറുക്കാട്ട് പായുന്നല്ലോ
ആര്യപ്പടിക്ക് താഴെ നിന്നിററാനെ
അയ്യംനിലവിളി[5] കൂട്ടുന്നല്ലൊ
പറമ്പ്ക്കറുക്കാട്ട് കുഞ്ഞിച്ചേരൻ
മാളികമുകളിലും കേട്ടുകല്ലോ
പറമ്പ്ക്കറുക്കാട്ട് കുഞ്ഞിച്ചേരൻ
മാളികപ്പടി കീഞ്ഞും[6] പോരുന്നല്ലോ

---

1 എൻെറ കുറുക്കാട്ടെ തമ്പുരാനെ മാത്രമേ ഞാൻ ബഹുമാനിക്കുകയുള്ളൂ എന്നർത്ഥം.

2 കരിമ്പയ്ക്ക = കരിംപഴക്ക; പകുതി പഴുത്ത അടയ്ക്ക

3 എതിലേങ്കും = ഏതുവഴിക്കെങ്കിലും

4 തീയ്യത്ത്യാനെ = തീയ്യത്തിയാണെ. തീയ്യൻ × തീയ്യത്തി

5 അയ്യംനിലവിളി = അയ്യോ എന്നുള്ള നിലവിളി

6 കീഞ്ഞും = ഇറങ്ങി

ചോദിക്ക്ന്നോമന കുഞ്ഞിച്ചേരൻ
കല്ലേരി തണ്ടായൻ തീയ്യത്ത്യോട്[1]
എന്തിന് അയ്യും വിളിക്കുന്നത്?
പറയുന്നല്ലന്നേരം തീയ്യത്ത്യോന്
പറമ്പ്കുറുക്കാട്ടെ തമ്പിരാനെ
കടത്തുവൈനാട്ടെ[2] കരിന്തടിയൻ
എന്നുടെ തീയ്യനെ കൊന്നുവോളി[3]
പകരം പറഞ്ഞല്ലൊ കുഞ്ഞിച്ചേരൻ
ഒന്നിപ്പം കേക്കണോ തീയ്യത്തിയെ
കാഞ്ഞിരപ്പാത്തി[4] വലിച്ചിട്ടാന്
തീയ്യനപ്പാത്തീലതിട്ടേക്കണം
വല്ലികം[5] ചിലവിനപള്ളകം തീയ്യൻ
തീയ്യനെ കൊന്ന കരിന്തടിയൻ
ഓന[6] ഞാൻ നോക്കിപ്പിടിക്കുവല്ലോ
തച്ചോള്ള്യല്ലോമന കുഞ്ഞോതേനൻ
അന്നാടത്താലെ[7] നടന്യാട്ടിന്
മീത്തലെടത്തിലും[8] പോരുന്നാനെ
മീത്തലെടത്തിലും ചെല്ലുന്നേരം
പടിവാതിലാടങ്ങടച്ചിക്കല്ലോ[9]
കുങ്കിയെന്നോന്ന് വിളിച്ചോള്ന്ന്
ചോദിക്കുന്നേരം കുഞ്ഞിക്കുങ്കി
മീത്തലെടത്തിലെ കുഞ്ഞിക്കുങ്കി
ഞാനാണെ ഞാനാണെ കുഞ്ഞിക്കുങ്ക്യ
തച്ചോള്യോതേനൻ ഞാനാണല്ലോ
വാതില് തുറക്കണെ കുഞ്ഞിക്കുങ്ക്യ
വാതില് തുറന്നല്ലൊ കുഞ്ഞിക്കുങ്കി
ചോദിക്കുന്നോമന കുഞ്ഞിക്കുങ്കി

---

1 തീയ്യത്ത്യോട് = തീയ്യത്തിയോട്
2 കടത്തുവൈനാട്ടെ = കടത്തനാട്ടെ
3 കൊന്നുവോളി = കൊന്നു + ഓളി. ഓളി — ബഹുമാനസൂചകമായി ഉപയോഗിക്കുന്ന പദം
4 കാഞ്ഞിരപ്പാത്തി = കാഞ്ഞിരംകൊണ്ടുണ്ടാക്കിയ പാത്തി. പാത്തി = ആയുർവേദത്തിലെ ഒരു ചികിത്സാക്രമത്തിനുപയോഗിക്കുന്ന ഉപകരണം
5 വല്ലി = നെല്ലായി കൊടുക്കുന്ന കൂലി
6 ഓന = അവനെ
7 അന്നാടത്താലെ = ആ നടത്തത്താലെ
8 മീത്തലെടം = പറമ്പിൽ കുറുക്കാട്ട് കുറുപ്പിന്റെ സഹോദരി താമസിക്കുന്നതു് ഈ വീട്ടിലാണ്
9 പടിവാതിലാടങ്ങടച്ചിക്കല്ലോ = പടിവാതിൽ അവിടെ അങ്ങ് അടച്ചിരിക്കുന്നുവല്ലോ

എന്തൊരു വേതാറെ[1] കുഞ്ഞ്യാതേനാ
നിനക്കെന്തൊരു ബദ്ധപ്പാടാണൊതേനാ
ഞാനൊരു കാര്യം പറഞ്ഞോണ്ടാല്
നീയൊ എട്ടകേഌൻറ[2] കുഞ്ഞിക്കങ്ക്യേ
എന്തായീന എൻ്റെ കുഞ്ഞൊതേന
നേരായവണ്ണം പറയണേങ്കിൽ
സത്യം പറയണം കുഞ്ഞിക്കങ്കി
ഉറപ്പുള്ള സത്യംഞ്ഞ്[3] തന്നിക്കെങ്കി
നേരായവണ്ണം പറയും ഞാനെ
പറയുന്നല്ലന്നേരം കുഞ്ഞിക്കങ്കി
നിന്നാണെയെന്നാണെയെൻറച്ഛനാണെ
നേരായവണ്ണം പറഞ്ഞോണ്ടാല്
ഞാനിൻെറ[4] ഭാഗ്യോണ്ടേ കുഞ്ഞൊതേന
കല്ലേരി തണ്ടായൻ തീയ്യനയാന്
എന്നോട് കൊന്നേപായെ[5] കുഞ്ഞിക്കങ്ക്യേ
ഞാനപ്പടി കേറി ചെല്ലുന്നോരം
എള്നേററിററാചാരം ചെയ്യില്ലോനേ
എള്നേററിററാചാരം ചെയ്യാഞ്ഞിററ്
എനക്ക് പൊറുത്തില്ല കുഞ്ഞിക്കങ്ക്യേ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കങ്കി
ഊയെൻററവൂലെ[6] കുഞ്ഞ്യാതേനാ
പറമ്പ്ക്കറുക്കാട്ടത്തെൻെറ ഏട്ടൻ
പയേരിച്ചോററ്[7] ബെയിച്ച്യായല്ലോ
വല്ലിക്കും ചിലവിനുപലകം തീയ്യൻ
അറവൂല[8] സത്യം ഞ്ഞ് ചെയ്യിച്ചല്ലോ
ഇരിക്കട്ടിരിക്കട്ടെ കുഞ്ഞൊതേന
കല്ലറോൽ പോടെൻെറ കുഞ്ഞ്യാതേനാ
ഒതേനൻ കല്ലറേൽ പോകുന്നല്ലോ
കല്ലറടച്ചിട്ട് പൂട്ടിക്കൊണ്ട്

---

1 വേതാറെ = ബേജാറ് (ബദ്ധപ്പാട്)
2 എട്ടകേഌൻറ = എട്ടക്കമോ എൻെറ
3 ഞ്ഞ് = നീ
4 ഞാനിൻെറ = ഞാൻ + നിൻെറ
5 കൊന്നേപായെ = കൊന്നുപോയേ
6 ഊയെൻറ റവൂലെ = എൻെറ ദൈവമേ!
7 പയേരിച്ചോററ് = പഴയ അരിച്ചോറ്. നെല്ലുകുത്തിയ അരിക്കാണ് പഴയരി എന്നു പറയുന്നത്. ബെയിച്ച്യായല്ലോ = ഉണ്ടുപോയല്ലോ. (തണ്ടാൻെറ മരണത്തോടുകൂടി കറുക്കാട്ടേക്കുള്ള കൃഷി നിന്നുപോയല്ലോ എന്നു വ്യംഗ്യം.)
8 അറവൂല സത്യം ഞ്ഞ് = അറവൂലസത്യം + നീ. അറവൂലസത്യം = ദൈവത്തിൻെറ പേരിലുള്ള സത്യം.

ഓളെ[1] പടിഞ്ഞാറേറൽ പോരുന്നോള്
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞിച്ചേരൻ
അന്നടത്താലെ നടന്നൂട്ന്ന്
തച്ചോളി മേപ്പേലും ചെല്ലുന്നോനേ
തച്ചോളി കോമക്കുറുപ്പെന്നോറേ
ഇവിട്ത്തൊതേനനിവിടയില്ലേ?
പകരം പറഞ്ഞ് കുറുപ്പന്നേ രം
ഇന്നേക്കൊരു മൂന്ന ദി സമായി
ഒതയനനിവിട്ടന്നും പോയേ ാണ്ടിററ്
അന്നാടത്താലെ നടന്നൂട്ടിററ്
കാവിലും ചാത്തോത്ത് പോര്ന്നല്ലോ
ചെന്നിററ് ചോദിച്ച് കുങ്കിയോട്
തച്ചോള്ള്യൊതേനനിവിടെയു ണ്ടോ?
പകരം പറയുന്ന കുഞ്ഞിക്കുങ്കി
ബ ന്ധുവിവിട് ന്നിന്നലെ പോയിക്കല്ലോ
അന്നട ത്താലെ നടന്നൂട്ടിററ്
കൊയിലത്ത് കുഞ്ഞോമൻ നമ്പ്യാരോട്
ഓറോട്ടും ചെന്നല്ലേ ചോദ്ക്ക്ന്ന്
തച്ചോള്ള്യൊതേനനെ കണ്ടീനോന്ന്[2]
പകരം പറഞ്ഞല്ലോ നമ്പിയാററ്
ഞാനയ്യൊതേനനെ കാണ്വാറില്ല
അന്നടത്താലെ നടന്നൂട്ടിററ്
പനങ്ങാടൻ കേളോത്തും പോരുന്നല്ലോ
പനങ്ങാടൻ ചന്തുക്കുറുപ്പിനോട്
ഓറോട്ടമങ്ങിനെ ചോദിക്ക്ന്ന്
തച്ചോള്ള്യൊതേനനെ കണ്ടീനോന്ന്
പകരം പറഞ്ഞ് കുറുപ്പാണല്ലൊ
ഞാനയ്യൊതേനനെ കാണ്വാറില്ല
അന്നടത്താലെ നടന്നൂട്ടിററ്
മീത്തലെടത്തിലും[3] പോരുന്നല്ലോ
ചെന്നിററ് ചോദിച്ച് കുങ്കിയോട്
മീത്തലെടത്തിലെ കുഞ്ഞിക്കുങ്ക്യേ

---

1 ഓളെ = അവളുടെ

2 കണ്ടീനോന്ന് = കണ്ടിരുന്നോ എന്ന്

3 ഒതേനന്റെ ജന്മഗൃഹമായ മാണിക്കോത്തും, ഭാര്യാഗൃഹമായ ചാത്തോത്തും പോയതിനുശേഷം, ഒതേനൻ സാധാരണ സന്ദർശിക്കാറുള്ള വീടുകളിലേക്കാണ് കുഞ്ഞിച്ചേരൻ പോയത്. അവിടെനിന്നൊന്നും ഒതേനന്റെ വിവരം കിട്ടിയില്ല. തന്റെ സഹോദരിയായ മീത്തലെടത്തിലെ കുഞ്ഞിക്കുങ്കിയും ഒതേനനുമായി രഹസ്യബന്ധമുണ്ടെന്ന കുഞ്ഞിച്ചേരന് അറിയാമായിരുന്നതുകൊണ്ടാണ് അവസാനം അയാൾ സഹോദരീഗൃഹത്തിൽ ചെന്നത്.

കടത്തുവൈനാട്ടെ കരിന്തടിയൻ
ഇവിട്യാററം[1] വന്നീനോ കുഞ്ഞിക്കങ്ക്യേ
ചോദിച്ചല്ലന്നേരം കുഞ്ഞിക്കങ്കി
കടത്തുവൈനാട്ടെ കരിന്തടിയൻ
എന്നിച്ചാലാരാണെയെൻെറ ഏട്ടാ
പകരം പറഞ്ഞല്ലൊ കുഞ്ഞിച്ചേരൻ
തച്ചോളെ്യാതേനനങ്ങാണെ കുങ്ക്യേ
പകരം പറഞ്ഞല്ലൊ കുഞ്ഞിക്കങ്കി
പറമ്പ്ക്കുറുക്കാട്ടത്തെൻെറ ഏട്ടാ
എനക്കയ്യൊതേനനറിഞ്ഞുകൂടാ[2]
ഞാനയ്യൊതേനനെക്കണ്ടിട്ടില്ല്യ
പട്ടാങ്ങമെന്ന്[3] നിനച്ച് ചേരൻ
അന്നടത്താലെ നടന്നുട്ടിററ്
ലോകനാർകാവിലും പോകുന്നോനെ
വലിയചിറയില് കളികഴിഞ്ഞ്
തിരുമുമ്പില് വന്നാട[4] നിക്കുന്നല്ലൊ
പതിനാറ് വെള്ളിപ്പണമെടുത്ത്
ഭണ്ഡാരം ബൃക്ക് പെരുക്കുന്നല്ലോ[5]
തിരുമുമ്പില് തൊഴുതാട നിക്കുന്നല്ലൊ
വെട്ടിയുറഞ്ഞുള്ളരുളപ്പാട്
നമ്പൂരിക്കുഞ്ഞന് മെയ്യല്[6] വന്നു
പറമ്പ്ക്കുറുക്കാട്ടെ കുഞ്ഞിച്ചേരാ
എന്തൊരു സങ്കടപ്പാട് ചേരാ
ഒതേനനെ കാണാഞ്ഞിട്ടാണോ ചേരാ
സങ്കടം പാരോണ്ടോ കുഞ്ഞിച്ചേരാ
തച്ചോള്യേല്ലോമന കുഞ്ഞൊതേനൻ
ഒതേനൻ പടികേരി ചെല്ലുന്നേരം
ഏറെ നിനവുള്ള തീയ്യനല്ലേ
കല്ലേരി തണ്ടായൻ തീയ്യനല്ലേ
മുക്കാലിപീഠേറീരുന്നതെന്ത്?
തീയ്യൻെറൽ തെററില്ലേ കുഞ്ഞിച്ചേരാ
പിന്ന്യം[7] അരുളപ്പാടുണ്ടാവുന്ന്
ഒതേനനെ കാണല്ലേ കുഞ്ഞിച്ചേരാ

---

1 ഇവിട്യാററം = ഇവിടെയോ മററോ
2 ഒതേനനെ അറിയുകപോലുമില്ലെന്ന് പറഞ്ഞു കുഞ്ഞിക്കങ്കി ഒഴിഞ്ഞുമാറി.
3 പട്ടാങ്ങം = സത്യം
4 വന്നാട = വന്ന് + അവിടെ
5 ഭണ്ഡാരം ബൃക്ക് പെരുക്കുന്നല്ലോ = ഭണ്ഡാരത്തിൽ പണമിട്ടു എന്നർത്ഥം
6 മെയ്യല് വന്നു = വെളിച്ചപ്പാടുണ്ടായി
7 പിന്ന്യം = പിന്നേയും

ഒതേനനെ ഞാനൊ തരുവല്ലാലൊ
കേട്ട് ധരിക്കണം കുഞ്ഞിച്ചേരാ
ചെവിട് തുറന്നൊന്ന് കേക്ക്[1] ചേരാ
ളുന്നെ ന്റെ ഒതേനനങ്ങില്ലെങ്കില്
ഇന്ന് ഞാൻ കാവിലിങ്ങില്ല ചേരാ
വടക്ക് മുളക്മണിക്കോട്ട[2]യിന്ന്
ഞാളിന്നൊരേഴാള് പോന്ന് ചേരാ
അമ്മയിന്നക്കൊടുങ്ങല്ലൂര് കേരിപ്പോയി
പിന്ന ഞങ്ങളാറാളങ്ങുണ്ടായിനും
ആറാള് പോരുമ്പളാണ് ചേരാ
എന്റെയനിയത്തിയാണ് ചേരാ
മണിയൂർ തെരുവത്തും കേരിപ്പോയി[3]
പിന്ന ഞാള്[4]ഞ്ചാള് പോന്നോണ്ടിററ്
എന്റെയനിയത്തിയാണ് ചേരാ
കളിയാംവെള്ളിത്താഴയെത്തുന്നേരം
വെള്ളത്തിനും പാരം ദാഹിച്ചിട്ട്
തെങ്ങിന്റെ മോളിൽനിന്നാണ് ചേരാ
കള്ളേററു കുടിച്ചിട്ടങ്ങോളും പോയി
പായസച്ചോററ് മണം പൊന്തീററ്
അച്ഛന പൊന്മേരി[5] കേരിപ്പോയി
പിന്നെ ഞാള് മൂന്നാള് പോന്ന് ചേരാ
മുത്തശ്ശി പെരുവശ്ശേരി[6] കേരിപ്പോയി
പിന്നെ ഞാള് രണ്ടാള് പോന്ന് ചേരാ
എന്റെ അനിയത്തിയാണ് ചേരാ
പാഞ്ഞോട്ടൂരും[7] താഴയെത്തുന്നേരം

1 കേക്ക് = കേൾക്കുക
സുപ്രസിദ്ധമായ ലോകനാർ ക്ഷേത്രത്തിന്റെ ഉത്ഭവത്തെപ്പററിയുള്ള ഒരു കഥയാണ് ഇവിടുന്നങ്ങോട്ട് വിവരിക്കുന്നത്.
2 വടക്ക് മുളക്മണിക്കോട്ട കൊട്ടിയൂർ ക്ഷേത്രമായിരിക്കാനാണ് സാദ്ധ്യത. അവിടെ ശിവപ്രതിഷ്ഠയാണല്ലോ.
കൊടുങ്ങല്ലൂരിൽ ഭഗവതിസങ്കല്പമാണല്ലോ
3 മണിയൂർതെരുവിൽ ഇന്നും ആ ക്ഷേത്രം നിലനില്ക്കുന്നുണ്ട്. മണിയൂർ— വടകരയ്ക്കടുത്തുള്ള ഒരു സ്ഥലം. അവിടെ ഒരു ചാലിയ(ശാലിയ)ത്തെരുവുണ്ട്.
4 ഞാള് = ഞങ്ങൾ. കളിയാംവെള്ളി പൊന്മേരിക്കടുത്തുള്ള ഒരു സ്ഥലം. അവിടെ ഇന്നും ഭഗവതിക്ഷേത്രമുണ്ട്.
5 പൊന്മേരി = ശിവലിംഗപ്രതിഷ്ഠയുള്ള ഒരമ്പലം ഇന്നും അവിടെയുണ്ട്. വില്യാപ്പള്ളിയ്ക്കടുത്തുള്ള ഒരു സ്ഥലമാണ് പൊന്മേരി.
6 പെരുവശ്ശേരി = കടത്തനാട്ടിൽ ഉള്ള മറെറാരു ക്ഷേത്രം
7 പാഞ്ഞോട്ടൂര്—പുലയന്മാരുടെ ക്ഷേത്രമാണ്. ഇന്നും അവിടെ തിറയാട്ടമുണ്ട്. പുലയന്മാരാണ് (ഹരിജനങ്ങൾ) ഈ ക്ഷേത്രത്തിന്റെ ഊരാളന്മാർ. വില്യാപ്പള്ളിയ്ക്കടുത്തുള്ള ഒരു സ്ഥലമാണിത്.

വെള്ളത്തിനും പാരം ദാഹിച്ചിററ്
കൈതക്കണ്ടേന്ന് വെള്ളമേററ് കുടിച്ചിററ്
ഓളാട[1] പിശികിപ്പോയല്ലോ ചേരാ
പിന്ന ഞാനേകനല്ലുള്ള ചേരാ
ഞാനിപ്പം തന്ന്യങ്ങനെ നടന്നോണ്ടിററ്
ഞാനിന്നിക്കാവില് വന്നേ ചേരാ
മുങ്ങിക്കുളിക്കവാൻ കുളവും കണ്ട്
കാറേററിരികവാൻ സ്ഥലവും കണ്ട്
അരയാൽത്തറേമ്മേലിരുന്ന് ഞാനെ
അരയാൽത്തറമ്മേലിരുന്നേരത്ത്
തച്ചോളീലുള്ളോര് പെണ്ണുംപിള്ള
ഒതേനനൊരാറേഴ് മാസല്യുള്ള[2]
ഒതേന്യമുക്കലെ[3] തട്ട്യോണ്ടിററ്
കാവിൽച്ചിറയിൽ കുളിച്ചവള്
ഓള് കുളിച്ച് വരുന്നേരത്ത്
എന്നോടും തന്ന്യങ്ങനെ ചോദിച്ചല്ലോ
അരയാൽത്തറമേലും തന്നെയാണെ
താനെയിരിക്കുന്നതെന്തിനെന്ന്
അന്നേരം ഞാനും പറഞ്ഞ്യോള്ന്ന്
വെള്ളത്തിനും പാരം ദാഹിച്ചിററ്
ഞാനിങ്ങിവിടെയിരുന്നതാണെ
അന്നേരത്തോള് പറഞ്ഞെന്നോട്
ഏട്ന്ന് വെള്ളം തരുവാനാണ്
മാണിക്കോത്തും ദൂരം പോന്നെങ്കില്
ഞാനിന്ന് വെള്ളം തരുവേനല്ലോ
അരയാൽത്തറയിന്റെ ചോട്ട്ന്നാണെ
കെരാലി പശു മേഞ്ഞ് തിന്നുന്നുണ്ട്
അന്നേരത്താണെന്റെ കുഞ്ഞിച്ചേരാ
മാരാപ്പൊരക്കന്നൊ[4]രു കിണ്ടിവാങ്ങി
ഓളച്ചിറയിലും തേച്ച്മോറി
കെരാലിപ്പശുന കറന്ന് ചേരാ
അരയാൽത്തറമേല് പാല്വെച്ച്
അന്നേരം ഞാനോ പറഞ്ഞോളോട[5]
ഞ്ഞ് തന്നാൽ പാല് ഞാൻ കുടിക്കുല്ലാന്ന്
അന്നേരത്തെന്നോട് ചോദിച്ചല്ലൊ

---

1 ഓളോട = അവരം + അവിടെ
2 മാസല്യുള്ള = മാസമല്ല ഉള്ള
3 ഉക്കലെ = ഉക്കത്ത്
4 മാരാപ്പൊരക്കന്ന് = മാരാരുടെ പുരയിൽനിന്ന്
5 പറഞ്ഞോളോട് = പറഞ്ഞു അവളോട്

ആര് തന്നാ പാല് കുടിക്കുമെന്ന്
അന്നേരം ഞാനും പറഞ്ഞിതല്ലോ
നൂലിട്ടൊരുണ്ണി തന്നാ കുടിക്കും ഞാനെ
അന്നേരത്തെന്നോട് പറഞ്ഞവള്
കുഞ്ഞനെയൊരുനേരവും വെക്വാനില്ല
ഉണ്ണിയീനക്കൂട്ടുവാൻ പോകുവാന്
അന്നേരം ഞാനോ പറഞ്ഞോളോട്
കുഞ്ഞനെ രയാൽത്തറമ്മേല് വെക്കണ്ടെടോ
ആറ് തിങ്ങള് ഉള്ളൊരൊതേനനെയാണ്
എൻെറ അട്ടത്തങ്ങിനെ വെച്ചോണ്ടിററ്
തയ്യില്ലേ ഞങ്ങിനെ പോയിററാണ്
നൂലിട്ടൊരുണ്ണീനക്കൂട്ടിവന്ന്
ഉണ്ണി വന്ന് പാലങ്ങ്തന്നെ നക്ക്
അന്നേരത്തെന്നോട് ചോദിച്ചോള്
എനിയെൻെറ മാണിക്കോത്ത് പോട്ടെയെന്ന്
അന്നേരം ഞാനോ പറഞ്ഞോളോട്
എന്ന്യേം അരയാൽത്തറമ്മേല് ഇട്ടിട്ടാന്
അന്നേരപ്പാണെൻെറ കുഞ്ഞിച്ചേരാ
ഈന്തോലപ്പട്ട കൊണ്ടാണെ ചേരാ
ഓളിന്ന് പന്തല് കെട്ടുന്നേരം
ഞാനപ്പം ഓളോട്[1] പറഞ്ഞോണ്ടല്ലോ
ഞ്ഞ് കെട്ട്യ പന്തലിലിരിക്കുല്ലാന്ന്
ഇൻെറ[2] ഓനാങ്ങനെ കെട്ടിത്തരണമെന്ന്
ഒതേനൻെറ കയ്യും പിടിച്ചിട്ടാന്
ഓളാട[3] പന്തല് കെട്ട്യോണ്ടല്ലൊ
മൂന്നോളം കൊല്ലാണെ കുഞ്ഞിച്ചേരാ
ഒതേനൻ കെട്ടിയിട്ടുള്ളതായ
ഈന്തോലപ്പന്തലിലിരുന്നു ഞാനെ
മൂന്നുവയസ്സാണെ കുഞ്ഞിച്ചേരാ
ഒതേനനങ്ങനെയായെയൊണ്ടാലെ
ഈന്തോലപ്പട്ടങ്ങിനെ പോകുവീററാണെ
ഓലകൊണ്ട് പന്തല് കെട്ട്യേനക്ക്
ഒതേനനെഞ്ചു് വയസ്സായാരെ
പന്തല് പോക്യല്ലൊ കുഞ്ഞിച്ചേരാ
ഓലകൊണ്ടമ്പലം കെട്ട്യേനിക്ക്
ഒതേനനൊമ്പത് വയസ്സായാരെ
ഓലപ്പൊര നീക്കീട്ടോടിടീച്ച്

1 ഓളോട്=അവളോട്
2 ഇൻെറ=നിൻെറ
3 ഓളാട=അവരും + അവിടെ

ഒതേനന്ന് പതിനാല് വയസ്സായാരെ
ഞാനിന്നിതയിച്ചെമ്പ് ചോട്ടിലിരുന്നീടന്ന്
അങ്ങനത്ത്യോതയനൻ കുഞ്ഞനാണ്
ഞാനെൻെറയൊതേനനെ തരുവചയില്ല
അരിശം നടിക്കുന്നു ചേരനല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചേരൻ
പറമ്പ്ക്കുറുക്കാട്ടെ നായന്മാരെ
പറമ്പ്ക്കുറുക്കാട്ട് പോയിററാണ്
ആലേന്ന്[1] മുരി കയിച്ചിവിട കൊണ്ടരണം
തിരുമുമ്പില് വെച്ചിട്ടിങ്ങാണിപ്പോള്
ഞാനിന്ന് മുരീനറക്കുമല്ലൊ
അരുളപ്പാടങ്ങനെയുണ്ടാവുന്ന്
വേണ്ടാ കളിക്കണ്ടാ കുഞ്ഞിച്ചേരാ
നീയിപ്പം പോയ്ക്കോള കുഞ്ഞിച്ചേരാ
പകരംപറയുന്ന് കുഞ്ഞിച്ചേരൻ
പറമ്പ്ക്കുറുക്കാട്ടെ നായന്മാരെ
പറമ്പ്ക്കുറുക്കാട്ട് പോയിട്ടാന്
ഒരുകെട്ട് ചൂട്ടവിടെ കൊണ്ടരീനെ
പാട്ട്പുര ചുട്ട് ഞാൻ വെണ്ണീരാക്കും
കുമ്പൻ ഞാററിക്കെട്ടിയ കൊമ്പൻചൂട്ട
ഒരുകെട്ട് ചൂട്ടയിവിട കൊണ്ടരീനെ
പാട്ട്പുര ചുട്ട് ഞാൻ വെണ്ണീര് വാരും
പിന്നേ്യം അരുളപ്പാടുണ്ടാവുന്ന്
വേണ്ട കളിക്കണ്ട കുഞ്ഞിച്ചേരാ
നിൻെറ കുറുക്കാട്ട് പോട് ചേരാ
അങ്ങിന്യവിടാട നിക്കുന്നേരം
കാവിലനന്തന[2]ല്ലാണിപ്പോള്
ആനക്കും നന്ന വിറക്കുന്നല്ലോ
ആനക്കും നന്ന വിറച്ചോണ്ടിററ്
നല്ലൊരലറലറ്യോണ്ടിററ്
അലറിക്കൊണ്ടാനല്ലെ പാഞ്ഞുടന്ന്[3]
അപ്പാച്ചിലാടന്നും പാഞ്ഞോണ്ടിററ്
മീത്തലെടത്തിലും പാഞ്ഞ്ചെന്ന്
കല്ലറവാതിക്കൽ ചെന്നനിന്ന്
കല്ലറവാതിക്കന്നൊണിപ്പോള്
ആനയങ്ങ്യനലറുന്നല്ലൊ

---

1 ആല = തൊഴുത്ത്
2 കാവിലനന്തൻ = കാവിലെ അനന്തൻ; അനന്തൻ = ആനയുടെ പേര്
3 പാഞ്ഞുടന്ന് = പായുന്നു

മനസ്സില് നിനക്ക്ന്ന് കുഞ്ഞൊതേനൻ
ഭഗവതി മുഷിഞ്ഞൊരു കാലെനിക്ക്
കാവിലനന്തൻെറ ക്കുററ[1]ല്ലെയിക്കേക്ക്ന്നതു്
പറഞ്ഞിററ് വായവൻ പൂട്ടം മുമ്പെ
കുപ്പറതുറന്നല്ലൊ ആനക്കുട്ടി
തുമ്പിക്കൈയ്യേന്തി പിടിക്കുന്നല്ലോ
ഒതേനനെയേന്തിപ്പിടിച്ചോള്ന്ന്
ആനപ്പുറത്തിങ്ങെടുത്ത്വെച്ച്
അപ്പാച്ചിലാട്ന്നും പാഞ്ഞ് ട്ന്ന്
ലോകനാർകാവിലും കൊണ്ടുവരുമ്പം[2]
പറമ്പ്ക്കറുക്കാട്ടു് കുഞ്ഞിച്ചേരൻ
ഒതേനനെ കണ്ടിററും കാണാവുമ്പം
പച്ചമീൻ കണ്ട പരുന്തുപോലെ
ചാടൃങ്ങ്വീഴുവാൻ കൊതിയുണ്ടല്ലൊ
ഒതേനൻെറ നേര്യാങ്ങനെ ചാടാഞ്ഞിററ്
കാലടിഭ്രുമീല് കൊള്ളുന്നില്ല
കാവിലനന്തൻ നല്ലാനക്കുട്ടി
ഒതേനനന്തന്യാങ്ങനയെടുത്ത്കൊണ്ട്
ചിററിന്നകത്തല്ലെ[3] ചാടൃട്ന്ന്
വെട്ടിയുറഞ്ഞരുളപ്പാട്
എൻെറ ഒതേനനോടാണിപ്പോള്
എന്ത്ഞ്ഞ്[4] കാട്ട്ന്ന് കുഞ്ഞിച്ചേരാ
എൻെറ പടികീഞ്ഞ് പോട് ചേരാ
പറയുന്നല്ലന്നേരം കുഞ്ഞിച്ചേരൻ
പറമ്പ്ക്കറുക്കാട്ടെ നായമ്മാറെ
നൂറെറാന്നല്ലൊണ്ടേറും[5] ഒണ്ടത്ത്യേളൃം
ഓലൃപ്പം[6] കൂട്ടീവിട കൊണ്ടുവരണം
അമ്പലം കഴിച്ചു ഞാൻ കോരിക്കവെല്ലോ
പിന്ന്യേം പറഞ്ഞല്ലോ കുഞ്ഞിച്ചേരൻ
പറമ്പ്ക്കറുക്കാട്ടു് പോയിററാണ്
ആലേന്ന് മൂരിവിട കയിച്ച്കൊണ്ടുവരീനെ
പറമ്പ്ക്കറുക്കാട്ടു് നായമ്മാറ്
മൂരികയിക്കുവാനും പോരുന്നല്ലോ

---

1 ക്കുററ് = ശബ്ദം
2 കൊണ്ടുവരുമ്പം = കൊണ്ടുവരുമ്പോഴും
3 ചിററ് = ചിററമ്പലം
4 എന്ത്ഞ്ഞ് = എന്ത് + നീ
5 ഒണ്ടേറും ഒണ്ടത്ത്യേളൃം = ഒണ്ടന്മാരും ഒണ്ടത്തിമാരേയും. ഇവർ നായാടികളാണ്
6 ഓലൃപ്പം = അവരെ + ഇപ്പോഴും

മൂരികയിച്ചല്ലെ കൊണ്ടപര്ന്ന്
പുളിക്കുൽപറമ്പ് കയറുന്നേരം
പറമ്പ്ക്കറുക്കാട്ടെ ചേരനാനെ
കോരിച്ചൊരിഞ്ഞ പനിയും വന്ന്
വാരിച്ചൊരിഞ്ഞ കരിപ്പും[1] വന്ന്
ചേരനവിട്യങ്ങനെ വീണോയല്ലോ
വെട്ടിയുറഞ്ഞുള്ളുളപ്പാട്
ഇപ്പയിന്നൊൻെറ പടികീക്കണം
ചേരനയെടുക്ക്ന്ന് നായമ്മാറ്
മൂരിനയങ്ങ് കയററീല്ലാലോ
ചേരനെടുത്തോണ്ട് പോരുന്നോല്
പുളിക്കുൽപറമ്പങ്ങ് കീയുന്നേരം[2]
ചേരനവിടെ മരിച്ചുംപോയി.



## കരുമാലക്കുന്നുമ്മൽ കുഞ്ഞിക്കോരനും ഒതേനനും

കരുമാലക്കുന്ന്മ്മ കുഞ്ഞിക്കോരെ
വെള്ളിപ്പട്ടകെട്ട്യ തോക്കെട്ത്ത്
തോക്കുങ്ങ് താങ്ങി നറച്ചോള്ന്ന്
എകന്ന്[3] മലമേല് മാനും നോക്കി
താണ പൊയിൽകേലെ[4] മീനും നോക്കി
ഓനിപ്പംതന്നെ[5] വര്ന്നേരത്ത്
തച്ചോളിപ്പണിച്ചാറ കുഞ്ഞനാന്
ഞോറക്കൊളത്തിക്കളിക്കുന്നല്ലോ
കണ്ണാലെ കണ്ടല്ലോ കുഞ്ഞിക്കോരെ
പറയ്ന്ന്ണ്ടോമനെ കുഞ്ഞിക്കോരെ
തച്ചോളിച്ചണിച്ചാറ കുഞ്ഞനെ കേക്കേ
കയിച്ചിട്ട ചോലക്കുട്ടമക്കാനെ
ഒരുപൊാത്ത് എണ്ണ തരോാഞ്ഞനേ[6]

1 കരിപ്പ്=വസൂരി
2 കീയുന്നേരം=ഇറങ്ങുന്നേരം
3 എകന്ന=ഉയരമുള്ള
4 പൊയിൽകേലെ=പൊയ്കയിലെ
5 ഓനിപ്പം=അവൻ ഇപ്പോൾ
6 തരോാഞ്ഞനെ=തരുമോ+കുഞ്ഞനെ

കരുമാലക്കന്ന്മ്മക്കുഞ്ഞിക്കോരാ
കൊണ്ടേപ്പാന്നൊരെണ്ണ ഞാന്തേച്ച്പോയി
മനസ്സില് നെനച്ചല്ലോ കുഞ്ഞുണിച്ചാറ
എന്നോടിത്തീയ്യെ പറഞ്ഞ വാക്ക്
ഏയ്ന്നെറുമ്പാറെറാ[1] കേട്ടോ പോളീ
പാക്കും പറജാതി കേട്ടോ പോളീ
പിന്നെയും ചോദിച്ചേക്കുഞ്ഞിക്കോരെ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെ കേക്കേ
കയിച്ചിട്ട ചോലക്കുടമക്കാത്
പീഞ്ഞിറെറാര്[2] പൊത്ത് താള്ളേര്യരുവോ[3]
പകരംപറഞ്ഞല്ലൊ കുഞ്ഞുണിച്ചാറ
കരുമാലകന്ന്മ്മക്കുഞ്ഞിക്കോരാ
കൊണ്ടേപ്പാന്ന[4] താളി ഞാൻ തേച്ച്പോയി
പിന്നെയും മനസ്സില് ധരിക്ക്ന്നോള്
എന്നോടിത്തീയ്യെ പറഞ്ഞ ബാക്ക്
ഈതിപ്പൊള്ളാരാനം കേട്ടോ പോളീ
പോര്ന്നല്ലോ മന കുഞ്ഞിക്കോരെ
മാണിക്കോത്തും ദൂരം പോര്ന്നോയെ[5]
കോരനമാണിക്കോത്ത് ചെല്ല്ന്നരം
കുറുപ്പ് പടിക്കലിരിന്നിക്കല്ലോ
ആര്യപടികാരി ചെന്ന്കോരെ
തെളിഞ്ഞൊരു ാിയാട്ടേം തക്കാരവേ[6]
കരുമാലകന്നമ്മക്കുഞ്ഞിക്കോരാ
ഇവിട്യായിററ്[7] പോരവാഞ്ഞ്[8] കുഞ്ഞിക്കോരാ
പിന്നേങ്ങാൻ പോയതോ കുഞ്ഞിക്കോരാ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കോരെ
ഞാനിപ്പിവിട്യായിററ് പോരവാനല്ലോ
എന്തായി വന്നതേ കുഞ്ഞിക്കോരാ
ചോദിച്ചല്ലന്നേരം കുഞ്ഞിക്കോരെ
തച്ചോളി കോമക്കുറുപ്പെന്നോറെ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനാനെ
ഉടുപ്പാനം േ പ്പാൻ കൊട്ത്തോലുണ്ടോ

---

1 ഏയ്ന്നെറുമ്പാറേറാ = ഇഴയുന്ന എറുമ്പോ മറേറാ
2 പീഞ്ഞിററ് = പിഴിഞ്ഞിട്ട്
3 താള്ളെര്യരുവോ = താളി + തരുമോ
4 കൊണ്ടേപ്പാന്ന = കൊണ്ടുവന്ന
5 പോര്ന്നോയെ = പോരുന്ന + അവൻ
6 തക്കാരം = സൽക്കാരം
7 ഇവിട്യായിററ് = ഇവിടത്തേക്കായിട്ട്
8 പോരവാഞ്ഞ് = പോന്നതാണോ നീ

പകരം പറഞ്ഞി കുറുപ്പന്നേരം
ഞാനൊയിച്ചോരു കൊട്ടത്തോലില്ല
അന്നേരം ചോദിച്ചി കുഞ്ഞിക്കോരെ
ഞാൻ താൻ കൊടുക്കട്ടെന്നാനിപ്പോള്
കനകം തെളിഞ്ഞി കുറുപ്പിനാന്
എന്നാലയ്യം അം കുറികപാമ്മള്[1]
മേലില് വരുന്നുള്ള ഞാറാഴ്ചക്ക്
ഊവ്വം കുറിക്കുന്നവരല്ലാന്
കേട്ടോണ്ട് ചെന്നല്ലൊണിച്യാറ്യാന്ന്
ചെവിടാലെ കേട്ടല്ലോ കുഞ്ഞുണിച്ചാറ
കുഞ്ഞെ കുളിച്ചങ്ങനെ ചെല്ല്ന്നേരം
ഊവ്വം കുറിച്ചതും[2] കേട്ടോണ്ടല്ലോ
ഓളെ പടിഞ്ഞാറ്റെ പേര്ന്നോള്
ഈറ്മ്മെനോളൊട്ടം[3] മാററീല്ലാലൊ
പടിഞ്ഞാറെ പൊഞ്ചൂരക്കട്ട്മ്മല്
കുമ്പ്ട്ട്ബീണല്ലോ കുഞ്ഞുണിച്ചാറ
ഊവ്വം കുറിച്ച് കോരെ[4] പോവപ്പംചെയ്ത്
വളയത്തെളംകന്ന്യോളേടത്ത് പ്രമ്മ
ചെന്ന് ബിളിക്ക്ന്നുണിച്ചാറേന
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെ കേക്കേ
ഇഞ്ഞ്ക്കളിക്കാനും പോയോണ്ടാരെ
എന്തോര് സങ്കടം വന്നിന്നിക്ക്
ഈറ്മ്മം മാറേന്ന്യെ കുഞ്ഞുണിച്ചാറെ
കഞ്ഞികുടിച്ചനെ കുഞ്ഞുണിച്ചാറെ
ഉത്തിരോ ഇല്ല പകരോ ഇല്ല
രണ്ടന്തിമോന്ത്യാടെ പാറത്താരെ
തച്ചോളെല്യല്ലോമന കുഞ്ഞ്യോതേനെ
കൊട്ടമലകുങ്കീന്റെ പടിഞ്ഞാറേല്
മതികെട്ടൊറങ്ങ്ന്ന കുഞ്ഞ്യോതേനെ
ഒറക്കത്ത് കണ്ടല്ലോ കുഞ്ഞ്യോതേനെ
തച്ചോളെല്യോതേയനാ പൊന്മകനെ
ഊട[5] മതികെട്ടൊറങ്ങ്ന്നത്
കൂടിയൊടവയറ് പെണ്ണുള്ളത്

---

1 എന്നാൽ നമ്മടം വിവാഹം നിശ്ചയിക്കുക
2 ഊവ്വം കുറിക്കുക = വിവാഹം നിശ്ചയിക്കുക
3 ഈറ്മ്മെനോളൊട്ടം = ഈറുമ്മൻ + അവരം + ഒട്ടം. ഈറുമ്മൻ = നനഞ്ഞ മുണ്ട്.
4 കോരെ = കോരൻ
5 ഊട = ഇവിടെ

ഇപ്പം[1] മരിക്കവെല്ലോ പൊന്മകനെ
ഓള്ക് കുളിച്ചിറേറ കുഞ്ഞ്യാതേനാ
ഈറ്മ്മം മാററി കെടന്നില്ലേലൊ
ദായിച്ചൊരുവെള്ളം കുടിച്ചില്ലേലോ
ഇപ്പം മരിക്കവെല്ലോ കുഞ്ഞുണിച്ചാറ
ഞെട്ടിയൊണന്നല്ലൊ കുഞ്ഞ്യാതേനെ
കണ്ടോച്ചേര്യോമന ചാപ്പനെയാന്
ചാപ്പനപ്പോയി വിളിച്ചൊണത്തി
കണ്ടോച്ചേര്യോമന കുഞ്ഞിച്ചാപ്പാ
എന്നുടെ മാണിക്കോത്താനേ ചാപ്പാ
എന്തൊരലനെല വന്നിറക്കന്ന്
ഞാനൊന്നറിഞ്ഞില്ലെ കുഞ്ഞിച്ചാപ്പാ
ചങ്ങലവട്ടതിരി നെറത്തി
രാവ് പകലായി പോര്നോല്
മാണിക്കോത്തും ദൂരം ചെല്ല്ന്നേരം
പടിവാതിലാട അടച്ചിക്കല്ലോ
ചെന്ന് വിളിച്ചല്ലോ കുഞ്ഞിഒതേനെ
വളയത്തെ[2]ളങ്കന്ന്യേൻേറട്ടത്ത്യമ്മോ
ബാതില് തൊറക്കീനെ ൻേറട്ടത്ത്യമ്മോ
വളയത്തെളങ്കന്യോളേടത്ത്യമ്മ
ഒര്വിളിക്കൊമ്പത് വിളിയാട്ടിറേറ
പടിവാതില് വന്നും തൊറക്ക്ന്നല്ലോ
അന്നേരം ചോതിച്ചേ കുഞ്ഞ്യാതേനെ
വളയത്തെളങ്കന്യേൻേറടത്ത്യമ്മോ
എന്തൊര് വത്താനെൻേറടത്ത്യമ്മേ
അന്നേരം കന്നി പറയ്ന്നല്ലോ
തച്ചോളെ്യല്ലോമന കുഞ്ഞ്യാതേനാ
ഇന്നേക്ക് മൂന്ന് ദിവസമായേ
കുഞ്ഞെ കുളിച്ചിറേറ കുഞ്ഞ്യാതേനാ
ഈറ്മ്മെ മാറേ്യാളൂട്ടത്തിററില്ലേ
ദായിച്ചൊര്വെള്ളം കുടിച്ചിററില്ലേ
പടിഞ്ഞാററം പൊഞ്ചൂരക്കട്ട്മ്മല്
കമ്പിട്ടയക്കൊണ്ടും ബീണിക്കല്ലൊ
അന്നേരൊതയനെ ചോദിക്ക്ന്നേ
വളയത്തെളങ്കന്യേൻേറട്ടത്ത്യമ്മോ
എന്ത്ചെയിത തുണിച്ച്യാറോടെ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കന്നി

---

1 ഇപ്പം = ഇപ്പോഴം
2 വളയത്തെ + ഇളം + കന്നി + അവരം + ഏട്ടത്തിഅമ്മ. വളയം = ഒരു സ്ഥലത്തിൻെറ പേരു്

ഇന്നാണേ എന്നാണെ കുഞ്ഞ്യാതേനാ
ഞാനൊന്നുമറിഞ്ഞതും കണ്ടതുമില്ലേ
എന്നോടന്നോര് പറയ്ന്നില്ല
ചെന്നേമ്മലചെന്നും പടിഞ്ഞാറേറലേ
ഉണിച്ചാറേന്നൊന്ന് വിളിക്ക്ന്നല്ലോ
പൊട്ടിക്കരഞ്ഞൂട്ടേ കുഞ്ഞ്യുണിച്ചാറ
ചോദിക്ക്ന്നോമന കുഞ്ഞുണിച്ചാറ
മാണിക്കോത്തോമന ചെറിയേ ഏട്ടാ
പത്തും പലയത്തും പെണ്ണില്ലേലോ
ഞാനൊരാര് പെണ്ണെല്ലെങ്ങ്ള്ള ഏട്ടാ
നാട്ടില് ബലിയോലും ബന്നെനക്ക്
നാട്ടില് എളയോലും ബന്നില്ലേട്ടാ[1]
ആരെയ്യെന്റേട്ടന് തരം പോന്നില്ലാ
തീയ്യന് പിടിച്ചും കൊടക്ക്ന്നെന്ന
പകരം പറഞ്ഞല്ലോ കുഞ്ഞ്യാതേനെ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെ കേക്കേ
ഞാനിന്നതീയ്യന് കൊടക്ക്ന്നേരം
ഇനിക്ക്ന്നത്തീയ്യന്റാടി പോയിക്കൂടേ
ചോദിക്ക്ന്നോമന കുഞ്ഞ്യാതേനെ
വളയത്തൊളങ്കന്യന്റേട്ടത്ത്യമ്മേ
അത്തായം ചോറുട[2] വെച്ചതുണ്ടോ
ഉണ്ടെന്നനുവാദം മൂള്ന്നോള്
ഉണിച്ചാറേന കൂട്ട്ന്നേ കുഞ്ഞ്യാതേനെ
തുണി മാററിയുടുത്തേനെ കുഞ്ഞ്യുണിച്ചാറെ
തുണി മാററ്യുടുപ്പിച്ചേ കുഞ്ഞ്യാതേനെ
കുഞ്ഞനടുക്ക്ളേ കൂട്ട്ന്നല്ലോ
അത്തായം ചോറും ബെയിപ്പിച്ചല്ലോ
ഇന്റെ പടിഞ്ഞാറെറ പോകുണിച്ചാറേ
മാളിക കോണ്യാരി[3] ചെല്ല്ന്നല്ലോ
മാളിക കോണ്യാരി ചെല്ലുന്നേരം
ഞെട്ടിയൊണന്ന് കുറുപ്പാനെല്ലോ
ചോദിക്ക്ന്നോമന കുറുപ്പെല്ലാനെ
തച്ചോളെല്ല്യല്ലോമന കുഞ്ഞ്യാതേനാ
എന്തൊര് പോക്കാണേ പൊന്നനുജാ
ഞാറായ്ചടുത്തടുത്തെണീപ്പായി
ഊവ്വും കറിച്ചിറേ കുഞ്ഞ്യാതേനാ
ഊവ്വത്തൊരുക്കോന്നൊരുക്കീററില്ല

---

1 ബന്നില്ലേട്ടാ = വന്നില്ലേ ഏട്ടാ
2 ചോറൂട = ചോറ് + ഇവിടെ
3 കോണ്യാരി = കോണി + കയറി

അന്നേരം ചോദിച്ചീ കുഞ്ഞ്യോതേനെ
ആര്ക്കീയൂവ്വം കറിച്ചതേട്ടാ
ഉണിച്ചാറ കുഞ്ഞനങ്ങളെല്യോതേനാ
ഭത്താവിതേട്യാന് കണ്ടതേട്ടാ
കരുമാല കുന്നമ്മക്കോരനാനെ
അന്നേരം ചോദിച്ചീ കുഞ്ഞ്യോതേനെ
കൂടിയൊടവയറൊര് പെണ്ണുള്ളത്
തീയ്യന് പിടിച്ചും കൊട്ത്തിററാന്
എന്തിനിമ്മാള്യേമ്മക്കൂട്ന്നത്
കമ്പളങ്ങപോലെ നരച്ചേല്ലേട്ടാ
പകരം പറഞ്ഞ് കുറുപ്പന്നേരം
ഇന്നാണെ എന്നാണെ കുഞ്ഞ്യോതേനാ
കരുമാല കുന്നമ്മക്കുഞ്ഞിക്കോരെ
തീയ്യനെന്നുള്ളതറിയല്ലാലോ
അരിശം നടിക്കണ്ടൊതയന്നാന്
ഏട്ടനോടെന്ത് ഞാൻ പറയാനാന്
മാളികകോണീന്ന് പോര്ന്നല്ലോ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
ചങ്ങലവട്ട തിരി നെറത്തി
കര്മാല കുന്നിനും പേണേമ്മക്ക്
ചങ്ങലവട്ട തിരി നെറത്തി
കര്മാലകുന്നമ്മപ്പോര്ന്നല്ലോ
കരുമാലകുന്നമ്മച്ചെല്ലുന്നേരം
പതിനെട്ട് ജില്ലക്കും കാവക്കാറ്
കാവലയഞ്ഞ് കൊട്ടത്തില്ലോല്
കോരനമ്മാള്യേമ്മക്കേട്ടോയല്ലോ
കോരെ ബ്ളിച്ചല്ലോച്ചോദിക്ക്ന്ന്
ആരാനെൻേറാമന കാവക്കാരെ
പകരം വിളിച്ച് പറഞ്ഞവര്
തച്ചോള്യേളയകുറുപ്പാനെന്ന്
കാവലയഞ്ഞ് കൊട്ടത്തേക്കീനേ
കാവലയഞ്ഞും കൊട്ടക്ക്ന്നോല്
മാളിക കോണ്യാരി* ചെന്നൊതെനെ
കയ്യേപ്പിടിച്ചിററിരുത്തി കോരെ
കോരെ വിരിപ്പിലിരിത്ത്ന്നല്ലോ
ചോദിക്ക്ന്നോമന കുഞ്ഞിക്കോരെ
തച്ചോള്യേല്ലോമന കുഞ്ഞിയൊതേനാ
അത്തായം ചോറ് വെയിച്ചോതേനാ

* കോണ്യാരി = കോണി + കയറി

പകരം പറഞ്ഞല്ലോ കുഞ്ഞൊതേനെ
ശനിയായ്ച്ചൊരിക്കലെനക്കേ കോരാ
രാത്തിരി[1] ചോറ് ഞാനുണ്ണ്വല്ലാലോ
അന്നേരം പറയ്ന്ന് കുഞ്ഞിക്കോരെ
എന്നാലച്ചാപ്പെ ബയിച്ചുംകോട്ടേ
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചാപ്പെ
കുറുപ്പിന് വെക്ക്ന്ന ചാപ്പെ ഞായെ
ഞാനു അച്ചോറഞ്ഞെനുണ്വല്ലാലോ
അന്നേരം കോരനല്ലേ ചോദിക്ക്ണ്
മോന്തിക്ക് പോന്നതഞ്ഞെന്തൊതേനാ
അന്നേരൊതെയൻ പറയുന്നല്ലോ
കരുമാല കുന്ന്മ്മക്കുഞ്ഞിക്കോരാ
ഞാനിന്നമ്മാണിക്കോത്തില്ലാഞ്ഞല്ലോ
പുറമാല തെണ്ടക്ക് പോയിനുഅല്ലൊ
ഞാനിപ്പളിപ്പം വരുമ്പളക്ക്
എന്നോടയ്യേട്ടെ പറഞ്ഞേ കോരാ
ഊവ്വും കുറിച്ചിഞ്ഞ് പോന്നിക്കെന്ന്
യാതൊരൊരുകുപവു കുഞ്ഞിക്കോരാ
മാണിക്കോത്തങ്ങനെ ചെയ്യ്വിക്കില്ല
ഞാറായ്ച്ച നാളേക്കഞ്ഞോയേ കോരാ
ഒര്ക്കത്തിനെൻേറ[2] പയിത്തെയില്ലേ
ആ വാക്ക് കെട്ട്ള്ള കുഞ്ഞിക്കോരെ
രണ്ട്പെട്ടി പൊന്ന് കൊട്ക്ക്ന്നല്ലോ
പൊന്നാങ്ങി[3] പോര്ന്നേ കുഞ്ഞ്യൊതേനെ
അന്നടത്താലെ നടന്നൂട്ടിററ്
ഞാറായ്ച വന്നും പൊലന്നോണ്ടല്ലോ
പറയുന്നുണ്ടോമന കുഞ്ഞ്യൊതേനെ
കണ്ടോച്ചേര്യോമന കുഞ്ഞിച്ചാപ്പാ
കാണന്നോലെല്ലവും കണ്ടുംകോട്ടേ
ഊവ്വത്തൊരുക്കോവൂടില്ലായെന്ന്
ആരും അറിയണ്ട കുഞ്ഞിച്ചാപ്പാ
പച്ചത്തേങ്ങേൻെറ മടലെട്ത്ത്
തീപ്പൊക കൂട്ടിക്കോ കുഞ്ഞിച്ചാപ്പാ
തീപ്പൊക കൂട്ട്ന്നേ കുഞ്ഞിച്ചാപ്പെ
നേരമൊട്ടന്തി മോന്തിരാച്ചെല്ലുമ്മം
കരുമാല കുന്നമ്മക്കുഞ്ഞിക്കോരെ

1 രാത്തിരി=രാത്രി
2 ഒരുക്കത്തിനു എൻെറ കൈയിൽ പണമില്ല
3 പൊന്നാങ്ങി=പൊന്നുവാങ്ങി

ആറായിരാള അക്കോരനുമാനെ
ആനപ്പൊറത്തൂടി ചെല്ല്ന്ന്ണ്ട്
തച്ചോളുെല്ലോമന കുഞ്ഞ്യോതേനൻ
പറയുന്നുണ്ടോമന കുഞ്ഞ്യോതേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
കുഞ്ഞന് ചമയാനെ കുഞ്ഞിച്ചാപ്പാ
പെട്ടിയോടെ പൊന്ന്ണ്ട് കോരൻേറല്
പൊന്നുകൊരട്ട്യങ്ങനെ പോവണ്ടാലോ
പൊന്ന് കൊരട്ടണ്ടേ കുഞ്ഞിച്ചാപ്പാ
പെട്ടിയോടെ പൊന്നിങ്ങ് വാങ്ങിക്കോളെ
പൊന്ന് പോയി ചാപ്പനോ വാങ്ങ്ന്നല്ലോ
കിട്കിട വെറക്ക്ന്നൊതെതനന്നാന്
തീയ്യൻ പടിയോടട്ക്ക്ന്നേന്
എതകെട്ട്യോറുമ്മീ എടുത്തോള്ന്ന്
നെലയിന്നൊരന്തം മറിയിന്നല്ലോ
ആനപ്പൊറത്തങ്ങ് ചാടിവീണ്
ചോതിക്ക്ന്നോമന കുഞ്ഞിയൊതേനെ
കരുമാല കുന്നമ്മക്കുഞ്ഞിക്കോരാ
തറവാട്ടി പൊന്ന് തോന കിട്ടീററുണ്ടോ
മററും തറവാട്ടിക്കിട്ടീനേനോ?
കോരെന്തല[1] കൊത്തി ചാട്ന്നല്ലോ
കോരെൻേറാടി വന്നുള്ളൊരാളൊക്കയും
മട്ടല് തച്ചേള പറക്കംപോലെ
ഒക്കപ്പറന്നോടി പോയുട്ടല്ലോ
ആന പിടിച്ചിങ്ങ് ഒകാണ്ടുംപോന്ന്
അപ്പാച്ചിലാട്ന്നും പാഞ്ഞൊട്ടിററ്
കരുമാല കുന്നിനും പാഞ്ഞ് കേരി
പടുവായ[2] തോട്ടത്തി കാര്യപോലേ
തിരിഞ്ഞും മറഞ്ഞചല്ലണ്ടാഞ്ഞൊട്ന്നേ
കരുമാല കുന്നും പിടിച്ചടക്കി.

1 കോരെന്തല=കോരൻെറ തല
2 പടുവായ=പടുവാഴ

## ഒതേനൻ
## വങ്കാളറ്കോട്ടയ്ക്കു പോയത്

തച്ചോള്യല്ലോമന കുഞ്ഞോതേനൻ
മാളികപ്പടി കേരി[1] ചെല്ലുന്നല്ലോ
ചിത്തിരത്തൂണ്[2] മുഖം മറിഞ്ഞ്
ആചാരം ചെയ്യാട[3] നിക്കുന്നല്ലൊ
ചോദിക്കുന്നേട്ടൻ കുറുപ്പന്നേരം
തച്ചോള്യല്ലോമന കുഞ്ഞോതേനാ
ഏട്ത്തേക്കാന് മനസ്സും കൃത്[4]
ആന കരിമ്പിനു് കൊതിച്ചപോലെ
പകരം പറഞ്ഞല്ലൊ കുഞ്ഞോതേനൻ
ഒന്ന്ണ്ട് കേക്കണമെന്റയേട്ടാ
പലരും പറഞ്ഞ് ഞാൻ കേട്ടിക്കേട്ടാ[5]
വങ്കാളറ്കോട്ടെന്നൊരു് കോട്ടൊള്ളത്
പെണ്ണാളെടുപ്പിച്ച കോട്ടപ്പണി
കോട്ടപ്പണി കാണാൻ പോണെനിക്ക്
പകരം പറയുന്നയേട്ടനല്ലൊ
ആര് ചതിച്ച ചതിയാണിത്?
വങ്കാളറ് കോട്ടപ്പണി കണ്ടോല്
മടങ്ങി മലനാട് കണ്ടിക്കില്ല
തന്നില്ലം കണ്ട് മരിച്ചിക്കില്ല
കേട്ടു ധരിച്ചോളെ കുഞ്ഞോതേനാ
ഞാനുമൊരുകുറി പോയീനല്ലോ[6]
പനങ്ങാടൻ ചന്തുക്കുറുപ്പും ഞാനും
കോയിലത്ത് കുഞ്ഞോമൻ നമ്പിയാറും
കീഴയിൽ പനങ്ങാടൻ ചന്തും ഞാനും
ഞാളൊര്[7] നാലാള് പോയോതേനാ
കോട്ടക്കൽ കുഞ്ഞാലിമരക്കാരോട്
കപ്പലും വാടകക്ക് വാങ്ങി ഞാള്
കപ്പലിക്കേറി ഞാള് പോയോതേനാ

---

1 കേരി = കയറി
2 ചിത്തിരത്തൂണ് = ചിത്രപ്പണിയുള്ള തൂണ്
3 ചെയ്യാട = ചെയ്ത് + അവിടെ
4 ഏട്ത്തേക്കാന് മനസ്സുംകൃത്? = എവിടേക്കു പോകാനാണ് ഉദ്ദേശിക്കുന്നത്?
5 കേട്ടിക്കേട്ടാ = കേട്ടിരിക്കുന്ന ഏട്ടാ (ജ്യേഷ്ഠാ)
6 പോയീനല്ലോ = പോയിരുന്നുവല്ലോ
7 ഞാളൊര് = ഞങ്ങൾ + ഒരു

പാതി കടലിലങ്ങെത്തുന്നേരം
തെക്ക്ന്നൊരൂളോനം[1] കാററുംവന്നു്
കാററിലക്കപ്പല് പിടിച്ചുപോയി
കപ്പല് തച്ച് പൊളിഞ്ഞുപോയി
ഒററപ്പലയൊന്നു് കിട്ടി ഞാക്ക്[2]
ഒററപ്പലയിമ്മേലാണൊതേനാ
ഞാളങ്ങൊഴുകിക്കളിക്കുന്നേരം
ചെങ്കീരി പൊന്മകള് കുഞ്ഞിക്കന്നി
ഏഴുതട്ടുംഗോപുരമാള്ള്യേമ്മന്നു്[3]
ഓളിപ്പം[4] കണ്ടല്ലോ കുഞ്ഞൊതേന
ചെറുതോണി കപ്പല് കൊടുത്തുട്ടല്ലൊ
ചെറുതോണി കപ്പലിൽ കേരി ഞാള്[5]
വങ്കാളറ് കോട്ടക്കടപ്പിച്ചല്ലോ
ചെങ്കീരി പൊന്മകള് കുഞ്ഞിക്കന്നി
ചൂതുകളിക്കവോൻ കൂട്ടി ഞാള[6]
ഉറുമിവാള് വെച്ച് കളിച്ച് ഞാള്
അതുവുമക്കന്നി ജയിച്ചൊതേനാ
മോതിരം വെച്ചു കളിച്ച് ഞാള്
അതുവുമക്കന്നി ജയിച്ചൊതേനാ
അടിമുണ്ടും മേൽമുണ്ടും വെച്ച് കളിച്ച് ഞാള്
ഒക്കെയക്കന്നി ജയിച്ചൊതേനാ
പട്ടവാഴത്തോട്ടങ്ങിനെ കൊത്തുവാനായ്
ഞാളങ്ങനെ നിച്ച്യയ്ച്ചേ[7] കുഞ്ഞൊതേനാ
ആഴക്കരിയുമേ കല്പിച്ചോള്
മൂവക്ക് ഉപ്പുമേ കല്പിച്ചോള്
ഞാള് മരിക്കുവാനായിപ്പോയി
ചെങ്കീരി പൊൻമകള് കുഞ്ഞിക്കന്നി
ഓളുടെ[8] ദാസിപ്പെണ്ണാണൊതേനാ
ഓളെ വെളക്കൊണ്ടും[9] വിദ്യകൊണ്ടും
കാണാണ്ടയച്ചൂട്ടെ[10] കുഞ്ഞ്യോതേനാ
കന്നിയറിയാതെ കണ്ടിട്ടാണു്

---

1 ഊളോൻ = ഊ എന്ന ശബ്ദം
2 ഞാക്ക് = ഞങ്ങൾക്ക്
3 മാള്ള്യേമ്മന്ന് = മാളികമേൽനിന്നു്
4 ഓളിപ്പം = അവൾ + അപ്പോൾ
5 കേരിഞാള് = ഞങ്ങൾ കേറി
6 ഞാള = ഞങ്ങളെ
7 നിച്ച്യയ്ച്ചേ = നിശ്ചയിച്ചേ
8 ഓളുടെ = അവളുടെ
9 വെളക് = സാമർത്ഥ്യം
10 കാണാണ്ടയച്ചൂട്ടെ = കാണാതെകണ്ട് തിരിച്ചയച്ച

അങ്ങിനെ മലനാട് കണ്ട് ഞാള്
പകരം പറഞ്ഞല്ലൊ കുഞ്ഞോതേനൻ
ഏടെങ്കൊരുത്തേല്[1] പോകുവാന്
ഞാനിപ്പം തന്ന്യങ്ങനെ കീയുന്നേരം[2]
മുമ്പിപ്പക്കേട്ടൻ[3] വിലക്കിക്കോളും
തെണ്ടിത്തിരിഞ്ഞേതാൻ കൊണ്ടെപ്പാന്നെങ്കി
രണ്ട കയ്യും കൂട്ടിയേട്ടൻ വാങ്ങിക്കോളും
പൊന്ന ചുമടാക്കി കൊണ്ടപരുമ്പം[4]
കമ്പ കലുക്കി പിരിച്ചുകൊള്ളും
അരിശംനടിച്ചോണ്ടൊതേനനല്ലോ
മാളിക പടികീഞ്ഞു പോരുന്നല്ലൊ
അന്നാടത്താലെ നടന്നൂട്ടിററ്
ലോകനാർകാവിലും പോരുന്നോനെ
ലോകനാർകാവിലും വന്നോണ്ടിററ്
വലിയചിറയിൽ കുളികയിഞ്ഞു്
ചെറിയചിറയില് കാലും മുക്കി
തിരുമുമ്പില് വന്നാട[5] നിന്നൊതേനൻ
തയ്യിലെ നമ്പൂര്യേൻെറുണ്ണ്യനമ്പൂര്യേ
ശ്രീവാതിലേറി തുറക്കവേണം
തൃപ്പടീൽ[6] ഭണ്ഡാരം കൊണ്ടവെക്ക്
ഏഴതിരിയിട്ട് ദീപം വെക്ക്
ഈറുമ്മൻ[7] കോന്തല കെട്ടയിച്ച്
എണ്ണി പതിനാററ് പണമെടുത്ത്
തിരുമുമ്പിൽ തൊഴുതാട നിക്കുന്നല്ലോ
നൂലിട്ടൊരുണ്ണിക്ക് മെയ്യല് വന്ന്
വെട്ടിയുറഞ്ഞുള്ളരുളപ്പാട്
തച്ചോള്യല്ലോമന കുഞ്ഞൊതേനാ
വങ്കാളറ് കോട്ടക്ക് പോണോന്നുണ്ടോ?
വങ്കാളറ്കോട്ടക്ക് പോന്നതിന്ന്
നിയ്യ് മടിക്കേണ്ട കുഞ്ഞൊതേനാ
ഞാനുംക്കൂടെ്യാപ്പരം[8] പോന്നാപ്പോരാ

1 ഏടെങ്കൊരുത്തേല് = എവിടെയെങ്കിലും ഒരു സ്ഥലത്തേക്ക്
2 കീയുന്നേരം = ഇറങ്ങുന്നേരം
3 മുമ്പിൽപ്പക്കേട്ടൻ = മുൻകൂട്ടി + ഏട്ടൻ
4 കൊണ്ടപരുമ്പം = കൊണ്ടുവരുമ്പോഠം
5 വന്നാട = വന്നു + അവിടെ
6 തൃപ്പടീൽ = തൃപ്പടിയിന്മേൽ
7 ഈറുമ്മൻ = നനഞ്ഞതു്. ഇവിടെ നനഞ്ഞമുണ്ട് എന്നർത്ഥം
8 ഒപ്പരം = ഒന്നിച്ച്

പൊട്ടന്യം[1] കൂടങ്ങനെ കൂട്ടവേണം
അറക്കിലാട്ടെന്ന മൊയിലകത്ത്
പൊട്ടനെ പോയൊന്നു കാണൊതേനാ
പതിനാല് പൊൻവെള്ളരിയുണ്ടൊതേനാ
മുമ്പിനാലറക്കുന്ന പൊൻവെള്ളരി
അറക്കിലാട്ടെന്ന മൊയിലകത്ത്
പൊട്ടൻെറ മുമ്പിലും തൂക്കവേണം
പിന്നെയറക്കുന്ന പൊൻവെള്ളരി
ഇവിടേയും തൂക്ക്യേക്കെ[2] കുഞ്ഞൊതേനാ
അറക്കിലാട്ടെന്ന മൊയിലകത്ത്
നീ ചെന്നവിട പറയാതണ്ട്
ഞാ[3] ചെന്നാ പൊട്ടനും പോരപ്പ്ലാലൊ
മടക്കം തൊഴുതല്ലൊ കുഞ്ഞൊതേനൻ
അന്നാടത്താലെ നടന്നൂട്ടിററ്
അറക്കിലാട്ടെന്ന മൊയിലകത്ത്
ഒതേനൻ ചെന്ന് കുളിച്ചോള്ന്ന്
തിരുമുമ്പില് ചെന്നാട നിന്നൊതേനൻ
ഭണ്ഡാരപ്പെട്ടി വരുത്തിക്കൊണ്ട്
പതിനാറ് വെള്ളിപ്പണമെടുത്ത്
ഭണ്ഡാരംതന്നിലങ്ങിട്ടൊതേനൻ
തൊഴുത് നടക്കലെ് നിക്ക്ന്നേരം
നൂലിട്ടൊരുണ്ണിക്ക് മെയ്യല് വന്ന്
വെട്ടിയുറഞ്ഞുള്ളരുളപ്പാട്
ഒട്ടും മടിക്കാണ്ട്[4] പോടൊതേനാ
കപ്പല് വാടകക്ക് വാങ്ങിക്കോളെ
വങ്കാളറ് കോട്ടകണ്ടെത്തുന്നേരം
കോട്ടയോടൊരാവത്തും കൊതവുമില്ല
മുക്കാതം കോട്ടയിരുമ്പഴിയാലെ
കാക്കാതം കോട്ടയോ ചെമ്പഴികൊണ്ട്
ഈച്ചക്കിറുമ്പിനൊരാവതില്ല
കോട്ടയോട് കോട്ട നടന്നുനോക്ക്
കോട്ട വടക്ക് പുറംനിന്നൊതേന

---

1 പൊട്ടൻ = അറക്കിലാട്ട ക്ഷേത്രത്തിലെ ഒരു പ്രതിഷ്ഠ (ശിവൻ). അറക്കിലാട്ടമ്പലം
വടകരയ്ക്കടുത്തു് നടക്കുതാഴ എന്ന സ്ഥലത്താണ് ഈ അമ്പലം സ്ഥിതി ചെയ്യുന്നതു്. പൊട്ടന്യം = പൊട്ടനേയും
2 തൂക്ക്യേക്കേ = തൂക്കിക്കോളൂ
3 ഞാ = ഞാൻ
4 മടിക്കാണ്ട് = മടിക്കാതെകണ്ട്

കോട്ടക്ക് വടക്ക് പുറം നിക്കുന്നേരം
നീലനിറത്തിലും കാണുന്നത്
അതിപ്പം ഞാനാണെ കുഞ്ഞൊതേനാ
മഞ്ഞനിറത്തില് കാണുന്നത്
അതെന്റെ കാവിലെ[1] ചീരൊതേനാ
പതിനെട്ട് കച്ചുരവാതിലുണ്ട്
പതിനെട്ടും ഞാനൊ തുറന്നുതരും
ഞത്ന്നക്കോട്ടേന്ന് പോരേപ്പോളവും[2]
ഞാളിങ്ങക്കോട്ടയിലുണ്ടാവല്ലൊ
മുമ്പിനാലറക്കുന്ന പൊൻവെള്ളരി
എനക്ക് തരണമേ കുഞ്ഞൊതേനാ.
പിന്നെയറക്കുന്ന പൊൻവെള്ളരി
ചീരുന് കൊണ്ടക്കൊടുക്കുതേനാ
മടക്കം തൊഴുതവൻ പോരുന്നല്ലൊ
മാണിക്കോത്തും ദൂരെയെത്തിക്കൊണ്ട്
തേച്ചുകുളിക്ക്ന്ന് കുഞ്ഞ്യൊതേനൻ
കഞ്ഞികുടിച്ചല്ലൊ കുഞ്ഞ്യൊതേനൻ
ഓന്റെ[3] ചമയം ചമഞ്ഞോള്ന്ന്
ചാപ്പനെം ഒപ്പരം[4] കൂട്ടുന്നല്ലോ
അന്നടത്താലെ നടന്നൂട്ടിററ്
പെരിഞ്ഞോളനാകം പുഴ[5]ക്ക് വന്ന്
കോട്ടക്കൽ കുഞ്ഞാലിമരക്കാരോട്
കപ്പല് വാടകക്ക് വാങ്ങ്യൊതേനൻ
സന്ധ്യവിളക്കിന്റെ നേരാവുമ്പം
കോട്ടേല്വിളക്കൊക്കെ തുക്കിപ്പോയി
കോട്ടയടച്ചൊക്കെ പൂട്ടിപ്പോയി
തച്ചോള്യല്ലോ മനകുഞ്ഞ്യൊതേനൻ
കോട്ട്യോട് കോട്ട നടന്നുനോക്കി
കോട്ടവടക്കു പുറം നിക്കുന്നോനെ
കോട്ടയിലെല്ലാമൊറക്കമായി
വലഭാഗം നീലനിറം കണ്ടല്ലൊ
ഇടഭാഗം മഞ്ഞനിറവും കണ്ടു്
പതിനെട്ട് കച്ചുരവാതിലാണ്
പതിനെട്ടവിട തുറന്ന്കണ്ടു്

---

1 കാവിലെ ചീരു = ലോകനാർ കാവിലെ ഭഗവതി
2 പോരേപ്പോളവും = പോരുന്നതുവരെ
3 ഓന്റെ = അവന്റെ
4 ഒപ്പരം = ഒന്നിച്ച്
5 പെരിഞ്ഞോളനാകം പുഴ = പെരിഞ്ഞോളൻപുഴ. നാദാപുരത്തിനടുത്ത ഇരിങ്ങണ്ണൂർ പ്രദേശത്തിലുള്ള ഒരു പുഴ.

കോട്ടൻറകത്ത് കയറുന്നല്ലൊ
കോട്ട്യോട് കോട്ട നടന്നൊാതേനൻ
കോട്ടയിലുള്ള ജനങ്ങളെല്ലാം
കൊത്തിയൊട്ടക്കന്ന കുഞ്ഞ്യോതേനൻ
ചെങ്കീരി പൊന്മകള് കുഞ്ഞിക്കന്നി
ഓളെ1 തലകൊത്ത്യെട്ടക്കന്നല്ലൊ
പതിനാല്പ പൊൻവെള്ളര്യുള്ളതാണ്
പതിനാലും കൊത്തിയെടുത്തൊാതേനൻ
കോട്ടനടന്നും പിടിച്ചൊാതേനൻ
മുഹൂർത്തം മൂന്ന വെടിയുംവെച്ച
മുഹൂർത്തം മൂന്നവട്ടമമ്പുമെയ്തു.

# നമ്പറ്ചെട്ടിയും തച്ചോളി ഉണിച്ചാറയും

എടവട്ടം പൂങ്കാവില് നമ്പറ്ചെട്ടി
ഓൻെറ2 ചമയം ചമയ്ന്നല്ലോ
അന്നേരം ചോദിച്ച് ചെട്ടികള്
മക്കള് മരുമക്കള് ചെട്ടികള്
എവിടെപ്പുറപ്പാടെന്നാനെങ്ങാന്
പകരം പറഞ്ഞല്ലോ നമ്പറ്ചെട്ടി
കടുത്തുവയ്നാടോളം3 പോയ്യേരണം4
പകരം പറയ്ന്ന് ചെട്ടികള്
അറിഞ്ഞു അറിയാണ്ടല്ലങ്ങാനിപ്പള്
കടത്തുവയ്നാട്ടേക്ക് പോയേക്കറ്5
കടത്തുവയനാട്ടേക്ക് പോയോലാരും
മടങ്ങി മലനാട് കണ്ടോലില്ല
തൻെറയില്ലം കണ്ട് മരിച്ചോലില്ല
തച്ചോള്യേട്ടനനിയൻ രണ്ട്
ഓല്6 മടക്കിയയകപ്പല്ലാലോ

1 ഓളെ = അവളുടെ
2 ഓൻെറ = അവൻെറ
3 കടുത്തുവയ്നാട് = കടത്തനാട്ട്
4 പോയ്യേരണം = പോയ് വരണം
5 പോയേക്കറ് = പോയേക്കരുത്
6 ഓല് = അവർ

കേട്ടതും കേട്ടവരാക്കീല്ലാലോ
ആര്യപ്പടി കീഞ്ഞും പോര്ന്നോയെ[1]
അന്നടത്താലെ നടന്നൂട്ടിററ്
മാണിക്കോത്ത് താഴ കീഞ്ഞോള്ന്ന്
മാണിക്കോത്ത് താഴ കീഞ്ഞെരത്ത്
തച്ചോളിച്ചുണിച്ചാറ[2] കഞ്ഞനാനെ
എടവട്ടം കോനാന്നെല്ലാനിപ്പള്
ഗ്രന്ഥക്കെട്ടോലയും കൊണ്ടു വെച്ച്
പുള്ളിമാൻ പുളിത്തോലും കൊണ്ടുവെച്ച്
ഗ്രന്ഥത്തിപ്പാടുന്നക്കുഞ്ഞനല്ലേ
കണ്ണാലെ കണ്ടല്ലോ കുഞ്ഞുണിച്ചാറ
ചെട്ടി വര്ന്ന വരവാനെല്ലോ
അരയ്ന്നരഞ്ഞാണം കത്ത്ന്ന്ണ്ട്
തലയ്ന്ന് ഉണ്യ്യറ പാററ്ന്ന്ണ്ട്
മനസ്സില് നെനച്ചല്ലോ കുഞ്ഞുണിച്ചാറ
ഏട്ടന്റെ[3] ചങ്ങാത്യേളാരാനാനെ
ഊടയിപ്പങ്ങ് വര്ന്ന്ണ്ടല്ലോ[4]
ഗ്രന്ഥക്കെട്ടോലയും വാരിക്കെട്ടി
പുള്ളിമാൻ പുളിത്തോല് മടക്ക്യെടുത്ത്
ഓളെ[5] പടിഞ്ഞാറേറ കൊണ്ടുവെച്ച്
പൂമന്തിരികെണ്ടെടുത്തോള്ന്ന്
വെത്തിലപ്പെട്ടിയുമെടുക്ക്ന്നല്ലോ
കൊണ്ടക്കൊട്ത്തല്ലോ കുഞ്ഞുണിച്ചാറ
ഓനിന്നവിടയിരിക്കുന്നല്ലോ
ചോദിക്ക്ന്നോമന ചെട്ടിയല്ലോ
വെള്ളം കുടിക്കെണെനക്കെന്നൊന്ന്
ആ വാക്ക് കേട്ടുള്ള കുഞ്ഞുണിച്ചാറ
അട്ക്ക്ളകം കൊള്ള പോര്ന്നല്ലോ
ഒരുകിണ്ടി പാലിങ്ങെടുത്തോള്ന്ന്
പാലപ്പടിക്കലും കൊണ്ടെല്ലുമ്പം[6]
ഓളെ കയീയിന്ന[7]പ്പാലും വാങ്ങി
ചിത്തിര ഉണ്ണ്യാരി[8] നിന്നുണിച്ചാറ

---

1 പോര്ന്നോയെ = പോരുന്നു + അവൻ
2 ഒതേനന്റെ സഹോദരിയാണ് ഉണിച്ചാറ
3 ഒതേനന്റെ സ്നേഹിതന്മാരിലാരെങ്കിലുമായിരിക്കം
4 ഊട = ഇവിടെ
5 ഓളെ = അവളുടെ
6 കൊണ്ട്യെല്ലുമ്പം = കൊണ്ടുചെല്ലുമ്പോൾ
7 കയീയിന്ന് = കൈയിൽനിന്നു
8 ഉണ്ണ്യാരി = ഉണ്ണ് + ചാരി

അന്നേരം ചെട്ട്യേല്ലേ ചോദിക്ക്ന്ന്
തച്ചോളിയുണിച്ചാറ കുഞ്ഞനെ കേക്കേ
ഇന്റെ ബലിയേട്ട[1]നേടെപ്പോയെ
പകരം പറഞ്ഞല്ലോ കുഞ്ഞൂണിച്ചാറ
തുളിയാമാക്കള കളരിക്കലെ
ഏട്ടെ[2] പയററ്വാനും പോയിക്കല്ലോ
പിന്നെയും ചോദിച്ചച്ചെട്ട്യാനല്ലോ
ഇന്റെ ചെറിയേട്ട[3]നേടപ്പോയി
മയ്യേയി[4]ലങ്കക്കളരിക്കലെ
ചെറിയേട്ടെ തന്ന്യങ്ങനെ പോയിക്കല്ലോ
പിന്നെയും ചോദിച്ചച്ചെട്ട്യാനല്ലോ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെ കേക്കേ
ഉടപ്പാനും തേക്കാനും തന്നോലുണ്ടോ
പകരം പറഞ്ഞല്ലോ കുഞ്ഞൂണിച്ചാറ
ചെറിയേട്ടെ[5] കൊണ്ടിററുക്ക്ന്ന്യാനെ
ഏട്ടനൊയിച്ചാരും തന്നോലില്ല
അന്നേരം ചോദിച്ചച്ചെട്ട്യാനല്ലോ
ഞാൻ തരട്ട്യേന്റെ കുഞ്ഞൂണിച്ചാറെ
അന്നേരം ചോദിച്ച് കുഞ്ഞൂണിച്ചാറ
ഇങ്ങളീപ്പാരെന്നും ചെല്ലീററാനെ
ഞാനയ്യനവാദം പറയേണ്ടത്
അന്നേരം പറഞ്ഞല്ലൊ നമ്പറ്ചെട്ടി
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെ കേക്കേ
വളംപട്ടം[6] പൂങ്കാവില് നമ്പറ്ചെട്ടി
ആരും പറഞ്ഞിററും കേട്ടിട്ടില്ലേ
അത്തുരം വാക്കങ്ങെനെ കേക്കുന്നേരം
തുണും മെരട്ട്മ്മന്നാനിപ്പോള്
തെററീങ്ങ്നിന്നല്ലോ കുഞ്ഞൂണിച്ചാറ
കിട്കിട വെറക്ക്ന്നുണിച്ചാറക്കേ
നീയൊാര് ചെട്ട്യായിററെന്റെ ചെട്ടി
പുല്ല്പായിലൂടെ[7]യിരുന്നോ നീയ്
ഏട്ടന്റെ പെട്ടീന്നങ്ങാനിപ്പളേ

1 ബലിയേട്ടൻ=വലിയേട്ടൻ (കോമപ്പക്കുറുപ്പ്)
2 ഏട്ടെ = ഏട്ടൻ
3 ചെറിയേട്ടൻ (തച്ചോളി ഒതേനൻ)
4 മയ്യേയിൽ=മയ്യഴിയിൽ
5 ചെറിയേട്ടനാണ് (ഒതേനനാണ്) എനിക്ക് ഉടക്കാൻ തുണിവാങ്ങിത്തരുന്നത്. (ഞാൻ അവിവാഹിതയാണ് എന്നർത്ഥം.)
6 വളപട്ടം=വളർപട്ടണം
7 പുല്ല്പായിലൂടെ=പുൽപ്പായയിൽ+ഇവിടെ

മുറുകപ്പാനെടുത്തും മുറുക്ക്യോ ഇഞ്ഞ്
എൻെറ കയിയിന്നപ്പാലപ്പാങ്ങ്യേത്[1]
ഇഞ്ഞ്പ്പളെന്താനേതെൻെറ ചെട്ടീ
കിണ്ടി കമത്താഞ്ഞതെന്തേ[2] ചെട്ടീ
അത്തുരം വാക്ക് പറയുന്നേരം
കിണ്ടി കമത്തിക്കൊട്ക്ക്ന്നോയെ
കിണ്ട്യെടുത്തോളെ കുഞ്ഞുണിച്ചാറെ
കുനിഞ്ഞോളക്കിണ്ടീങ്ങെടുക്കുന്നേരം[3]
ഓനോൻെറ[4] കച്ചേലിറ്ക്ക്ന്നല്ലോ[5]
അയ്യംബിളീക്ക്ന്നേ[6] കുഞ്ഞുണിച്ചാറ
എടവട്ടകത്ത്ന്ന്ങ്ങയ്യംബിളി
അട്ക്ക്ളകത്തുന്നണ്ടയ്യംബിളി
അന്നടത്താലേ നടന്ന്യുട്ടോനേ
ഇരുവൈനാട്ടങ്കത്ത് തായ കീഞ്ഞി
ഇരുവൈനാട്ടങ്കത്ത് തായേത്തമ്മം
ഇരുവൈനാട്ടങ്കത്ത് കുഞ്ഞിക്കണ്ണ്
എയ്തട്ടും ഗോപുരമാള്യേമ്മന്ന്
എലായികളിക്ക്ന്നേ[7] കുഞ്ഞിക്കണ്ണ്
കുഞ്ഞൻെറ അയ്യംബിളി കേക്കമ്മം
ചെവിട് കൊട്ടത്തല്ലോ കുഞ്ഞിക്കണ്ണ്
ഓനംബയിലില്[8] നോക്ക്ന്നേരം
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെയാനെ
വളപട്ടം പൂങ്കാവില് നമ്പറ്ചെട്ടി
കച്ചേലിറ്ക്ക്യോണ്ട്[9] കൊണ്ട് പോന്ന്
ഓനിപ്പം തന്ന്യങ്ങനെ കാണ്ന്നേരം
എതകെട്ട്യോറുമ്മേ്യാന്ന്[10] കയ്യിക്കലാക്കി
മാളിക കോണ്യുള്ളി[11] പാഞ്ഞേ കണ്ണ്
ചെട്ടീന ചെന്നും തടുക്ക്ന്നല്ലോ
ചെട്ട്യോട് കൊണ്ട പൊയിരുട്ന്ന്
വിളിച്ചി പറഞ്ഞല്ലോ കുഞ്ഞിക്കണ്ണ്

---

1 പാലപ്പാങ്ങ്യേത് = പാല്യവാങ്ങിയത്ു്
2 കമത്താഞ്ഞത് = കമിഴ്ത്താതിരുന്നത്ു്
3 അവരു കുനിഞ്ഞു കിണ്ടി എടുക്കമ്പോറം
4 ഓനോൻെറ = അവൻ അവൻെറ
5 കച്ചേലിറ്ക്ക്ന്ന് = കച്ചയിൽ + ഇറുക്കുന്നു
6 അയ്യംബിളി = നിലവിളി
7 എലായികളിക്ക്ന്ന് = ഉലാത്തുന്നു
8 ഓനംബയിലില് = അവൻ ആ വഴിയിൽ
9 കച്ചയിൽ ഇറുക്കിക്കൊണ്ട്
10 എതകെട്ട്യോറുമി = പിടികെട്ടിയ ഉറുമി
11 കോണ്യുള്ളി = കോണി + ഉള്ളി

ഇരുവൈനാട്ടകത്ത് കുഞ്ഞ്യാമറേ
പാഞ്ഞൂടെ പാഞ്ഞൂടേ കുഞ്ഞ്യാമറേ
ളുളീയം മാക്കളക്കളരിക്കലേ
തച്ചോളി കോമക്കുറുപ്പോടാനേ
ചെന്ന് പറഞ്ഞേനേ കുഞ്ഞ്യാമറേ
വളപട്ടം പൂങ്കാവില് നമ്പറ്ചെട്ടി
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെയാന്
കച്ചേലിറ്ക്ക്യവൈ1 കൊണ്ടോവുമ്മം
ഇരുവൈനാട്ടകത്ത് തായെയാന്
ഞാനി ബയീലീത്തടുത്തിട്ട്യണ്ട്
വെത്തപ്പെട്ടിങ്ങ്2 വെരുവാം3 പറ
ഒന്ന് പാഞ്ഞൊന്ന് നടന്നുംകൊണ്ട്
രാമറ് കളരിക്കലെത്തിപ്പോയി
കളരീൻെറ തിണ്ടത്ത് ചെന്ന്നിന്ന്
തച്ചോളി കോമക്കുറുപ്പേ പോള്ളേ്യ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെയാനെ
വളപട്ടം പൂങ്കാവില് നമ്പറ്ചെട്ടി
ഓൻറുടെ4 കച്ചേ പിടിച്ചവെ കൊണ്ടോവുമ്മം
ഇരുവൈനാട്ടകത്തതെൻെറയേട്ടെ
ഇരുവൈനാട്ടകത്ത് തായെത്തുമ്മം
ഏട്ടനവിട തട്ത്തിററുണ്ടേ
അത്തുരം വാക്കങ്ങനെ കേക്ക്ന്നേരം
തച്ചോളി കോമക്കുറുപ്പാനെല്ലോ
കളരീന്നും പാഞ്ഞു കയര്യട്ടല്ലോ
കുറുപ്പിങ്ങ് പാഞ്ഞ് കയരുന്നേരം
പണിക്കറും പാഞ്ഞ് കയറുന്നല്ലോ
കളരീലതുള്ള ജനമൊക്കയേ
ഒക്കയും പാഞ്ഞ് കയറിപ്പോയി
ഇരുവൈനാട്ടകത്ത് തായെ എത്തേ്യ
കളരിപ്പണിക്കറങ്ങാനിപ്പള്
കണ്ണനബലിച്ചും ബയിയാക്ക്ന്ന്5
ഓറ്വായിററല്ലെ6 പൊയിരുട്ന്ന്
വിളിച്ച് പറഞ്ഞപ്പണിക്കറല്ലേ
തച്ചോളി കോമക്കുറുപ്പേ കേക്കേ

1 കച്ചേലിറ്ക്ക്യവൈ=കച്ചയിൽ ഇറുക്കി അവൻ
2 വെത്തപ്പെട്ടിങ്ങ്=ബദ്ധപ്പെട്ട+ഇങ്ങ്
3 വെരുവാം=വരുവാൻ
4 ഓൻറുടെ=അവൻെറ
5 ബയിയാക്ക്ന്ന്=പിന്നിലാക്കുന്നു
6 ഓറ്വായിററ്=അയാളുമായിട്ട്

ചെട്ട്യോടൊരാവത്തും കൊതവുമില്ലേ
ഒതയൻററിയത്തല്ലാള് പോട്ടെ
അത്തുരം വാക്കങ്ങനെ കേക്ക്ന്നേരം
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പെ
എവ്ട്ന്നോയി[1]ക്കേളി[2] കേട്ടിററാന്
ചാപ്പനം പാഞ്ഞാടങ്ങെത്തിക്കൂടീ
മയ്യേയില[3]ങ്കക്കളരിക്കല്
ചാപ്പൻ പറന്നോടി ചെല്ല്ന്നല്ലോ
വറത്താനം[4] പോലെ പറഞ്ഞി ചാപ്പെ
വറത്താനം പോല്യങ്ങനെ കേക്ക്ന്നേരം
തച്ചോള്യേല്ലോമന കുഞ്ഞ്യോതേനെ
കളരീന്നം പാഞ്ഞ് കയര്യട്ന്ന്
ഒതയനൻ പാഞ്ഞ് കയരുന്നേരം
പണിക്കറും പാഞ്ഞ് കയരിക്കൊണ്ട്
കളരീലതുള്ള ജനമൊക്കെയും
ഇരുവൈനാട്ടങ്കത്ത് തായെയാന്ന്
ഏറ്റ്യ[5]ജനമാട കൂടിപ്പോയി
കളരിപ്പണിക്കറെങ്ങാനിപ്പോള്
പണിക്കറ ബലിച്ചും[6] ബയിക്കാക്കീററ്
ചെട്ട്യോട്[7] കൊണ്ട പൊയിത്തുട്ന്ന്
ചെട്ട്യോടൊരാവത്തും കൊതവുമില്ല്യ
പണിക്കറ ബലിച്ചും ബയിക്കാക്കീററ്[8]
ഒതയനൻ നിന്ന പൊയിയുന്നല്ലോ
വിളിച്ച് പറഞ്ഞല്ലോ കുഞ്ഞ്യോതേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
ചെട്ട്യോടൊരാവത്തും കൊതവുമില്ല്യ.
ഞാനിന്നച്ചെട്ടീന കൊല്ല്ന്നേരം
കുഞ്ഞനപായം വരുമേ ചാപ്പാ
മത്മക്കിളിമകെ ചോനോംകുട്ടി

1 എവ്ട്ന്നോയി = എവിടെനിന്നോ + ഈ
2 കേളി = വാർത്ത
3 മയ്യേയിൽ = മയ്യഴിയിൽ
4 വറത്താനം = വർത്തമാനം
5 ഏറ്റ്യ = ഏറിയ
6 ബലിച്ചും = വലിച്ചും
7 ചെട്ട്യോട് = ചെട്ടിയോട്
8 ബയിക്കാക്കീററ് = വഴിക്കാക്കിയിട്ട്

ഓനായിപ്പൂട[1] വരുത്വവേണം
ഓനായിപ്പൂട വരുത്താഞ്ഞാല്
കുഞ്ഞനും ചെട്ടിയും രണ്ടും പോവ്വേ
അമ്പാക്ക്[2] ചാപ്പനോ കേക്ക്ന്നേരം
കാററത്തൊണക്കില പാറുംപോലെ
മത്മേലെപ്പീട്യേലും പാഞ്ഞ് ചെന്ന്
അയ്യംവിളിച്ചും പറഞ്ഞ് ചാപ്പൻ
മത്മേലെ പീട്യേലെ ചോനോംകുട്ട്യേ
ബറ്ത്താനം[3]പോലെ പറഞ്ഞ് ചാപ്പെ
കാററത്തൊണക്കില പാറുംപോലെ
ഇരുവൈനാട്ടങ്കത്ത് തായത്തുള്ളി
ഒതയനനോട്ടുറുമീത്ത് വാങ്ങിക്കൊണ്ട്
കുഞ്ഞന് കൊള്ളാതെ കണ്ടിററാന്
കയ്യേല്ലെ കൊത്തിയററ്റുട്ന്ന്
വിളിച്ച് പറഞ്ഞല്ലൊ ചോനോംകുട്ടി
തച്ചോള്ള്യാതേനക്കുറുപ്പേ പോളി
കുഞ്ഞനത്തന്ന്യങ്ങെടുക്കവേ വേണം
കുഞ്ഞനെടുപ്പിച്ച് കൊണ്ടോര്ന്ന്
ഇരുവൈനാട്ടങ്കത്ത് കൊണ്ട്പോന്ന്
ഇരുവൈനാട്ടങ്കത്ത് കുഞ്ഞിക്കണ്ണെ
എളനീററും വെള്ളം കൊടുക്ക്ന്നല്ലൊ.
ചോദിക്ക്ന്നോമന ചോനോംകുട്ടി
ചെട്ടീന തട്ട്യാട[4] തള്ളീട്ടിററ്
നെഞ്ചത്ത് കാര്യാടി[5]രിക്കുന്നോയെ
തച്ചോള്ള്യളയ കുറുപ്പെന്നോള്ള്യ
വളപട്ടം പൂങ്കാവില് നമ്പറ്ചെട്ടി
എന്താക്കാൻ പൂതി[6] കുറുപ്പിന്നാന്
പകരം പറഞ്ഞല്ലോ കുഞ്ഞ്യാതേനൻ
മത്മേലെ പീട്യേലെ ചോനോംകുട്ട്യേ
മുട്ടീമ്മല് ബെച്ചിററ് മുട്ടിക്കൊണ്ട്
ഓനത്തറിക്ക് ചോനോംകുട്ട്യേ.
ഓന തറച്ചാട തീര്ന്നേരം
തെക്ക്ന്നൊരുയ്യാരം കേക്ക്ന്ന്ണ്ട്
വളപട്ടം പൂങ്കാവ് ചെട്ടികള്

---

1 ഓനായിപ്പൂട = അവനെ മാത്രമായിട്ട് ഇവിടെ
2 അമ്പാക്ക് = ആ വാക്ക്
3 ബറ്ത്താനം = വത്തമാനം
4 തട്ട്യാട = തട്ടി അവിടെ. തള്ളീട്ടിററ് = വീഴ്ത്തിയിട്ട്
5 കാര്യാടി = കയറി അവിടെ
6 പൂതി = ആഗ്രഹം

കറത്തോരറ് പട്ടാളം കീച്ചിട്ടുണ്ട്
ഊയ്യാരം കേട്ടാട നിക്ക്ന്നല്ലോ
മത്മകിളിമകെ ചോനോങ്കുട്ടി
തച്ചോളൃല്ലോമന കുഞ്ഞ്യാതേനെ
പാളയത്തിപ്പാഞ്ഞ് കയറുട്ന്ന്
പാളയം കൊത്തിയൊടുക്ക്യട്ന്ന്
ഇരുപത്തിരണ്ടെണ്ണം ചെട്ടികള
ഇരുപത്തിരണ്ടിനേം കൊല്ല്ന്നോല്
വളപട്ടം പൂങ്കാവില് പാഞ്ഞുകാരി
തിരിഞ്ഞും മറിഞ്ഞപല്ലല്ലാഞ്ഞു ട്ന്ന്
ഒക്കെയും കൊത്തിയൊടുക്കിയല്ലോ
ഉപ്പ്ചിരട്ടയതാത്യായിട്ടും
ഒക്കെ പെറ്ക്കിച്ചേ കുഞ്ഞാതേനൻ
ഒക്കെ ചൊമടാക്കി കെട്ടിക്ക്ന്ന്
മാണിക്കോത്തും ദൂരം കെട്ടിക്ക്ന്ന്.



★



